ങ്ങിച്ചുവമ്പിൽമിഴിച്ചുനിന്നാൻ *ഇങ്ങനെകാൺകെയാലുണ്മയെന്നിങ്ങനെ ത
ന്നിലെണ്ണിനാളമ്മചെമ്മേ *ഉൾപ്പേടിപൂണ്ടുനിന്നപ്പൈതൽക്കായിട്ടു ന
ൽപ്പാലുംനൽകിയാളപ്പൊഴേതാൻ * അപ്പാലുമുണ്ടവൻനില്ലോരുനേരത്ത
ങ്ങിപ്പൊഴോയെന്നവൾചോദിച്ചപ്പോൾ * എപ്പോഴമമ്മേതന്നുൾപ്പൂവേവ
ഞ്ചിപ്പാൻ കെല്പെഴുംപുഞ്ചിരിതൂകിച്ചൊന്നാൻ * ഇപ്പോൾഞാനിങ്ങനെ
ചൊല്ലാഞ്ഞതാകിലോ നല്പാൽ നിനക്കുന്നോളല്ലയല്ലോ * അപ്പൊഴോനി
ന്നെഞാനങ്ങനെവഞ്ചിപ്പു വിപ്പോളെന്നുള്ളംകളുത്തുവല്ലോ* അമ്മയോടി
ങ്ങനെസമ്മാനിച്ചന്നേരമുണ്മയെച്ചൊന്നുള്ളൊരംബുജാക്ഷൻ*ഓലക്കംചേ
രുന്നബാലകന്മാരുമായ് ലീലയ്ക്കായ്ചാലെനടന്നാൻപിന്നെ * ആച്ചിമാ
രാളുന്നവീടുകൾതോറുംനല്ലാച്ചോറുംവെണ്ണയുംകാച്ചപാലും*രാപ്പകൽചെ
ന്നുകവന്നുതിന്നങ്ങനെ പേപ്പെട്ടുത്തീടിനാൻവായ്പിനോടെ * പാഴായ്മ
യേറുമിപ്പൈതൽക്കുകണ്ടാലും കേഴമാറാക്കുനാമെന്നേയാവു * എന്നങ്ങുത
ങ്ങളിൽചൊല്ലിനിന്നീടിനാർ മന്ദിരേനിന്നുള്ളസുന്ദരമാർ *നിന്മകന്തന്നെ
യടക്കേണമെന്നുചെ ന്നമ്മയോടെല്ലാംനാംചൊൽകനല്ലൂ * എന്നങ്ങുചൊ
ല്ലുന്ന സുന്ദരിമാരെല്ലാമൊന്നിച്ചുകൂടിനടന്നുനേരേ *നന്ദനൻചെയ്തുള്ളപാഴാ
യ്മഎല്ലാമെ നന്ദവിലാസിനിയോടുചൊന്നാർ* ആഴിമാതാളുമിന്നിങ്ങുടെ
പൈതൽക്കു പാഴായ്മയേറുന്നപാരമിപ്പോൾ * പാൽവെണ്ണചാലക്കവെ
ന്തിന്നാലെന്തേ ബാലകനെന്നാമ്പോൾചേരുമത്രെ * ഭാജനംകൂടെത്ത
കത്തുകളയുന്നോൻ വേദനയാകുന്നതെന്നതത്രേ * കാച്ചപാൽചേർന്നുള്ള
ഭാജനംതൻമൂട്ടിൽ മൂർച്ചയേറിടുന്നകോൽകൊണ്ടുടൻ * തോത്തുകൊണ്ടു
ണ്ണാന്നുവായുംപിളർന്നവ നാസ്ഥയിൽനിന്നുനൽപാൽകുടിക്കും * കണ്ടുകൊ
ണ്ടെങ്ങൾതൻപിൻപേപോയ്ചെല്ലുമ്പോൾ മന്ദിനാനെങ്ങാനുമെന്നി
രിക്കും *പൈതല്ക്കുനല്കുവാൻപായസംനിർമ്മിച്ചു പൈതലെത്തേടിത്താൻ
പോയനേരം * പായസമുണ്ടിട്ടുഭാജനംതന്നെയും പാനകംകൊണ്ടുനിറ
ച്ചുവച്ചാൻ * അപ്പാട്ടെവീട്ടിലെയച്ഛനുനൽകുവാ നപ്പങ്ങൾനിർമ്മിച്ചുനി
ന്നൊരുനാൾ * പാത്രത്തിലാക്കിയടച്ചങ്ങുബന്ധിച്ചു യാത്രയ്ക്കുപിന്നെഞാ
ൻപാർത്തനേരം *പിൻവാതിലൂടെ അകത്തങ്ങുപൂകിനാൻ പിമ്പേയതിലൂ
ടെനോക്കിയപ്പോൾ * തപ്പിനിന്നിട്ടുമ്പോളപ്പങ്ങൾകാണായ തപ്പില്ല
ക്കെല്ലാമെനൽകിമുമ്പിൽ *താനുമെട്ടത്തുകൊണ്ടാസ്വാദിച്ചീടിനാൻ മാനി
ച്ചുപിന്നെമനംകളുക്കെ * ശുഷ്കങ്ങളായുള്ളഗോമയലേശങ്ങ ളൊക്കവേ
കൊണ്ടന്നുപാത്രന്തന്നിൽ * പൂരിച്ചുപിന്നെപ്പൊതിഞ്ഞുകെട്ടീടിനാ നാരു
മേകാണാതെമുന്നേപ്പോലെ *താനങ്ങുപിന്നെത്തൻപിള്ളരുമായിപ്പോയ്
ഗാനംതുടങ്ങിനാന്താനംനിക്കു*യാത്രയ്ക്കുകാലമണഞ്ഞൊരുനേരത്തു പാത്ര
വുമായിഞാൻമെല്ലെമെല്ലെ*അപ്പാട്ടെവീട്ടിനകത്തങ്ങുപൂകിനേനപ്പങ്ങൾ
നൽകുവാനച്ഛനായി * കൂരിരുട്ടായൊരുകുച്ചകന്തന്നിലെ പാരാകരച്ചുള്ളോ
രച്ഛനപ്പോൾ *കച്ചുകംതന്നിച്ചുംമെച്ചമേചെന്നുഞാ നച്ഛന്റെമുമ്പിലപ്പാ
ത്രംതന്നെ * മെല്ലവേവെച്ചിട്ടുചൊല്ലിനിന്നീടിനേനെല്ലാരുംവന്നങ്ങുനിന്ന
നേരം * വേഴ്ചയിലേതാനുമുണ്ടുഞാൻകൊണ്ടന്നു കാഴ്ചയായ്നൽകു
വാനച്ഛനിപ്പോൾ * എന്നതുകേട്ടവനേറിനമോദത്താൽ നന്നായിതെ
ന്നങ്ങുചൊല്ലിപ്പിന്നെ * ഭാജനന്തന്നെയഴിച്ചുവച്ചമ്പോടു ബാലകന്മാർക്കെ

ല്ലാംനൽകിമുമ്പിൽ * ചുററത്തിൽവന്നങ്ങുചുററിനിന്നിടുന്ന മററുള്ളോ
ക്കായിട്ടുംതെററെന്നപ്പോൾ * തന്നുടെകയ്യിലുംമൂന്നുനാലങ്ങനെ നന്നായി
വാരിപ്പിടിച്ചുകൊണ്ടാൻ * കാതലായുള്ളൊരുകൈതവംപൂണ്ടുമ പ്പൈത
ൽതാൻചെയ്തുള്ളവഞ്ചനത്തെ * കൌതുകമായിട്ടുകാണരുതായ്കയാൽ അച്ഛ
നമാരുമറിഞ്ഞീലപ്പോൾ * മണകംനാറുന്നതെന്തിതെന്നെല്ലാരും സന്ദേ
ഹിച്ചുമൊട്ടവായിലാക്കി * വേഗത്തിൽവച്ചുചവച്ചൊരുനേരത്തു വേറൊ
ന്നായ്വന്നുമുഖങ്ങളെല്ലാം * തൂമകലർന്നുള്ളതുനഖംതന്നിലെ തുരിത
റയ്ക്കുമ്പോളെന്നപോലെ * തങ്ങളിൽതങ്ങളിൽനോക്കിത്തുടങ്ങിനാർ
കൊഞ്ഞങ്ങൾകാട്ടുന്നോരെന്നപോലെ * ആനനംകണ്ടാകിൽതങ്ങളെന്നോ
ർത്തിട്ട് വാനരംചെന്നങ്ങുപൂണ്ടതുംതാൻ * ചിന്തയുംപൂണ്ടുനിന്നെന്നെയും
നോക്കിക്കൊണ്ടെന്തിതെന്നെല്ലാരു ചൊല്ലിപ്പിന്നെ * ഓക്കാനിച്ചെല്ലാരു
മോടിത്തുടങ്ങിനാ രുക്കത്തുടങ്ങിനാരുണ്ടചോറും * ബാലകന്മാർക്കുമങ്ങുച്ഛ
നംചെഞ്ചെമ്മ യാലസ്യമായിത്തുടങ്ങിതപ്പോൾ * പിന്നെയങ്ങെ
ല്ലാരുംവന്നുനിന്നെന്മുഖം പിന്നെയുംപിന്നെയുംചുംബിച്ചുണ്ടി * കോപി
ച്ചുനിന്നങ്ങുവപിച്ചുമെയ്യുമായ്പ്പേപറഞ്ഞീടിനാരായവണ്ണം * എല്ലാമേ
കണ്ടുചിരിച്ചുനിന്നീടിനാൻ പിള്ളരുമായ്ച്ചുനിക്കള്ളനപ്പോൾ * ഖേദ
വുംപൂണ്ടുനിന്നാനനംതാഴ്ത്തിഞാ നേതുമേമിണ്ടാതെപോന്നുകൊണ്ടേൻ
* ഇങ്ങനെവന്നതിൻകാരണമെന്തെന്ന തെന്നിലേനണ്ണിഞാൻനിന്ന
നേരം * അഞ്ചനവർണ്ണൻറവഞ്ചനമെന്നതും ചെഞ്ചെമ്മേകേട്ടിതപ്പി
ള്ളർചൊല്ലി * ഇങ്ങനെപാഴായ്മചെയ്തുതുടങ്ങിനാ ലെങ്ങനെഞങ്ങൾ
പൊറുക്കാവൂ * എന്നങ്ങുചൊന്നവൾനിന്നൊരുനേരത്തു മന്ദമാ
യ്ചൊല്ലിനാൾമറെറാരുത്തി * അഞ്ചനവർണ്ണൻറവഞ്ചനംതൊട്ടു
ള്ളോരെഞ്ചെല്ലുംപൂകേണ്ടംനിഞ്ചെവിയിൽ * അഞ്ചാതെവന്നിവൻവഞ്ച
നംചെയ്കയാൽ നെഞ്ചകംമാഴ്കുന്നുചെഞ്ചെമ്മതാൻ * രാപ്പകലിങ്ങനെ
കാത്തുനിന്നീടാമോ വാഴ്പ്പേറുംവെണ്ണയുംപാലുമെല്ലാം * കാത്തുനിന്നീടി
ലുംകാര്യമില്ലേതുമെ ന്നാസ്ഥയായ്ച്ചുനിന്നുചൻവഞ്ചിക്കുമ്പോൾ * കാററു
താൻപോലുമകത്തങ്ങുപൂകാതെ മാററിനിന്നീട്ടുമമ്മന്ദിരേപോയ് * കാ
ച്ചുപാൽവെണ്ണകവർന്നുചിന്തിച്ചാ ലീശ്വരനെന്നേഞാൻചൊല്ലുവല്ലു *
ഉണ്ണിക്കിടാങ്ങളുറങ്ങുന്നനേരത്തു നുള്ളിയുണർത്തിവശംകെടുക്കും * ഗോക്ക
ളെച്ചെന്നുകറന്നുനിന്നീടുമ്പോൾ പാല്ക്കുഴമെല്ലവേതോത്തുവയ്ക്കും * തീ
പ്പൊലിച്ചീടുന്നപാൽക്കലംതങ്കീഴേ തീക്ഷ്ണമായ്ച്ചെഞ്ചെമ്മേതീകത്തിക്കും
* ഇത്തരമോരോരോപാഴായ്മചിന്തിച്ചാൽ വിസ്മയമെന്നതേചൊൽ
വാനാവൂ * ഇങ്ങനെചൊന്നവൾമന്ദിച്ചുനേരത്തു മണ്ടാതെചൊല്ലിനാൾ
മററൊരുത്തി * മാനിനിമാരുടെമൗലിയാംനിന്നോടു ഞാനുമുണ്ടേതാനും
ചൊല്ലുന്നിപ്പോൾ * പാഥോജലോചനേപാരിച്ചുനിന്നൊരു പാഴായ്മ
യേറുന്നചെയ്തല്ലിന്നാൾ * അങ്ങൊരുവീട്ടിലെക്കന്നിനെക്കൊണ്ടുപോ
ന്നെന്നുടെവീട്ടിലൊളിച്ചുവച്ചാൻ * കന്നിനെക്കാണാഞ്ഞുഖിന്നയായ്‌വ
ന്നിട്ട മ്മന്ദിരേമേവുന്നസുന്ദരിതാൻ * ദൈവജ്ഞനെക്കണ്ടുചോദിച്ചുനേര
ത്തു ദൈവജ്ഞൻചൊല്ലിനാൻമെല്ലെയപ്പോൾ * കള്ളരായുള്ളവർകട്ടു
കൊണ്ടാരിന്നി ക്കന്നിനെയെന്നതുനിർണ്ണയിച്ചു * ചാരത്തെവീട്ടിലങ്ങൊന്നു

മുണ്ടത്രെ ആരാഞ്ഞുചെന്നാലുംകാണാമിപ്പോൾ* എന്നവൻചൊന്നതുകേ ട്ടോളക്കന്നിനെ എങ്ങുമേതേടിനടന്നുപിന്നെ* എന്നുടേ വീട്ടിലുംവന്നൊരു നേരത്തക്കന്നൊന്നുമെല്ലെക്കരഞ്ഞിതപ്പോൾ * തന്നുടെകന്നിന്റെയൊച്ച യെന്നിങ്ങനെ നിണ്ണയംചൊന്നവൾനോക്കുന്നേരം*ക്രരിരുട്ടായോരുകോണ ത്തുകാണായി ദൂരത്തുനിന്നതക്കന്നുതന്നെ * ചുററുംനിന്നീടുന്നഗോപിമാർ കേൾക്കവേ ചുററവുംകൈവിട്ടത്തോഴിയപ്പോൾ * എന്നുടെകന്നിനെക്കട്ട തുനീയത്രേ എന്നങ്ങുചൊല്ലിനാളെന്നെനോക്കി * നാവുംകടിച്ചുകൊണ്ടേ തുമേവല്ലാതെ നാണവുംപൂണ്ടങ്ങുനിന്നുപിന്നെ* നിന്നുടെകന്നിനെക്കട്ടതു ഞാനല്ലേ എന്നുഞാൻചൊന്നതുകേൾക്കുംതോറും * പേപറഞ്ഞീടിനാൾ പൂപറഞ്ഞിടിനാൾ വാപറഞ്ഞിടിനാൾപാപിയെന്നെ * ഓടിവന്നീടി നാൻബാലരുംതാനുമായ് നീടെഴുന്നീട്ടമിപ്പെതലപ്പോൾ * പുഞ്ചിരിത്തൂ മയുംചെഞ്ചമ്മേതുകിനി നഞ്ചാതെചൊല്ലിനാൻകൊഞ്ചിക്കൊഞ്ചി * പേ ശിനി നങ്ങനെനിങ്ങളിലുള്ളോരു പേമൊഴികേട്ടുചിരിപ്പതിന്നായ് *കന്നി നെക്കൊണ്ടുമറച്ചതുഞാനത്രെ കള്ളരെന്നുള്ളതു ചിന്തിക്കേണ്ട * ഇങ്ങനെ ചൊല്ലിത്തൻപിള്ളരുമായിട്ടു ഭംഗിയുംപൂണ്ടുനടന്നാൻപിന്നെ * പാഴനാ മിന്നവൻപാഴായ്മയ്യതുമൊ ന്നാവതില്ലെന്നതുംവന്നുകൂടി * കോപിച്ചു ഞങ്ങൾകയല്പതിന്നായിട്ടു കോലുമായ്ചാരത്തുചെല്ലുന്നേരം * കോമളച്ചു ണ്ടുപിളൎത്തിനിന്നീടുമ്പോ ളോമനിച്ചീട്ടുവാൻതോന്നുമത്രെ *കോപവുംകോ ലുംകളഞ്ഞുനിന്നെങ്ങളോ കോമളപ്പൂമേനിപൂണമപ്പോൾ * പുഞ്ചിരികം ണ്ടമ്പോൾവഞ്ചനയെല്ലാമെ ചെഞ്ചമ്മേഞങ്ങൾമറക്കുമത്രേ * ശാസിച്ചി ട്ടാകിലുംതാഡിച്ചിട്ടാകിലും ബോധിച്ചവണ്ണമടക്കേണംനി * എന്നതേങ്ങ ങ്ങൾക്കചൊല്ലിനിന്നീടാവൂ തിന്നിവൻശീലങ്ങളോക്കുംതോറും *വല്ലവിമാ രെല്ലാമിങ്ങനെയോരോരോ അല്ലലെന്നിന്നുപറഞ്ഞനേരം * പൈതലെ ച്ചെന്നുകയത്തുനിന്നീടുവാ നേതുമേവല്ലീലയമ്മയപ്പോൾ * വല്ലവിമാ രോടുചൊല്ലിനിന്നീടിനാ ളെല്ലാരുംചെഞ്ചമ്മേകേൾക്കുംവണ്ണം*എന്മകൻ തന്നെക്കയത്തുനിന്നീടുഞാ നെങ്ങനെചൊല്ലുവിൻതോഴിമാരെ * കോപ ത്തെക്കോലുമ്പോൾപ്രേമത്തെക്കൊണ്ടല്ലോ കോൾമയിർക്കൊള്ളുന്നുമെയ്യി ലെങ്ങും * എന്മകനെന്നങ്ങുചൊല്ലിനിന്നിടുമ്പോ ളെന്മുലകാണെച്ചുരന്നു പാരം * ശാസിപ്പൂവെന്നതോദൂരത്തുതായല്ലോ താഡിപ്പൂവെന്നതോപി ന്നെയല്ലോ * എന്മകനോടുവെറുക്കൊല്ലായെന്നാലി ന്നമ്മമാരായുള്ളനിങ്ങ ളാരും *കാരിയക്കേടുകൾവന്നതിന്നെല്ലാമെ പാരാതെനൽകുവൻചൊന്ന തെല്ലാം * ഇപ്പൈതൽവഞ്ചിച്ചപാൽതയിർവെണ്ണകൾ ക്കിപ്പോഴേനി ങ്ങളിരട്ടികൊൾവിൻ * പാൽക്കുഴതോന്നതിനെന്നുടെനൽവെള്ളി പ്പാൽ ക്കുഴകൊണ്ടാലുംപാക്കവേണ്ട * മൺകലംപോയെങ്കിൽപൊങ്കലംത ന്നെയും ശങ്കയെക്കൈവിട്ടുനൽകുവൻഞാൻ * മൺകിണ്ണംപോയെങ്കിൽ പൊൻകിണ്ണംനൽകാമെ മൺകിണ്ടിപോയെങ്കിൽപൊൻകിണ്ടിയും * മററെന്തിപ്പൈതൽമയക്കിയെന്നുള്ളതും തെററെന്നുചൊല്ലുവിൻനൽകാമ ല്ലോ * എന്നങ്ങുചൊന്നൊരുനന്ദവിലാസിനി വന്നങ്ങുനിന്നുള്ളോരാച്ചിമാ ക്കായ്* ചൊന്നതുചൊന്നതുനല്കിനിന്നീടിനാൾ നന്ദനൻതന്നിലുള്ളാസ്ഥ യാലേ * ദ്രവ്യങ്ങൾവാങ്ങിനവല്ലവിമാരെല്ലാം നിവ്യഗ്രമാരായിപ്പോയിപി

ന്നെ * ഉണ്ണിയെച്ചെന്നങ്ങെടുത്തുനിന്നെല്ലാരും തിണ്ണംതെളിഞ്ഞുപുണൎന്നു
നിന്നാർ * ആശ്ചര്യംപാരംകലൎന്നൊല്ലിന്നെയ ങ്ങാശിയുംചൊല്ലിനാരായ
വണ്ണം *പിന്നെയങ്ങെല്ലാരുംതന്നുടെതന്നുടെ മന്ദിരംപൂകിനാർവന്നവണ്ണം
* ചങ്ങാതിമാരായബാലകന്മാരുമായ് മങ്ങാതെനിന്നുള്ളരാമനുമായ് * പൂ
ഴിച്ചോറാടിക്കളിച്ചുനിന്നീടിനാ നാഴിപ്പെണ്ണാളുമക്കാർവണ്ണൻതാൻ * മ
ണ്ണുതിന്നീടിനാൻകണ്ണനെന്നിങ്ങനെ രിണ്ണംപോയ്ചെന്നിട്ടുബ്ബാലകന്മാ
ർ * മാതാവോടായിട്ടുചൊല്ലിനിന്നീടിനാർ മാതാവുതാനതുകേട്ടനേരം *ഓ
ടിച്ചെന്നങ്ങവൻചാരത്തുചെഞ്ചമ്മേ പേടിപ്പിച്ചിട്ടുവാനായിച്ചൊന്നാൻ*മ
ണ്ണുതിന്നീടുന്നതെന്തിനുചൊല്ലുനീ വെണ്ണയുംപാലുംഞാൻതാരാഞ്ഞിട്ടോ*
ചോറില്ലയാഞ്ഞോമറെറന്തില്ലയാഞ്ഞുനീ ചൊൽവശനല്ലെന്നുവന്നേക്രു
ടി * ശീലക്കേടിങ്ങനെചാലേനീകാട്ടുമ്പോൾ കോലുകൊണ്ടേയനിച്ചോ
ദിക്കുന്നു * അമ്മതാനിങ്ങനെചൊന്നതുകേട്ടുള്ളോ രംബുജലോചനൻതാ
നുംചൊന്നാൻ * വെണ്ണയുംകൈവിട്ടുമണ്ണുതിന്നീലഞാൻ നിണ്ണ
യിച്ചാലുമിച്ചൊന്നതമ്മേ * ബാലന്മാർചൊന്നതുനിണ്ണയമെങ്കി
ലോ വാപിളൎന്നീടാംനിൻമുമ്പിലേഞാൻ * വാപിളൎന്നീടുനീയെന്നവൾ
ചൊൽകയാൽ വാപിളൎന്നീടിനാൻബാലനപ്പോൾ * മണ്ണിനെക്കാണ്മാ
നമ്മാതാവുതാനപ്പോൾ കണ്ണൻതൻവായിലേനോക്കുംനേരം*മണ്ണല്ലാമ
ങ്ങവൻവായിലേകാണായി മണ്ണിനെയല്ലവൾവിണ്ണുംകണ്ടാൾ*വിണ്ണിനെ
ക്കാൺകയാൽവിസ്മയംപൂണ്ടവൾപിന്നെയുംചെഞ്ചമ്മേനോക്കുന്നേരം*
മററുള്ളലോകങ്ങളൊക്കവേകാണായി തെററെന്നപൈതൽതൻവായിൽ
ചെമ്മേ*പാതാളലോകവുംവേതാളലോകവും ധാതാവിൻലോകവുംകൂടെ
കണ്ടാൾ *ആഴികൾകാണായിതാശകൾതോറുമുള്ളാനകൾതന്നെയുംകാ
ണായപ്പോൾ*ആകാശംകാണായിതാദിത്യന്മാരെയും കാർമുകിൽമാലയും
താരങ്ങളും * മാമേരുമുമ്പായശൈലങ്ങളെല്ലാമമ്മയപ്പൈതൽതൻവാ
യിൽക്കണ്ടാൾ*ബ്രഹ്മനെക്കാണായിവിഷ്ണുവെക്കാണായി നന്മുനിമാരെയും
കാണായ്വന്നു* ഇന്ദ്രനെക്കാണായിചന്ദ്രനെക്കാണായി തിന്ദ്രാണിതന്നെയുമ
വ്വണ്ണമേ*രുദ്രനെക്കാണായിഭദ്രനെക്കാണായിരുദ്രാണിതന്നെയുംകാണായ്വ
ന്നു*മന്ദാരം ചെമ്പകംചേൎന്നുള്ളനന്ദനം തന്നെയുമെല്ലാമേകണ്ടളപ്പോൾ
* ഗോകുലംകാണായിഗോപികമാരെയും ഗോപന്മാർനിന്നതുംകാണായ
പ്പോൾ*ധന്യനായുള്ളൊരുനന്ദനെക്കാണായി തന്നെയുംകാണായിതവ്വണ്ണ
മേ* വായുംപിളൎന്നുതൻചാരത്തുനിന്നൊരുമാമയന്തന്നെയുംകാണായപ്പോ
ൾ*അന്തകൻതന്നുടെമന്ദിരംകാണായി തന്തകൻതന്നെയുമവ്വണ്ണമേ *അ
ന്തകൻതന്നുടെയാനനംകണ്ടപ്പോ ളന്തമില്ലാതോളംപേടിയായി* കണ്ണുമട
ച്ചുവിറച്ചുനിന്നീടിനാൾ കണ്ണാകാൺവേണ്ടായെന്നോതിയോതി* ചൊല്ലി
നാൾമെല്ലെയപ്പൈതലോടന്നേര മല്ലൽപിണഞ്ഞുള്ളോരുള്ളവുമായ് *പ
ണ്ടെങ്ങുംകാണാത്തപാപിയെക്കാൺകയാൽ ഇണ്ടലുണ്ടാകുന്നുപാരമുള്ളിൽ*
വാമുറുക്കേണമെൻപൈതലേനീയിപ്പോൾ ചാകുന്നതുണ്ടുഞാനല്ലയാകിൽ
*എന്നതുകേട്ടൊരുനന്ദകുമാരകൻമന്ദിച്ചുനില്ലാതെവാമുറുക്കി അമ്മിഞ്ഞി
ക്കായിട്ടണഞ്ഞുനിന്നീടിനാ നമ്മതൻചാരത്തുകൊഞ്ചിക്കൊഞ്ചി*വന്നണ
ഞ്ഞിടുന്നബാലനെക്കണ്ടപ്പോൾനന്ദവിലാസിനിമന്ദിയാതെ*മെല്ലെന്നെ

ട്ടത്തുപുണൎന്നുനിന്നീടിനാൾ പല്ലവംവെല്ലുമപ്പൂവലംഗം✱ബാലകൻതന്നുടെ
വായിലക്കണ്ടതോ വാമുറുക്കീടുന്നനേരത്തപ്പോൾ✱ സ്വപ്നമെന്നിങ്ങനെന
ണ്ണിനിന്നീടിനാ ളുൾപ്പന്നജാഗരയെങ്കിലുംതാൻ ✱ എന്മകൻതാനിതെന്നി
ങ്ങനെയുള്ളൊരു വന്മോഹംമേന്മേലെപൊങ്ങുകയാൽ✱ ആനനംതന്നിൽ
മുകന്നുനിന്നീടിനോ രാനന്ദമാണ്ടുതെളിഞ്ഞുനിന്നാൾ✱വിണ്ണവർനാട്ടിനെ
വെന്നുനിന്നീടുന്ന പുണ്യമിയന്നൊരുഗോകുലത്തിൽ ✱ മാലോകൎക്കേലുന്ന
മാൽകളഞ്ഞീടുമപ്പോമയപ്പെതൽവിളങ്ങുംകാലം✱സുന്ദരിമാരുടെമൌലി
യായുള്ളൊരു നന്ദവിലാസിനിയന്നൊരുനാൾ ✱ കാലത്തുണൎന്നുതൻദാസി
മാൎക്കെല്ലാൎക്കും വേലകളോരോന്നെചൊല്ലിപ്പിന്നെ✱വൈകാതെചെന്നിട്ടുമ
ന്നുമായങ്ങുതാൻ തൈർകടഞ്ഞീടിനാൾമെല്ലെമെല്ലെ✱കണ്ണനെക്കൊണ്ടു
ള്ളപാട്ടെല്ലാമന്നേരംതിണ്ണംതെളിഞ്ഞങ്ങുപാടിപ്പാടി ✱കാഞ്ചിയെക്കൊണ്ടു
മുറുക്കിക്കിടക്കുന്ന പൂഞ്ചേലതന്നുടെകാന്തികൊണ്ടും ✱ അമ്പിൽചുരന്നു
ള്ളകൊങ്കകൾതന്നുടെ വമ്പുററകമ്പത്തെക്കൊണ്ടുംപിന്നെ ✱മന്ത്രവലിക്കും
കരങ്ങളിലാളുമക്കങ്കണംതന്നുടെരാവംകൊണ്ടും ✱ ഗണ്ഡതലങ്ങളെച്ചുംബി
ച്ചുമേവുമ കുണ്ഡലമണ്ഡലത്തിൻകാന്തികൊണ്ടും ✱ തൂ വിയൎപ്പേന്തിനോരാ
നനംകൊണ്ടുമ പ്പൂമലർതൂകുന്നചായൽകൊണ്ടും✱ പാരംവിളങ്ങുമപ്പാഥോ
ജലോചന പാരിച്ചുതൈർകടഞ്ഞ ട്ടമപ്പോൾ ✱അമ്മിഞ്ഞിതായെന്നിക്കെ
ന്നങ്ങുചൊല്ലിക്കൊണ്ടമ്മതൻ ചാരത്തുചെന്നാൻകണ്ണൻ✱"എന്തമ്മേനീയി
നിക്കമ്മിഞ്ഞിതാരാഞ്ഞതെന്നെനീയിന്നുമറന്നായോചൊൽ✱ അമ്മിഞ്ഞി
താരാതെതൈർകടഞ്ഞീടുകിൽ ചെമ്മേപിണങ്ങുമിന്നമ്മിലിപ്പോൾ ✱ഇ
ങ്ങനെചൊല്ലിക്കരേറിനാനന്നേരം മംഗലംപൂണ്ടവൾതന്മടിയിൽ ✱ ചേ
വടിതന്നിലെച്ചേറെല്ലാമമ്മതൻ ചേണുററചേലയിൽതേച്ചുചെമ്മേ ✱ ത
ന്മകൻവന്നതുകണ്ടൊരുനേരത്തു സമ്മോദംപൊങ്ങുന്നോരമ്മയപ്പോൾ ✱
ചാലച്ചുരന്നുള്ളനൽമുലനൽകിനാൾ ചാപലംപൂണ്ടുപുണൎന്നുമേന്മേൽ✱പ
ല്ലവംതന്നുടെകാന്തിയെവെല്ലുന്ന മല്ലക്കരംകൊണ്ടുമെല്ലമെല്ലെ✱അമ്മതൻ
മാറിലലച്ചുകൊണ്ടങ്ങിവൻ നൻമുലയുണ്ടുചിരിക്കുന്നേരം✱ പാകത്തിന്നാ
യിട്ടുതീകത്തിച്ചോരുപാൽ തൂകക്കണ്ടീടുന്നോരമ്മയപ്പോൾ ✱ നൻമുലയു
ണ്ണുന്നതന്മകൻതന്നെയും ചെമ്മേയിരിഞ്ഞുവിട്ടുത്തുനേരേ ✱ വേഗത്തിൽ
പോയപ്പോളോമനപൈതൽക്കു വേറൊന്നായ്വന്നിതുഭാവമെല്ലാം ✱ കോ
പത്തെക്കോലുമക്കോമളപ്പൂമേനി വേപത്തെപ്പൂണ്ടുതുടങ്ങീതപ്പോൾ ✱
എന്നെവെടിഞ്ഞുള്ളോരമ്മയെച്ചെഞ്ചെമ്മേഎന്തുകൊണ്ടിന്നിനിത്തോൽ
പ്പിപ്പൂഞാൻ✱ഇങ്ങനെനണ്ണുമ്പോൾചെമ്മുള്ളോരമ്മിക്കല്ലങ്ങൊരുകോണ
ത്തുകാണായ്വന്നു ✱ കണ്ടൊരുനേരത്തുമണ്ടിച്ചെന്നങ്ങതു കൊണ്ടുപോന്നി
ട്ടിനാൻകൊണ്ടൽവൎണ്ണൻ✱ വൻകലംതന്നിലേചാട്ടിനിന്നീടിനാൻ വൻക
നംപൂണ്ടമക്കല്ലുതന്നെ ✱ പുത്തനായുള്ളൊരുനൽക്കലമന്നേരം പത്തുനൂറു
ണ്ടായിതൊന്നുകൊണ്ടേ✱ഭാജനംപോകയാൽഭൂതലംചെഞ്ചെമ്മേ ഭാജന
മായിട്ടുവന്നനേരം ✱ മീതേപരന്നൊരുവെണ്ണയുംവാരിയ മ്മാധവൻപോ
യൊരുകോണിൽപുക്കാൻ ✱ പാരംതികന്നുള്ളചാപലംതളത്തമ്മ പാരാതെ
വന്നിങ്ങുനോക്കുന്നേരം ✱ ബാലകൻചെയ്തോരുവേലയെക്കണ്ടിട്ടു ചാലെ
ച്ചിരിച്ചുനുറുങ്ങുനിന്നാൾ ✱എങ്ങിവൻപോയിപോലെന്നതുകാണേണം മെ

ന്നങ്ങുനണ്ണിനടന്നാൾപിന്നെ * എങ്ങുമെനോക്കിനടന്നുചെന്നീടുമ്പോൾ
അങ്ങൊരുകോണത്തുകാണായ്‌വന്നു * വണ്ണംതിരണ്ടൊരുപാഴുരലേറിട്ടു വെ
ണ്ണയുംവായിലിട്ടാദരവിൽ * പൂച്ചകൾക്കായിട്ടുനൽകിനിന്നീടിനാനോ
ച്ചയിൽനോക്കിക്കൊണ്ടങ്ങുമിങ്ങും * ചുരക്കോൽപൂണ്ടുള്ളോരമ്മയെക്കാണാ
യി ചാരത്തുവന്നതുകോപിച്ചപ്പോൾ * കണ്ടൊരുനേരത്തുമണ്ടിത്തുടങ്ങി
നാൻ മണ്ടിനാളമ്മയുംതൻപിന്നാലെ * വായ്യെഴുന്നീടുന്നശസ്ത്രങ്ങൾചൂഴ്
റ്റു രാപ്പകൽതേടുന്നവേദങ്ങൾക്കും * തൊട്ടുനിന്നീടുവാൻകിട്ടാതെയുള്ളോ
നെ പെട്ടെന്നുചെന്നുപിടിച്ചാളമ്മ * ചീറ്റംതിരണ്ടുള്ളോരുള്ളവുംപൂണ്ടു
നിന്നേറ്റംകയർത്തുപറഞ്ഞുപിന്നെ * കോഴയുംപൂണ്ടിട്ടുകേഴുമപ്പൈതലെ
കോൽകൊണ്ടുതല്ലുവാനോങ്ങുന്നേരം * ഉച്ചത്തിലാമ്മാറുകേണുതുടങ്ങിനാ
നച്ഛായെന്നിങ്ങനെചൊല്ലിച്ചൊല്ലി * കണ്ണന്റെകണ്ണുനീർവീണതുകാൺ
കയാൽ തന്നിലെനണ്ണിനാളമ്മയപ്പോൾ * തല്ലുവാൻപോരാതപൈതലെ
ത്തല്ലിയാൽവല്ലായ്മയായിട്ടേവന്നുകൂടു പേടിപ്പിച്ചീടണമെന്നതേചെയ്യാ
വു പെട്ടെന്നതിനുപിടിച്ചുകെട്ടു * എന്നങ്ങുതന്നിലെനണ്ണിനോരമ്മയ ന്നി
ന്നൊരുനല്ലരലോടുചേർത്തു * അല്പമായുള്ളൊരുപാശവുംകൊണ്ടുപോന്ന
പ്പൈതൽതന്നുടൽകെട്ടുന്നേരം * അപ്പാശംകിഞ്ചനനീളമില്ലായ്കയാൽ അ
പ്പൊഴേമറ്റൊന്നിയച്ചാളമ്മ * എന്നതുതന്നെയുമങ്ങനെകാണായി പി
ന്നെയുംമറ്റൊന്നിയച്ചാളപ്പോൾ * പിന്നെയുംപോരാഞ്ഞുപിന്നെയുംമ
റ്റൊന്നു പിന്നെയുംമറ്റൊന്നതിൻപിന്നാലെ * തന്നുടെവീട്ടിലെപ്പാശങ്ങ
ളിങ്ങനെ ഒന്നൊന്നേകൊണ്ടന്നുകെട്ടിക്കെട്ടി * പിന്നെയുംപോരാഞ്ഞിട്ടാ
ച്ചിമാർവീട്ടിലും നിന്നുള്ളപാശങ്ങൾകൊണ്ടുപോന്നാൾ * ചാരത്തെവീട്ടി
ലെപ്പാശങ്ങളെല്ലാമെ ദൂരത്തെവീട്ടിലെപ്പാശങ്ങളും * ഒന്നഞ്ഞൂറായിരംപാ
ശങ്ങൾകൊണ്ടന്നുകന്നിച്ചുകൊണ്ടുടൻകെട്ടീടിനാൾ * കണ്ടുനിന്നീടുന്നവ
ണ്ടൊലുംചായലാർ മിണ്ടുവാൻവല്ലീലയാരുമപ്പോൾ * ഉൾക്കപൊഴിഞ്ഞൊ
രുവിസ്മയംപൂണ്ടിട്ടു മൂക്കിന്മേൽകൈവെച്ചുനോക്കിനിന്നാർ * ദൂരത്തുനിന്നു
ള്ളവല്ലവിമാരെയും ചാരത്തുചാലെവിളിച്ചുകൊണ്ടു * കമ്രമായുള്ളൊരുപൈ
തലായ്മേവുന്ന ബ്രഹ്മത്തിൻവൈഭവംകാട്ടിനിന്നാർ * ആച്ചിമാരെന്നിങ്ങ
ളാശ്ചര്യംകാൺമിനി നീശ്വരനായോനോയെന്മകന്താൻ * പാശങ്ങൾക്കെ
ല്ലാമിമ്മേനിയോടേത്തുമ്പോൾ നാശമെകാണുന്നതെന്തിങ്ങനെ * എന്നങ്ങു
ചൊല്ലിനടുങ്ങിനിന്നീടുമന്നന്ദവിലാസിനിക്കേറ്റമപ്പോൾ * കയ്യുംതളർന്നിതു
കാലുംതളർന്നിതു മെയ്യിലുമെങ്ങുംവിയർത്തുകൂടി * പാർത്തലംതന്നിൽപതിച്ചു
നിന്നീടിനാളാർത്തിതീർത്തേറ്റവുംവീർത്തുപിന്നെ * മാതാവിനുണ്ടായദീനത്തെ
ക്കണ്ടിട്ടു മാധവൻചാലെക്കനിഞ്ഞുമേന്മേൽ * കെട്ടുവാനായിവഴങ്ങിനിന്നീ
ടിനാനൊട്ടുപോതിങ്ങനെചെന്നവാറെ * മാധവൻതന്നുടെകാരുണ്യപൂര
ത്തിൻ ഭാജനമായുള്ളോരമ്മയപ്പോൾ * മുമ്പിനാൽകൊണ്ടന്നപാശത്തെ
ക്കൊണ്ടേയ ത്തൻപൈതൽതന്നെയുംകെട്ടിനിന്നാൾ * ഉണ്ണിക്കിടാവുമപ്പാ
ഴുരൽപൂണ്ടുനിന്നുള്ളംകലങ്ങെക്കരഞ്ഞുനിന്നാൻ * കൺമുന്നിൽപിള്ളർകളി
ക്കുന്നതുംകണ്ടു കണ്ണുനീർമെയ്യിലൊഴുക്കിമേന്മേൽ * മാതാവുതാനുംമറ്റു
ള്ളോരുമെല്ലാരുംമാഴ്കാതെപോയിമറഞ്ഞനേരം * കാട്ടുമരങ്ങളെനോക്കിനി
ന്നീടിനാൻ വാട്ടമകന്നൊഴുംബാലകൻതാൻ * ദൂരവേകാണായിനീർമരുതാ

യുള്ള ദാരുക്കൾരണ്ടുമിരട്ടയായി*സൂക്ഷിച്ചുനോക്കിനിന്നുള്ളിലേനണ്ണിനാൻ
സാക്ഷിയായ്മേവുമമ്മോക്ഷദൻതാൻ * കേവലംപോരുന്നപാഴ്മരമല്ലി
തു ദേവർഷിതന്നുടെയാജ്ഞയത്രെ* വിത്തേശന്തന്നുടെപുത്രന്മാരായുണ്ടു മ
ത്തന്മാരായുള്ളഗുഹ്യകന്മാർ * മദ്യവുംസേവിച്ചുമാനിനിമാരുമാ യുദ്യാ
നംതന്നിൽകളിച്ചുപിന്നെ * താമരപ്പൊയ്കയിൽചെന്നങ്ങിറങ്ങീട്ടു കാമ
വിനോദങ്ങൾകോലുന്നേരം * നാരദൻവന്നതുതെറ്റെന്നുകാണായി നാരി
മാരെല്ലാരുംനാണിച്ചപ്പോൾ * തീരത്തുചേർത്തുള്ളചേലകളെല്ലാമെ പാരാ
തെചെന്നങ്ങെടുത്തുടുത്താർ * ഗുഹ്യകന്മാരവരവ്വണ്ണമേനിന്നാർ ധിക്കരി
ച്ചുമ്മുനിമുമ്പിൽതന്നെ *എന്നതുകണ്ടൊരുനാരദൻനണ്ണിനാ നിന്നിവർത
ന്നെയടക്കേണംഞാൻ * നാളെയുമങ്ങനെയാചരിച്ചീടുമ്പോൾ നാശമേ
വന്നീടുംനാളിൽനാളിൽ*ശാപത്തെക്കൊണ്ടുമദത്തെയടക്കഞ്ഞാനാപത്തുമേ
ലിൽവരാതവണ്ണം * എന്നങ്ങുനണ്ണിനനാരദൻചൊന്നാന ന്നിന്നവർതൻ
മുഖംനോക്കിനേരേ* പാപങ്ങളിങ്ങനെചെയ്കയാലിന്നിങ്ങൾ പാഴ്മരമാ
യ്പോകയിന്നുതന്നെ * നന്ദകുമാരകൻവന്നുതൊടുന്നനാൾ നന്നായിവന്നി
ട്ടുകെന്നുംചൊല്ലി*നാരദൻപാരാതെപോകത്തുടങ്ങിനാൻ നാരായണായെ
ന്നുപാടിപ്പാടി * അങ്ങനെയുള്ളമരങ്ങളന്നിങ്ങനെ അങ്ങതുകാണായ
തെങ്കിലിപ്പോൾ*നാരദൻചൊന്നതുപാരാതെഞാനിന്നു കാരിയമാക്കേണ്ടെ
മെന്നുനണ്ണി * മെയ്യോടുചേർന്നൊരുപാഴുരൽതന്നെയും മെല്ലെവലിച്ചുനട
ന്നാൻകണ്ണൻ * പാഴ്മരംനിന്നതിൻചാരത്തുചെന്നതിൻ പാഴിലേന്തു
ണ്ടുപുറപ്പെട്ടപ്പോൾ * പാഴുരൽനേരേവിലങ്ങിച്ചുപോകയാൽ പാരംവലി
ച്ചുനടന്നാൻകണ്ണൻ * ഉണ്ണിക്കിടാവുവലിച്ചോരുനേരത്തു തിണ്ണംകുലഞ്ഞു
ഞെരിഞ്ഞുപിന്നെ*അമ്മരമൊന്നങ്ങുപൊട്ടിനോരൊച്ചകേട്ടംബരമെങ്ങും
നിറഞ്ഞുനിന്നു * ഭൂതലംതന്നിൽപ്പതിച്ചുതായന്നേരം ചേതനവേറിട്ടദേ
ഹംപോലെ * ദിവ്യജനങ്ങൾമരങ്ങളിൽനിന്നപ്പോൾ ഹവ്യവഹൽപ്രഭ
യെന്നപോലെ * ഉൽഗമിച്ചീടിനാരുന്നവുംനീക്കിനി ന്നൽഗതംപൂണ്ടവ
രുദ്ധമോദം * കെട്ടുപെട്ടീടുമപ്പൈതലെക്കാൺകയാ ലൊട്ടുപോൽനോ
ക്കിനാർസൂക്ഷ്മമായി * കന്മഷവൈരിയെക്കാൺകയാൽമാനസം നിർമ്മ
ലമായിട്ടുവന്നനേരം * നാരദൻചൊന്നൊരുശാപവുംമോക്ഷവും മാനസം
തന്നിലങ്ങായിതപ്പോൾ * മൂലോകനായകനായിനിന്നീടുന്ന ബാലകൻതാ
നിതെന്നുള്ളിൽനണ്ണി * പുണ്യങ്ങൾചെയ്തുള്ളനാവുകൾകൊണ്ടവർ കണ്ണ
നെത്തിണ്ണംപുകണ്ണുനിന്നാർ * പാലാഴിമാതുതൻചാർമുലതന്നിലെ മാ
ലേയംചേരുന്നമാറുള്ളോനെ * പാലിച്ചുകൊള്ളണംഞങ്ങളെയെന്നുമേ
നീലക്കാർവണ്ണരേകൈതൊഴുന്നേൻ * നാരദൻതന്നുടെശാപവാക്കെങ്ങൾ
ക്കു നേരേമറിച്ചിന്നുവന്നുകൂടി* അല്ലായ്കിലുണ്ടോയിന്നിന്നുടെചേവടിത്തെ
ല്ലിനെക്കൂപ്പുവാൻകൈവരുന്നു * ഇങ്ങനെചൊന്നവർവാഴ്ത്തിനനേരത്തു
മംഗലംപൊങ്ങുമമ്മാധവൻതാൻ * മെല്ലവെചൊല്ലിനാനെങ്കിലോനി
ങ്ങളിന്നല്ലലുംതീർത്തുടൻനല്ലരായി*താവകമായുള്ളദേശത്തെനോക്കീട്ടു പോ
വതിന്നായിത്തുടങ്ങിയാലും * എന്നതുകേട്ടൊരുഗുഹ്യകവീരന്മാർ നന്ദകു
മാരനെവന്ദിച്ചപ്പോൾ * ഉത്തരയായുള്ളദിക്കിനെനോക്കിനി ന്നത്തലും
നീക്കിനടന്നാർചെമ്മേ *സ്വാവാസമായുള്ളമന്ദിരംതന്നിൽപ്പു ക്കാവോളം

ഭോഗങ്ങളാണ്ടുമേന്മേൽ * ബന്ധുക്കളായുള്ളലോകരുമായിട്ടു സന്തുഷ്ടരായി
വസിച്ചാർപിന്നെ * ദാരുണത്തെരിഞ്ഞുള്ളൊരൊച്ചയങ്ങെല്ലാരും ദാരുണമാ
യിട്ടുകേട്ടനേരം * പേടിച്ചിതെന്തെന്നുചൊല്ലിയുഴന്നിട്ടു പേപ്പെ
ട്ടുനോക്കിനടന്നനേരെ * ശാഖികൾവീണൊരുഭൂതലംതന്നിലെ ചാടി
ക്കൊണ്ടെല്ലാരുംചെന്നപിന്നെ * കാറേറ്റുംകൂടാതെപാഴ്മരംവീഴ
വാൻ കാരണമെന്തെന്നുചൊല്ലുതിപ്പോൾ * എന്നവർചൊന്നതുകേ
ട്ടൊരുനേരമ ന്നിന്നൊരുപൈതങ്ങൾചൊന്നാരപ്പോൾ * കാർമുകിൽ
വർണ്ണനിക്കാനനംതന്നിലെ പാഴ്മരംതൻപാഴിൽപൂകുന്നേരം * നേരേവി
ലങ്ങുമുരലിങ്ങുവാരാഞ്ഞു പാരംവലിച്ചോരുനേരത്തപ്പോൾ * എട്ടുദി
ക്കെങ്ങുമേഞെട്ടുമാറമ്മരം പൊട്ടിനിലംതന്നിൽവീണുടനേ * അമ്മരം
തന്നിൽനിന്നപ്പോളിരുവരെ ചെമ്മേയെഴുന്നതുംകണ്ടുഞങ്ങൾ * കണ്ണനും
തങ്ങളുംകൂടിപ്പറഞ്ഞവർ തിണ്ണംവിളങ്ങിനരുങ്ങുനിന്നാർ * നിങ്ങളിങ്ങെ
ല്ലാരുംവന്നൊരുനേരത്തു തങ്ങളങ്ങെങ്ങാനുംപോയ്മറഞ്ഞാർ * ബാലന്മാ
രിങ്ങനെചാലെപ്പറഞ്ഞപ്പോൾ ഗോപന്മാരാരുംചെവിക്കൊള്ളാഞ്ഞാർ *
ബാലന്മാർചൊല്ലെല്ലാമുണ്മയായ്വന്നീടാലിലയായ്പോമത്രേയെന്നനണ്ണി
ഈശനെന്നുള്ളൊരുബോധമില്ലാതെയും സംശയമായിചിലർപിന്നെ *
ഇങ്ങനെതന്നെയിതല്ലയല്ലീ ചെമ്മേ എന്നവർചൊന്നതുകേട്ടനേരം * മററു
ള്ളഗോപന്മാരിങ്ങനെചൊല്ലിനാർ മുററുമിതിന്നുചിരിക്കേവേണ്ടു * ദോ
ഷതപംനിങ്ങൾപറഞ്ഞുതുടങ്ങിയാൽ ശേഷിച്ചോരെല്ലാരുംദോഷന്മാരാം *
കാളയുണ്ടങ്ങൂട്ടുപെററുകിടക്കുന്നു നീളമുണ്ടായൊരുപാശംകൊണ്ടാ *
എന്നങ്ങുചൊല്ലുന്നവേലയോടൊക്കുമേ യിന്നിങ്ങൾചിന്തിച്ചുരച്ചതെല്ലാം *
പൈതങ്ങൾചൊന്നതുപട്ടാങ്ങായ്മേവുമോ കൈതവമല്ലാതെയുണ്ടോ
കാൺമൂ * മൂവാണ്ടുപൂവാതപൈതൽക്കിന്നിങ്ങനെ ആവോരുവേലയെ
ന്നുണ്ടോതോന്നി * ഇന്നിതിൻകാരണംനന്ദകുമാരനല്ലെന്നതുഞാൻതന്നെ
തീർത്തുകൊള്ളാം * തങ്ങളിലിങ്ങനെചൊല്ലിനഗോപന്മാർ തിങ്ങിനകൌ
തുകമാണ്ടുചെമ്മേ * വേദനവേറിട്ടുവേഗത്തിൽപോയങ്ങുവേണുന്നവേല
കൾമേവിനിന്നാർ * അമ്മതാനന്നേരംതന്മകൻതന്നെയും ചെമ്മേയെടു
ത്തുകൊണ്ടങ്ങുപോവാൻ * ചാലത്തുനിഞ്ഞൊരുനേരത്തുചൊല്ലിനാൾ നീ
ലക്കാർവേണിമാരെല്ലാരോടും * എന്മകൻതന്നെക്കയ്ക്കുന്നോളല്ലഞാൻ എ
ന്നുമേയിങ്ങനെതോഴിമാരെ * ഇന്നുഞാനെന്മകൻതന്നെക്കയത്തതോ ന
ന്നായെനിക്കുഫലിച്ചിതല്ലോ * ഇങ്ങനെയെന്മകൻതന്മേനിപൂൺമൻ
ഞാനങ്ങനെചെമ്മായാൽപോരുംശീലം * ശീലമോനന്നല്ലബാലക
നെന്നുള്ള മാലോകർചൊല്ലെല്ലാംഞാൻപൊറുപ്പൻ * ഇങ്ങനെയെന്മകൻ
തന്മുഖംകാണുമ്പോ ഴങ്ങനെതോഴികയല്പ്ചൊൽനീ * ഇങ്ങനെ
ചൊന്നവൾതന്നുടെപൈതലെ പ്പൊങ്ങിനോരാനന്ദംപൂണ്ടുപൂണ്ടു * മററു
ള്ളമാതരുംതാനുമായങ്ങനെ തെററെന്നുചെന്നുതൻവീടുപുക്കാൾ * ഓമന
പ്പൈതൽതാനോരോരോലീലകൾ തൂമകലർന്നങ്ങുകാട്ടിക്കാട്ടി * ആനായ
നാരിമാർമാനസംതന്നെയിങ്ങാകുലമാക്കിനാൻമെല്ലെമെല്ലെ * അച്ഛനെ
പ്പോലെയുടുക്കുന്നേനെന്നിട്ടു നൽചേലകൊണ്ടങ്ങുടുക്കുംനന്നായ് * മാനി
ച്ചുകൊണ്ടച്ഛൻകമ്പിടുന്നേരത്ത ങ്ങാനകളിക്കുംമുതുകിലേറി * തേവാരിക്കേ

ണമിന്നല്ലായെനിക്കനി പൂവെല്ലാംകൊണ്ടത്തായെന്നചൊല്ലും * അമ്മനം താനമായില്ലയിലിങ്ങനെ നില്ലെലുംനിന്നപടകളിക്കും * എൻകണികാണേണന്നിങ്ങളിന്നെല്ലാരും എന്നങ്ങുചൊല്ലീട്ടുവീട്ടതോറും * കോഴികൾ കൂകമ്പോൾകോഴകൾക്കൂടാതെ ഗോവിന്ദൻപാടിക്കൊണ്ടങ്ങുചെല്ലും * മാരിചൊരിയുന്നനേരത്തുകോടിയിൽ നേരേപേയ്നീരെല്ലാമേല്ക്കുംമെയ്യിൽ * കയ്യെപ്പിടിപ്പാനായാരേലുംചെല്ലമ്പോൾ അയ്യോ എന്നിങ്ങനെക്കൂട്ടും തിണ്ണം * അത്ഭുതമായുള്ളപാവകളുണ്ടോരോ ശില്പികൾ കൊണ്ടക്കൊടുത്തപ്പോഴും * വാഴപ്പഴങ്ങൾ താൻതിന്നന്നനേരത്തു വായിൽക്കൊടുക്കമപ്പാവകൾക്കും * അമ്മിഞ്ഞനൽകമ്മെയെന്നങ്ങുചൊല്ലിക്കൊണ്ടമ്മേടെകയ്യിൽകൊടുക്കുംപിന്നെ * ചാലെക്കിടന്നങ്ങുറങ്ങുന്നനേരത്തു ചാരത്തുതന്നെകിടത്തിക്കൊള്ളും * നന്മണികൊണ്ടപടുത്തനിലത്തിൽ ബിംബിതനായിട്ടുതന്നെക്കണ്ടാൽ * അഞ്ചിതമായുള്ളപുഞ്ചിരതൂകിട്ടു ചെഞ്ചെമ്മേചാടുംപിടിച്ചുകൊൾവാൻ * രത്നങ്ങളായുള്ളകമ്പങ്ങൾതന്നില മാദ്ധ്യനായുള്ളൊരുതന്നെണ്ടാൽ * ഉണ്ണിയെപ്പൂണ്ടന്നേനെന്നിട്ടുകമ്പത്തെതിണ്ണംപിടിച്ചങ്ങുപൂണ്ടുകൊള്ളും * കമ്പത്തിനുള്ളിലെയുണ്ണിക്കിന്നമ്മേനീ യമ്മിഞ്ഞിനൽകേണമെന്നുചൊല്ലും * വെണ്ണയുംപാലുംനൽവെല്ലവുമെല്ലാമെ ഉണ്ണിക്കുംനൽകേണമെന്നുംപിന്നെ * ഓടിക്കൊണ്ടാച്ചിമാരോരോരോവേലയ്ക്കു പേടിച്ചുവീടേറിപ്പോകുന്നേരം * നെഞ്ചകമെല്ലാമെവഞ്ചനംചെയ്യുന്ന പുഞ്ചിരികിഞ്ചനതൂകിത്തൂകി * ദൂരത്തുനിന്നവർഗേഹത്തിൽചെന്നവർ ചാരത്തുമെല്ലെവേനിന്നുകൊള്ളും * ഓമനപ്പുഞ്ചിരികാണുന്നനേരത്തു കാമിനിമാരാരുംപോകവല്ലാർ * തങ്ങൾതുടങ്ങിനവേലമറന്നുടൻ മംഗലനായുള്ളപൈതൽതന്നെ * പൂണ്ടുപൂണ്ടങ്ങനെനിന്നുപോമെല്ലാരും വേണ്ടുവോന്നാകയുമുണ്ടോർത്തുകണ്ടാൽ * ബാലികമാരായനാരിമാരോരോ ലീലകൾകണ്ടുമയങ്ങുന്നേരം * പൂവില്ലുകൊണ്ടവർമേനിയിൽമെല്ലവെ പൂവില്ലവൻചെന്നുതൊട്ടുപോന്നാൻ * എന്നുപോലിന്നവൻയൗവനമാളുന്നി തെന്നൊരുചിന്തതുടങ്ങീതപ്പോൾ * കണ്ണിനുനല്ലൊരുപീയൂഷവാരിയാം കണ്ണന്താനിങ്ങനെമേവുംകാലം * വൃദ്ധന്മാരായുള്ളഗോപന്മാരിങ്ങനെ ഒത്തുനിന്നൊന്നുപറഞ്ഞാരപ്പോൾ * വാസത്തിന്നിന്നിലംനന്നല്ലപാൎക്കമ്പോൾ ആപത്തെക്കാണുന്നുനാളിൽനാളിൽ * പൂതനയെന്നൊരുവൈരവിവന്നിട്ടു ചെയ്യുതോയെല്ലാരുംകണ്ടിതല്ലോ * കാററുതാൻമേല്പോട്ടുതൂററിക്കോലല്ലല്ലോ തൂററിക്കളഞ്ഞതിപ്പൈതൽതന്നെ * പാറമേൽവീണൊരുപൈതലെയോൎക്കമ്പോൾ മാറുന്നതില്ലിന്നുംകണ്ണുനീരോ * ചാടുതാൻവീണുതകർന്നോരുനേരത്തു ചാകാതെകൊണ്ടതോനാമല്ലല്ലൊ * നാരായണന്തന്റെകാരുണ്യമില്ലായ്കിൽ ആരിന്നിപ്പൈതലെക്കാപ്പോരയ്യോ * പാരിച്ചുനിന്നൊരുപാഴ്മരംവീഴമ്പോൾ പൈതൽതൻമേനിയിൽകൊണ്ടില്ലല്ലോ * നല്ലൊരുനേരത്തിപ്പൈതൽപിറന്നുതെ ന്നെല്ലാരുംചൊന്നതുപൊയ്യല്ലൊട്ടും * എന്നുമേയിങ്ങനെരണ്ടവരാസ്ഥതി നെന്തിനിനല്ലതെന്നോൎക്കേണംനാം * നന്ദനന്നാനനംതന്നിൽനിന്നിങ്ങനെ നന്മൊഴിതൂകിനനേരത്തപ്പോൾ * ബന്ധുവായുള്ളൊരുഗോപാലൻചൊല്ലിനാൻ ചിന്തിച്ചുനിന്നുനറുങ്ങുനേരം *

കെല്ലാന്നിന്നുള്ളൊരുല്ലാതമോരോന്നി ങ്ങിപ്പോലെവന്നതിൻമുല്ലാടെനാം
*വൃന്ദാവനന്തന്നിൽനന്നായിപ്പൂകേണ മൊന്നിച്ചുപോകനാമിന്നുതന്നെ *
എന്നങ്ങുചൊന്നപ്പോൾനിന്നോരുഗോപന്മാർ നന്നെന്നുചൊല്ലിനാരെല്ലാ
രുമെ * ചാടെല്ലാംകൊണ്ടുനന്നുചാരത്തുടൻപിന്നെ ചാലെമുറുക്കിച്ചുമച്ചാര
പ്പോൾ * നീട്ടററബാലകന്മാരുമമ്മാതരും ചാടിൽകരേറിട്ടുപാഞ്ഞാർപി
ന്നെ *കന്നുംകിടാങ്ങളുംകാലികളുംതമ്മി ലൊന്നിച്ചുകൂടിനടത്തംകൊണ്ടാർ
* ചാപംതുടങ്ങിയുള്ളായുധമാരോന്നേ ഗോപന്മാരെല്ലാരുംകയ്യിലാക്കി
* സന്നദ്ധരായിട്ടുനിന്നുടനന്നേരം മുന്നിൽനടത്തംതുടങ്ങിനാര * നീ
ട്ടററരോഹിണിതാനുംയശോദയും കേടററചാടിൽകരേറിച്ചെമ്മേ *
ഓലക്കമൊണ്ടുള്ളബാലകന്മാരെയും ചാലെപ്പുണർന്നുവിളങ്ങിനിന്നാർ *
ചൊല്ലെററുനിന്നുള്ളരത്നങ്ങൾപൂണ്ടുള്ള കല്പകവല്ലികളെന്നപോലെ * ചാ
ടങ്ങുചാടുമ്പോൾപേടിച്ചുനിന്നതും ചാപലംകാട്ടൊല്ലാംപൈതങ്ങളെ *
പൈതങ്ങളോടുപറഞ്ഞുനിന്നിങ്ങനെ പൈതങ്ങളേതുമറിഞ്ഞീലൊട്ടും *
ഇങ്ങനെപോയങ്ങുവൃന്ദാവനംതന്നിൽ ഭംഗിയിലെല്ലാരുംചെന്നുപുക്കാർ
* പുണ്യങ്ങൾചെയ്തുള്ളമാനവന്മാരെല്ലാം വിണ്ണിലെചെന്നങ്ങുപൂകുമ്പോ
ലെ * ദീനന്മാരായുള്ളോരാനായന്മാരെല്ലാ മാനന്ദംപൂണ്ടങ്ങുപുക്ക
നേരം * സുന്ദരമായുള്ളമന്ദിരമോരോന്നേ നന്നായിനിർമ്മിച്ചാരന്നുതന്നെ
* നന്ദൻതുടങ്ങിനഗോപന്മാരെല്ലാരും മന്ദിരമോരോന്നിൽചെന്നുപുക്കാർ
* സൂര്യൻതുടങ്ങിനനൽഗ്രഹമാരോരോ രാശിയിൽചെന്നങ്ങുപൂകുമ്പോ
ലെ * കാർവ്വർണ്ണൻതാൻചെന്നുപുക്കോരുനേരത്ത ക്കാനനമേററംവിളങ്ങി
നിന്നു * വാർതിങ്കൾചെന്നുവിളങ്ങിനനേരത്തു കാർതങ്ങുമാകാശമെന്ന
പോലെ *അപ്പായിനിക്കൊരുനൽക്കുഴലൂതുവാ നിച്ഛയുണ്ടെന്നങ്ങുചൊല്ലി
പ്പിന്നെ * അപ്പൻകൊടുത്തൊരുനൽക്കുഴലൂതിനി ന്നിച്ഛയിൽമേവിനാൻ
മെല്ലെമെല്ലെ * പുഞ്ചിരിതൂകിയുംകൊഞ്ചൽതുടങ്ങിയു മഞ്ചാറുമാസംകഴി
ഞ്ഞകാലം * കന്നുകൾമേച്ചുതുടങ്ങിനാൻമെല്ലവെ നന്ദതനൂജനുംരാമൻ
താനും * ദൂരത്തുപോകാതെചാരത്തുനിന്നിട്ടു നേരൊത്തപിള്ളരുമായിച്ചെ
മ്മെ * വത്സങ്ങളോടുകലർന്നുടൻകൊല്ലുവാൻ വത്സനായുന്നൊരുദാനവനെ
* മത്സരമാണ്ടങ്ങുമൃത്യുപുരംതന്നി ലുത്സവമാക്കിനാന്തുകകൊണ്ടെ *കള്ള
നായുള്ളൊരുമറെറാരുദാനവൻ പുള്ളായിവന്നിട്ടുനിന്നനേരം * തള്ളിയെഴ
ന്നൊരുകോപംകൊണ്ടങ്ങവൻ തള്ളയ്ക്കുകണ്ണുനീർനൽകിനാൻതാൻ *
ഉഗ്രങ്ങളായുള്ളവ്യഗ്രങ്ങൾതീർത്തുത ന്നഗ്രജനോടുകലർന്നുചെമ്മേ *ചാരത്തു
നിന്നുടൻകന്നുകൾമേയ്പാനായ് ദൂരത്തുപോയിത്തുടങ്ങിപിന്നെ *

ആച്ചിമാരെല്ലാരുംകാഴ്ചയായ്നൽകിന പാൽച്ചോറുതന്നെയുമുണ്ടുപി
ന്നെ*ചേർച്ചതുടർന്നുള്ളപിള്ളരുമായിട്ടു പാച്ചിൽതുടങ്ങിനാൻകന്നിൻപിമ്പേ
*കന്നുമേച്ചങ്ങനെനിന്നുവിളങ്ങിന നന്ദതനൂജൻതാനന്നൊരുനാൾ * കാ
നനംതന്നിലേപോയിട്ടുവേണമെ ഭോജനമിന്നെനിക്കെന്നുനണ്ണി * കാ
ലത്തുന്നുടൻബാലകന്മാരെയും മേളത്തിൽചെന്നുവിളിച്ചുണർത്തി * കാ
നനംതന്നിൽചെന്നാനന്ദമായ്നിന്നു വേണമിന്നുണ്ണേല്ലാമെന്നുചൊല്ലി *
താനങ്ങുതന്നുടെകന്നുകൾപിന്നാലെ കാനനംനോക്കിനടന്നാൻപിന്നെ *
എന്നതുകേട്ടൊരുചങ്ങാതിമാരെല്ലാ മങ്ങനെവേണമതെന്നുംചൊല്ലി *

ഭോജനത്തിന്നുള്ളസാധനമോരോരോ ഭാജനന്തന്നിലങ്ങാക്കിക്കൊണ്ടു * ത
ന്നുടെതന്നുടെകന്നുംതെളിച്ചതിൻ പിന്നാലെതങ്ങളുംമെല്ലെമെല്ലെ*ചെന്ന
ങ്ങുകണ്ണന്റെകന്നിനോടെല്ലാരും ഒന്നിച്ചുകൂട്ടിനാർതങ്ങൾകന്നും * ബാല
കന്മാരുള്ളലീലകളെക്കൊണ്ടു ചാലക്കളിച്ചുനടന്നാർപിന്നെ * കേകി
കൾകൂകുമ്പോൾകൂകിത്തുടങ്ങിനാർ കോകിലമ്പാട്ടുമ്പോൾപാടിപ്പാടി *പ
ക്ഷികൾപാറുമ്പോൾഛായപിടിപ്പാനായാക്കമേയെല്ലാരുമോടിയോടി*അ
ന്നങ്ങൾപോലെനടന്നുതൻപിന്നാലെ അന്നലെപ്പോലെകരഞ്ഞുപിന്നെ
* തന്നിഴൽതന്നോടുംമാറ്റൊലിതന്നോടും നിന്നുകളിക്കയുംപേശുകയും *
വാനരൻപാഞ്ഞുമരങ്ങളിലേറുമ്പോൾ വാലെപ്പിടിച്ചുവലിച്ചുംപിന്നെ *
പുണ്യങ്ങൾചെയ്തുള്ളപൈതങ്ങളിങ്ങനെ കണ്ണനുമായിക്കളിക്കുന്നേരം *കം
സന്റെചൊല്ലാലെവന്നൊരുദാനവൻ ഹംസങ്ങൾചാരത്തുകാകൻപോ
ലെ * ക്ഷ്വേളംനിറഞ്ഞൊരുവ്യാളമായന്നേരം നീളത്തിൽമെല്ലെക്കിട
ന്നുകൊണ്ടാൻ * ആയർകുമാരന്മാർപായുന്നതിൻനേരേ വായുംപിളർന്നുവ
ഴിക്കുതന്നെ * ചേണാർന്നുനിന്നൊരുപാതാളമേയെന്നു കാണുന്നോർക്കെല്ലാ
ർക്കുംതോന്നുംവണ്ണം * ലീലകളോരോന്നേചാലെത്തിരഞ്ഞുള്ളാ ബാലക
ന്മാരതുകണ്ടനേരം * പാതാളമേയെന്നുനിർണ്ണയിച്ചെല്ലാരും പാഞ്ഞവൻ
വായിലേചെന്നുപുക്കാർ * ആകാശംതന്നിലെനിന്നുള്ളദേവക ളാകുല
ന്മാരായിച്ചൊന്നാരപ്പോൾ * കൈതവംപൂണ്ടൊരുദൈതേയൻതാനി
തി പൈതങ്ങളാരുമറിഞ്ഞതില്ലേ * കംസനുനല്ലൊരുകാലമായ്വന്നുതേ
സംശയമില്ലേതുംചൊല്ലാംചെമ്മെ * മായയെന്നുള്ളതുനിർണ്ണയിച്ചില്ലിതാൻ
മാധവനെങ്ങോപോയ്നിന്നുകൊണ്ടു *വിണ്ണവരിങ്ങനെചൊന്നോരുനേര
ത്തു കണ്ണനുംചെന്നങ്ങുമെല്ലെമെല്ലെ * പൂകത്തുടങ്ങിനാൻദാനവൻവാ
യിലേ മേഘത്തിന്നുള്ളിൽനൽതിങ്കൾപോലെ * കണ്ണനുംചെന്നവൻവാ
യിലെപൂകുമ്പോൾ വിണ്ണവർതിണ്ണംമെരണ്ടുനിന്നു * അയ്യോയെന്നിങ്ങ
നെപിന്നെയുംചൊല്ലീട്ടു കയ്യുംതിരുമ്മിയുഴന്നാർചെമ്മെ * ബാലകന്മാ
രെല്ലാംവായിലെവന്നപ്പോൾ ദാനവൻതന്നിലെന്നെണ്ണിനിന്നാൻ * ഇന്നു
ഞാൻകണ്ടൊരുനൽക്കണിതന്നെയു മെന്നുമേയിന്നുമകപ്പെട്ടേണം *ആയർ
കുമാരന്മാരോട്കൂടെന്നുടെ വായിലേവന്നിവൻപുക്കാനല്ലോ * ആരെല്ലാമി
ന്നിവൻതന്നെയങ്ങേശുവാ നാരാഞ്ഞുനില്ലാതെയുള്ളതിപ്പോൾ*പൂതനമു
മ്പായിവന്നുള്ളോരെല്ലാരും ചേതനകൈവിട്ടുപോയാരല്ലോ * എന്നോളം
ധന്യരില്ലാരുമിന്നോർക്കുമ്പോളെൻവായിലല്ലോതാൻവന്നുപുക്കു * സ്വാമി
ക്കുവേണുന്നോരാരുമില്ലെന്നോളം പാർമേലെന്നുള്ളതുംവന്നുകൂടി* ഞാനി
ന്നിക്കായ്ത്തെസ്സാധിച്ചുചെല്ലുമ്പോൾ മാനിച്ചുചൊന്നതുനൽകുംനാഥൻ *
എന്തിന്നുനിന്നുള്ളിൽവേണുന്നതെന്നാമ്പോളെന്തെന്നുഞാൻമുമ്പേചൊല്ലി
ക്കൊൾവൂ*ആനതുടങ്ങിനവാഹനമൊന്നുമേ വേണുന്നതില്ലേതുംപാർത്തുക
ണ്ടാൽ*ശോഭനമായങ്ങുശോഭിച്ചുപോരുന്നോ രാഭരണങ്ങളെനിക്കുണ്ടല്ലോ
*നാടങ്ങുവേണമിനിക്കെന്നുചൊന്നാകിൽ നാശമേയുള്ളതേനാളിൽനാളി
ൽ*ആയന്മാർക്കെല്ലാർക്കുംനായകനായ്നിന്നാൽ പേയില്ലായേതുമേയെന്നു
തോന്നും*പാൽവെണ്ണയുണ്ടുസുഖിച്ചുകൊള്ളാമല്ലോ പാർക്കുന്നനേരമിതെ
ന്നേനല്ലു * എൻവായിലായുള്ളകന്നുകിടാങ്ങളെ കൊല്ലാതെകൊണ്ടാകി

നന്നായിതും * എന്നതിനേതുമുപായമില്ലോൎക്കുമ്പോൾ കന്നുകളിന്നുമ
റവുണ്ടാമല്ലോ * ഇന്നിവൻതന്നെഞാൻതിന്നാതെയിങ്ങനെ കൊന്നു
കൊണ്ടെന്നുടെനാഥൻമുമ്പിൽ * പ്രാഭൃതമായിട്ടുവെച്ചുകൊടുക്കിലെൻ
പ്രാഭവമേററവുമുണ്ടായിതും * കൂടപ്പിറന്നൊരുപൂതനതന്നെയും കൂടപ്പിറ
ന്നബകൻതന്നെയും * കൊന്നതിങ്ങോൎക്കുമ്പോളിന്നിവൻതന്നെഞാൻ തി
ന്നുമുടിക്കിലേകോപംതീരൂ * ഇങ്ങനെചിന്തിച്ചുചിന്തിച്ചുതന്നിലെ പൊ
ങ്ങുന്നകോപത്തെപ്പൂണ്ടുചെമ്മെ * വായങ്ങുമെല്ലെമുരക്കിത്തുടങ്ങുമ്പോ
ളായൎകുമാരകൻമെല്ലെമെല്ലെ * കണ്ടങ്ങിരിക്കവേപൊങ്ങിനാനന്നേരം
പണ്ടങ്ങുവാമനനെന്നപോലെ*എന്നതുകണ്ടൊരുദാനവനന്നേരം നന്ദത
നൂജനോടൊന്നുചൊന്നാൻ * മായനീയിങ്ങനെയാവോളംകാട്ടിയാൽ പോ
യിടാമെന്നുനിനയ്ക്കവേണ്ട * മായകൊണ്ടീയെന്നെവെല്ലുവോരില്ലാരും
പേയെല്ലാമേതുമേകാട്ടവേണ്ട*എന്നുടെജീവനമിങ്ങനെയുള്ളനാളെന്നുമേ
നിന്നെയയയ്ക്കയില്ലേ*മുന്നംനീഞങ്ങളെക്കൊന്നുനശിപ്പിച്ചു തിന്നുനിനക്കു
മകപ്പെട്ടതായ് * എൻവായിൽനിന്നുനീപോകയെന്നുള്ളതും കൎമ്മംനിന
ക്കെന്നുവന്നുതെന്നാൽ * പാപനായുള്ളോരുദാനവനിങ്ങനെ കോപന
നായിപ്പറഞ്ഞനേരം * ശ്വാസങ്ങളെല്ലാമടങ്ങിത്തുടങ്ങീതെ കാസങ്ങളും
പോന്നുവന്നിതപ്പോൾ *വാകൊണ്ടുമിണ്ടുവാൻവയ്യാതെയായപ്പോൾ വാ
ൽകൊണ്ടുതല്ലിനാൻഭൂതലത്തിൽ * കണ്ണനിലായിതുകോപിച്ചുമാനസം
കണ്ണിണപാരംമിഴിച്ചുനിന്നു * ആൎത്തങ്ങളായിട്ടുപ്രാണങ്ങൾവീങ്ങു
മ്പോൾ മൂൎദ്ധാവുപെട്ടെന്നുപൊട്ടിച്ചെമ്മേ * കണ്ടൊരുവാതിൽപുറപ്പെട്ടു
ജീവനും മണ്ടിനടന്നുപുറത്തുമായി * ആകാശംതന്നിലേകാണായിതന്നേ
രം നാകികൾക്കെല്ലാൎക്കുംദീപംപോലെ * കണ്ണൻതാനന്നേരംപീയൂഷ
മാണ്ടൊരു കണ്ണിണകൊണ്ടങ്ങുനോക്കിച്ചെമ്മെ * ആലസ്യംതീൎത്തു
തൻബാലകന്മാരുമ കാലിക്കിടാങ്ങളുമായിച്ചെമ്മെ * വ്യാളത്തിൻ
വായിൽനിന്നോടിപ്പുറപ്പെട്ടു മേളത്തിൽനിന്നുവിളങ്ങുന്നേരം * ആകാ
ശംതന്നിലെകാണായിനിന്നോരു നീകാശമന്നേരംതാണുവന്നു * കണ്ണ
നോടൊന്നിച്ചുനന്നായിവന്നുതേ വിണ്ണവരെല്ലാരുംകണ്ടിരിക്കെ * എന്ന
തുകണ്ടൊരുവിണ്ണവരെല്ലാരും നന്ദനംതന്നിലെപ്പൂക്കളെല്ലാം * നാരായ
ണൻമെയ്യിൽപാരാതെതൂകിനാർ പാരംമുഴക്കിച്ചാർഭേരികളും *ആമ്നാ
യമോതിച്ചുനിന്നൊരുനാൻമുഖൻ മേന്മേലെഭേരിയെക്കേട്ടനേരം *
എന്തെന്നുചിന്തിച്ചുതന്നിലേനണ്ണിനാൻ നന്ദതനൂജൻെറലീലയെന്നെ
* ഓൎത്തുമുടിഞ്ഞതുപാൎക്കുതാഞ്ഞുതാ നാസ്ഥാനംതന്നിൽനിന്നോടി
വന്നാൻ * വാനവരെല്ലാരുംചൊന്നതുകേട്ടപ്പോ ളാനന്ദലീനനായ്നി
ന്നുചൊന്നാൻ * ഇന്നിതുകണ്ടിട്ടുവിസ്മയിച്ചീടേണ്ട വൃന്ദാരകന്മാരേകേ
ൾപ്പിൻനിങ്ങൾ * നന്ദകുമാരനായ്നിന്നോരിവൻതൻെറ നല്ലൊരുപൂ
മേനിയെന്നപോലെ * പൊന്നുകൊണ്ടാകിലുംമണ്ണുകൊണ്ടാകിലും ന
ന്നായിനിൎമ്മിച്ചമെയ്യുണ്ടല്ലോ * എന്നതുതന്നെയുമുള്ളിലെനണ്ണിനാ ല
ന്നേവരുത്തിടാംമുക്തിതന്നെ * ഇന്നിവർതാനല്ലോദാനവനുള്ളിലെ നി
ന്നുവിളങ്ങിനതെന്നുപിന്നെ * വാരിജസംഭവനിങ്ങനെചൊന്നതു വാന
വരെല്ലാരുംകേൾക്കുന്നേരം * വാരിജലോചനൻകാളിന്ദിതന്നുടെ തീ

രത്തുചെന്നുടൻചൊന്നാനപ്പോൾ * ചങ്ങാതിമാരേയെൻചാരത്തു
പോരുവിൻ ചന്തത്തിലുണ്ണണംനാമെല്ലാരും * ഇന്നിലംകൈവിട്ടു
പോകിലിന്നാമെല്ലാം നന്നായിട്ടെങ്ങുമേവന്നുകൂടാ * നല്ലൊരുപുല്ലുള്ള
ഭൂതലംതന്നിലെ നന്നായിമേയട്ടെകന്നുകളും * എന്നതുകേട്ടൊരുചങ്ങാ
തിമാരെല്ലാം കന്നെല്ലാമൊന്നിച്ചുകൂട്ടിച്ചെമ്മെ * തണ്ണീരുംനൽകിനൽ
പുല്ലുള്ളഭൂതലം തന്നിലങ്ങാക്കിനാർമേച്ചിരുപൂവാൻ * വാരെഴുംതങ്ങളും
നാരായണൻചൂഴും പാരാതെചെന്നങ്ങിരുന്നാർപിന്നെ * വാരിജംതന്നുടെ
കർണ്ണികതൻചൂഴും നേരേവിളങ്ങുംദളങ്ങൾപോലെ * പാച്ചോറുതന്നെ
യുമെല്ലാരുമോരോരോ പാത്രങ്ങൾതന്നിലങ്ങാക്കിപ്പിന്നെ * തന്നുടെതന്നു
ടെകായ്ക്കറിയോരോന്നേ മുന്നിലെടുത്തങ്ങുവച്ചുകൊണ്ടാർ * കാർമുകിൽ
വർണ്ണനുംഭോജനംപണ്ണുവാൻ കാമിച്ചുനിന്നുമുതിർന്നാനപ്പോൾ * നാഭി
കമലാമ്മാറുകോലക്കുഴൽതന്നെ ചൂരക്കോൽകൊമ്പെല്ലാംകയ്യുടെകീഴ് *
പാച്ചോറുതന്നെയുരുട്ടിച്ചമച്ചുതൻ പാണിതലംതന്നിലാക്കിക്കൊണ്ടാൻ
* ഉണ്ണിവിരലുകൾതന്നുള്ളിലാക്കിനാൻ തൊണ്ടിനുചേരുന്നകായ്കളെല്ലാം *
ബാലകന്മാരുടെലീലകളോരോന്നേ ചാലെപ്പറഞ്ഞുംചിരിച്ചുംതമ്മിൽ *
ചോറങ്ങുവായിലിട്ടന്നോരുനേരത്തു പാരംചിരിപ്പിച്ചുപൈതങ്ങളെ *
കാർമുകിൽവർണ്ണൻതാനാമോദംപൂണ്ടുനൽ കാനനംതന്നിൽനിന്നുണ്ണു
ന്നേരം * ആകാശംതന്നിലെവാനവരെല്ലാരു മാമോദമോടങ്ങുനോക്കി
നിന്നാർ * വൃന്ദാരകന്മാർക്കുസുന്ദരമായൊരു വൃന്ദാവനംതന്നിൽവന്നുനി
ന്നു * നന്ദകുമാരന്റെലീലകൾകാൺകയാൽ നന്ദനലീലയുംവേണ്ടീല
പ്പോൾ * നാളീകജന്മാവുനാരായണന്തന്റെ കേളികൾപിന്നെയുംകാൺ
മതിന്നായ് * കുത്സിതമായൊന്നുവഞ്ചനമെങ്കിലും വത്സങ്ങളെല്ലാമൊ
ളിച്ചുവച്ചാൻ * ബാലന്മാരെല്ലാരുമുണ്ണുന്നനേരത്തു കാലിക്കിടാങ്ങളെക്കാ
ണാഞ്ഞപ്പോൾ * പേടിപൂണ്ടെല്ലാരുംതേടുവാനായിട്ടങ്ങോടിത്തുടങ്ങു
വാനോങ്ങുന്നേരം * നിട്ടുററബാലകന്മാരോടുചൊല്ലിനാൻ കേടററകേ
ശവൻപേടിപോവാൻ * ഊണിന്നുവൈകല്യമേതുമേയാക്കൊല്ലാ വേണു
ന്നതിനിന്നുഞാനുണ്ടല്ലോ * കാട്ടിലകംപുക്കകന്നുകിടാങ്ങളെ കൂട്ടമേഞാ
നോമടക്കിക്കൊൾവൻ * കൊണ്ടൽനേർവർണ്ണൻതാനിങ്ങനെചൊന്നു
ടൻ പിണ്ഡവുംകയ്യിൽപിടിച്ചുകൊണ്ടു * മണ്ടിനാൻകാനനമണ്ഡ
ലംതന്നിലെ തെണ്ടുവാൻകന്നെല്ലാമിണ്ടൽനീക്കി * ഭദ്രനായുള്ളൊരു
നാന്മുഖനന്നേരം ഛിദ്രമിയന്നുടൻപോന്നുവന്നാൻ * ആയർകുമാര
കന്മാരെയുംതന്നുടെ മായയെക്കൊണ്ടുമറച്ചുവച്ചാൻ * നീലവലാ
ഹകനേർനിറമാണ്ടുള്ളോൻ നീളെനടന്നുനൽകാടുതോറും * കന്നുക
ളൊന്നുമേകാണാഞ്ഞുപിന്നെയും വന്നുടൻനോക്കുമ്പോളിങ്ങുതന്നെ *
ബാലകന്മാരെയുംകണ്ടതുമില്ലല്ലോ കാലിക്കിടാങ്ങളെക്കാണാഞ്ഞി
ട്ട് * ആരാഞ്ഞുപോയാരൊഎന്നങ്ങുനണ്ണീട്ടു പാരംവിളിച്ചുനട
ന്നാനെങ്ങും * എന്നിട്ടുമെങ്ങുമേകാണാഞ്ഞുതന്നിലെ എന്തിതെ
ന്നിങ്ങനെചിന്തിച്ചുടൻ * ഉള്ളിലെക്കൺകൊണ്ടുനോക്കിനാനന്നേ
രം ഉള്ളവണ്ണംതന്നെകാണായപ്പോൾ * പുഞ്ചിരിതൂകിനാൻനാന്മു
ഖൻതന്നുടെ വഞ്ചനലീലയെക്കണ്ടുപിന്നെ . * വഞ്ചിതമായതുവഞ്ച

നംചെയ്യില്ലോ വഞ്ചകനാമല്ലോഞാനുംചെമ്മെ * നെഞ്ചകംതന്നി
ലെയിങ്ങനെനണ്ണിനി ന്നഞ്ജനവണ്ണൻതാനെന്നനേരം * അമ്മമാൎക്കെ
ല്ലാക്കുംമക്കളെക്കണ്ടിട്ടു സമ്മോദമുള്ളിലങ്ങുണ്ടാവാനായ് * കാലിക്കി
ടാങ്ങളെത്താനങ്ങുനിൎമ്മിച്ചാൻ ബാലകന്മാരെയുമവ്വണ്ണമേ * കാലി
ക്കിടാങ്ങളുംപാലകന്മാരായ ബാലകന്മാരുമായ്കാലത്തേതാൻ * അമ്പാ
ടിതന്നിലകത്തങ്ങുപൂകുമ്പോൾ അമ്മമാരെല്ലാരുംതന്മക്കളെ * മാനിച്ചെ
ടുത്തുടൻനന്മുലനൽകിനാർ ധേനുക്കളുംപിന്നെയവ്വണ്ണമേ * സംശയമു
ണ്ടായിലാൎക്കുമേപാൎക്കുമ്പോൾ കൗശലമുള്ളവനല്ലോയിവൻ * വത്സങ്ങ
ളായുള്ളതന്നെയുമിങ്ങനെ വത്സന്മാരായുള്ളതന്നെക്കൊണ്ടേ * പാലിച്ചുനി
ന്നുവനത്തിലുമങ്ങുമാ യ്ക്കാലമങ്ങോരാണ്ടുചെന്നതായി * ഞാൺമതിരണ്ടോ
രുനാൻമുഖനന്നേരം കാണ്മാനായ്വന്നാനക്കാനനത്തിൽ * കാലിക്കിടാങ്ങ
ളുംബാലകന്മാരുമായ് ചാലെക്കളിക്കുന്നോൻമുന്നെപ്പോലെ * തന്നുടെ
മായയാൽവഞ്ചിതരായോരെ യന്നിലംതന്നിലേനിന്നുകണ്ടാൻ * പട്ടാങ്ങാ
യുള്ളവരേവരെന്നിങ്ങനെ ഒട്ടുപോൽചിന്തിച്ചുവട്ടംപോന്നാൻ * എന്നതു
കണ്ടോരുമാധവനന്നേരം തന്നുടെമായയെക്കാട്ടുന്നേരം * ബാലകന്മാരുമ
ക്കാലിക്കിടാങ്ങളും നീലത്തെവെന്നനിറംധരിച്ചാർ * എന്തിതെന്നി
ങ്ങനെചിന്തിച്ചുനാന്മുഖൻ അന്ധതപൂണ്ടങ്ങുനോക്കുന്നേരം * നന്നാ
ലുബാഹുക്കളായിട്ടുകാണായി നിന്നൊരുബാലകന്മാരെയെല്ലാം * ശം
ഖംതുടങ്ങിയുള്ളായുധമോരോന്നേ തൻകരംതന്നിൽധരിച്ചുനന്നായ് *
ശ്രീഭൂമിമാരായിമേവുന്നദേവിമാർ ശോഭകലന്നുണ്ടുരണ്ടുപാടും * മഞ്ഞ
ൾപിഴിഞ്ഞൊരുകൂറധരിച്ചുണ്ടു ശിഞ്ജിതമായുള്ളനൂപുരവും * അംഗ
ദംകങ്കണംകാഞ്ചിതുടങ്ങിന മംഗലഭൂഷണമുണ്ടുമെയ്യിൽ * കന്നുകിടാ
ങ്ങളുമവ്വണ്ണമേയായി തെന്നൊരുനാന്മുഖൻനോക്കുന്നേരം * കാനനംതന്നി
ലെമാരുക്കളോരോന്നെ കാണായിതന്നേരമവ്വണ്ണമെ * കണ്ണനായ്നി
ന്നതങ്ങാരെന്നുചിന്തിച്ചു തിണ്ണമുഴന്നങ്ങുനോക്കുന്നേരം * വിണ്ണവരെല്ലാരും
നിന്നതുകാണായി കണ്ണന്റെകീൎത്തിയെപ്പാടിപ്പാടി * ആഴികളേഴുമേകാ
ണായിതന്നേര മേഴുരണ്ടായുള്ളലോകങ്ങളും * പുണ്യങ്ങൾചെയ്തുള്ളധന്യരെ
ക്കാണായി വിണ്ണിലേനിന്നുകളിക്കുന്നതും * പാപങ്ങൾചെയ്തോരെതാ
പത്തിൽകാണായി പാഥോജസംഭവനെന്നനേരം * ധന്യമായുള്ളൊരുത
ന്നുടെലോകവും തന്നെയുംകാണായിമുന്നെപ്പോലെ * കണ്ടോരുനേരത്തുത
ങ്ങളിലിങ്ങനെ മിണ്ടുവാനേതുമേവല്ലിലപ്പോൾ * സത്യമായുള്ളൊരുഞാനാ
യതേവനെ ന്നിത്തരംചിന്തിച്ചുഴന്നുനിന്നാൻ * ക്ഷീരാംബുരാശിയിൽനേ
രേവിളങ്ങുന്ന നാരായണൻതന്നെക്കാണായപ്പോൾ * അന്നവൻതന്നുടെനാ
ഭിസരോജത്തിൽ നിന്നൊരുതന്നെയുംകണ്ടാൻപിന്നെ * നീയാരെന്നിങ്ങ
നെചോദിച്ചാനന്നേരം മായവാനായുള്ളനാന്മുഖൻതാൻ * സ്രഷ്ടാവുഞാ
നെന്നുചൊല്ലിനാനന്നേരം പട്ടാങ്ങായ്നിന്നുള്ളനാന്മുഖനും * സ്രഷ്ടാവെ
ന്നിങ്ങനെചൊന്നതുകേട്ടപ്പോൾ ധൃഷ്ടനായ്നിന്നവൻചൊന്നാൻപിന്നെ
* സ്രഷ്ടാവായ്നിന്നതുഞാനല്ലോനീയല്ല ചൊട്ടാനീഞാനെന്നുചൊന്നതെ
ന്തെ * തങ്ങളിലിങ്ങനെപേശുന്നനേരത്തു തിങ്ങിനകോപമിയന്നുമുന്നിൽ
കൈടഭൻവന്നുകയൎത്തുകാണായി പേടിപൂണ്ടന്നപ്പോളോടിനാൻതാൻ

* കയ്യുംതിരുമ്മിത്തിരുമ്മിവിറച്ചുനി ന്നയ്യോയെന്നിങ്ങനെചൊല്ലിച്ചൊല്ലി
* കൈടഭൻതാനുമന്നാന്മുഖൻപിന്നാലെ ഓടിത്തുടങ്ങിനാൻപിന്നെപ്പി
ന്നെ * ക്രൂരിരുട്ടായൊരുമന്ദിരംതന്നിലാ യാരുമൊരുത്തരുംക്രൂടാതെതാൻ *
വാതിലുംകാണാതെപാരമുഴന്നൊരു ബാലകൻചെയ്യുന്നവേലയെല്ലാം *
കാട്ടിനാൻനിന്നൊരുനാന്മുഖനന്നേരം ഗോഷ്ഠിയെന്നെല്ലാരുംചൊല്ലുന്ന
തും*നാന്മുഖൻതന്നുടെദീനതകണ്ടപ്പോ ളാമ്നായമന്ദിരനായുള്ളോൻതാ
ൻ * മാനമെഴുന്നതുപോയിയിതെന്നിട്ടു മായയെമെല്ലെമറച്ചുവെച്ചാൻ *
ഉസ്ഥനായുള്ളൊരുനാന്മുഖനന്നേരം സ്വസ്ഥനായ്നിന്നുടനൊന്നുവാത്താ
ൻ* ഗർഭത്തിൽനിന്നുപുറത്തുപുറപ്പെട്ടോ രർഭകൻതാൻനിന്നുവീക്ഷപോലെ
* ഭീതിതഴച്ചുനിന്നാശകളൊരോന്നേ ആതുരനായിട്ടുനോക്കുന്നേരം * സുന്ദ
രനായൊരുനന്ദകുമാരനെ വൃന്ദാവനംതന്നിൽനിന്നുകണ്ടാൻ* മേഘങ്ങൾ
പോയാലങ്ങാകാശംതന്നിലെ മേവുന്നതിങ്കളെയെന്നപോലെ*ചെമ്മേയ
ണഞ്ഞുതുടങ്ങിനാനന്നേരം അമ്മയെക്കണ്ടുള്ളമക്കൾപോലെ *കൈകളെ
ക്കൂപ്പീട്ടുഭൂതലംതന്നിലെകൈതവംകൈവിട്ടുവീണാൻപിന്നെ*മൂൾവുനാ
ലുമപ്പാദങ്ങൾരണ്ടിലും ചേർത്തുനിന്നീടിനാനൊട്ടുനേരം *പാംസുക്കളേററി
ട്ടുധൂസരമായുള്ള പാദങ്ങൾരണ്ടുമങ്ങാദരവിൽ*ആനന്ദലോചനവാരികൊ
ണ്ടന്നേരം ക്ഷാളനംചെയ്താനെമെല്ലെമെല്ലെ * മെല്ലെന്നെഴുനീററുകണ്ണും
തിരുമ്മീട്ടു വല്ലവീവല്ലഭൻമുന്നിൽതന്നെ*കോൾമയിർകൊണ്ടുടനാനന്ദന്ത
ന്നുടെ കോമരമായിട്ടുനിന്നുപിന്നെ * ഗൽഗദയായൊരുഗീരുകൊണ്ടന്നേരം
ചിദ്ഘനനായോനെവാഴ്ത്തിനിന്നാൻ*കാർമുകിൽനേരൊത്തകാന്തിയുമാ
യ്നിന്നു തൂമിന്നൽനേരൊത്തക്രൂറയുമായ്* പീലികൾകൊണ്ടുംനന്മാലക
ളെക്കൊണ്ടും ചാലെനിറന്നോനെക്കൈതൊഴുന്നേൻ *ഇക്കണ്ടരൂപത്തിൻ
വൈഭവംവാഴ്ത്തുവാ നിക്കണ്ടോരാരുമില്ലെന്നുചൊല്ലാം *നിർഗ്ഗുണനായിട്ടുനി
ത്യനായ്നിന്നനിൻ ചിദ്രൂപംപാർക്കിലിന്നാക്കറിയാം * ആദ്യന്തശൂന്യങ്ങ
ളായുള്ളവേദങ്ങ ളാരാഞ്ഞുപോയെങ്ങുംകണ്ടതില്ലെ*മൂഢനായ്നിന്നൊരു
ഞാനിന്നുതേടേണ്ട ഗ്രുഢനായ്നിന്നൊരുനിന്നെക്കാണ്മാൻ * നിന്മായ
മോക്കിലിന്നാക്കറിവാനാവൂ നിർമ്മയനായ്നിന്നതമ്പുരാനെ * പാരെല്ലാ
മീരേഴുംനിങ്കലെഴുന്നിതും പാരാതെനിങ്കലടങ്ങുന്നിതും *പാവകജാലകൾ
പാരമെഴുന്നിട്ടു പാവകന്തങ്കലടങ്ങുമ്പോലെ * സൃഷ്ടിക്കുഞാനിന്നുകർത്താ
വെന്നിങ്ങനെ പൊട്ടരായുള്ളവർചൊല്ലുന്നിതും* എന്തുഞാനിന്നിതിൻകാര
ണമായ്നില്പാനന്ധനായുള്ളോരമ്പാലങ്ങേഞാനും ശാസ്ത്രങ്ങളെല്ലാമങ്ങോ
ർത്തുഞാന്മെല്ലെനി ന്നോർത്തെല്ലാംചിന്തിച്ചുപാർത്തുകണ്ടേൻ * നിയ്യായതി
ങ്ങനെയെന്നുള്ളതെങ്ങുമെ മായംകളഞ്ഞുഞാൻകണ്ടതില്ലെ * ഇങ്ങനെയ
ല്ലപോലിങ്ങനെയല്ലപോ ലെന്നതേയെങ്ങുമേകണ്ടുഞാനൊ * ഇങ്ങനെ
നിന്നൊരുനിന്നെഞാൻവെല്ലുവാ നിന്നുതുനിഞ്ഞുമതിന്നുചെമ്മെ *ഉദ്യോ
തംകൊണ്ടുനൽപ്രദ്യോതനന്തന്നെ ഖദ്യോതംവെല്ലുവാനെന്നപോലെ
* നീയ്യായിനിന്നൊരുപീയൂഷവാരിയിൽ നീളെവെമുങ്ങിനോരെങ്ങളാരും
* വല്ലന്തതില്ലൊരുതുള്ളിയെവാഴ്കൾവാൻ വല്ലാതതല്ലനി
ക്കുള്ളതന്തോൻ * ദാഹത്തെപ്പോക്കുവാൻതാപത്തെത്തുകുന്ന മോഹമാം
വാരിയിൽചാടുന്നതും * അങ്ങനെപോകതുനിന്നുടെവൈഭവ മെങ്ങ

മെകാണാവല്ലെന്നേവേണ്ടു * നാഥനായ്നിന്നതുംതാതനായ്നിന്നതും
മാതാവായ്നിന്നതുംനീയല്ലോതാൻ * എങ്ങളില്ലെല്ലാരുവൻപിഴയെല്ലാം
നീ ഇങ്ങനെനിന്നു പൊറുക്കയുള്ളു * ഗർഭസ്ഥനായുള്ളബാലൻ ചവിട്ടി
യാൽ നിർഭത്സിക്കുന്നിതോമാതാക്കന്മാർ * വിശ്വങ്ങളെല്ലാമേനിന്നുടെയു
ള്ളിലും നിശ്ശങ്കനായ്നിന്നുചൊല്ലാമിപ്പോൾ * വിശ്വത്തിൽത്തൊന്നുമൊ
ന്നെന്നതുനിർണ്ണയം നിശ്ചയമെൻപിഴനീപൊറുപ്പൂ * നാന്മുഖനായ്നി
ന്നുനാട്ടുകളേഴിലും മേന്മയിനിക്കേതുംവേണ്ടതില്ലെ * ഉല്ലാസംപൂ
ണ്ടൊരുവൃന്ദാവനംതന്നിൽ പുല്ലായിമേവണമെല്ലാനാളും * പല്ലവംപോ
ലെപതുത്തുള്ളനിമ്പാദം മെല്ലവേനിന്നുധരിക്കാമല്ലോ * ഇത്തരമോരോ
ന്നേചൊല്ലിപ്പുകണ്ണിട്ടു സത്വരംകമ്പിട്ടുകൂപ്പിനിന്നാൻ * ശങ്കിതനായൊ
രുപങ്കജജന്മാവു തൻകഴൽപങ്കജംകൂപ്പുന്നേരം * നാലുമുഖങ്ങളുമമ്പോടു
നോക്കിട്ടു നീലക്കാർവർണ്ണൻചിരിച്ചുചൊന്നാൻ * വൃദ്ധന്മാരായോർകളിച്ചു
തുടങ്ങുമ്പോൾ മുഗ്ദ്ധരാംഞങ്ങളിന്നെന്തുവേണം * ഇങ്ങനെനിങ്ങൾക
ളിച്ചുതുടങ്ങിനാലെങ്ങൾക്കു സങ്കടമാകുമല്ലോ * നാട്ടാരെവീട്ടിലെപ്പൈത
ങ്ങളെക്കൊണ്ടു കാട്ടിക്കൊടുപ്പുകേളെങ്ങനെഞാൻ * കന്നുകളിലൊന്നു
കണ്ടീലയെങ്കിലോ അന്നാടേയുണ്ടല്ലോതല്ലെനിക്കും * തൽകൊണ്ടുനിന്നു
ഞാൻകേണഴുകാണാമി ന്നെന്നല്ലോചിന്തിച്ചുവന്നതിപ്പോൾ * ഈശ്വര
നോട്ടപിഴച്ചതില്ലേതുംഞാ നാശ്രയമായതുമറ്റൊന്നല്ലോ * ശാസ്യനായു
ള്ളവിരിഞ്ചനോടിങ്ങനെ ഹാസ്യങ്ങളായുള്ളവാക്യങ്ങളെ * ചാലെപ്പറഞ്ഞ
വൻമോദത്തെയുണ്ടാക്കി ക്കാലത്തെപ്പോക്കെന്നുചൊന്നാൻപിന്നെ * മേ
ധാവിയായൊരുധാതാവുതാനപ്പോൾ മാധവൻതന്നുടെപാദങ്ങളിൽ * മാ
നസംതന്നെയുറപ്പിച്ചുവെച്ചുനി ന്നാനന്ദംപൂണ്ടുനടന്നാൻപിന്നെ * വാരി
ജജന്മാവുപോന്നോരുനേരത്തു വാരിജലോചനൻകന്നുകളെ * ചാലെ
ത്തെളിച്ചുനൽകാളിന്ദീതീരത്തു ബാലകന്മാരുടെമുമ്പിൽചെന്നാൻ * മാ
യയിൽമുങ്ങിനബാലകന്മാരുമ ക്കാലംകഴിഞ്ഞതറിഞ്ഞതില്ല * ദൂരത്തു
പോയുള്ളകന്നുംതെളിച്ചിങ്ങു നേരത്തുവന്നതുനന്നെടോനീ * നീയിങ്ങുകന്നു
മാഴ്കുന്നതുപാർത്തിട്ടു വായിൽചോറൊന്നുമിറക്കീലെങ്ങൾ * ഇങ്ങനെചൊ
ന്നോരുബാലകന്മാരുമായ് ഭംഗിയിൽനിന്നുടനുണ്ടുപിന്നെ * കന്നുംതെ
ളിച്ചുതൻചങ്ങാതിമാരുമായ് മന്ദിരംതന്നിലേചെന്നുപുക്കാൻ *

വത്സസ്തേയം സമാപ്തം.

---

## കാളിയമർദ്ദനം

ബാലകന്മാരുമായയ്ക്കുന്നുമേച്ചങ്ങനെ നാലഞ്ചുമാസംകഴിഞ്ഞകാലം
* ഗോവിന്ദരാമന്മാർഗോക്കളെമേച്ചങ്ങു മേവിത്തുടങ്ങിനാർമെല്ലെമെല്ലെ
* ഭൂമിക്കുഭൂഷണമായിവിളങ്ങുന്നോ രോമനച്ചേവടിരണ്ടുകൊണ്ടും * കാന
നംതന്നിലെകല്ലിനുംപുല്ലിനും ആനന്ദമേറ്റംവളർത്തുനിന്നാൻ * ബാലക
ന്മാരുടെയാചനംതന്നാലെ താലവനന്തന്നിൽചെന്നുപിന്നെ * രാസഭനാ
യ്ന്നധേനുകനായൊരു വാസവവൈരിയെക്കൊന്നുടനെ * താലഫലങ്ങ
ളെബ്ബാലകന്മാർക്കുമ മ്മാലോകരെല്ലാർക്കുമായ്ക്കൊടുത്താർ * കാലിതെളി

ക്കന്നബാലകന്മാരുമാ യാലയംതന്നിലകത്തുപുക്ക് * വല്ലവിമാരുടെക
ണ്ണിനുമുള്ളിനും ഉല്ലാസംനൽകിനാരല്ലൽനീക്കി * കാലികംമേപ്പാനായ്
കാനനംപൂകിന ബാലകന്മാരെല്ലാമന്നൊരുനാം * ആതപമേററമുള്ളതാ
പംകൊണ്ടേററവും ദാഹിച്ചചെന്നുനൽകാളിന്ദിയിൽ * കാളിയനായൊ
രുകാളഭുജംഗത്തിൻ ക്ഷ്വേളമിയന്നൊരുവെള്ളംതന്നെ *കോരിക്കുടിച്ചവർ
ദാഹത്തെത്തീർത്തുനൽ കാനനകാന്തിയെക്കണ്ടുകണ്ടു * മെല്ലവേവന്നിങ്ങു
നിന്നൊരുനേരത്തു വല്ലവബാലകന്മാരെക്കണ്ടോൻ * ജീവനംകൂടാതെകേ
വലംഭൂമിയിൽ പാവകംപോലെപതിച്ചിതപ്പോം * കണ്ടൊരുനേര
ത്തുകൊണ്ടൽനേർവ്വർണ്ണൻതാ നിണ്ടലായ്നിന്നുനെറുങ്ങുനേരം * വാമമായു
ള്ളൊരുലോചനംകൊണ്ടുതൻ ബാലകന്മാരെക്കുളുർക്കെനോക്കി * ബാലക
ന്മാരുമക്കാലിക്കിടാങ്ങളു മാലസ്യംനീക്കിയെഴുന്നനേരം * കാർമുകിൽവ
ർണ്ണൻതാനിങ്ങനെചിന്തിച്ചാൻ കാളിയന്തന്നെഞാനിന്നുതന്നെ * കാളിന്ദി
തന്നിൽനിന്നാട്ടിക്കളയാഞ്ഞിൽ നാളെയുമിങ്ങനെവന്നുകൂടും * എന്നങ്ങുന
ണ്ണിനിന്നന്നേരംതന്നെയ ന്നിന്നൊരുനീലക്കടമ്പുതന്മേൽ *പാഞ്ഞുകരേറി
നാൻപാവനമായുള്ള പാദങ്ങൾകൊണ്ടുചവിട്ടിച്ചെമ്മേ * പോരിച്ചചാടി
നാൻപാരാതെവാരിയിൽ വേരററമേരുക്കന്നെന്നപോലെ * കാറിനിമാ
രോട്ടുകൂടിക്കളിക്കുന്ന കാളിയൻതാനുംതൻപൈതങ്ങളും * പെട്ടെന്നുഞെ
ട്ടിനാരെന്തെന്നുചിന്തിച്ച വട്ടത്തിൽനിന്നങ്ങുഴന്നാർപിന്നെ * ഘോരനാ
യുള്ളൊരുകാളിയനന്നേരം പാരിച്ചകോപത്തെപ്പൂണ്ടുചൊന്നാൻ * ആരി
നുവന്നിതെന്നാലയംതന്നിലേ ധീരനായ്ക്കേവലം പാവതിന്നോ *ഇങ്ങനെ
ചൊല്ലിത്തൻമസ്തകമെല്ലാമെ പൊങ്ങിച്ചുനിന്നങ്ങുയന്നനേരം * ശ്വാ
സങ്ങളേററതികന്നുതുടങ്ങിതേ ചാരത്തുനിന്നുള്ളവെള്ളമെല്ലാം *വാരിതൻ
മീതേനിന്നവൻനോക്കുമ്പോൾ ദൂരവേകാണായികണ്ണൻതന്നെ* മേളമെ
ഴന്നൊരുമേചകവാരിയിൽ നീളവേനീന്തുന്നതെന്നനേരം * തിങ്കളെക്ക
ണ്ടൊരുരാഹുവെപ്പോലെതാൻ ശങ്കകളഞ്ഞങ്ങടുത്തുപിന്നെ * അല്ലിത്താർ
മാതുതൻമല്ലക്കരംകൊണ്ടു മെല്ലെത്തലോടുന്നപാദങ്ങളിൽ * പാരിച്ചുദം
ശിച്ചാനങ്ങനെയല്ലോതാൻ പാപികളായോർക്കുതോന്നിഞായം * എന്ന
തിനേതുമേപീഡയെക്കാണാഞ്ഞു മുന്നേതിലേററംകയർത്തുപിന്നെ * മർമ്മ
ങ്ങൾതോറുംകടിച്ചുതുടങ്ങിനാൻ നിർമ്മലനായൊരുപൈതൽതന്നെ * ഇ
ത്തരമോരോരോയുദ്ധങ്ങൾചെയ്തിട്ടു മസ്തകംകൊണ്ടങ്ങടിച്ചുപിന്നെ * വ
ററാതകാന്തികലന്നൊരുകണ്ണനെ തെറെറന്നുചുററിനാൻമുററമുററെ * കാ
ളിയൻതന്നോടുനേരിട്ടുകാർവ്വർണ്ണൻ കാളിന്ദിതന്നിൽകളിക്കുന്നേരം * നി
ല്ലെല്ലുംചെല്ലുന്നനേരത്തുചെല്ലാഞ്ഞി ട്ടല്ലുന്നമമ്മയുമോർത്തുനിന്നാർ * എ
ന്മകനെന്തുപോൽവാരാഞ്ഞുതോഴിചൊ ല്ലിന്നലെയിന്നേരംവന്നാനല്ലോ *
കാലികംകാണാഞ്ഞുകാട്ടിൽനടക്കുമ്പോൾ കാൽതന്നിൽമുള്ളുതറച്ചില്ലല്ലീ
* കായ്കളെക്കൊള്ളുവാൻപാഴ്മരമേറിട്ടു കാനനംതന്നിലെവീണാനോ
താൻ * ചാലെത്തടുത്തുതെളിക്കുന്നനേരത്തു കാലികംകുത്തിക്കുതിർന്നില്ല
ല്ലീ *കാനനംതന്നിലെനൽവഴികാണാഞ്ഞു ദീനനായ്നിന്നങ്ങുഴന്നാനോ
താൻ * സഞ്ചരിച്ചീടുമ്പോൾവമ്പുലിതന്നാലെ വഞ്ചിതനായാനോചൊ
ല്ലുതോഴി * പിള്ളരുമായിപ്പിടിച്ചുകളിക്കുമ്പോൾ അല്ലലായ്‌വീണുകിടന്നാ

നോതാൻ *ചോരെല്ലാംമാറിച്ചമഞ്ഞുതുടങ്ങുന്നു നീരുന്നെന്നുള്ളവും ചിന്നപ്പി
ന്നെ*മക്കളെപ്പെറവുള്ളോരമ്മമാക്കെന്നുമേ ഉൾക്കാമ്പിൽവേദനയെന്നിയി
ല്ല * പോരായിപ്പണ്ടുകഴിഞ്ഞോരുജന്മത്തിൽ വൈരംകലർന്നൊരുലോക
രെല്ലാം *മക്കളായ്വന്നുപ്പിറന്നു ചമഞ്ഞിട്ടു ദുഃഖമിയററുന്നതെന്നുതോന്നും *
വാഴ്വോട്ടുനിന്നൊരുകണ്ണനെന്നണ്ണിഞ്ഞാൻ രാപ്പകൽവേകമാറായിതല്ലോ
* കാലിക്കഴത്തിലെന്നമ്മണിയൊച്ചയും ചാരത്തുകേൾക്കായതില്ലേയൊന്നും
* പൂതനതന്നുടെതോഴിമാരാരാനും ചേതനപോക്കിക്കളഞ്ഞാരോതാൻ
* കാളിന്ദിതന്നിൽകളിക്കുന്നനേരത്തു കാളിയൻചെന്നുകടിച്ചാനോതാൻ
* എന്നങ്ങുചൊല്ലുമ്പോളംബരംതന്നിൽനിന്ന ങ്ങനെയെന്നൊരുചൊല്ലു
ണ്ടായി*എന്നതുകേട്ടവരെല്ലാരുംനോക്കുമ്പോൾ ദുർന്നിമിത്തങ്ങളുംകാണാ
യ്യുന്നു * അച്ഛനമമ്മയുംമററുള്ളലോകരും തെറെറന്നുചാടിനാർകാട്ടുനോ
ക്കി * കാർവർണ്ണൻതന്നുടെകാൽചുവടാരാഞ്ഞു കാനനാതന്നുടെപാഞ്ഞു
പാഞ്ഞാർ * കാളിന്ദിതന്നുടെതീരത്തുചെല്ലുമ്പോൾ കാണായികേഴു
ന്നബാലന്മാരെ * എന്മകനെങ്ങോനിന്നിങ്ങനെചോദിച്ചാ ളമ്മതാൻ
പൈതങ്ങളെല്ലാരോടും * എന്നതുകേട്ടുള്ളബാലകന്മാരാരു മേതുമേമി
ണ്ടുവാൻവല്ലീലപ്പോൾ * കേവലംകേണുതുടങ്ങിനാർപിന്നെയു മാവ
തോമററേതുമില്ലയല്ലോ * നീളെവിളിക്കുന്നോരച്ഛനമ്മയും കാളിന്ദിത
ന്നിലേനോക്കുന്നേരം * കാളിയൻ ന്നാലെകെട്ടുപെട്ടുള്ളൊരു കാർവർണ്ണ
ന്തന്നെയുംകാണായപ്പോൾ * മണ്ടിനാരന്നേരംവെള്ളത്തിൽതുള്ളുവാ നി
ണ്ടൽകൊണ്ടുള്ളകംമൂട്ടുകയാൽ * പേടിയുംവിട്ടങ്ങുരോഹിണീനന്ദന നോ
ടിച്ചെന്നങ്ങുതടുത്താനപ്പോൾ * കേടററുനിന്നൊരുനന്മൊഴികൊണ്ട
വർ പേടിയുമൊട്ടുതളത്തുനിന്നാൻ * കാളിയന്തന്നോടുകൂടിക്കളിക്കുന്ന
കാർവർണ്ണന്തിണ്ണമെഴുന്നുപിന്നെ * മസ്തകംതന്നിൽചവിട്ടിനിന്നന്നേരം
നൃത്തംതുടങ്ങിനാൻമെല്ലെമെല്ലെ * വാനവരെല്ലാരുംമാനിപ്പാനായിട്ടു
മാനത്തുവന്നുനിറഞ്ഞാരപ്പോൾ * വാദ്യങ്ങളെല്ലാമെയൊക്കെമുഴക്കി
ച്ചി ട്ടാദ്യനായുള്ളോനെവാഴ്ത്തിനിന്നാർ * കാർവർണ്ണൻതന്നുടെകോമളപാ
ദങ്ങൾ കാളിയൻതന്മെയ്യിലല്ലുന്നേരം * വമ്പുററുനിന്നുള്ളവൻകുന്നുവ
ന്നിട്ടു തങ്കലേവീഴുന്നതെന്നുതോന്നി * വീരനായുള്ളൊരുകാളിയൻവായി
ന്നു ചോരചൊരിഞ്ഞുതുടങ്ങീതപ്പോൾ * ക്ഷീണനായ്നിന്നങ്ങുകേണുതു
ടങ്ങിനാൻ പ്രാണങ്ങൾപോവോളംവന്നുകൂടി * വേദങ്ങളുള്ളിലെക്കാത
ലായ്നിന്നുള്ള പാദങ്ങൾതങ്കലങ്ങേല്ക്കയാലേ * ദുർമ്മദംപോയങ്ങുനി
ർമ്മലനായ്വന്നു കന്മഷംനീങ്ങിനാലെന്നുഞായം * ആരിതെന്നിങ്ങനെ
പാരാതെചിന്തിച്ചു നാരായണൻതാനെന്നുള്ളിൽനണ്ണി * ശീർഷങ്ങൾ
കമ്പിട്ടുഖേദങ്ങൾകൈവിട്ടു പാലിച്ചുകൊള്ളണമെന്നുചൊന്നാൻ * കാ
ളിയന്തന്നുടെകാമിനിമാരെല്ലാം ബാലകന്മാരെയുംകൊണ്ടുവന്നു * കേ
ശവൻതന്നുടെപാദങ്ങൾകുമ്പിട്ടു കേണുതുടങ്ങിനാർവീണുചെമ്മെ * എ
ന്നതുകണ്ടൊരുകാർവർണ്ണൻചൊല്ലിനാ നിന്നിലംകൈവിട്ടുപോകണംനീ *
കാളിയന്താനുമക്കാർവർണ്ണന്തന്നോടു ലാളിച്ചുചൊല്ലിനാനെന്നനേരം * എ
ങ്ങളെക്കാണുമ്പോൾകൊന്നുടനന്നേരം തിന്നുമുടിച്ചിടുംവൈനതേയൻ
* എന്നുള്ളപേടികൊണ്ടിന്നിലംതന്നിലേ എങ്ങൾവസിക്കുന്നതമ്പുരാ

ന്നെ * സൗരഭിയായൊരുമാമുനിതന്നുടെ ശാപംകൊണ്ടിങ്ങവൻവാരാ
യ്കിന്നും * കാളിയനിങ്ങനെചൊന്നതുകേട്ടൊരു കാർമുകിൽവർണ്ണനും
ചൊന്നാനപ്പോൾ * എന്നുടെപാദംകൊണ്ടങ്കിതനാംനിന്നെ വന്നിന്നി
ത്തീണ്ടുമോവൈനതേയൻ * വൈരിയായുള്ളൊരുവൈനതേയൻതന്നെ
വൈകാതെചെന്നിന്നുകണ്ടാലുമിനി * എന്നതുകേട്ടൊരുപന്നഗവീര
ൻതാൻ നന്ദകുമാരനെക്കുമ്പിട്ടുടൻ * ഉത്തമമായുള്ളരത്നങ്ങളെക്കൊണ്ടും
മുത്തുകളെക്കൊണ്ടുംപൂജിച്ചപ്പോൾ * മുഗ്ദ്ധവിലോചനൻതന്നെയുന്തേ
ന്നുടെമസ്തകംതന്നിലെടുത്തുമെല്ലെ * ദൂരത്തുനിന്നൊരുതീരത്തുചേർത്തിട്ടു
നേരത്തേപോയാനക്കാളിയൻതാൻ * കണ്ണുനീർതൂകിനോരമ്മനമമ്മ
യും കണ്ണൻതാൻവന്നതുകണ്ടനേരം * കണ്ണുനീർപിന്നെയുന്തൂകിത്തുടങ്ങി
നാർ കണ്ണനെക്കണ്ടുള്ളസന്തോഷത്താൽ * ഓടിയണഞ്ഞവൻപൂമേനി
തന്നുടെകേടററമേനിയിൽചേർത്തുചെമ്മെ * പൂണ്ടുതുടങ്ങിനാർപിന്നെ
യുംപിന്നെയും നീണ്ടുള്ളവീർപ്പുകളാണ്ടുമേന്മേൽ * പല്ലവംപോലെപക
ത്തൊരുപൂമേനി വല്ലവിമാരെല്ലാംപൂണ്ടുപിന്നെ * അല്ലലെനീക്കിനാർ
തിങ്കളെപ്പൂണ്ടുനി ന്നല്ലിനെരാത്രികൾനീക്കുംപോലെ * ഒക്കവേചെന്നു
തൻചങ്ങാതിമാരെല്ലാം തിക്കിത്തുടങ്ങിനാർപൂണ്ടുപൂണ്ടു * കന്നുകിടാ
ങ്ങളുംനന്ദതനൂജനെ ച്ചുംബിച്ചുനിന്നുതുടങ്ങീതെല്ലാം * വാരിയിൽനിന്നു
ങ്ങുവന്നൊരുകാർവർണ്ണൻ തീരത്തുനിന്നുവിളങ്ങുന്നേരം * വാരുററുനിന്നൊരു
സാഗരവാരിയിൽ നേരേപോയ്ചാടിനാൻസൂര്യനപ്പോൾ * കാളിന്ദി
തന്നിലെനീരെല്ലാംപൊങ്ങീട്ടു നീളെപ്പരന്നുചമഞ്ഞപോലെ * പാരി
ച്ചുനിന്നൊരുക്രൂരിരുട്ടന്നേരം പാരിടമെങ്ങുംപരന്നുകൂടി * പക്ഷികൾ
കൂട്ടിലടങ്ങീതായന്നേരം ദുഷ്ടമൃഗങ്ങൾനടത്താകൊണ്ടു * ഗോകുലനാരിക
ൾകേഴാതെനിന്നപ്പോൾ കോകങ്ങൾകേണുതുടങ്ങിചെമ്മെ * കൂമ്പിത്തുട
ങ്ങിതുലോകക്കണ്ണെല്ലാ മാമ്പലുമെങ്ങുംവിരിഞ്ഞുകൂടി * നാരികൾതന്മു
ഖംനന്നായ്വിരിഞ്ഞപ്പോൾ വാരിജംകൂമ്പിത്തുടങ്ങീതെങ്ങും * മുത്തുകൾ
പൂണ്ടൊരുകാർവർണ്ണൻമെയ്തന്നോ ടൊത്തങ്ങുനില്പാനായെന്നപോലെ
* താരങ്ങളായൊരുഹാരങ്ങൾപൂണ്ടിട്ടു പാരംവിളങ്ങിവിയത്തുമപ്പോൾ *
രാത്രിയെക്കണ്ടൊരുഗോപാലന്മാരെല്ലാം യാത്രയ്ക്കുകാലമല്ലെന്നുചൊല്ലി *
കാളിന്ദിതന്നുടെചാരത്തുനിന്നൊരു കാനനംതന്നിലിരുന്നെല്ലാരും * പാ
ഥോജലോചനൻതാനുമായോരോരോ ഗാഥകളോതിനിന്നൊട്ടുനേരം *
ഭദ്രന്മാരായുള്ളഗോപാലന്മാരെല്ലാം നിദ്രയെപ്പൂണ്ടുകിടന്നനേരം * മുററ
പ്പിടിച്ചൊരുകാട്ടുതീകാണായി ചുററെവരുന്നതുപററിപ്പററി * ബോധ
ത്തെപ്പൂണ്ടുള്ളഗോപന്മാരെല്ലാരും ഭീതന്മാരായ്നിന്നുചൊന്നാരപ്പോൾ *
കണ്ണാനീകാണയ്യോകാട്ടുതീകാളുന്നു വെണ്ണീറായ്പ്പോയിതുനാമെല്ലാരും *
ഇച്ചൊന്നവാക്കിനെക്കേട്ടൊരുനേരത്തു വിശങ്ങളുള്ളിൽധരിച്ചവൻതാൻ
* പാരംപരന്നൊരുപാവകൻതന്നെയ ന്നേരംവിഴുങ്ങിനാൻവെണ്ണപോ
ലെ * ആച്ചിമാരന്നന്നുകാഴ്ചയായ്നൽകിന കാച്ചിയപാൽവെണ്ണപാചിപ്പാ
നായി*ജാഠരനായുള്ളപാവകനേതുമെ പാടവംപോരാതനികതന്നെ * ഇ
ന്നിവൻകൂടത്തുണച്ചുകൊടുക്കേണ മെന്നങ്ങുനണ്ണിനാനെന്നപോലെ *
ആപത്തുപോയുള്ളഗോപന്മാരെല്ലാരു മാബദ്ധമോദന്മാരായിപ്പിന്നെ *

കാലംപുലൎന്നുതുടങ്ങിനനേരത്തു കാൎവ്വൎണ്ണനോടുകലൎന്നുചെമ്മേ * ലീലക
ളോരോന്നെചാലപ്പറഞ്ഞുത നാലയംപൂകിനാർകാലിയുമായ് *
കാളിയമൎദ്ദനം സമാപ്തം.

---

## ഗ്രീഷ്മവൎണ്ണനം

വല്ലവിമാരുടെമാനസമായുള്ള വല്ലികൾചേൎന്നുപടൎന്നുമേന്മേൽ *
ചാലത്തണൎത്തൊരുപാദപമായ്നിന്ന നീലക്കാർവൎണ്ണൻകളിക്കുംകാലം*
ഊഷ്മതകൊണ്ടുവരട്ടിച്ചമച്ചുള്ള ഗ്രീഷ്മമായുള്ളൊരുകാലംവന്നു * താപം
കൊണ്ടെല്ലാരുംവേവുററുകാവിലും വാപികാതീരത്തുമായ്ത്തുടങ്ങി * നാരി
മാരെല്ലാരുംകാമുകന്മാരുമാ സ്സാരിയിലായിതേലീലകളും * ആലവട്ട
ങ്ങൾക്കചാലച്ചുഴന്നുനി ന്നാലസ്യമായിതുനാളിൽനാളിൽ * വാതായ
നങ്ങൾക്കുംപ്രാഭവമുണ്ടായി സേവകൾമേന്മേലെചെയ്യുകയാൽ * മാലേ
യച്ചാറെല്ലാംബാലികമാരുടെ ബാലപ്പോർകൊങ്കയിൽചേൎച്ചുപൂക്ക *
പാനീയശാലകൾമാനിച്ചുനിന്നുതേ ദീനങ്ങളാസ്സുന്നുപാത്രകങ്ങൾ *
ഉന്മേഷംപൂണ്ടൊരുനെന്മേനിപ്പൂവിലെ നന്മണമെങ്ങുംപരത്തിമേന്മേ
ൽ * മന്ദിരന്തോറുംനടന്നുതുടങ്ങിനാൻ മന്ദസമീരണനന്തിനേരം * ഗാ
ഢമായ്പൂണ്ടാലുംകാന്തനെന്നിയിപ്പോൾ ചൂടെല്ലാംപോക്കുവാൻഞാനു
ണ്ടല്ലോ * എന്നങ്ങുചെന്നുടൻസുന്ദരിമാരോടു വെവ്വേറെചൊല്ലുവാനെന്ന
പോലെ * ഇച്ഛതിരണ്ടുള്ളമെച്ചകമെല്ലാമെ കച്ചുതുടങ്ങിതേപിന്നെപ്പി
ന്നെ*പച്ചോടമെന്നുപറഞ്ഞുതുടങ്ങുമ്പോ ളുൾചൂടുതാനേയെഴുന്നുകൂട്ടും*ഇ
ന്ദുതൻനന്മണികൊണ്ടുപടുത്തങ്ങു സുന്ദരമായുള്ളഭൂതലത്തിൽ * ചന്ദ്രിക
യേററുകിടന്നുതുടങ്ങിനാർ സുന്ദരിമാരുംതൻകാന്തന്മാരും * ആഹാരമായ
തിക്കാലത്തിന്നോൎക്കുമ്പോൾ നീഹാരമെന്നങ്ങുവന്നുകൂട്ടം * നീഹാരമിന്നി
ന്നുകാണ്മതില്ലേതുമേ ആഹാരംകൂടാതെയാരുമില്ലെ * ശീതമായുള്ളൊരു
മാനിന്നുകേസരി പോതമായ്മേവുമക്കാലംതന്നെ * മാധവന്തന്നോടുകൂ
ടിക്കലെന്നോൎക്കു മാധവമാസമിതെന്നുതോന്നി * കോഴക്കുഴലുമായ്ലീല
കൾകോലുന്ന ബാലകന്മാരുമായ്ക്കാലിപിമ്പേ * കാനനംതന്നിൽകളിച്ചുതു
ടങ്ങിനാൻ കാന്തികലൎന്നൊരുകാൎവ്വൎണ്ണന്താൻ * ദ്രോഹിപ്പാനായ്സ്സുന്നുനില്ക്കും
പ്രലംബനെ രോഹിണീനന്ദനൻകൊന്നുപിന്നെ * ആപത്തെപ്പോക്കി
നാൻബാലകന്മാൎക്കെല്ലാം മോദത്തെനല്കിനാൻദേവകൾക്കും * കാലി
കൾകാണാഞ്ഞുബാലകന്മാർപിന്നെ ക്കാനനംതന്നിൽനടക്കുന്നേരം *
ഘോരമായുള്ളൊരുകാട്ടുതീകാണായി പാരംചുഴന്നുവരുന്നതപ്പോൾ * പേ
ടിച്ചുനിന്നുള്ളബാലകന്മാരെല്ലാ മോടിത്തുടങ്ങിനാർനാലുപാടും * പോക്കി
ല്ലയാതെചമഞ്ഞൊരുനേരത്ത ങ്ങൂക്കനായ്നിന്നവനോടുചൊന്നാർ * താ
വകന്മാരായഞങ്ങളെയെല്ലാമെ പാവകൻവന്നുവിഴുങ്ങുന്നോനെ * എന്ന
തുകേട്ടൊരുനന്ദകുമാരൻതാ നൊന്നുമേപേടിയാസ്സെന്നുചൊന്നാൻ * കണ്ണ
ടച്ചീടുവിനെന്നങ്ങുചൊന്നപ്പോൾ കണ്ണടച്ചെല്ലാരുംനിന്നനേരം * കത്തി
വരുന്നൊരുതീയെവിഴുങ്ങിനാൻ മുഗ്ദ്ധവിലോചനൻമുന്നെപ്പോലെ * അ

ന്തിയണഞ്ഞൊരുകാലവുംവന്നപ്പോൾ ചന്തമായ്യാടിക്കളിച്ചുപിന്നെ* ബാലകന്മാരുമായാലയംപൂകിനാൻ വാരിജകാമുകൻവാരിയിലും *
ഇ തി ഗ്രീ ഷ്മ വ ർ ണ്ണ ന ം.

---

## പ്രാവൃഡ്വർണ്ണനം

പാൽക്കടൽമാനിനിതന്നുടെകണ്ണിനു പാൽക്കുഴമ്പായുള്ളൊരായർപൈതൽ *പാക്കൊരുഭൂഷണമായിവിളങ്ങുമ്പോൾ കാക്കാലംപോന്നിങ്ങുവന്നുകൂടി * മേചകകാന്തികലന്നുതുടങ്ങിതെ മേഘങ്ങളെല്ലാമെമെല്ലെമെല്ലെ*വല്ലവീവല്ലഭൻതന്നുടെകാന്തിയെവെല്ലേണമെന്നുടൻചിന്തിച്ചിട്ടോ* ഡംഭരമാണ്ടുമുഴങ്ങിത്തുടങ്ങിത ങ്ങംബരംതന്നിലെമെല്ലെമെല്ലെ * അംബുജാലങ്ങളംബുധിതന്നില മംബരംതന്നിലുംമേവിനിന്നു * ഹംസങ്ങൾമെല്ലവേപാഞ്ഞുതുടങ്ങിതെ കംസന്തൻജീവിതമെന്നപോലെ * പാരിച്ചുനിന്നൊരുപേമഴതൂകിട്ടു പാരിടമെങ്ങുമേമുങ്ങിക്കൂടി * വർഷത്തെക്കണ്ടുള്ളകർഷകന്മാരെല്ലാം ഹർഷത്തെപ്പൂണ്ടുതുടങ്ങിതെങ്ങും*കാന്തപിരിഞ്ഞോർക്കുശാന്തിയെനൽകുവാൻ കാന്താളുമെങ്ങുംനിറഞ്ഞുതായി * കല്പകിടക്കുന്നമച്ചകമോരോന്നി ലിച്ഛതുടങ്ങിപലക്കുമപ്പോൾ * പച്ചോടമില്ലാഞ്ഞിട്ടുംചൂട്ടുമുണ്ടായി പിച്ചയായുള്ളോന്നിക്കാലലീല * ചീർത്തുള്ളമേഘത്തിൻചാർത്തുപരന്നപ്പോൾ മാർത്താണ്ഡബിംബംമറഞ്ഞുപോയി * മായയിൽമൂടിനമാനസംതന്നിലെ ജ്ഞാനംമറഞ്ഞങ്ങുപോകുംപോലെ * നീപങ്ങൾപൂത്തതുകണ്ടൊരുവണ്ടുകൾ നീളവേപാഞ്ഞുതുടങ്ങിതന്നിൽ * നന്മകൂറഞ്ഞൊരുനെന്മേനിവേണ്ടില കന്മഷമാണ്ടുള്ളോർക്കെന്നേയുള്ളു * ബാധകനായോരുവാതംവരുന്നേരം വാതിലടച്ചുതുടങ്ങിതെങ്ങും * ജാഡ്യമാണ്ടിങ്ങനെപോരുന്നോരെങ്ങുമേ മാന്ദ്യരായെന്നുമേവന്നുകൂടാ * ശോഷിച്ചുപോയുള്ളതോയങ്ങളെല്ലാമെ പോഷിച്ചുനിന്നുതാനെങ്ങുമപ്പോൾ * കാർമുകിൽനേരായപൈതൽതാൻചെന്നപ്പോ ളാനായദേശങ്ങളെന്നപോലെ * ചാതകമെല്ലാമെജാതസുഖങ്ങളാ യ്യീതവിഷാദങ്ങളായിവന്നു * കേതകിപ്പൂവിലെനന്മണംകൊണ്ടെങ്ങും കേഴിച്ചുപാന്ഥരെവെല്ലംകാലം * കാർമുകിലായൊരുനീലപ്പടംകൊണ്ടു തൂമകലന്നുവിതാനിച്ചെങ്ങും * ആക്കമിയന്നവലാഹകളാകിന പൂക്കലമേളത്തിൽത്തൂക്കിച്ചെമ്മേ * ശോഭകലർന്നോരുതൂമിന്നലായുള്ള ദീപങ്ങളെങ്ങും കൊളുത്തിമേന്മേൽ * പാഴിടിയായോരുഭേരിയുമെങ്ങുമേ പാരംമുഴങ്ങിച്ചുനിന്നുപിന്നെ * ഭൂതലമായൊരുതട്ടിലങ്ങിട്ടിട്ടു ബാലശിലീന്ധ്രമാംവെള്ളരിയും * കീർത്തിപൂണ്ടെങ്ങുമേകേകികളായുള്ളവാ ർത്തികൾവന്നങ്ങിരുന്നുതന്നിൽ * ലജ്ജവെടിഞ്ഞുനിന്നുച്ചമെഴുംവണ്ണം ഷഡ്ജമായുള്ളൊരുപാട്ടുതന്നെ * പാടിത്തുടങ്ങിനാർമന്മഥന്നെല്ലാരു മാടിത്തുടങ്ങിനാരെന്നനേരം * കാമിനിമാരുടെപോർമുലവേറായ കാമുകരെല്ലാരുംകോമരമായ് * കാക്കാലംതന്നുടെകാന്തിയെക്കണ്ടിട്ടു ചീർക്കുന്നമോദത്തെപ്പൂണ്ടുകണ്ണൻ * ഗോക്കളെമേച്ചുനൽക്കാനനംതന്നിലെ വായ്ക്കുന്നലീലകളാണ്ടുനിന്നാൻ * ജീവനമാക

യാൽപീയൂഷമായിട്ടു മേവുന്നതോയത്തെത്തൂകിപ്പിന്നെ * ലോകങ്ങൾക്കി
ട്ടുന്നതാപങ്ങൾതീർത്തുന മേഘങ്ങളെല്ലാംതളർന്നുനിന്നു *

ഇതി പ്രാവൃഡ്വർണ്ണനം.

---

# ശരദ്വർണ്ണനം

കാർമുകിൽമാലകൾപോയൊരുനേരത്തു തുമകലർന്നശരത്തുവന്നു*
കണ്ണന്റെകാന്തിയെക്കൈക്കൊണ്ടുനിന്നിങ്ങു ളെന്നുടെകാന്തിയോവേണ്ടയല്ലോ
* രോഹിണിനന്ദനനിങ്ങനെചൊല്ലീട്ടു രോഷിതനായ്ക്കൊല്ലായെന്നപോ
ലെ * നീലിമപൂണ്ടുള്ളമേഘങ്ങളെല്ലാമെ ചാലേവെളുത്തുചമഞ്ഞിത
പ്പോൾ * ആതപംമേന്മേലെച്ചൂടുതുടങ്ങിത ങ്ങാസുരമാനസമെന്നപോലെ
* വാരിയിൽനിന്നുള്ളമീനങ്ങളെല്ലാമെ വാരികുറഞ്ഞതറിഞ്ഞതില്ലേ * മാ
യയിൽനിന്നുള്ളമന്ദന്മാരെല്ലാരു മായുസ്സുപോകുന്നതെന്നപോലെ * കാലു
ഷ്യംപൂണ്ടുള്ളവാരികളെല്ലാമെ ക്കാലത്തുപാലെത്തെളിഞ്ഞുനിന്നു * ഗോവി
ന്ദൻതന്നുടെഭാവങ്ങൾപൂണ്ടിട്ടു മേവുന്നമാനസമെന്നപോലെ * വാരി
യിൽനിന്നുള്ളവാരിജമെല്ലാമെ പാരംവിളങ്ങിത്തുടങ്ങിതെങ്ങും * വേ
ണുന്നകാന്തനെക്കാണുന്നനേരത്തു നാരിമാർതൻമുഖമെന്നപോലെ *
മുന്നമേപോയുള്ളൊരന്നങ്ങളെല്ലാമെ പിന്നെയുംപോന്നിങ്ങുവന്നുകൂടി
* വീടരെപ്പേടിച്ചുപോയുള്ളജാരന്മാർ വീണ്ടിങ്ങുപിന്നെയുംവന്നപോ
ലെ * വേഗത്തിൽപായുന്നതോയങ്ങളെല്ലാമെ വേഗംകുറഞ്ഞു
ചമഞ്ഞിതപ്പോൾ * പ്രേമംകുറഞ്ഞുള്ളകാമുകന്മാരെല്ലാം കാമിനി
മാർവീട്ടിൽപൂകുംപോലെ * താരങ്ങൾചൂഴ്ന്നതിങ്കൾവിളങ്ങിനാൻ പാ
രമങ്ങാകാശംതന്നിലപ്പോൾ * ആനായപ്പിള്ളരാൽചൂഴററകാർവർണ്ണൻ കാ
നനംതന്നിൽവിളങ്ങുംപോലെ * വെണ്ണിലാവാണ്ടുള്ളവെണ്മാടമോരോ
ന്നിൽ പെണ്ണുങ്ങളോട്ടുകലർന്നുനിന്നു * ചൂതുതുടങ്ങിനലീലകളോരോ
ന്നിൽ കൈതുടർന്നീടിനാർകാമുകന്മാർ * വണ്ടുകളെല്ലാമെമണ്ടിത്തുടങ്ങി
ത ങ്ങിണ്ടലെക്കൈവിട്ടുപൊയ്കതോറും * കണ്ണൻവിളങ്ങിനകാനനംതന്നി
ലെ വിണ്ണവരെല്ലാരുംമണ്ടുംപോലെ * അംബുജകാമുകൻതന്നുടെകാന്തി
കൊ ണ്ടംബരമേററംവിളങ്ങിനിന്നു*കൌസ്തുഭകാന്തികലർന്നുവിളങ്ങിന കൈ
ടഭവൈരിതൻമാറുപോലെ * തിങ്കളെക്കണ്ടുതൻവെണ്ണിലാവുണ്ടുണ്ടു തി
ണ്ണംതെളിഞ്ഞുചകോരങ്ങളും * കാർമുകിൽവർണ്ണന്തന്നാനനകാന്തിക ണ്ടാ
നായനാരിമാരെന്നപോലെ * പൂരിച്ചുനിന്നോരുശീതത്തെവേറിട്ടു പൂമ
ണംതന്നിൽകലർന്നന്നായ് * പൂങ്കാവിൽനിന്നു വരുന്നൊരുതെന്നലെ പൂ
ണ്ടുതുടങ്ങിനാരെല്ലാരുമെ * മേളമെഴുന്നശരത്തിനെക്കണ്ടിട്ടു നാളീക
ലോചനൻബാലരുമായ് * വേണുസ്വനംകൊണ്ടുമാനിനിമാരുടെ മാന
സമേററംമയക്കിനിന്നാൻ * മന്മഥൻതന്നുടെബാണങ്ങളേല്ക്കയാൽ തന്മ
നമെല്ലാംമറന്നുനിന്നു * വേണുതൻഗാനത്തെമാനിച്ചുപാടിനാ രാനാ
യമാനിനിമാരന്നപ്പോൾ * ചൊല്ക്കൊണ്ടുനിന്നുള്ളനല്ക്കാലമായുള്ളൊ ര
ക്കാലമങ്ങനെപോയതായി.

ഇതി ശരദ്വർണ്ണനം.

## ഹേമന്തലീലാവർണ്ണനം

ശീതന്തഴപ്പൊരുഹേമന്തകാലവു മാമന്ദംപോന്നിങ്ങുവന്നിതപ്പോൾ * പാലാഴിത്തൂവെള്ളംതൂകുന്നപോലെനൽ പ്രാലേയംതൂകിത്തുടങ്ങീതെങ്ങും * ചണ്ഡനായുള്ളൊരുപങ്കജനാഥന്ത ന്മണ്ഡലംമങ്ങിച്ചമഞ്ഞുകൂടി * കെല്പില്ലയാതവർക്കോപ്പുണ്ടായ്‌മേവുകിൽ കെല്പരെവെന്നിടാമെന്നേയുള്ളു * വാരുററകാന്തികലർന്നുള്ളവാരിജ മോരോന്നേമങ്ങിമയങ്ങീതപ്പോൾ * കാന്തനുകാന്തികുറഞ്ഞതുകാണുമ്പോൾ കാന്തമാർകാന്തിയുംമങ്ങുമല്ലോ * ചീർത്തുനിന്നുള്ളൊരുശീതത്തെപ്പൂണ്ടുനി ന്നാർത്തന്മാരായിച്ചമഞ്ഞെല്ലാരും * കൈത്തലംകൊണ്ടുതന്മാറത്തുനന്നായി സ്വസ്തികബന്ധംതുടങ്ങീതെങ്ങും * വായ്ച്ചാർന്നുനിന്നുള്ളകാർപ്പാസംകൊണ്ടുള്ള കൂർപ്പാസംമേനിയിൽ ചേർത്തപ്പൊഴും * ആദിത്യസേവയുംപാവകസേവയു മായിത്തുടങ്ങിപലർക്കുമപ്പോൾ * ഉദ്യാനംതന്നിൽകളിപ്പതിനാർക്കുമ ങ്ങുദ്യോഗമേതുമെഴുന്നീലപ്പോൾ * വാതായനങ്ങളുംവീതങ്ങളായിതെ വാരിവിഹാരവുമവ്വണ്ണമേ * ചന്ദനലേപവുംമന്ദമായ്വന്നിതെ ചന്ദ്രികാസേവയോപിന്നെയല്ലോ * സുന്ദരമായുള്ളചന്ദ്രശിലാതല മൊന്നുമേവേണ്ടീതില്ലാർക്കുമപ്പോൾ * സങ്കടമാണ്ടൊരുവൈധവ്യമാണ്ടുള്ള മങ്കമാർകൊങ്കകളെന്നപോലെ * മാലേയംനീക്കിനൽകുങ്കുമമാക്കിനാർ ബാലികമാരെല്ലാംവാർമുലയിൽ * നാരിമാർക്കാർക്കുമെവെണ്മകണക്കല്ല രാഗമുള്ളോരിലേരാഗംചെൽവൂ * മേത്തുനിറഞ്ഞങ്ങുമീതേവഴിഞ്ഞൊരു ശീതംപൊറുക്കരുതാഞ്ഞപോലെ * ആശകളെല്ലാമെനീഹാരമായൊരു നിശാരംപൂണ്ടങ്ങുനിന്നുതെങ്ങും * കോകങ്ങളെല്ലാംപുലർന്നുതുടങ്ങിനാർ മാഴ്കുന്നുപിന്നെയുമൊട്ടുനേരം * ഊരകംപൂകിനസൂകരമൊന്നുമേ പോകുന്നതില്ലപുലർന്നതെന്നാൽ * മാരഭയാലഭിസാരികമാരായ നാരിമാരെല്ലാംപുലർന്നതാനാൽ * ദീനതകൂടാതെപോയിത്തുടങ്ങിനാർ ജാരതപൂണ്ടോരുമവ്വണ്ണമേ * ശീതത്തെത്തൂകുന്നഹേമന്തകാലമാം ഭൂതത്തിൻകോമരമെന്നപോലെ * ഭൂതലന്തന്നിലെമാലോകരെല്ലാരും ചാലെവിറച്ചുതുടങ്ങീതപ്പോൾ * ദന്തങ്ങളെക്കൊണ്ടുതാളംപിടിച്ചിട്ടു സന്ധ്യയെവന്ദിച്ചാരന്തണരും * ബാലപ്പോർകൊങ്കകൾവേറായില്ലോകിലി ക്കാലംപുലർന്നിടായെന്നുനണ്ണി * കാമിന്നുചെല്ലുവാൻപാഴേതുംകൂടാതെ ചേർത്തുതൻമെയ്യോടുമെയ്യുമപ്പോൾ * കാമുകന്മാരെല്ലാംകാമിനിമാരുടെ വാർമുലതന്നിലങ്ങായിക്കൂടി * കാമിനിമാരുടെപോർമുലവേറായി ദീനന്മാരാകിയമാനവന്മാർ * മാനസംവെന്തുവെന്താനനംതാഴ്ത്തീട്ടു ജാനുവുംപൂണ്ടുകിടന്നാരപ്പോൾ * വേണ്ടാതെനിന്നുള്ളകാമുകന്മാരെയും പൂണ്ടുതുടങ്ങിനാർകാമിനിമാർ * വെള്ളമെന്നിങ്ങനെചൊല്ലിത്തുടങ്ങുമ്പോൾ തുള്ളിത്തുടങ്ങിവിറച്ചെല്ലാരും * തീയ്യുംതന്നുള്ളിലേതോന്നിത്തുടങ്ങിതെ തീക്കായവേണമിനിക്കുമെന്നും * തള്ളിയെഴുന്നൊരുശീതത്തെയേതുമേ എള്ളോളംകൊള്ളാതെയുള്ളിലെങ്ങും * വെള്ളത്തിൽനിന്നുജപിച്ചുതുടങ്ങിനാ രുള്ളംതെളിഞ്ഞുള്ളമാമുനിമാർ * ഇങ്ങനെയുള്ളോരുഹേമന്തകാലത്തു മുമ്പിലെമാനത്തിലമ്പിനോടെ * മായംകളഞ്ഞുനിന്നായ്പ്പയെസ്സേവിച്ചാ രായർകുമാ

കമാരെല്ലാരും * കാലംപുലൎന്നുതുടങ്ങിനനേരത്തു കാളിന്ദിതന്നിൽകുളിച്ചു
പിന്നെ * നന്മണൽകൊണ്ടുചമച്ചങ്ങുദേവിതൻ നിൎമ്മലമായൊരുമേനി
തന്നെ * കാത്ത്യായനി നിന്നെക്കൈതൊഴുന്നുഞങ്ങ ളാൎത്തിതീൎത്തങ്ങളെ
ക്കാത്തുകൊൾവാൻ * കണ്ണനെഞങ്ങൾക്കുകാന്തനായ്നൽകേണം വിണ്ണ
വർനായികേമായികേന്ദ്രീ * ഇങ്ങനെയാചിച്ചുപൂജിച്ചുകുമ്പിട്ടാർ മംഗല
മാരായകന്യകമാർ * നിത്യമായിങ്ങനെസേവിച്ചുപോരുന്ന മുഗ്ദ്ധമാ
രെല്ലാരുമന്നൊരുനാൾ * ദേവിയെപ്പൂജിച്ചുസേവയെപ്പൂരിച്ചു പോവതി
ന്നായിത്തുടങ്ങുന്നേരം * ശീതംകൊണ്ടെല്ലാരുമാതുരമാരായി ട്ടാതപമേ
റുമണത്തിട്ടമേൽ * നിന്നുവിളങ്ങിനാർധന്യമാരായുള്ള കന്യമാരെല്ലാ
രുംകാന്തിപൂണ്ടു * പേശലമായൊരുകേശമഴിച്ചുനി ന്നേറ്റുന്നശോഭക
ലൎന്നനന്നായ് * മംഗല്യമാണ്ടൊരുശൃംഗാരവല്ലിതൻ മങ്ങാതപോത
ങ്ങളെന്നപോലെ * പുണ്യമിയന്നൊരുനാവുകൊണ്ടെല്ലാരും കണ്ണന്റെ
ലീലയെപ്പാടിപ്പാടി * ആതപമേററങ്ങുശീതംതോന്നീട്ടന്നോ രാതങ്കംവേ
റായനേരത്തപ്പോൾ * ഏന്തുന്നവീചികളാണ്ടൊരുവാരിയിൽ നീന്തേ
ണംനാമിപ്പോളെന്നുനണ്ണി * പൂഞ്ചായലെല്ലാംമുറുക്കിമണൽമേൽത്താൻ
പൂഞ്ചേലയെല്ലാമഴിച്ചുവച്ചു * പൂന്തേനെവെല്ലുന്നനന്മൊഴിമാരെല്ലാം
നീന്തിത്തുടങ്ങിനാർമെല്ലെമെല്ലെ * കാനനംപൂകിനകാൎവ്വൎണ്ണനന്നേ
രം കാളിന്ദിതീരത്തുചെന്നുമെല്ലെ * ചോരനായ്നിന്നുനൽക്കൂറക
ളെല്ലാമെ വാരിക്കൊണ്ടോടിനാൻതീരത്തുതാൻ * നീട്ടുററുനിന്നൊരു
നീപത്തിന്മേലേറി പാടിത്തുടങ്ങിനാൻ പാരംപിന്നെ * കാന്തികലൎന്നുള്ള
കന്യകമാരെല്ലാം നീന്തിത്തളൎന്നങ്ങുനിന്നനേരം * കാർമുകിൽവൎണ്ണനെ
വന്നതുകാണായി കാമിച്ചുനാണിച്ചാർകണ്ടനേരം * കൂറകൾചാരത്തുചെ
ന്നതുകണ്ടപ്പോൾ ക്രുശിത്തുടങ്ങിനാർമെല്ലെമെല്ലെ * വാരുന്നനേരത്തുവാ
പിളൎന്നീടിനാർ വാരിയിൽനിന്നുള്ള ബാലികമാർ * ഓടുന്നനേരത്തുമാന
സംതന്നെയു മോടിച്ചാർകൂടെത്തുടൎന്നുപിമ്പെ * മാനസംതാൻചെന്നുകൂറ
യുംകൊണ്ടുനീപോകൊല്ലായെന്നുചെറുക്കാൻപോലെ * നിളംതിരണ്ടൊരു
നീപത്തിന്മേലേറി നീലക്കാൎവ്വൎണ്ണൻതാൻനിന്നനേരം * ചാപലംകാട്ടിനാർ
കോപവുംകാട്ടിനാർ വേർപാകിനിന്നൊരുവേഴ്ചയേയും * ക്ഷീണവുംനാ
ണവുംകാമവുംപ്രേമവും ദീനവുംമാനവുംകാട്ടിനിന്നാർ * എന്തുനാംനല്ല
തെന്നിങ്ങനെതങ്ങളിൽ ചിന്തിച്ചുനിന്നുനരുങ്ങുനേരം * കാളിന്ദിതന്നി
ലെനീരായിനിന്നൊരു നീലമാംചേലയുംപൂണ്ടുചൊന്നാർ * പെണ്ണുങ്ങൾ
വിണ്ണുള്ളവീഴ്പുകൾവാരുവാൻ കണ്ണാനിനക്കെന്തുതോന്നീതിപ്പോൾ *
ആരേലുംവന്നിങ്ങുകാണുന്നതാകിലോ ആചാരമല്ലെന്നുവന്നുകൂട്ടം * രേഖ
കൾകാണുമ്പോൾവീഴ്പുകൾവാരുവാ നേകലില്ലേതുമേകൈകൾക്കെന്നാ
ൽ * ആകുലമാരായഞങ്ങൾക്കുപാരാതെ ഗോകുലനായക! കൂറതാനീ *
നാരിമാരിങ്ങനെചൊന്നോരുനേരത്തു ധീരനായ്നിന്നങ്ങുചൊന്നാൻകണ്ണ
ൻ * വീഴ്പുകൾവാരുന്നതാചാരമല്ലെങ്കിൽ വായ്യൊട്ടുനൽകുന്നതെങ്ങ
നെഞാൻ * കൂറകൾവേണ്ടുകിൽനീരിൽനിന്നെല്ലാരും പാരാതെവന്നിങ്ങു
വാങ്ങിക്കൊൾവിൻ * മണ്ടുന്നമാൻകുലംവന്നടികുമ്പിട്ടും മല്ലവിലോച
നമാരെല്ലാരും * ഇണ്ടൽപൂണ്ടിങ്ങനെപിന്നെയുംചൊല്ലിനാർ കൊണ്ടൽ

നേർവർണ്ണനാംകണ്ണനോടായ് * മാലോകരെല്ലാരുംവന്നതുകാണയ്യോ ലീലയ്ക്കുകാലമിതല്ലചൊല്ലാം * ചാലെച്ചതിയാതെയെങ്ങളെയിങ്ങനെ നീലക്കാർവർണ്ണരേക്രൂരതാനീ * മങ്കമാരായോരെനന്ദിച്ചുപോരുന്ന നിങ്കളവെങ്ങളറിഞ്ഞീലല്ലോ * സങ്കടമെങ്ങൾക്കുവന്നതുകാണയ്യോ പങ്കജലോചനാക്രൂരതാനീ * ഭ്രാന്തുണ്ടിവൾക്കെന്നുചൊല്ലുവോരെങ്ങളെ പാന്ഥന്മാരാരാനും കാങ്കിലിപ്പോൾ * നീന്തിത്തളൎന്നവശംകെട്ടുന്നുതയ്യോ കാന്തവിലോചനാക്രൂരതാനീ * നിഞ്ചതികൊണ്ടെങ്ങൾനെഞ്ചകമെല്ലാമെ ചഞ്ചലമാകുന്നുമാഴ്കിമാഴ്കി * പുഞ്ചിരികൊണ്ടിനിവഞ്ചനചെയ്യാതെ അഞ്ചനവർണ്ണരേ! ക്രൂരതാനീ * കുററമെചൊല്ലുവരെല്ലാരുംകാണുമ്പോൾ പററാനിനക്കിതുപാർത്തുകണ്ടാൽ * പററാതൊരമ്പുപുലമ്പിനിന്നെങ്ങൾക്കു ചുററത്തിൽചന്നിങ്ങുക്രൂരതാനീകന്യമാരായുള്ളധന്യമാരിങ്ങനെ ഖിന്നമാരായ്നിന്നുചൊന്നനേരം * പിന്നെയുംചൊല്ലിനാൻനന്ദകുമാരകൻ മുന്നിലെക്കന്യമാരെല്ലാരോടും * പററാതൊന്നിങ്ങനെപത്തുടെചൊൽകിലും കററച്ചിടയോൻതൻപാദത്താണ * നിങ്ങളിങ്ങെല്ലാരുംവന്നെന്നിയെന്നുമേ അങ്ങുവന്നെന്നുഞാൻക്രൂരനൽകാ * പേശിനിന്നിങ്ങനെകാലംകളയാതെ വാശികളഞ്ഞുനൽക്രൂരകൊൾവിൻ * ഇങ്ങനെചൊന്നനൽപുഞ്ചിരിതൂകിനാ നംഗനമാർമുഖംനോക്കിനോക്കി * എന്നതുകേട്ടുള്ളകന്യകമാരെല്ലാം മന്ദ്യൂനനാണത്തെപ്പൂണ്ടുചൊന്നാർ * കണ്ണൻെറമുമ്പിലെചെല്ലുനാമെല്ലാരു മെന്നങ്ങുതങ്ങളിൽചൊന്നാർപിന്നെ * നീമുമ്പിൽനീമുമ്പിലെന്നങ്ങുതങ്ങളിൽ പേശിത്തുടങ്ങിനാരൊട്ടുനേരം * നാഭിക്കുകീഴായവാരിയിലാകുമ്പോൾ നാണിച്ചുപിന്നെയുംവാരിയിലെ * ചാടിത്തുടങ്ങിനാർനീട്ററകണ്ണൻതൻ കേടററകൺമുനകാണ്കയാലെ * കണ്ണൻെറകണ്ണിനവെണ്മയാസ്ഥന്നുതേ പെണ്ണുങ്ങൾപൂണ്ടനനാണമപ്പോൾ * കാളിന്ദിതന്നുടെവൈമല്യമെന്നപ്പോൾ കാർവ്വർണ്ണൻകണ്ണിനബന്ധുവായി * നാണിച്ചുപിന്നെയുംനാരിമാർനിന്നപ്പോൾ നാഭിക്കുമേലുള്ളവെള്ളന്തന്നിൽ * ആനായനായകൻകണ്മുനയന്നേരം മീനങ്ങളായിതോയെന്നുതോന്നും * ഒട്ടുപോതിങ്ങനെവട്ടംപോന്നെല്ലാരും തിട്ടതിപൂണ്ടങ്ങുനിന്നുപിന്നെ * പാണിതലങ്ങളെക്കൂറകളാക്കിട്ടു നാണിച്ചുനിന്നുകരേറിമെല്ലെ * വാരിനക്രൂരകൾവാങ്ങുവതിന്നായി വാരിജലോചനനോടുചൊന്നാർ * ഇങ്ങുവരേണമെയെന്നങ്ങുചൊന്നപ്പോ ളെങ്ങളതിന്നുമടിച്ചീലല്ലോ * എങ്ങൾക്കുവന്നോരുസങ്കടംകണ്ടിനി മംഗലനായോനെക്രൂരതാനീ * വാവിട്ടുയാചിച്ചുനിന്നുള്ളോരെങ്ങളെ കേവലമിങ്ങനെയാക്കമാറോ * വാശിപ്പൂംകൊണ്ടെങ്ങൾസങ്കടംപോയ്ക്കൂട വാരിജലോചനക്രൂരതാനീ * ഇങ്ങനെവന്നനിസങ്കടമാക്കിനാ ലെങ്ങനെഞങ്ങൾപുലൎന്നുകൊൾവൂ * നാളെയുമിങ്ങനെസങ്കടമാക്കൊല്ല നാളീകലോചനാ! ക്രൂരതാനീ * ഇങ്ങനെയെങ്ങളെക്കാണുന്നനേരത്തു എങ്ങുമൊരൻപുപുലമ്പാതോതാൻ * അംഗജവൈരിതന്നംഘ്രികൾതന്നാണ സങ്കടമാക്കാതെക്രൂരതാനീ * നാരിമാരിങ്ങനെപാരാതെചെന്നിട്ടു ക്രൂരകൾതായെന്നുചൊന്നനേരം * പൂരിച്ചുകൂടാഞ്ഞുതന്നുടെവാഞ്ഛിതം വാരിജലോചനനൊന്നുചൊന്നാൻ * നിങ്ങൾതുടങ്ങിനമംഗലകർമ്മത്തിൻ ഭംഗമോവന്നുതേമങ്കമാരെ! * ക്രൂരകൾകൂടാതെപാവനമായൊരു നീരിലിറങ്ങിക്കളിക്കയാലെ

* നിഷ്കൃതിയായിട്ടുചൊല്ലുന്നതൊന്നുഞാൻ ദുഷ്കൃതിപോവാനായ്നിങ്ങൾക്കിപ്പോൾ * ഈശനെക്കൈക്കൂപ്പിനില്പിനങ്ങെല്ലാരും കൃശാതെക്കൂറയും വാങ്ങിക്കൊൾവിൻ * ഒട്ടുപോൽചിന്തിച്ചുമട്ടോലുംവാണിമാർ പട്ടാങ്ങെന്നിങ്ങനെന്നണ്ണിപ്പിന്നെ * കൈകളാലൊന്നിനെക്കൂറയാഷ്ഷച്ചിട്ടു വൈകാതെവാഷ്ലോടുകൂപ്പിനിന്നാർ * എന്നതുകണ്ടൊരുനന്ദകമാരകൻ തന്നിനവേതുമേവാരാഞ്ഞതപ്പോൾ * മൂക്കിന്മേൽകൈവച്ചുചൊല്ലിനാനിങ്ങനെ മൂർഖമാരായോരേകേൾപ്പിൻനിങ്ങൾ * ഒററക്കൈതന്നെക്കൊണ്ടീശനെവന്ദിച്ചാൽ മറേറക്കൈഛേദിപ്പുവെന്നുഞായം * എന്നതിനിന്നിനിണ്ടമായ്നണ്ണിനി ഒന്നൊന്നേറെക്കൂപ്പുവിൻധന്യമാരേ * വാരിജലോചനനിങ്ങനെചൊന്നപ്പോൾ നാരിമാരെല്ലാരുംമെല്ലെമെല്ലെ * ആശയംതന്നിലങ്ങേശ്രുന്നോരാശയാൽ പേശാതെയാശകൾക്കൂറയാക്കി * നാണംവിലക്കവേകണ്ണുമടച്ചുതൻ പാണികൾരണ്ടുമായ്കൂപ്പിനിന്നാർ * പൊൽത്താരിൽബാണന്താൻ ചീത്തോരുമോദമ്പൂണ്ടാൎത്തുതുടങ്ങിനാനെന്നനേരം * ബാണങ്ങളെയ്തുമമ്മാനിനിമാരുടെ നാണത്തെപ്പോക്കവാനായില്ലപ്പോൾ * നാണിച്ചുനിന്നവർക്കൂറയുംക്രൂടാതെ മീനമാരാകൊല്ലയെന്നപോലെ * രോമാഞ്ചമായൊരുകഞ്ചുകംകൊണ്ടവർ പൂമേനിയെല്ലാംമറച്ചുവെച്ചാർ * കാർവൎണ്ണൻകണ്ണുനാംകാർമുകിൽതാനപ്പോൾ കാരുണ്യവാരിയെപ്പെയ്തുപോലെ * പൂവൽമെയ്തന്നിലക്കന്യമാരെല്ലാൎക്കും തൂവിയർപ്പെങ്ങുമേപൊങ്ങിനിന്നു * കോപിച്ചുനിന്നൊരുവൈനതേയന്തന്നെ പ്പേടിച്ചുനിന്നപാമ്പെന്നപോലെ * വമ്പുതാൻകമ്പിടുംവാണിമാരെല്ലാൎക്കും കമ്പവുമുണ്ടായിമെയ്യിലെങ്ങും * നാണവുംപ്രേമവുംക്രൂടിക്കലൎന്നൊരു നാരികൾകണ്ണിണയെന്നനേരം * സൂൎയ്യനുംതിങ്കളുംചാരത്തുനിന്നൊരു വാരിജലീലയെപ്പൂണ്ടുനിന്നു * പാതിവിരിഞ്ഞതാംപൂക്കളിൽതേനുണ്ടു പാരംവിളങ്ങുന്നവണ്ടുതന്റെ * ലീലയെപ്പൂണ്ടുപുളച്ചുതുടങ്ങിത നീലക്കാൎവ്വൎണ്ണൻതൻകണ്ണുരണ്ടും * നാരിമാർപാണികൾനാഭിക്കൽചെല്ലുമ്പോൾ കൂറകൾവാങ്ങുവിനെന്നുചൊന്നാൻ * പാണികൾകാട്ടാതെനിങ്ങളിങ്ങാരുമേ കൂറകൾനൽകുചൊല്ലെങ്ങനെഞാൻ * കൈകളെക്കാട്ടിനബാലികമാരെല്ലാം വൈകൊല്ലയെന്നപ്പോളൊന്നുചൊന്നാർ * ദാരുതൻകൊമ്പിന്മേൽകെട്ടിനകൂറകൾ പാരംവലിച്ചങ്ങുകീറാമോതാൻ * കൂറകളോരോന്നേനേരേതിരിഞ്ഞുഞാൻ പാരാതെനല്കിനാൻവാങ്ങിക്കൊൾവിൻ * ഒക്കവേവന്നിങ്ങുതിക്കിത്തുടങ്ങിനാ ലെക്കയ്യിൽമുമ്പിൽഞാൻകൂറനൽകു * വെവ്വേറെവന്നുനിന്നെന്നുടെചാരത്തു ചൊവ്വോടെക്കൂറകൾവാങ്ങിക്കൊൾവിൻ * എന്നുടെക്കൂറപകൎന്നുകളഞ്ഞായെ ന്നെന്നോടുപിന്നെവഴക്കാകൊല്ല * നിന്നുടെക്കൂറയിതെന്നുനിനക്കുള്ളിൽ നിൎണ്ണയമുണ്ടെങ്കിൽവാങ്ങിക്കൊൾനീ * എന്നങ്ങുചൊല്ലീട്ടുമറെറാരുക്കൂറയെ കന്യകതമ്മുമ്പിൽകാട്ടിനിന്നാൻ * ഓരോരോപാണികൾകാട്ടീട്ടുപിന്നെയ ന്നാരിമാർനിന്നതുകണ്ടുചൊന്നാൻ * ഓരോരോകൈകളെക്കാട്ടിനാലെങ്ങിനെ നേരേഞാൻകയ്യിലെക്കൂറനൽകും * കൈകളീരണ്ടുമുയൎത്തീട്ടുകാട്ടിനാൽ വൈകല്യമില്ലല്ലോഒന്നിനുംതാൻ * നേരേനമുക്കങ്ങുക്കൂറതരുവാനും പാരാതെനിങ്ങൾക്കവാങ്ങുവാനും * ഈരണ്ടുകൈകളുമൊക്കവേകാട്ടീട്ടു നേരേനൽക്കൂറകൾവാങ്ങിക്കൊൾവിൻ * നീട്ടുററക്കൂറ

നിലത്തങ്ങുചാട്ടീട്ടു പൂഴിപുരട്ടുവാൻകൂട്ടല്ലഞാൻ * മംഗലമാരായമങ്കമാരോടവൻ ഭംഗിയിലിങ്ങനെചൊന്നുപിന്നെ * വാരിനക്രൂരകംപാരാതെനല്കിനാൻ വാരിജനേർമുഖിമാർകയ്യിലെ * ചാഞ്ചല്യംപൂണ്ടുള്ളപൂഞ്ചായൽമാരെല്ലാം പൂഞ്ചേലപൂണ്ടങ്ങുനിന്നനേരം * വെണ്ണിലാവുണ്ണുമ്പോൾ തിണ്ണമക്കാർമുകിൽ വെൺതിങ്കൾതന്നെമറയ്ക്കയാലെ * അണ്ണാന്നുനിന്ന ചകോരത്തിൻവേലയ കണ്ണന്റെകണ്ണിണപൂണ്ടുനിന്നു * തേഞ്ചൊരിഞ്ഞിടിനന്തുമൊഴികൊണ്ടവർ വാഞ്ഛിതമെല്ലാമേനൽകിപ്പിന്നെ * പാരാതെ പോകെങ്കിലെന്നങ്ങുചൊല്ലിനാൻ വാരാളുംചായലാരെല്ലാരോടും * നന്മൊഴികൊണ്ടവൻനൽകിനവാഞ്ഛിത മെല്ലാമേവാങ്ങുവാനെന്നപോലെ * മാനസമന്നേരംകണ്ണനിലാക്കീട്ടു മാനിനിമാരെല്ലാംമെല്ലെമെല്ലെ * മാനംകൊണ്ടുണ്ടായദീനങ്ങളോരോന്നേ മാനിച്ചുതങ്ങളിലോതിയോതി * പൂന്തുകിൽവാങ്ങിനചാന്തേലുംകൊങ്കമാർ ചന്തത്തിലാണ്ടുതൻവീട്ടുതന്നിൽ * ചെന്നങ്ങുപൂകിനാർിന്ദിരാതന്നുടെ മന്ദിരമാകിയസുന്ദരിമാർ *

ഇതി ഹേമന്തലീലാവർണ്ണനം.

---

## വിപ്രപത്ന്യനുഗ്രഹലീല.

ആയർകുമാരിമാർപോയോരുനേരത്തു മായംകലർന്നവൻബാലരുമായ് * വാരുററുനിന്നൊരുകാവുതന്നുടെപോയ് ദാരുക്കളോരോന്നേവാഴ്ത്തിവാഴ്ത്തി * കാലംപകല്ലൊരുപാതിയായ്മേവുമ്പോൾ കാളിന്ദീതീരത്തുചെന്നനേരം * വെയിൽകൊണ്ടുനിന്നുള്ളബാലകന്മാരെല്ലാം പൈകൊണ്ടുമാഴ്കിത്തളർന്നുചൊന്നാർ * പൈകൊണ്ടുപാരംതളർന്നുചമഞ്ഞുതേ പൈതങ്ങളായുള്ളഞങ്ങളെല്ലാം * അമ്പാടിതന്നോളംചെന്നെത്തിക്കൊള്ളുവാൻ വൻപെന്നേതോന്നുന്നുപിന്നെപ്പിന്നെ * പൈതങ്ങളിങ്ങനെചൊന്നോരുനേരത്തു കൈതവംകൂടാതെചൊന്നാൻകണ്ണൻ * അജ്ഞന്മാരല്ലാതവിപ്രന്മാരുണ്ടിങ്ങു യജ്ഞത്തെദീക്ഷിച്ചുനില്ക്കുന്നിപ്പോൾ * ദീനന്മാരായുള്ളനിങ്ങളെക്കാണുമ്പോൾ മാനിച്ചുനൽകുവോർചോറുതന്നെ * എന്നതുകേട്ടുള്ളബാലകന്മാരെല്ലാം ചെന്നങ്ങുനിന്നിട്ടുചൊന്നാരപ്പോൾ * കാളിന്ദീതീരത്തുകാലികൾമേയ്ക്കുന്ന കാർവർണ്ണൻചൊല്ലാലെവന്നുഞങ്ങൾ * ഖിന്നന്മാരായ്നിന്നുമന്നമേപൈകൊണ്ടി ങ്ങന്നത്തെനൽകേണംധന്യന്മാരെ! * എന്നതുകേട്ടുള്ളഭൂദേവന്മാരെല്ലാം ഒന്നുമേമിണ്ടാതെനിന്നനേരം * ദീനന്മാരായുള്ളബാലകന്മാരെല്ലാ മാനനംതാഴ്ത്തിനിന്നൊട്ടുനേരം * കണ്ണന്റെചാരത്തുപാരാതെവന്നിട്ടു കണ്ണുനീരോലോലച്ചൊന്നാരപ്പോൾ * അഞ്ജനവർണ്ണന്താനെന്നതുകേട്ടപ്പോൾ പുഞ്ചിരിപൂണ്ടുടൻചൊന്നാൻപിന്നെ * പത്നിമാർമേവിനശാലയിലെല്ലാരും യത്നേനചെല്ലുവിൻപൈതങ്ങളെ * കണ്ണന്താനിങ്ങനെചൊല്ലിത്തുടങ്ങുമ്പോൾ തിണ്ണംനടന്നുടൻബാലകന്മാർ * പത്നിമാർമേവിനശാലയിൽചെന്നിട്ടു മുഗ്ദ്ധരായ്ചൊല്ലിനാർമുന്നെപ്പോലെ * കണ്ണനെന്നിങ്ങനെചൊന്നതുകേട്ടപ്പോളെണ്ണമില്ലാതോളംസന്തോഷത്താൽ * ഭക്തിയെപ്പൂണ്ടുള്ളപത്നിമാരെല്ലാരു മൊത്തങ്ങുകൂടിക്കലർന്നുടനെ * നൽച്ചോറുതന്നെയുംനൽകറിതന്നെയും വെച്ചുകൊണ്ടോരോരോഭാജന

ത്തിൽ * പോന്നുതുടങ്ങിനാർപാപങ്ങൾവേരററ പുണ്യതമമാരായുള്ളോരുമ
പ്പോൾ * കാളിന്ദിതിരത്തുചെന്നോരുനേരത്ത ക്കാർവ്വർണ്ണന്തന്നെയുംകാണാ
യ്യുന്നു * കാർമുകിൽമാലകൾകാമിച്ചുനിന്നൊരു കോമളകാന്തികലൎന്നുനി
ന്നോൻ*കാഞ്ചനംകൊണ്ടുള്ളകാഞ്ചികൊണ്ടീടെഴും പൂഞ്ചേലമീതെമുറുക്കി
നന്നായ് * അത്ഭുതമായുള്ളപുഷ്പങ്ങളെക്കൊണ്ടു ചൊല്ലെററകാന്തിയെ
ക്കൈക്കൊണ്ടൂടൻ *പീലികൾകോലിന മൗലിയുമാണ്ടുള്ളോൻ പീതമായുള്ളോരു
കൂറയുമായ്*പാണികളാലൊന്നുബാലകൻതന്നുടെപേണുററെഴുന്നകഴത്തി
ൽവെച്ചു * മംഗല്യമാണ്ടൊരുമററതിലങ്ങനെ മങ്ങാതപ്പങ്കജംപൂണ്ടുനി
ന്നോൻ*ഭദ്രനായുള്ളോരുകണ്ണനെന്നിങ്ങനെ പത്നിമാരെല്ലാരുംകണ്ടനേരം
*ചാരത്തുചെന്നവമ്പാദങ്ങൾതന്മുമ്പിൽ ചാലെപ്പോയ്യ്ീണുകിടന്നുപിന്നെ
നൽചോറുതന്നെയുമച്യുതൻതന്മുമ്പിൽ വച്ചങ്ങുകൂപ്പിനാർവായ്പിനോടെ*
അച്യുതന്താനപ്പോളിപ്പയിൽവെച്ചോരു നൽച്ചോറുതന്നെയുംവാങ്ങിപ്പി
ന്നെ *കാരുണ്യമാണ്ടൊരുകണ്ണുകൊണ്ടുനോക്കീട്ടു പാരംകുളൂപ്പിച്ചാൻമേനി
യെല്ലാം* ദീനതപോക്കിനാൻനന്മൊഴികൊണ്ടുടൻ മാനസംതന്നെയുമവ്വ
ണ്ണമേ *മുക്തിയെക്കാമിച്ചപത്നിമാരെന്നപ്പോൾ മുഗ്ദ്ധവിലോചനനോടു
ചൊന്നാർ * കാലൻവന്നെങ്ങളെക്കോപിച്ചുനിന്നങ്ങു ചാലെപിടിച്ചുവ
ലിക്കുന്നേരം * ആലംബമില്ലനിമ്പാദങ്ങളെന്നിയേ പാലിച്ചുകൊള്ളുവാൻ
തമ്പുരാനെ* അന്നന്നേയിങ്ങനെയമ്മമാരുള്ളിലെ നിന്നുംപിറന്നുംമരിച്ചും
പിന്നെ *തിട്ടതിപൂണ്ടന്നതൊട്ടുനാളുണ്ടെങ്ങ ളൊട്ടേറിപ്പോകുന്നതില്ലയോ
ചൊൽ* വൃക്ഷങ്ങളാകിലുംപക്ഷികളാകിലും മക്ഷികളാകിലുംഞങ്ങളെല്ലാം
* നിമ്പാദമുള്ളിലെസന്തതംതോന്നുവാൻ നിൻകനിവേകണംതമ്പുരാനെ
* ഭക്തമാരായുള്ളപത്നിമാരിങ്ങനെ തത്വമറിഞ്ഞുപറഞ്ഞനേരം*മുക്തി
ദനായുള്ളമുഗ്ദ്ധവിലോചനൻ പത്നിമാരോടുപറഞ്ഞാനപ്പോൾ * എ
ന്നിലിന്നിങ്ങൾക്കുഭക്തിയുണ്ടെന്നതു മുന്നമേതന്നെയറിഞ്ഞൊല്ലുഞാൻ *
മത്ഭക്തിപൂണ്ടുള്ളമർത്ത്യന്മാരാരുമേ ഗർത്തിൽന്നുഴന്നോരല്ലയെന്നും * ഭ
ക്തിയെപ്പൂണ്ടിട്ടുശുദ്ധമായുള്ളോരു ചിത്തത്തിലെന്നെനിനച്ചുകൊൾവിൻ
* നിർമ്മലമായുള്ളോരുൺമയെക്കാണുമ്പോൾ ബ്രഹ്മമാമെന്നോടുകൂടും
നിങ്ങൾ * ഇങ്ങനെചൊന്നവരുള്ളത്തിലെങ്ങുമെ തിങ്ങിനഖേദത്തെ
പ്പോക്കിപ്പിന്നെ * വൈതാനകർമ്മത്തിൻകൈവല്യംവാരാതെ വൈകാ
തെപോകെങ്കിലെന്നുചൊന്നാൻ * പത്നിമാരെല്ലാരുമിങ്ങനെകേട്ടപ്പോ
ൾ പത്മവിലോചനൻപാദങ്ങളെ * ദുഷ്കർമ്മംവേരററൊരുൾക്കാമ്പിലൂ
ന്നിനി ന്നൊക്കവേപോയങ്ങുശാലപുക്കാർ * പത്നിമാർവന്നതുകണ്ടൊ
രുനേരത്തു വിപ്രന്മാരെല്ലാരുമപ്പൊഴതേ * കണ്ണൻെറയാചനംകൈക്കൊ
ണ്ടതില്ലെന്നു ഖിന്നന്മാരായ്നിന്നാർപിന്നെപ്പിന്നെ * കാൺമതിന്നാരു
മെകംസനെപ്പേടിച്ചു ചാൺപദംപോലുംനടന്നതില്ലേ * കാർമുകിൽവ
ർണ്ണന്താൻബാലകന്മാരുമായ്മോദംകലർന്നങ്ങിരുന്നുപിന്നെ*സാധുവായ്
നിന്നുള്ളോരോദനന്തന്നെയു മാദരപൂർണ്ണമായുണ്ടുപിന്നെ * കേടററചാട്ടു
ന്നധേനുക്കളെപിന്നാലെ ചാടികഴഞ്ഞുതൻവീടുപുക്കാർ *

ഇതി വിപ്രപത്ന്യനുഗ്രഹലീല സമാപ്തം.

---

## ഇന്ദ്രദൎപ്പഹരണം

കാർമുകിൽനേരൊത്തകാന്തികലൎന്നൊരു കാരുണ്യപൂരമക്കാനന
ത്തിൽ * ബാലകന്മാരുമായ്ക്കാലിമേച്ചങ്ങനെ ലീലകൾപൂണ്ടുനടന്നകാ
ലം * വിണ്ണവർനായകൻതന്നുടെപൂജയ്ക്കു തിണ്ണംമുതിൎന്നുള്ള ഗോപന്മാരെ
കണ്ടൊരുനേരത്തുകാർമുകിൽവൎണ്ണൻതാൻ മണ്ടിയടുത്തങ്ങുചേൎന്നുനിന്നു *
ചോദിച്ചുനിന്നാനത്താതനോടെല്ലാംതാ നേതുമറിഞ്ഞീലയെന്നപോലെ
* ആരുടെപൂജയ്ക്കുസാധനമിങ്ങനെ യാരാഞ്ഞുകൊണ്ടുവന്നുതാതനിപ്പോൾ
* എന്തിതുകൊണ്ടുള്ള കാരിയമെന്നുമ ങ്ങെന്നോടുചൊല്ലേണമുള്ളവണ്ണംന
ന്ദനനിങ്ങനെചൊന്നോരുനേരത്തുനിന്നോരുനന്ദന്താൻചൊന്നാനപ്പോൾ
*ഉത്സവംകൊള്ളണംവിണ്ണവർനാഥനു വത്സരംതോറുമെന്നുണ്ടുഞായം *
വാനവർനായകൻതന്നുടെചൊല്ലാലെ വാരിയെപ്പെയ്യുന്നുവാരിദങ്ങൾ *
കാലത്തുവേണുന്നവാരിയെപ്പെയ്യിച്ചു പാലിച്ചുകൊള്ളുവാൻപൂജിക്കുന്നു *
താതന്താനിങ്ങനെചൊന്നോരുനേരത്തു താനുമങ്ങെല്ലാരുംകേൾക്കെച്ചൊ
ന്നാൻ * അച്ഛനെന്തിങ്ങനെയാരാനുംചൊന്നതു നിശ്ചയംകൂടാതെചെയ്യു
ന്നിപ്പോൾ*വൎഷത്തിൻകാരണംവാസവനെന്നുണ്ടോ വൎഷത്തിന്നുള്ളത്തിൽ
തോന്നീതിപ്പോൾ * നന്ദനംതന്നിലെസുന്ദരിമാരുമായ് മന്ദനായുള്ളോരാൻ
പോലെങ്ങാനും * ഇഷ്ടമായുള്ളോരുവൃഷ്ടിയെപ്പെയ്യിച്ചു പുഷ്ടികളുകാര
ണമിന്ദ്രനോതാൻ*മൂലോകവാസികൾചെയ്യുന്നകൎമ്മങ്ങളാലംബമെന്നിയേ
വന്നുകൂട്ടം * ഉണ്മയെച്ചൊൽകിലോതന്നുടെതന്നുടെ കൎമ്മത്തെപ്പൂജിപ്പുവെ
ന്നേവേണ്ടു * ഗോവൎദ്ധനത്തിൻറതാഴ്വരമേൽനിന്നു ഗോരക്ഷനമ്മുടെ
കൎമ്മമിപ്പോൾ *ഗോവൎദ്ധനത്തെയുംഗോക്കളെത്തന്നെയും പൂജിപ്പുനാമി
പ്പോളെന്നേവേണ്ടു * എന്മതംചൊല്ലിനേനെല്ലാരുംചിന്തിച്ചു സമ്മതിയാ
യതുചെയ്യിൻനിങ്ങൾ * മായംകലൎന്നൊരുബാലകനിങ്ങനെ ചേയില്ലയാ
തെപറഞ്ഞനേരം * ആയന്മാരെല്ലാരുമങ്ങനെതന്നെയെ ന്നാദരവോടുമ
തിൎന്നാരപ്പോൾ * വാസവൻതന്നുടെപൂജയ്ക്കുകൊണ്ടന്ന സാധനമെല്ലാ
മേവല്ലവന്മാർ * ഗോവൎദ്ധനൻതന്നെപ്പൂജിപ്പാനാക്കിനാർ ഗോവിന്ദൻ
തന്നുടെചൊല്ലിനാലെ * ഭേരിതൻനാദംകൊണ്ടാശാഗജങ്ങൾക്കു ചെവിടി
യെപ്പൊട്ടിച്ചാരങ്ങുപിന്നെ * നൽക്കൊടിതോരണമെന്നുള്ളതെല്ലാമ
ങ്ങൊക്കവേനിന്നുനിവൎത്തിതെങ്ങും *ഗോക്കളെക്കൊണ്ടന്നുചാലെക്കുളിപ്പി
ച്ചു പൂക്കളുംചൂടിച്ചുമച്ചുപിന്നെ * തുംഗമായുള്ളൊരുമംഗലശൈലത്ത
ന്നംഗത്തിലാക്കിനാർഭംഗിയോടെ * ബ്രാഹ്മണരെല്ലാരുംകാൺമതിന്നാ
യിട്ടു മേന്മേലെവന്നുതുടങ്ങീതപ്പോൾ * ക്ഷീരംതുടങ്ങിനഗോരസമോരോ
ന്നെ പൂരിച്ചുകാണായിതോരോടിക്കിൽ * കാമദന്മാരായഭൂദേവന്മാരെ
ല്ലാം ഹോമംതുടങ്ങിനാരങ്ങുമിങ്ങും * പായസംമേന്മേലെനിൎമ്മിച്ചാരെന്ന
പ്പോളായാസംപോലുള്ളഗോപാലന്മാർ *ധൂപങ്ങൾദീപങ്ങളെന്നുതുടങ്ങി
ന സാധനമോരോന്നുവന്നുകൂടി * മാലേയച്ചാറെല്ലാംപൂരിച്ചുമേന്മേലെ
മാലകൾചാലത്തൊടുത്താർപിന്നെ * ബന്ധുരമായൊരുസാധനംകണ്ടു
ട്ടു സന്തുഷ്ടന്മാരായിപിന്നെപ്പിന്നെ* പൂതന്മാരായുള്ളഭൂദേവന്മാരെല്ലാം പൂ
ജയെപ്പൂരിച്ചുനില്ക്കുന്നേരം * കാൎവ്വൎണ്ണൻതാനപ്പോൾകാണുന്നോക്കെ

ൎക്കാകാരിയമേയെന്നുതോന്നുംവണ്ണം * വണ്ണംതിരണ്ടൊരുരൂപത്തെക്കണ്ടു
ട്ടു വന്നങ്ങുശൈലംഞാനെന്നുചൊന്നാൻ * കാദളമോദകപായസജാലങ്ങ
ൾ ഖാദനംചെയ്തങ്ങുനിന്നാൻപിന്നെ * എന്നതുകണ്ടിട്ടുവിസ്മയിച്ചെല്ലാരും
ചെന്നങ്ങുകുമ്പിട്ടുകൂപ്പിനിന്നാർ * പേശലമാരായഗോപികമാരെല്ലാം കേ
ശവൻതന്നുടെചൊല്ലിനാലെ * മേളത്തിൽചെന്നങ്ങുശൈലത്തിന്മേലേ
റി നീളെക്കളിച്ചങ്ങുപാടിനിന്നാർ*കള്ളംകളഞ്ഞുള്ളവല്ലവന്മാരെല്ലാമുള്ളം
തെളിഞ്ഞങ്ങുനിന്നുപിന്നെ * മായാകളഞ്ഞുള്ളഭൂദേവന്മാരെല്ലാം പായ
സംതൂകിനാരായവണ്ണം * മൃഷ്ടമായെല്ലാരുംഭോജനംപെണ്ണീട്ടു തുഷ്ടന്മാ
രായങ്ങുനിന്നനേരം * അക്ഷീണയായൊരുദക്ഷിണനൽകിപ്ര ദക്ഷിണം
വെച്ചിട്ടുകൂപ്പിനിന്നാർ * ഭൂദേവന്മാരെല്ലാമാശിയുംചൊല്ലീട്ടു മോദിതന്മാ
രായിപ്പോയാരപ്പോൾ * ആരണരെല്ലാരുംപോയോരുനേരത്തു നാരദ
നാകുന്നനൻമുനിതാൻ * തിണ്ണംനടന്നുടൻവിണ്ണിലുംചെന്നിട്ടു വിണ്ണ
വർനാഥനെക്കണ്ടുചൊന്നാൻ * കാൺമതിന്നായിക്കൊതിച്ചിട്ടുവ
ന്നുഞാൻ ആൺമകളഞ്ഞൊരുനിന്നെയിപ്പോൾ * നാളെയുമിങ്ങ
നെവന്നിങ്ങുനില്ക്കുമ്പോൾ കാണാമെന്നുള്ളതറിഞ്ഞില്ലല്ലൊ * എങ്ങിനി
പ്പോകുന്നുവിണ്ണിനെക്കൈവിട്ടി ട്ടെന്നുള്ളതോൎക്കനീയെന്നേവേണ്ടു *ആപ
ത്തുംസമ്പത്തുംകൂടിക്കലൎന്നുള്ള ആപത്തായുള്ളൊരുകാലമിപ്പോൾ * ദാന
വരാരാനുമിന്നിതുചെയ്താകിൽ ദീനതയെന്നുള്ളിൽവാരാഞ്ഞതും * ദുൎബ്ബല
രായുള്ളമാനവന്മാരെല്ലാം ധിക്കരിക്കുന്നതിന്നിന്നെയിപ്പോൾ * തൻ
കനിവുള്ളോൎക്കുഭംഗംവരുന്നേരം സങ്കടമെന്നുള്ളതുണ്മചെമ്മെ * കൈ
ലാസംതന്നിലെപോകേണമെന്നപ്പോൾ കാലംവന്നീലേതുംകാണെന്നി
ക്കോ * എന്നതുകേട്ടൊരുവിണ്ണവർനായക നെന്തെന്നുകേട്ടതുംകേട്ടു
ചൊന്നാൻ * ഒന്നൊത്തുകൂടിനഗോപന്മാരെല്ലാരും നിന്നെപ്പിഴക്കിനാ
രിന്നുചെമ്മെ * ഗോവൎദ്ധനന്തന്നെവാസവനാക്കിനാ രാവൃഢഗൎവ്വന്മാ
രായിപ്പിന്നെ * നിന്നുടെപൂജയ്ക്കുകൊണ്ടന്നസാധന മെന്നുടെമുമ്പിലെവ
മ്പിനാലെ * പൎവ്വതപൂജയ്ക്കുസൎവ്വവുമാക്കിനാ രുൎവ്വിയിൽനിന്നുള്ളവല്ലവ
ന്മാർ * എന്നതുകേട്ടൊരുവിണ്ണവർനാഥൻതൻ കണ്ണുചുവന്നുതുടങ്ങീത
പ്പോൾ * പെട്ടെന്നെഴനീററുഭൂതലംതന്നിലെ ദൃഷ്ടിച്ചുനിന്നാനങ്ങൊട്ടുനേ
രം * വജ്രമായ്നിന്നുള്ളൊരായുധംതന്നെയു മുച്ചത്തിലാമ്മാറുയത്തിച്ചൊ
ന്നാൻ * കാട്ടിൽകിടന്നങ്ങുകാലിയുംമേച്ചുള്ള കാട്ടാളർകാട്ടിനഗോഷ്ഠിക്കു
ഞാൻ * കണ്ടുകയത്തവർകണ്ഠത്തെക്കണ്ടിച്ചു തുണ്ടിച്ചുനിന്നുടനിണ്ടലാ
ക്കി * ഘോരമാമെൻവാൾക്കുനൽകുന്നതുണ്ടുഞാൻ ചോരകൊണ്ടുള്ളൊരു
പാരണത്തെ *മാനുഷനായുള്ളകണ്ണനെക്കണ്ടല്ലോ ദേവകൾനിന്ദയെച്ചെ
യ്തതിപ്പോൾ * പണ്ടില്ലയാതൊരുവേലയെച്ചെയ്യുമ്പോൾ കൊണ്ടൽനേ
ൎവ്വണ്ണനുമോൎക്കവേണം * എന്നതിന്നിന്നിവന്നൊരുദീനത്തെ ഇന്ന
വൻതാനുംപൊറുത്തുകൊള്ളും * ഇങ്ങനെചൊന്നുടൻചിന്തിച്ചുനിന്നിട്ടു
പിന്നെയുംചൊല്ലിനാൻവിണ്ണവർകോൻ * വാരിയെപ്പെയ്യിച്ചുഗോകുല
മെല്ലാമെ വാരിധിതന്നിലങ്ങാക്കിനേരേ * ക്ഷുത്തുപൂണ്ടീടുന്നമത്സ്യങ്ങ
ൾക്കെല്ലാമ ങ്ങുത്സവമാക്കുന്നതുണ്ടുചെമ്മെ * പൂജിച്ചുവച്ചൊരുപൎവ്വതം
താൻവേണം പാലിച്ചുകൊള്ളുവാനിന്നിവരെ * ഇങ്ങനെചൊന്നുടനംബു

ഭജാലത്തെ അംബരംതന്നിലഴിച്ചുവിട്ടാൻ * താനങ്ങുതന്നുടെവാരണ ന്തന്മീതേ മാനമേപോവതിന്നായ്ത്തുനിഞ്ഞാൻ * ശൈലത്തെപ്പൂജിച്ച ഗോപന്മാരെല്ലാരു മാലയന്തന്നിലെപോകുന്നേരം * മുപ്പാരിതെപ്പേരും മുക്കുവാൻകെല്പുള്ള കല്പാന്തമേഘങ്ങൾപോന്നുവന്നു * കാലമല്ലാതൊരു കാലത്തുകണ്ടാലും നീലപയോദങ്ങൾവന്നതിപ്പോൾ * എന്തിതെന്നിങ്ങ നെകണ്ടുള്ളോരെല്ലാരും ചിന്തിച്ചുതങ്ങളിൽനിന്നനേരം * പാരിച്ചുനി ന്നൊരുപാഴിടിനാദത്താൽ പാരിടമെല്ലാംകലുക്കിച്ചുടൻ * വിണ്ണവർവാ രണംതന്നുടെകയ്യോളം വണ്ണമെഴുന്നുള്ളതുള്ളികളെ * തൂകിത്തുടങ്ങിതങ്ങാ കാശംതന്നിലെ പാകിനിന്നീടിനമേഘമെല്ലാം * പാഴിടികേട്ടിട്ടുചൈത ങ്ങളെല്ലാമേ പാരംകരഞ്ഞുതുടങ്ങീതപ്പോൾ * ഒന്നിനോടൊന്നുകലന്നങ്ങ നിന്നുള്ള കന്നുകിടാങ്ങളുമവ്വണ്ണമേ * വൻകാററുവന്നങ്ങുവീശിത്തുടങ്ങീട്ടു വൻകുന്നുകൂടെക്കലുക്കിച്ചെമ്മെ * കാലികളെല്ലാമെചാലേവിറച്ചങ്ങു നീല ക്കാർവണ്ണനെനോക്കിനിന്നാർ * ആനായനാരിമാർനന്മുഖമെല്ലാമെ മി നങ്ങളായ്വന്നുപിന്നെപ്പിന്നെ * നന്ദൻതുടങ്ങിനവൃദ്ധന്മാരെല്ലാരും നിന്നു ചൊറുക്കരുതാഞ്ഞുചെമ്മെ * മെയ്യുംവിറച്ചുതൻകയ്യുംതിരുമ്മിനി നയ്യോ നാമെന്തിനിനല്ലതെന്നാർ * പാലിച്ചുകൊള്ളേണംകണ്ണായെന്നിങ്ങനെ വാവിട്ടുചൊല്ലിനാരെല്ലാരുമേ * വിണ്ണവർനാഥൻതൻകോപത്തെക്കണ്ടി ട്ടു തിണ്ണംചിരിക്കുന്നകണ്ണനപ്പോൾ * തന്നെയുംവന്നുള്ളോരെല്ലാരുമിങ്ങ നെ ഖിന്നന്മാരായതുകണ്ടനേരം * കോരിച്ചൊരിഞ്ഞൊരുമാരി യെക്കണ്ടിട്ടു കേഴപ്പെടായ്യുവിനെന്നുചൊന്നാൻ * ഗോവർദ്ധനത്തോ ടുയാചിച്ചുനില്പിനി ങ്ങാപത്തെപ്പോക്കുവാൻനിങ്ങളെല്ലാം * വാനവർനാ യകൻതന്നുടെപൂജയെ മാനിച്ചുകൊണ്ടതിവൻതാനല്ലോ * ഇണ്ടലെപ്പോ ക്കീട്ടുപാലിച്ചുകൊള്ളുംതാൻ കണ്ടാത്തെയാണ്ടവൻപിണ്ടത്തിന്നും * എ ന്നങ്ങുചൊന്നുള്ളനന്ദകുമാരന ക്കുന്നോട്ടുചെന്നങ്ങണഞ്ഞുപിന്നെ * പൊ ട്ടെന്നുചെന്നവൻമുഷ്ടിചുയട്ടിട്ടു കത്തിനാൻകുന്നിനെയൊന്നുതിണ്ണം * കു ട്ടക്കിടാവുതൻകൈത്തലംകൊണ്ടുള്ള മുഷ്ടിയെത്തന്നുള്ളിലേററനേരം * ഞെട്ടിനിന്നുള്ളൊരുകുന്നുതാനന്നപ്പോൾ വട്ടംതിരിഞ്ഞുതുടങ്ങിചെമ്മെ * വൃക്ഷങ്ങളെല്ലാംഞെരിഞ്ഞുതുടങ്ങീതേ പക്ഷികളെല്ലാംപറന്നിതെങ്ങും * ശാഖികൾചേർന്നുള്ളവാനരയൂഥങ്ങൾ ചാടിത്തുടങ്ങിതക്കാട്ടുതോറും * തിട്ട തിപൂണ്ടുള്ളോരെട്ടടിമാനെല്ലാം വട്ടത്തിൽനിന്നങ്ങുഴന്നിതെങ്ങും * കന്ദ രാന്തന്നിലെമന്ദിരമായുള്ള കിന്നരരെല്ലാരുംഖിന്നരായി * ഒന്നിച്ചുനിന്നു ള്ളപന്നികളെല്ലാമ ക്കുന്നിലെചാടിക്കുറുട്ടിനിന്നു * കമ്പത്തെപ്പൂണ്ടുള്ള വൻപുലിക്കൂട്ടങ്ങൾ സംഭ്രമിച്ചോടിതേയങ്ങുമിങ്ങും * വേട്ടയ്ക്കുവന്നുള്ളകാ ട്ടാളരെല്ലാരും കാട്ടിത്തുടങ്ങിനാരെന്നുനണ്ണി * കാട്ടുപോത്തെല്ലാമെചാട്ടം തുടങ്ങിത കാട്ടിന്നുമൂട്ടിലേക്കാട്ടികളും * കാട്ടാനക്കൂട്ടങ്ങൾ കൂട്ടംപിരിഞ്ഞു നി ന്നോട്ടംതുടങ്ങീതക്കാട്ടിലപ്പോൾ * ചേണററുനിന്നുള്ളൊരേണക്കിടാ ങ്ങളും മീനങ്ങളായങ്ങുപാഞ്ഞുചെന്നു * ശാർദ്ദൂലംതന്നോട്ടുചേച്ച്തുടങ്ങി തേ ശാർദ്ദൂലപോതങ്ങളേണത്തോടും * മുഷ്ടിയേററുള്ളൊരുനോവുകൊ ണ്ടന്നേരം നിർജ്ജരമായൊരുകണ്ണീരും * പാരംചൊരിഞ്ഞിട്ടുസിംഹ ങ്ങൾതന്നുടെ ഘോരമായുള്ളൊരുനാദത്തിൻെറ * മാറെറാലിക്കൊണ്ടും

രുകന്ദരവംകൊണ്ടങ്ങേററംകരഞ്ഞാനക്കുന്നുമപ്പോൾ * ഇങ്ങനെകണ്ടൊ
രുനന്ദകുമാരകൻ പൊങ്ങിച്ചുനിന്നാനക്കുന്നുമെല്ലെ * വാമമായുള്ളൊരുപാ
ണിതലംകൊണ്ടു വാരുററുനിന്നങ്ങുയൎത്തിച്ചൊന്നാൻ * എൻകയ്യിലുള്ളൊരു
വൻകുന്നിൻകീഴിലെ വന്നിങ്ങുന്ത്രഴവിൻനിങ്ങളെല്ലാം * വല്ലവന്മാരെല്ലാ
മെന്നതുകേട്ടപ്പോൾ വല്ലവിമാരോടുംകൂടിച്ചെമ്മെ * ബാലകന്മാരെയുംപൂ
ണ്ടുകൊണ്ടങ്ങനെ ചാലേനടന്നതിൻകീഴിൽപുക്കാർ * കന്നുകിടാങ്ങളുംകാ
ലിയുംമററെല്ലാം കുന്നിന്നുകീഴിലങ്ങായനേരം * താനങ്ങുതന്നുടെനൽകുഴലൂ
തിനി നാനന്ദഗാനംതുടങ്ങിതാനേ * മാനിനിമാരെല്ലാംഗാനത്തെക്കേട്ട
പ്പോ ളാനന്ദലീലമാരായിനിന്നാർ * ഉററവരായിട്ടുചുററുംവിളങ്ങിന മററു
ള്ളോരെല്ലാരുമവ്വണ്ണമേ * പൈപൊകൊണ്ടുമേവുന്നദീനതയന്നേരം പൈപത
ങ്ങൾപോലുമറിഞ്ഞതില്ലേ * വൻകുന്നുചൂടീട്ടുവന്മഴപെയ്യുമ്പോൾ തൻ
കുലംകാക്കുന്നതമ്പുരാനെ * നിങ്കനിവേകിനിന്നെങ്കൽനീയെന്നുമെ സങ്ക
ടംപോക്കുവാൻകുമ്പിടുന്നേൻ * മാരിവരുന്നേരംനൽകുടചൂടുവാൻ ആരുമൊ
രുത്തരുംതാരാഞ്ഞാരോ * കുന്നുചുമന്നിട്ടുവെണ്ണചുമന്നുള്ളൊ രുണ്ണിക്കൈ
നോവുന്നതില്ലയോചൊൽ * കുന്നുചുമക്കേണമെന്നങ്ങുചിന്തിച്ചോ വെ
ണ്ണചുമന്നിട്ടുശീലിച്ചുനീ * വെണ്ണയെന്നോൎത്തുനീകുന്നിനെത്തന്നെയു മുണ്ണു
വാൻവായിലങ്ങാക്കൊല്ലാതെ * പൈതലായുള്ളൊരുകണ്ണനെന്റെചൊൽ
കേട്ടു പൈതങ്ങളോടുകലൎന്നെല്ലാരും * കുന്നിന്റെകീഴിലെന്തെണ്ണോരുന്നി
ങ്ങളി കുന്നുതാൻവീഴുമെന്നോൎക്കവേണ്ട * തുംബുരുനാരദൻമുൻപാ
യോരെല്ലാരും വന്നുടനിങ്ങനെവാഴ്ത്തിനിന്നാർ * വാനവർനായകൻ
വല്ലവന്മാരുടെ ദീനതകാണ്മാനാസ്സുന്നാനപ്പോൾ * മാധവൻതന്നെയും
വല്ലവന്മാരെയും ബാധകൾകൂടാതെകാൺകയാലെ * തള്ളവെ
ഴുന്നൊരുകോപമടങ്ങിനി ന്നുള്ളംതെളിഞ്ഞുടൻനിന്നനേരം * മാരിയെ
പ്പെയ്യിച്ചുമാധവനോടല്ലോ നേരിട്ടുനിന്നങ്ങാനെന്നുനണ്ണി * ദീനതപൂണ്ടു
തൻമാനസംതന്നിലെ നാണവുംപൂണ്ടങ്ങുനിന്നുപിന്നെ * മേഘങ്ങളെല്ലാ
മെപോകെന്നുചൊല്ലിനാൻ നാകികൾനായകനാകുലനായ് * മന്നിലങ്ങു
ന്നിനപാദങ്ങളൊന്നുമേ പിന്നെമറിച്ചുചലിപ്പിയാതെ * ഏഴുനാളിങ്ങനെ
പേമഴപെയ്യുമ്പോൾ കോഴകൾകൂടാതെനിന്നാൻകണ്ണൻ * മേഘങ്ങൾ
വേറായിമേളംകലൎന്നുള്ളോ രാകാശംകണ്ടൊരുകണ്ണൻചൊന്നാൻ * നിൎഗ്ഗ
മിച്ചാലുമിന്നിങ്ങളിന്നെല്ലാരും വ്യഗ്രമായുള്ളതുപോയിതായി * കുന്നിന്നു
കീഴുള്ളോരെല്ലാരുമെന്നപ്പോൾ കുന്നുകിടാക്കളുംകാലികളും * ഒക്കവേവ
ന്നുപുറത്തുപുറപ്പെട്ടു ദിക്കുകളെല്ലാമെനോക്കിനിന്നാർ * നന്ദകുമാരനുംകു
ന്നിനെയന്നേരം മന്ദമിറക്കിനാൻകയ്യിൽനിന്നു * ഭൂതലംതന്നിലെമെല്ല
വെയാക്കിനാൻ ഭൂതങ്ങളെല്ലാമെകണ്ടിരിക്കെ * എന്നതുകണ്ടൊരുഗോപ
ന്മാരെല്ലാരും എന്തിതെന്നിങ്ങനെചിന്തിച്ചപ്പോൾ * ആനായർകോനാ
യകാർമുകിൽവണ്ണനെ മാനുഷനല്ലെന്നുസംശയിച്ചാർ * വാനവർകോ
നായവാസവനന്നപ്പോൾ ദീനനായ്നിന്നരുങ്ങനേരം * കാർമുകിൽവ
ണ്ണന്തൻകോമളമായൊരു കാലിണതങ്കലെവീണുപിന്നെ * ലജ്ജയായു
ള്ളൊരുവാരിതൻപൂരത്തിൽ മജ്ജനംചെയ്തങ്ങുനിന്നുചൊന്നാൻ * വന്മദ
മായൊരുകന്മഷംപൂണ്ടുനി ന്നെന്മനമെങ്ങുമേമേവുകയാൽ * നിൻപാദ

മെങ്ങുമേകാണാഞ്ഞുനിന്നിട്ട വമ്പുതുടങ്ങിഞാൻതമ്പുരാനെ * ഉന്മത്തരാ
യവർചൊല്ലറഞ്ഞാലൊന്നും സമ്മതരായവരുണ്ടോചൊൽവൂ? * എൻ
പിഴനായുമിന്നിങ്ങനെനല്ലിനി ന്നൻപിനേനല്ലേ,ണംതമ്പുരാനേ! *
എന്നുടെദാസനായുള്ളോരുദാരുക നെന്നോട്ടനേരിട്ടാലെന്തുചേതം * എ
ന്നതുവേണമേസന്തതംതോന്നുവാൻ നന്ദതന്തുജനാംതമ്പുരാനേ! * ന
ന്നല്ലയിന്നിവനെന്നോടുചെയ്തതി തെന്നാവുതോന്നുന്നിതെങ്കിലദ്ധ്യോ *
നീവളർത്തിടിനചൈതങ്ങളാലൊന്ന കേവലമില്ലെന്നേവന്നുകൂട * വാസ
വനിങ്ങനെവാഴ്ത്തിനനേരത്തു നേരുററുചൊല്ലിനാൻവാസുദേവൻ * വ
ന്മദംപൂണ്ടുനീസമ്മതിദവറായി നമ്മെമറക്കൊല്ലയെന്നുനണ്ണി! * നിന്നു
ടെപൂജയ്ക്കുഭംഗത്തെച്ചെയ്തുഞാ നെന്നുള്ളതുള്ളത്തിൽതേറിനാലും * ഐ
ശ്വര്യംകൊണ്ടുതിമത്തുതുടങ്ങിനാ ലീശ്വരനാമെന്നെകാങ്കയില്ലെ *
ഈശ്വരചിന്തയെക്കൈവെടിഞ്ഞീടിനാൽ ശാശ്വതമായതുവന്നുകൂടാ *
ദുസ്മൃതികൂടുകിൽമൽസ്മൃതിതന്നിലേ വിസ്മൃതിവന്നങ്ങുകൂടുമെന്നാൽ * ദുസ്മൃ
തിയെല്ലാമെവച്ചുകളഞ്ഞിട്ട മൽസ്മൃതിവേണംനീകൈക്കൊള്ളുവാൻ * പ
ണ്യമിയന്നൊരുവിണ്ണവർകോനോട്ട കണ്ണൻതാനിങ്ങനെചൊന്നനേരം
* ഗോമാതാവായൊരുദേവിതാൻവന്നപ്പോൾ പൂമാതിൻകാന്തനെക്ക
ണ്ടുചൊന്നാൾ * നാന്മുഖചഞ്ചൊല്ലാലെവന്നുഞാനിങ്ങനെ നാഥനാ
യുള്ളൊരുനിന്നെക്കാണ്മാൻ * എന്നങ്ങുചൊല്ലുന്നദേവിതാനെന്നപ്പോൾ
തന്നുടെപാൽകൊണ്ടുമെല്ലെമെല്ലെ * കാർവർണ്ണന്തന്നഭിഷേകത്തെച്ചെ
യ്തിട്ടു ഗോവിന്ദനെന്നൊരുപേരുംചൊന്നാൾ * ദേവകളെല്ലാരുംപാരാ
തെവന്നിട്ടു പൂവുകൾതൂകിനാരായവണ്ണം * ഭേരികൾനാദംകൊണ്ടാശക
ളെല്ലാമെ പൂരിച്ചുവാഴ്ത്തിനാർവന്ദികളും * മാമുനിമാരുമങ്ങാനന്ദംപൂ
ണ്ടിട്ടു മാനിച്ചുമേന്മേലെവാഴ്ത്തിനിന്നാർ * വല്ലവീവല്ലഭൻചൊല്ലാലെയെ
ല്ലാരു മല്ലലെക്കൈവിട്ടുപോയനേരം * വിണ്ണവർനാഥനുംകണ്ണൻതൻ
ചൊല്ലാലെ തിണ്ണംതെളിഞ്ഞുടൻവിണ്ണിൽപുക്കാൻ * ജംഭാരിതന്നെ
യുംസംഭാവിച്ചീടിനോ രംഭോജലോചനൻതാനുംപിന്നെ * അൻപുകല
ന്നുള്ളോരെല്ലാരുമായിത്ത ന്നമ്പാടിതന്നിൽവിളങ്ങിനിന്നാൻ * *

ഇതി ഇന്ദ്രദർപ്പഹരണം.

---

## നന്ദമോക്ഷം

നോററുകിടന്നൊരുനന്ദൻതാൻമെല്ലമെ ല്ലാററിലേമുങ്ങുവാൻചെല്ലു
ന്നേരം * കാലംപുലന്നുതുടങ്ങുന്നതിൻമുമ്പേ ചാലെപ്പോയ്ചെന്നതുക
ണ്ടുകൊണ്ടു * വാരിശുദ്ധനായുള്ളോരുദാനവൻ പാരാതെബന്ധിച്ചുകൊ
ണ്ടുപോയാൻ * നന്ദനെക്കാണാഞ്ഞുനിന്നോരുഗോപന്മാർ നന്ദനനാകി
യകണ്ണനോട്ട് * ചെന്നങ്ങുചൊല്ലിനാർമുങ്ങിനനേരത്തു നന്ദനെക്കണ്ടി
ല്ലയെന്നിങ്ങനെ * അച്യുതൻതാനുംതന്നച്ഛനെക്കാണ്മാനാ യിച്ഛപൂണ്ടു
ന്നേരംകാളിന്ദിയിൽ * വേഗത്തിൽചെന്നങ്ങുതേടിത്തുടങ്ങിനാൻ വേദ
ത്തെപ്പണ്ടുതാനെന്നപോലെ * വാരിയിലെങ്ങുമേകാണാഞ്ഞനേരത്തു

വാരിധിപാലകനുള്ളിടത്തും * നേരേപോയ്ചെന്നുതുടങ്ങിനാൻമെല്ലവേ
കാരുണ്യവാരിധിയായവൻതാൻ * വാരിജലോചനൻവന്നതുകണ്ടപ്പോൾ
വാരിധിപാലകൻപാരാതെതാൻ * മുമ്പിലേനൽകിനാൻനന്ദനെത്ത
ന്നെയും കമ്പിട്ടുകൂപ്പിനിന്നൻപിൽചൊന്നാൻ * നിന്നുടെചേവടിചാര
ത്തുകാണ്മാനായ് നന്ദനെഞാനിങ്ങുകൊണ്ടുപോന്നു * അപ്പനെക്കൊണ്ടു
പോന്നതിൽപിണച്ചാനെന്നിപ്പൂപിഴയെപ്പൊറ്റതമ്പുരാനെ * ഇങ്ങനെ
ചൊല്ലിനമ്മുത്തുകളെക്കൊണ്ടും പൊങ്ങിനരത്നങ്ങൾകൊണ്ടുംപിന്നെ *
പൂജിച്ചുനിന്നവനുള്ളിലെമോദത്തെ പൂരിച്ചാൻപാശിയുമായവണ്ണം * പൂ
ജിതനായൊരുദേവകീനന്ദനൻ പോവതിനായിത്തുനിഞ്ഞുപിന്നെ * അ
പ്പനുംതാനുമായാദരവോടട നിപ്പുയിൽപോന്നിങ്ങുവന്നനേരം * ഗോപ
ന്മാരെല്ലാരുമുത്തുമായ്നന്ദ ഗോപരെച്ചെന്നങ്ങുകണ്ടാരപ്പോൾ*ദീനയാ
യുള്ളയശോദയുമന്നേരം മാനിച്ചുനോക്കിനാൾനന്ദന്തന്നെ * തോയത്തിൽ
കണ്ടുള്ളവസ്ഥകളോരോന്നും തോയേശൻതന്റെസമൃദ്ധിയേയും * വല്ലവ
നാഥനാംനന്ദന്താൻനന്നായി ച്ചൊല്ലിനാൻമെല്ലവേയെല്ലാരോടും* വിസ്മ
മകനുള്ളഗോപന്മാരെല്ലാരും വിസ്മയമാണ്ടുനിന്നൊട്ടുനേരം * കാർവ്വർണ്ണൻ
തന്നോടുകൂടിക്കലർന്നുതൻ കാരിയമോരോന്നിൽകൈതുടന്നാർ *

> ആജ്ഞയാ കോലഭൂപസ്യ പ്രാജ്ഞസ്യോദയവർമ്മണഃ
> കൃതായാം കൃഷ്ണഗാഥായാം നന്ദമോക്ഷമുദീരിതം.

---

## രാസക്രീഡാ

നന്ദനംവെന്നൊരുവൃന്ദാവനന്തന്നിൽ നന്ദസുതൻപണ്ടുനിന്നകാലം *
അന്നൊരുനാളങ്ങുപങ്കജവല്ലഭൻ മന്ദംമറഞ്ഞുടൻപോകുന്നേരം * മണ്ഡ
ലംതാനങ്ങുമന്ഥരമായൊരുമണ്ഡനമായിവിളങ്ങീതപ്പോൾ*പശ്ചിമദിങ്
നാരികച്ചണിക്കൊങ്കയിലിപ്പുയിലിട്ടൊരുതാലിപോലെ * അന്തണരെല്ലാ
രുമാദരവോടങ്ങു സന്ധ്യയെവന്ദിച്ചുനിന്നാരപ്പോൾ * പാന്ഥന്മാരോരോ
രോപൂരിലകംപൂവാൻ പാരംനടന്നുതുടങ്ങിതെങ്ങും * ധേനുക്കൾതങ്ങളെ
പ്പാലിക്കുന്നോരുമാ യാലയംപൂലാമ്മാരുചെന്നുപുക്ക * പ്രേമംതഴച്ചുള്ളകാമു
കന്മാരുമ അങ്ങാമോദംപൂണ്ടുതെളിഞ്ഞുനിന്നാർ* ജാരന്മാരെല്ലാരുംനാരികൾ
വീട്ടിന്നു ചാരത്തെക്കാടകംതേടിനാരെ*ദൂതിമാരങ്ങുടൻദൂതന്മാരിങ്ങുടൻ ദൂ
രംനടന്നുതുടങ്ങീതെങ്ങും* മാലകളോരോന്നേചേടിമാരെല്ലാരും ചാലത്തൊ
ടുത്തുതുടങ്ങീതപ്പോൾ*പക്ഷികൾതങ്ങളിൽകൂകിവിളിച്ചോരോ വൃക്ഷങ്ങൾ
തന്മേലെചെന്നുപുക്ക * കോകങ്ങളെല്ലാമെഗോപതിമണ്ഡലം കോപിച്ചു
നോക്കിയിരുന്നുടനെ * തൂമതിരണ്ടൊരുചേടമുഖന്തന്നെ പ്രേമമിയന്നങ്ങു
നോക്കംപിന്നെ * താമരന്തലങ്ങുകൊത്തിവലിച്ചുതൻ കാമിനിക്കായി
ക്കൊടുക്കുംമെല്ലെ * നീലിമകോലിനവേലയെക്കണ്ടിട്ടു നീളെനെട്ടുതാ

യിവീക്ഷംപിന്നെ * വാപികതന്മരുതീരത്തെനോക്കീട്ടു മാഴ്കിത്തളൎന്നൊന്നു
ക്രുകംമെല്ലെ * പക്ഷതികൊണ്ടുതൻപക്ഷിണിതന്നെയ ങ്ങക്ഷമനായി
ത്തഴകിനിന്നു * നെഞ്ചകംതന്നിലപ്പുഞ്ചശരംനട്ടു ചഞ്ചുപുടംതന്നെവാ
യ്യ്ക്കാണ്ടുടൻ * പോകുന്നേനെങ്കിൽഞാനെന്നങ്ങുചൊല്ലീട്ടു തൂകത്തുടങ്ങി
തക്കണ്ണുനീരും * കസ്തൂരികൊണ്ടുള്ള പത്തിക്കീററമ്പോടു പുത്തൻമുല
തന്നിൽചേൎത്തുപിന്നെ * കാന്തൻവരുംവഴിനോക്കിത്തുടങ്ങിനാർ പൂന്തേ
ന്മൊഴികളുംമെല്ലെമെല്ലെ * അസ്താചലംതന്നിൽമെത്തിയിരുന്നൊരു പ
ത്തൻനിറമാണ്ടചെമ്പരുത്തി * കൈവിരിഞ്ഞുചമഞ്ഞകണക്കെയ ട്ടിക്ക
ചുവന്നുചമഞ്ഞിതപ്പോൾ * തിണ്ണംനടന്നുടനൎക്കൻതൻതേരുമാ യണ്ണവം
തന്നിലുതിക്കുന്നേരം * ബാഡവനാകിയപാവകന്തന്നിലെ യന്ധതവിട്ടങ്ങു
വീഴ്കയാലെ * ജ്വാലകൾമാലയായ്ക്കത്തിയെഴുന്നിട്ടു ചാലെച്ചുവന്നിത
ങ്ങെന്നുതോന്നും * ചാലെപ്പതിതനാംമാൎത്താണ്ഡന്തന്നോടു കാലത്തുസം
ഗമമെത്തുകയാൽ * താരങ്ങളാകിനമുൎദ്ധരിച്ചിട്ടു പോകത്തുടങ്ങിനാൾ
സന്ധ്യമെല്ലെ * സന്ധ്യയായുള്ളൊരുബന്ധുരഗാത്രിതാൻ ചന്തമായ്പോ
യിമറഞ്ഞനേരം * രാത്രിയായുള്ളൊരുതാൎത്തേൻമൊഴിവന്നു ചീൎത്തൊരു
കേശമഴിച്ചചെമ്മെ * സുന്ദരമായുള്ളോരിന്ദുവിത്തമ്പോടു മന്ദംവിതച്ചു
ചമച്ചപോലെ * കോരകമായൊരുതാരകപൂരകം നേരേവിയത്തിൽവി
ളങ്ങീതപ്പോൾ * ചന്തമെഴുന്നൊരുസന്ധ്യയെക്കണ്ടിട്ടു ചെന്താമരക്കണ്ണ
നോൎത്തുനിന്നാൻ * ഇന്നുഞാനെന്നുടെവല്ലവിമാരുമായ് നന്നായ്രമി
ക്കേണമെന്നുറച്ചാൻ * തന്മനമായിവിളങ്ങിനോരിന്ദുതാ നന്നിനവെ
ല്ലാമറിഞ്ഞുചെമ്മെ * സ്വാമിയായുള്ളൊരുകാമനെച്ചെന്നങ്ങു കോമള
മായ്നിന്നുകൈതൊഴുതു * ഗോവിന്ദൻതന്നുടെഗോപികമാരുമായ് മേവി
ക്കളിക്കുന്നോനെന്നുതോന്നും * വൃന്ദാവനംതന്നിലിന്നെഴുന്നെള്ളേണമെന്നൊ
രുവാൎത്തയുണൎത്തിനിന്നാൻ * എന്നങ്ങുചൊന്നതുകേട്ടോരുനേരത്തു സു
ന്ദരനാകിയമന്മഥൻതാൻ * മേനിയിൽമേവിനമാനിനിതന്നെയും മാന്തി
ച്ചുനീക്കിയെഴുന്നേററപ്പോൾ * ചാലെത്തിരണ്ടൊരുഭക്തിതഴച്ചുടൻ വേ
ലപ്പെൺകാന്തനെകൈതൊഴുതാൻ * എന്നപോലെന്നുടെസേവതഴപ്പി
പ്പാൻ ചെമ്മുള്ളകാലമകപ്പെട്ടുന്നു * എന്നതേസന്തതംചിന്തിച്ചുനിന്നു
ള്ളോരെന്നുള്ളമിന്നുകളത്തതായി * എന്നങ്ങുചൊല്ലിനമന്മഥൻതാനു
ടൻ മന്ദംമറിഞ്ഞൊന്നുനോക്കിമെല്ലെ * കല്യനായുള്ളൊരുനല്ലവസന്ത
ത്തെ മെല്ലെവിളിച്ചങ്ങടുത്തുകൊണ്ടാൻ * ഇന്നുനമുക്കൊരുമംഗലയാ
ത്രയുണ്ടെന്നാലതിന്നുമുതിക്കയെന്നാൻ * സമ്മതയായുള്ളവല്ലഭതന്നെയും
കൺമുനകൊണ്ടുതളച്ചുമെല്ലെ * ചാലെവലിച്ചുതൻചാരത്തുകൊണ്ടിട്ടു
ദൂരത്തുനീക്കിനാനല്ലലെല്ലാം * കാർകൊണ്ടിരുണ്ടൊരുവാർകൊണ്ടൽ
നേർകൊണ്ട വാർകുന്തൽതന്നെയുംചീന്തിച്ചീന്തി * കുന്ദനിരചെന്നുകമ്പി
ട്ടുനില്ക്കുന്ന മന്ദസ്മിതംതന്നിൽമുങ്ങിനിന്നു * ചട്ടററകൈകൊണ്ടുമെല്ലെ
ത്തലോടീട്ടു വട്ടത്തകൊങ്കകൾരണ്ടുംപിന്നെ * ഗോകുലനായകൻവാഴും
വനന്തന്നിൽ പോകെടോനാമെങ്കിലെന്നുചൊന്നാൻ * അംഗജനിങ്ങനെ
ചൊന്നോരുനേരത്തു മംഗലയാകിയമാനിനിതാൻ * യാത്രയ്ക്കുവേണുന്ന
കോപ്പെല്ലാംതന്നുടെ ഗാത്രത്തിൽചേൎത്തങ്ങുമുന്നിൽനിന്നാൾ * കന്തമ

മാകിന വണ്ടിൻനിരതന്നെ ചന്തത്തിൽ ഞാണായിമീതേചേൎത്തു * ചില്ലിക്കൊടിയായവില്ലോടുചേൎത്തങ്ങു മല്ലിക്കൺകോണമായമ്പുമമ്പും * മേളമെഴുന്നൊരുവേണിയായ്മേവിന നീലത്തഴയുംപിടിച്ചുചെമ്മേ * താലിയായുള്ളൊരുതാലത്തിൽവച്ചങ്ങു ബാലസ്മിതമായവെള്ളരിയും * അൾകീടമാകിനതേൎത്തടംതന്നെയും നല്കുന്നകാലത്തെപ്പാൎത്തുനിന്നാൾ * ഉള്ളംതെളിഞ്ഞുള്ളോരംഗജന്താനപ്പോൾ തള്ളിയെഴുന്നുള്ളോരമ്പുപൂണ്ടു * മാനിനിതന്മുഖംമാനിച്ചുനോക്കിക്കൊണ്ടാനന്ദമായ്നിന്നാനൊട്ടുനേരം * കൊങ്കകൾരണ്ടുംതന്മാറിലണച്ചങ്ങു സങ്കടംപോക്കിനാന്മെല്ലെമെല്ലെ * തിങ്കൾതാനെന്നതുകണ്ടുമയങ്ങിനാൻ തങ്കലെഴുന്നൊരുകോപംപൂണ്ടു * രോഹിണിതന്മുലചാലെപ്പുണൎന്നിട്ടു മോഹംപുലമ്പിനരുങ്ങുനിന്നാൻ * അംഗജന്തന്നുടെമംഗലയാനത്തിന്നംഗമായുന്നുടൻഭംഗിപൂണ്ടു * വണ്ടിണ്ടയെന്നുമകമ്പടിചന്തത്തിൽ മണ്ടിനടന്നുതുടങ്ങിതപ്പോൾ * ഹസ്തതലംതന്നിലുത്തമമായൊരു പൂന്തേങ്കരിമ്പുവിൽചേൎത്തുചെമ്മെ * കെല്പുകലൎന്നിന്നാപ്പോരടക്കുന്ന പുഷ്പശരങ്ങളുമപ്പരിചെ * ആൎത്തിരണ്ടൊരുതാത്തെന്നലാകിന തേൎത്തടംതന്നിൽകരേറിച്ചെമ്മേ * കോകിലനാദമാംകാളംവിളിപ്പിച്ചു പോകത്തുടങ്ങിനാനംഗജന്താൻ * ബന്ധുവായ്മേവിനനല്ലവസന്തവും ചന്തമായ്പിമ്പേനടന്നാനപ്പോൾ * വെണ്മതിരണ്ടങ്ങുമററുള്ളൃതുക്കളും തമ്മരംതമ്മരംപൂപ്പിച്ചപ്പോൾ * ദേവകീനന്ദനൻമേവുംവനംതന്നിൽ സേവിപ്പാനായങ്ങുചെന്നുപുക്കാർ * മാധവമാസവുംമന്മഥമ്പിന്നാലെ മാധവന്മുള്ളേടംചെന്നണഞ്ഞു * ഇന്ദുതാനംബരംതന്നിലെപോയങ്ങു മന്ദംനടന്നുകിഴക്കുപുക്കാൻ * ഇന്ദ്രദിഗംഗനാചന്ദ്രനെഗ്ഗ്രഹിച്ചു നിന്നതുചൊല്ലീതങ്ങെല്ലാരോടും * ചാലേവിളൎത്തുചമഞ്ഞൊരുതന്മുഖം ചാരുസ്മിതമാണ്ടുനിന്നപോലെ * എൻവരവിന്നങ്ങുകാലവുമായിതോ എന്നങ്ങറിവാനായെന്നപോലെ * നല്ലൊരുദയഗിരിതന്മുകളേറി മെല്ലെന്നുനോക്കിനിന്നെല്ലാടവും * രാഗവാനായുള്ളരോഹിണീവല്ലഭൻ വേഗവാനായിവെളിച്ചപ്പെട്ടാൻ * തിങ്ങിയിരുന്നൊരിരുട്ടിൻനിരയെല്ലാം മങ്ങിമയങ്ങിച്ചമഞ്ഞുടനെ * ആയാസംപൂണ്ടങ്ങുപാതാളലോകത്തു പോയങ്ങുമിക്കതുംപുക്കതായി * അംബുധിപോലെയങ്ങംബുജലോചനൻ തന്മനമൊന്നങ്ങുപൊങ്ങീതപ്പോൾ * അംഗജൻതാനുംതൻബന്ധുക്കളുമായി വൃന്ദാവനത്തിലകത്തുപുക്കാൻ * മാകന്ദംതന്മധുവുണ്ടങ്ങുനിന്നിട്ടുക്രുകിത്തുടങ്ങിതേകോകിലവും * ചെമ്പകംതൻപൂവുംചാലെപ്പൊഴിപ്പിച്ചു കമ്പംവരുത്തുതുകണ്ടോൎക്കെല്ലാം * നാരികൾപാദത്തിൻതാഡനംക്രൂടാതെ പാരമായ്പൂത്തിതശോകങ്ങളും * ബാലവസന്തശ്രീതന്നുടെകോമള നീലമിഴിമുനയെന്നപോലെ * മത്തങ്ങളായുള്ളഭൃംഗങ്ങൾചെന്നപ്പോൾ പുത്തൻതിലകങ്ങൾപൂത്തുനിന്നു * വല്ലികൾചെന്നങ്ങുനല്ലമരങ്ങളെ മെല്ലെത്തഴുകിമയക്കിച്ചെമ്മേ * തൊത്തായകൊങ്കയുംപുത്തൻതളിരായി മെത്തുന്നചോരിവാനൽകിനിന്നു * ഉന്മദമാണ്ടുവരുന്നൊരുഗോപികൾ തന്മേനിപോലെ പതുത്തുചെമ്മെ * നെന്മേനിയാകിനനന്മരംപൂത്തുടൻ ചെമ്മേവിരിഞ്ഞുതുടങ്ങിതപ്പോൾ * കേതകവാടികനീളേവിരിഞ്ഞങ്ങു പോതകമായകടമ്പുകളും * ചൂതവാർകൊങ്കകൾവേറായിനിന്നോൎക്കു ജാതകത്തിന്നന്തമാക്കി

നിന്നു * കുന്ദനിരയെല്ലാംനന്നായ്‌വിരിഞ്ഞിട്ടു നന്ദസുതന്മുന്നിൽകാണാ
യപ്പോൾ * അഞ്ചാതെനിന്നിട്ടുവെണ്മപയററുവാൻ പുഞ്ചിരിതന്നോട
ങ്ങെന്നപോലെ * ഏന്തുമിലഞ്ഞിമധുതന്മലർതന്നിൽ നീന്തിനടന്നുനൽ
തെന്നലെല്ലാം *ലോധ്രങ്ങളായമരങ്ങളുംപൂത്തുട നാർദ്രങ്ങളായിനൽതേൻ
ചുരന്നും * വല്ലഭമാരുടൽതന്നെപ്പിരിഞ്ഞുള്ളോ ക്കല്ലലെയേററുവാനുള്ളി
ലെങ്ങും * മല്ലികയുംനല്ലമുല്ലനിരകളും മെല്ലേവിരിഞ്ഞുതുടങ്ങീതപ്പോൾ
* ജ്യോത്സ്നയായുള്ളൊരുസുന്ദരിചെന്നുട നാസ്ഥയായ്‌നിന്നുതഴുകുന്നേ
രം * നീളക്കുരുക്കുത്തിമുല്ലതാനെല്ലവേ മേളത്തിൽപൂത്തുതുടങ്ങിതെങ്ങും
* ഇച്ഛതിരണ്ടൊരുചിച്ചകംതൻപൂവു മച്യുതൻകാഴ്ചയായ്‌വച്ചുനിന്നു *
കാമൻതനിക്കുള്ളിൽപ്രേമംതഴപ്പിക്കും ചേമന്തിക്കൂട്ടവുംപൂത്തുനിന്നു *
തിങ്കൾതാനുണ്ടല്ലോനന്മുഖംതന്നോട ങ്കംതൊട്ടുത്തിപ്പോളെന്നുനണ്ണി
* ഗോകുലനാരികൾചാലേവരുന്നേരം വാർകൊങ്കതന്നോടങ്ങൊത്തു
നില്പാൻ * തേൻപെയ്തുനിന്നുള്ളതാമരപ്പൂവെല്ലാം കൂമ്പിച്ചമഞ്ഞുതുടങ്ങീ
തപ്പോൾ *ഉത്തമയായൊരുരോഹിണിതന്മുല കസ്തൂരിമെയ്യിൽപിരണ്ട
പോലെ * നീലിമകൊണ്ടുവിളങ്ങിനതിങ്കളും ചാലേമുളച്ചങ്ങുയർന്നിത
പ്പോൾ * അംബരമായവിമാനത്തിൽതൂക്കിന നിർമ്മലമുല്ലതൻമാലപോ
ലെ * രശ്മികൾതാണുനിലത്തുപരന്നുടൻ കശ്മലമായതുപോക്കിനിന്നു *
മുഷ്കുതുടന്നൊരുപത്മിനീകാന്തൻചെ ന്നൊക്കവേമൂർപ്പിച്ചുനില്ക്കയാലെ *
ഊമ്പലുറഞ്ഞങ്ങുകൂമ്പിമയങ്ങിനോ രാമ്പൽനിരകളുംമെല്ലെമെല്ലെ * തൻ
കരംകൊണ്ടുടനമ്പിൽതലോടീട്ടു സങ്കടമായതുപോക്കിനിന്നാൻ * കാ
ന്തൻകരംകൊണ്ടുതന്നെത്തൊട്ടനേരം താന്തയായ്‌നിന്നകുമുദിനീതാൻ *
ഏന്തിയുഴന്നുള്ളോരാമോദംപൂണ്ടുടൻപൂന്തേനാംകണ്ണുനീർവാർത്തുനിന്നാൾ
*ഈവണ്ണമുള്ളോരവസ്ഥയെക്കണ്ടിട്ടു കേവലനാകിലുംഗോവിന്ദൻതാൻ *
തായായിലോകർക്കുനിന്നൊരുമായയിൽ പോയങ്ങുപുക്കുടൻമേവിനാനേ *
ബാലതപോയിട്ടുയൗവനംവന്നപ്പോൾ ചാലത്തന്മേനിയിൽമേവിതാ
യി * ഇങ്ങനെയുള്ളതുവിസ്മയമല്ലതാ നങ്ങനെയുള്ളതുംമായാബലം * ആ
യർകുലത്തിൽതഴപ്പിച്ചുവെച്ചുത ന്മായതാനല്ലയോപണ്ടിവനെ *യൗവന
മിന്നെങ്കിൽമുമ്പിലേറൽകീട്ടു വൈഭവംകാട്ടിനാളെന്തുഭേദം * ഓർക്കി
ലൊരുവർക്കുംമായതൻവൈഭവ മാർക്കുമറിയാവോന്നല്ലചൊല്ലാം * അങ്ങ
നെപോകതുനന്ദതനൂജന്താ നിങ്ങനെനിന്നൊരവസ്ഥതന്നിൽ * മംഗല
മായൊരുശൃംഗാരംതാനങ്ങു ഭംഗിപൊഴിഞ്ഞൊരുമേനിയുമായ് * വന്നുവി
ളങ്ങിതോയെന്നകണക്കേതാൻ നിന്നുവിളങ്ങിനാൻസുന്ദരനായ് * ചാലെ
നിറന്നുള്ളൊരാലിൻമുരടങ്ങു കോലക്കുഴലുമായ്‌ചെന്നുടനെ * മേളത്തിൽ
പാടിനാനോടക്കുഴൽതന്നെ താളത്തിൽചേർത്തുവിളിച്ചാൻചെമ്മെ * രാഗ
ങ്ങളോരോന്നേഗോകുലനായകൻ മേളങ്കലർന്നങ്ങുപാടുന്നേരം *വൃന്ദാവനത്ത
ന്നിലുള്ളൊരുജീവികൾ നന്ദിച്ചുനിന്നുതേമന്ദംമന്ദം *ഷൾപ്പദമാലകളുത്തു
തമായൊരു പുഷ്പരസത്തെവെടിഞ്ഞുടനെ *ഗാനമായ്‌മേവിനതേനെക്കു
ടിപ്പാനായ് കാനനംതന്നിലേചെന്നുപുക്ക *ഗോകുലജാലങ്ങൾകോലക്കുഴ
ൽകേട്ടു മൂകങ്ങളായങ്ങുനിന്നുപോയി * ഷേണുററവേണുതൻതേനുററനാദാ
ത്തെ താനുററനാദത്തിന്മീതേകേട്ടു* വേലപ്പെടാതെതാൻമാനിച്ചുനിന്നിട്ടു

ചാലെപ്പുറപ്പെട്ടാനായെന്നപോലെ* കേകിനികരങ്ങൾ വേഗത്തിൽ ചെന്നി
ട്ടു കൃകികഴഞ്ഞൊരു കണ്ഠവുമായ്‌ *നീലത്തഴയായ പീലിപ്പുറമതന്നെ ചാ
ലപ്പുരത്തിവിരിച്ചുചെമ്മേ*പാടിത്തുടങ്ങുമ്പോൾ നീട്ടററതാളത്തി ലാടിത്തു
ടങ്ങീതുമെല്ലെമെല്ലെ * പുണ്യതമങ്ങളായുള്ള മരങ്ങളും കണ്ണൻകുഴൽവിളി
കേട്ടനേരം * തേനിററുവീഴുന്നപൂക്കൾ ചൊരിഞ്ഞുടൻ മാനിച്ചുകൊമ്പെ
ല്ലാം താഴ്ത്തിനിന്നു*കംസന്തൻ നെഞ്ചിനോടൊത്ത കരിങ്കല്ലു മഞ്ചിതമായൊ
രു പാട്ടുകേട്ടു * ഉദ്ധവർമാനസമെന്നകണക്കെനി ന്നത്ഭുതമായിച്ചമഞ്ഞി
തപ്പോൾ * വേഗത്തിൽ പോകുന്ന കാളിന്ദിതാനങ്ങു രാഗത്തെക്കേട്ടൊരു
നേരത്തപ്പോൾ * ഏററിനവീചികൾ ജാലമകന്നുട നേതുമനങ്ങാതെനിന്നു
പോയി * ആനായർകോൻ തൻ്റെ ഗാനത്തെക്കേട്ടപ്പോ ളാനന്ദംപൂണ്ടിതു
മീനങ്ങളും * മെല്ലെക്കരയേറിനല്ലൊരുവാലൂന്നി ച്ചെല്ലത്തുടങ്ങീതുമുന്നില
പ്പോൾ * മാൺപെഴുന്നു ചില മാൻപേടകളെല്ലാം ചാമ്പിമയങ്ങിനക
ണ്മിഴിയും * ഒട്ടൊട്ടു ചിമ്മിക്കൊണ്ടിഷ്ടത്തിലമ്പോടു വട്ടത്തിൽ മേവിതേ
ചെട്ടെന്നപ്പോൾ * മന്ഥരമായൊരു കന്ധരന്തന്നെയും മന്ദം വളഞ്ഞി ത്തിരി
ച്ചുയർത്തി * ചില്ലികളാലൊന്നു മെല്ലെന്നുയർത്തിട്ടു വല്ലവീനായകൻ തന്നെ
നോക്കി * കണ്ണുകളാലൊന്നു തിണ്ണം കലമ്പിച്ചു കണ്ണൻകുഴൽക്കു കൊടുത്തു
ചെമ്മെ * വായ്ക്കൊണ്ട പുല്ലെല്ലാം പാതി ചവച്ചങ്ങു വായ്ക്കുന്ന മെയ്യിലൊഴു
ക്കിനിന്നു * കൈതവമററങ്ങു കൈതുടർന്നാർ ചിലർ പൈതങ്ങളേയും മറന്നു
ചെമ്മെ * ചിത്രത്തിൽ ചേർത്തു ചമച്ചകണക്കെയെ ന്നിശ്ചലമായൊരു മെയ്യു
മായി * തേനുററ ഗാനത്തെക്കേട്ടു തുടങ്ങീതെ ആനന്ദബാഷ്പമൊഴുക്കിമെ
ല്ലെ * മുല്ലതുടങ്ങിന വല്ലികളോരോന്നെ വല്ലവീവല്ലഭൻ പാട്ടുനേരം * മെ
ല്ലെന്നിറങ്ങി മരങ്ങളിൽനിന്നങ്ങു പല്ലവമാർന്നങ്ങു മുമ്പിൽ ചെന്നു * കോക
ങ്ങളെല്ലാമെ മാഴ്കിത്തളർന്നങ്ങു കൃകമ്പോൾ പാട്ടിനെക്കേൾക്കമൂലം *പേട
പിരിഞ്ഞുള്ള വേദന വേറായി നിട്ടെഴുമാനന്ദം പൂണ്ടു നിന്നു* സിംഹം താൻ
കോപിച്ചങ്ങാനതൻ മസ്തക മാഹനിച്ചങ്ങു പൊളിപ്പതിന്നായ് * കയ്യൊ
ന്നുയർത്തുമ്പോൾ പാട്ടിനെക്കേൾക്കയാ ലവ്വണ്ണമേ തന്നെ നിന്നുപോയി * മൂ
ഷികൻ പിന്നാലെ പാഞ്ഞൊരു പന്നഗം മൂഷികന്തന്നെത്തൊട്ടുന്നനേരം *
ദോഷമകന്നൊരു ഗാനത്തെക്കേൾക്കയാ ലൂഷനായങ്ങനെ നിന്നുപോയി *
ഹംസന്താൻ താമരനൂലങ്ങു കൊത്തീട്ടു ഹംസീമുഖത്തു കൊടുക്കുന്നേരം *
പേശലഗാനം കേട്ടങ്ങനെനില്ലയാ ല്ലേശിവലിക്കുന്നായെന്നു തോന്നും *
വ്യാഘ്രവരൻ ചെന്നങ്ങേണക്കിടാവിനെ ശീഘ്രതരം ചെന്നു വായ്ക്കൊണ്ട
പ്പോൾ * പാട്ടങ്ങു കേൾക്കയാൽ തൻ പൈതലെപ്പോലെ വാട്ടം വരുത്താ
തെ ചേർത്തു നിന്നാൻ * ചാർമെത്തും ഗാനമപ്പങ്കജയോനിക്കു സ്സാമത്തിൻ
ഗാനമായ് മേവിനിന്നു* മുക്തന്മാരായോർക്കു നിത്യമായ് നിന്നൊരു തത്ത്വ
മെന്നിങ്ങനെ തോന്നിതപ്പോൾ * ഭക്തന്മാർക്കെല്ലാർക്കും ചിത്തം മദിപ്പി
ക്കും നൽത്തേൻകുഴമ്പായി മേവിനിന്നു * ദോഹളമായിതു പൂമരങ്ങൾക്കെ
ല്ലാം കാഹളമായിതു കാമനപ്പോൾ * വാഹനമായിതങ്ങത്ഭുതങ്ങൾക്കെ
ല്ലാം മോഹനമായിതെ ലോകങ്ങൾക്കു * നാരിമാർക്കെല്ലാർക്കും മാരൻ ജപി
ക്കുന്ന മാരണമന്ത്രമായ് നേരെ വന്നു * ആക്കമിയന്നവൻ പാട്ടിനെ വാ
ഴ്ത്തുവാ നോക്കിലൊരുവർക്കു മാവതല്ലേ * അയിരമാനനമാളുമനന്തനും

ഴുന്നുള്ളപാദങ്ങളാൽ * ഞാൻമുമ്പിൽഞാൻമുമ്പിലെന്നങ്ങുതങ്ങളി ലാൺ
മതിരണ്ടെങ്ങുപേശ്ശുകയാൽ * കൃത്തുമൂത്തുള്ളോരുകല്ലിലുംമുള്ളിലും ചേത്ത
ങ്ങുമണ്ടിനാരാത്തവേഗം *മാരൻതൻവീട്ടിന്നുപൊൽസ്തംഭമായ്നിന്ന ചാ
രുക്കളായുള്ളോരൂരുക്കളും * പാലെത്തളന്നതങ്ങേതുമറിയാതെ നീലക്കാർവേ
ണിമാരോടിയോടി * കണ്ണുന്മരുവിനകാന്താരംതന്നിലേ ചെല്ലത്തുടങ്ങിനാ
രല്ലലോടെ * തുമകലന്നുള്ളപൂമരമോരോന്നേ കാമിനിമാരങ്ങുചെല്ലുന്നേ
രം * ക്രകിനകോകിലനന്മൊഴികൊണ്ടപ്പോൾ സ്വാഗതമെന്നങ്ങുചൊല്ലി
പ്പിന്നെ * പൂമലരായുള്ളജാലങ്ങൾതന്നെയും കാമിനിമാർമെയ്യിൽതൂകി
ത്തൂകി * പൂന്തേനായ്മേവിനോരർഗ്ഘ്യജലംകൊണ്ടു കാന്തമാക്കാത്തി
യെപ്പോക്കിനിന്നു *നാരിമാരന്നേരംനാഥനായുള്ളവൻ ചാരത്തുചെന്നുടൻ
മെല്ലെനിന്നു * ലോചനമ്ധിതിജാലമതാകിന മാലകൾചാത്തിനാർമെ
യ്യിലെങ്ങും * കാർവർണ്ണൻതന്നുടെകൺമുനയന്നേരം കാമിനിമാർമുഖംത
ന്നിൽചെന്നു * മേളമിയന്നുള്ളതാമരപ്പൂക്കളിൽ നീളെനടക്കുന്നവണ്ടുപോ
ലെ* നന്മൊഴിയാകുന്നതേന്തുള്ളികൊണ്ടവർ കണ്ണുങ്ങളെല്ലാംനിറച്ചാർപി
ന്നെ* ചാരത്തുപോരികെൻനാരിമാരെല്ലാരും ദൂരത്തുനില്ക്കുന്നതെന്തിങ്ങനെ
ഇന്നല്ലോയെൻകണ്ണുചാലെക്കുളിത്തതു മിന്നല്ലൊയെന്നുള്ളംചേത്തുനിന്നു *
നിങ്ങളിക്കാനനംതന്നിലേവന്നതു മംഗലമായ്വന്നിതെങ്ങൾക്കിപ്പോൾ *
നിങ്ങളെയിങ്ങനെചാരത്തുകാണ്മാനാ യെങ്ങൾക്കാവൻകൊതിയുണ്ട
ല്ലോതാൻ * നിങ്ങൾക്കുമവ്വണ്ണമുണ്ടാകിലേയല്ലോ എങ്ങൾക്കുകൊതിക്കുന്ന
തുണ്മയാവു * ഇങ്ങനെചൊന്നവർവന്നതിൻമൂലന്താ നൊന്നുമറിഞ്ഞീ
ലയെന്നപോലെ * പിന്നെയുംചൊല്ലിനാൻവല്ലവിമാരോടു ഖിന്നതയുള്ള
ത്തിൽചേക്കുംവണ്ണം * അമ്പാടിതന്നിലിന്നാക്കമൊരുത്തക്കും തൺപെട്ട
മാറേതുംവന്ന ലല്ലീ*ഘോരമായുള്ളോരുരാവെന്തുനിങ്ങളി പ്പോരുവാനിങ്ങ
നെനാരിമാരെ * കാട്ടികടുവായുംകാട്ടാനക്കൂട്ടവും കാട്ടിൽനിറഞ്ഞെങ്ങു
ണ്ടല്ലോതാൻ*വീട്ടിന്നുതന്നെയുംപേടിക്കുംനിങ്ങളി ക്കാട്ടിലേപോന്നിങ്ങുവ
ന്നതെന്തേ * കാന്തമായുള്ളോരുകാന്താരംതന്നുടെ കാന്തിയെക്കാണ്മാനാ
യെന്നിരിക്കാം * എങ്കിലോകണ്ടാലുംപൂമരമോരോന്നെ തങ്കൽപൊഴി
ച്ചുള്ളപൂക്കളുമായ്*ഇമ്പംവളക്കുന്നചെമ്പകംതന്നുടെ കൊമ്പെല്ലാംകണ്ടാ
ലുംപൂത്തതെങ്ങും *തേന്മാവുപൂത്തതുംമേന്മേലെകണ്ടാലും ചാഞ്ഞേൽനെ
ട്ടതായകണ്ണുകൊണ്ടെ * വല്ലരീജാലങ്ങൾനല്ലമരങ്ങളെ മെല്ലെപ്പിടിച്ചങ്ങു
പൂണുന്നതും * കോമളനായൊരുരോഹിണീവല്ലഭൻ തൂമകലന്നു വിളങ്ങുക
യാൽ * ജ്യോത്സ്നായയുള്ളോരുപാൽക്കുളികൊണ്ടുട നാർദ്രമായുള്ളോരു
ഭൂതലവും* കോകിലംപാടുന്നപാട്ടെല്ലാംകേട്ടാലും കോകങ്ങൾതങ്ങളിൽ
ക്രകുന്നതും* വേണുന്നതെല്ലാമെവെവ്വേറേകണ്ടങ്ങുവേഗത്തിൽപോകേണ്ടു
മല്ലോതാനും * ബന്ധുക്കളെല്ലാരുംനിങ്ങളെക്കാണാഞ്ഞി ട്ടെന്തൊന്നുചെ
യ്യുന്നോരെന്നുചൊൽവൂ * ഗോപന്മാരെല്ലാരുംകാണുന്നനേരത്തു കോപി
ച്ചുചെയ്യുന്നവേലയെന്തേ * വൈകല്യമൊന്നിന്നുംവാരാതെകണ്ടങ്ങു വൈ
കാതെപോകണംനിങ്ങളെല്ലാം * കണ്ണന്താനിങ്ങനെചൊന്നോരുനേരത്തു
പെണ്ണുങ്ങളെല്ലാരുംകണ്ണുനീരാൽ *കൊങ്കകൾരണ്ടിലുംതിങ്ങിയിരുന്നോരു
കുങ്കുമച്ചാറെല്ലാംപോക്കിനിന്നാർ * ദീനതപൂണ്ടുള്ളോരാനനംതന്നെയും

ദീർഘമാശ്ശിത്തങ്ങളുവീഴ്ത്തിപ്പിന്നെ * കാൽനഖംകൊണ്ടുനിലത്തുവരച്ചുടൻ
കാർവ്വർണ്ണൻതന്നോടുമെല്ലെച്ചൊന്നാർ * കണ്ടാലുമിന്നിപ്പോളുണ്ടായോര
ത്ഭുതം പണ്ടെങ്ങൾക്കിങ്ങനെകണ്ടീലെങ്ങും * തേന്മാവുതാനിങ്ങുകാഞ്ഞി
രക്കായ്ക്കളെ മേന്മേലെകാച്ചതുകണ്ടിരിക്കെ * മാനസംതന്നേനിമാനിച്ചു
വെച്ചല്ലോദീനതചേർക്കുന്നിതെങ്ങൾക്കിപ്പോൾ * പോവതിന്നോർക്കുമ്പോൾ
മേലെല്ലാംവേവുന്നിതാവതോകേവലമില്ലയല്ലോ * കേണുതുടങ്ങിനാർ
കേശവൻമുമ്പിലേ വീണുതുടങ്ങീതേവല്ലവിമാർ * കണ്ണൻതന്മാനസം
പെണ്ണുങ്ങൾകണ്ണിലെ കണ്ണുനീർകണ്ടപ്പോൾഖിന്നമായി * ഓടിച്ചെന്നങ്ങ
വർകണ്ണുനീർപോക്കിനാൻ നീട്ടററകൈകളെക്കൊണ്ടുചെമ്മെ * ഞാനി
ന്നലീലയായ്ച്ചാലെപ്പറഞ്ഞതി ന്നൂനപ്പെട്ടിങ്ങനെകേഴാമോതാൻ *
കോമളമായുള്ളോരോമൽമുഖമെല്ലാം തൂമകെട്ടുമാറങ്ങാക്കൊല്ലായെ *
എൻമുമ്പിൽവന്നുള്ളനിങ്ങളെപ്പോക്കുവ നെന്നുണ്ടോനിങ്ങൾക്കുതോന്നീ
തിപ്പോൾ * നിങ്ങൾക്കിന്നെന്നിലുള്ളമ്പിനെക്കാണ്മാനാ യിങ്ങനെചൊ
ല്ലിഞാൻനിങ്ങളാണെ * ചാരത്തുപോന്നവരുന്നൊരുനിങ്ങളെപ്പോരൊല്ലാ
യെന്നോളംധീരനോഞാൻ * ഏണാങ്കൻതന്നോടുനേരൊത്തുനിന്നുള്ളോ
രാനനംതന്നെയിന്നിങ്ങളുടെ * കാണാഞ്ഞുനിന്നുള്ളിൽവേദനപൊങ്ങി
ഞാൻ കേണതോനിങ്ങളറിഞ്ഞില്ലല്ലോ * തൂമതിരണ്ടുനിന്നിങ്ങനെചൊ
ല്ലീട്ടു കോമളക്കണ്ണന്നാരിമാരെ * കേവലംപാടിനിന്നാടിച്ചുപോരുന്ന
പാവകളാക്കിനാൻവാക്കുകൊണ്ടു് * കാമിനിമാരെല്ലാംകാർവ്വർണ്ണൻതന്നുടെ
കോമളവാക്കുകൾകേട്ടനേരം * നീറുമാറുള്ളത്തിലേറിനവേദന വേറിട്ടുതേ
റിനാർപെട്ടന്നപ്പോൾ * പിന്നെയുംചൊല്ലിനാൻനല്ലോരുതേനിലെ മു
ന്നമേമുങ്ങിനവാക്കുകൊണ്ടേ * കണ്ണുനീർവീണുനറുങ്ങിമയങ്ങീതി ന്നിങ്ങ
ൾമുഖമെന്നുതോന്നുന്നേരം * തൂമകലർന്നൊരുരോഹിണീവല്ലഭൻ കോമള
നായങ്ങുനിങ്ങളുടെ * ആനനന്തന്നോടുനേരൊത്തുനില്പാനായ് മാനിച്ചു
വന്നതുകാണേണമെ * ആനനംതന്നോടുംലോചനംതന്നോടും മാനിച്ചു
നിന്നൊരുതാനുംമാനും * ഏററൊരുനേരത്തുതോററങ്ങുതങ്ങളിൽ ചേർച്ച്
തുടർന്നതോചേരുവോന്നെ * പിന്നെയുംവന്നങ്ങുനിന്നതങ്ങോർക്കുമ്പോ
ളെന്നുള്ളിലൊന്നുണ്ടുതോന്നുന്നിതേ * നേരിട്ടുനിന്നിട്ടപ്പോരുതുടങ്ങിനാൽ
നേരൊത്തുനിൽക്കാമെന്നോർക്കവേണ്ട * ചുററത്തിലിങ്ങനെ ചേർച്ചുതുടങ്ങി
നാൽ മററുണ്ടിവന്നൊരുതക്കമിപ്പോൾ * കാനനംതന്നിലുംനിങ്ങളിന്നെ
ല്ലാരുംകാലമിവൻതന്നിക്കുള്ളതത്രെ * ആനനകാന്തികവർന്നങ്ങുകൊള്ളുവാ
നാരുമറിയാതെയല്ലയല്ലീ * കൗടില്യമുണ്ടിവനെന്നുള്ളതെങ്ങുമേ മൂഢ
ന്മാരായോർക്കുംപാഠമല്ലോ * ഇങ്ങനെചൊന്നവരുള്ളത്തിൽകൗതുകം പൊ
ങ്ങിച്ചുപിന്നെയുംചൊല്ലിനാൻതാൻ * കാലമോപോകുന്നുയൗവനമിങ്ങ
നെ നാളെയുമില്ലെന്നതോർക്കേണമേ * മററുള്ളതെല്ലാമെവച്ചുകളഞ്ഞി
പ്പോൾ ചുററത്തിൽചേർന്നുകളിക്കണംനാം * കാനനംതന്നുടെകാന്തിയെ
ക്കണ്ടിട്ടു മാനിച്ചുനില്ക്കയുംവേണമല്ലോ * ഇത്തരമിങ്ങനെമററുംപറ
ഞ്ഞവർ ചിത്തംകലച്ചുമയക്കുന്നേരം * പെണ്ണുങ്ങളെല്ലാരുംകള്ളംകള
ഞ്ഞുടൻ കണ്ണനോടുള്ളമിണങ്ങിച്ചെമ്മേ * കയ്യോടുകയ്യേയുംമെയ്യോടു
മെയ്യേയും പയ്യവേചേർത്തുകളിച്ചുനിന്നാർ * രാത്രിയായുള്ളോരുനാരിതൻ

നെററിമേൽ ചേത്തതൊട്ടകുറിയെന്നപോലെ * നിമ്മലനായൊരുവെ
ണ്മതിതന്നുടെ തിണ്മതിരണ്ടനിലാവുകണ്ടു * കൈമ്മെടിച്ചു പുളച്ചുതുടങ്ങി
നാർ ദുഃഖമകന്നുള്ള മയ്ക്കണ്ണിമാർ* നീടററപൂവെല്ലാംനീളെപ്പറിച്ചുടൻ ചൂ
ടിത്തുടങ്ങിനാരെല്ലാരുമെ * കേടററരാഗങ്ങൾപാടിത്തുടങ്ങിനാ രാടിത്തുട
ങ്ങിനാരാദരവിൽ*ഓടിത്തുടങ്ങിനാർചാടിത്തുടങ്ങിനാർ വാടിത്തുടങ്ങിനാ
രങ്ങുടനെ*നന്ദതനൂജനുംനാരിമാരെല്ലാരും ഒന്നൊത്തുകൂടിക്കലൻറടനെ *
വൃന്ദാവനംതൻറവെണ്മയെക്കാണ്മാനായ്മന്ദമായെങ്ങുംനടന്നാരപ്പോൾ
* മുല്ലതുടങ്ങിനവല്ലരിജാലത്തെ മെല്ലവേചേത്തുതൻമെയ്യിലെങ്ങും *
ശാഖികളാകിനപാണികളെക്കൊണ്ടു ചാലപ്പിടിച്ചുതഴുകുന്നേരം * മെയ്യി
ലെഴുന്നവിയപ്പുകളെപ്പോലെ പയ്യവേതേൻതുള്ളിതൂകിത്തൂകി * ചാരുക്ക
ളായങ്ങുചാലെനിറന്നുള്ള ദാരുക്കളോരോന്നേകണ്ടുകണ്ടു * പൂമണംതങ്ങി
നതെന്നൽകിടാവിനെ തൂമകലൻറള്ളിൽകൊണ്ടുകൊണ്ടു*കോകപ്പിടകളും
കേകിനിരകളും കൂകുന്നതെങ്ങുമേകേട്ടുകേട്ടു * വണ്ടിണ്ടതങ്ങളിൽകൂടിക്ക
ലൻറടൻ മണ്ടുന്നതെന്നുമേനോക്കിനോക്കി * കൂകുന്നകോകിലംതന്നോട്ടു
നേരിട്ടു ഗീതങ്ങൾനീതിയിൽപാടിപ്പാടി * തേനുററപൂവുകൾമെല്ലെപ്പ
റിച്ചുടൻ മാനിച്ചുമൗലിയിൽചൂടിച്ചൂടി * നെഞ്ചിൽനിറഞ്ഞൊരുകൌതു
കംതന്നാലെ പുഞ്ചിരിസന്തതംതൂകിത്തൂകി* അന്നത്തിൻപേടയ്ക്കുമെല്ലെന്ന
ടക്കകൊണ്ടു ല്ലലെയുള്ളത്തിൽനല്കിനല്കി * മാരന്തൻവൻകണമാറിൽതറ
ച്ചങ്ങു പാരംനൊന്തുള്ളത്തിൽവീത്തുവീത്തു * മത്തേഭമസ്തകമൊത്തമുലക
ന ത്തത്തൽമുഴത്തുള്ളിൽചീത്തുചീത്തു * മാധവൻതന്നുടെമാരുതൻകൊങ്ക
യിൽ മാനിച്ചുനിന്നുടൻചേത്തുചേത്തു * കുന്തളംകണ്ടുതൻകൂട്ടരെന്നോത്ത
ങ്ങു മണ്ടിവരുന്നൊരുവണ്ടിനത്തെ * ലീലയ്ക്കുതൻകയ്യിൽചേത്തൊരുതാ
മരപ്പൂവുകൊണ്ടങ്ങുടൻപോക്കിപ്പോക്കി* ഹാരമായുള്ളൊരുനിജ്ജരവാരി
തൻ പൂരമിയന്നുള്ളകൊങ്കകളെ * കുന്നൊന്നുനണ്ണിട്ടുചെന്നങ്ങുചാരത്തു നി
ന്നുടൻനോക്കുന്നമാൻകുലത്തെ * കണ്മിഴികണ്ടുതൻചങ്ങാതിയെന്നോത്തു
ചെമ്മേകളിച്ചുതുടങ്ങുന്നേരം * ചേണുററവൻപുല്ലുചാലെപ്പറിച്ചുതൻ പാ
ണിതലംകൊണ്ടുനല്കിനല്കി * കാർമുകിൽവണ്ണനോടൊത്തങ്ങുകൂടിനാർ
കാവേണിമാരെല്ലാംമെല്ലെമെല്ലെ*ഇങ്ങനെപോയങ്ങുഭംഗികളെങ്ങുമേ തി
ങ്ങിനപൂങ്കാവില്പുക്കനേരം*മെല്ലവേചൊല്ലിനാൻവല്ലവീനായകൻ അല്ലെ
ലുംചായലാരെല്ലാരോടും*പൂമണമായൊരുകാഴ്ചയുംകൈക്കൊണ്ടുതൂമകലർ
ന്നൊരുതെന്നലിവൻ*സേവിപ്പാനായെങ്ങുവന്നതുകണ്ടാലും മേവുമിപ്പൂങ്കാ
വുതന്നിലൂടെ * സേവയ്ക്കിവനിപ്പോൾകാലംകൊടുക്കേണം നാമിപ്പോളെ
ല്ലാരുംനാരിമാരെ * എന്നങ്ങുചൊന്നതുകേട്ടോരുനേരത്തു മന്ദംനടന്നിതു
മാനിനിമാർ * വെണ്മകലർന്നൊരുതന്മാവിൻകൂട്ടത്തി ലുണ്മയിൽചെ
ന്നുടൻനിന്നെല്ലാരും * വിദ്രുമംകൊണ്ടുപടുത്തുചമച്ചൊരു പുത്തന്തറത
ന്മേൽപുക്കമെല്ലെ * ആയർകുമാരകൻതന്നുടെചൂഴവു മാദരവോടിങ്ങിരു
ന്നനേരം * ചാലേവിളങ്ങിനാരോലക്കമൊണ്ടുള്ള നീലക്കാവേണിമാരെല്ലാ
രുമെ * കാർമുകിൽതന്നുടെചൂഴംവിളങ്ങിനോ രോമനത്തൂമിന്നലെന്ന
പോലെ * മന്ദമായ്വന്നൊരുതെന്നലെയെല്ലാരും നന്ദിച്ചുനിന്നുടനേല്ക്കു
ന്നേരം * നമ്മമായുള്ളൊരുനന്മൊഴിചൊല്ലിനാൻ നന്ദസുതൻനല്ലാരെ

ല്ലാരോടും * ജാരനായ്നിന്നുടനാരുമറിയാതെ പോരുമിത്തെന്ന
ലെഞാനറിഞ്ഞേൻ * ചന്ദനക്കുന്നിന്മേൽചാലെമറഞ്ഞിട്ടു ചന്തമായ്
നിന്നാനങ്ങന്തിയോളം * മാലാമയക്കായകാലംവരുന്നേരം മാലേയംത
ന്മണംമെയ്യിൽപൂശി * മെല്ലെന്നിറങ്ങിനാൻചന്ദനക്കുന്നിൽനി ന്നല്ലെ
ല്ലാംപോന്നുപരന്നനേരം * പൊയ്കയിൽപോയിച്ചെന്നാമ്പൽതൻപൂ
മ്പൊടി വൈകാതെവണ്ണംകുത്തുപിന്നെ * വട്ടംതിരണ്ടുടൻതപ്പിച്ചു
നിന്നാന ങ്ങിഷ്ടമായുള്ളോരുനന്മണത്തെ * കാട്ടിലകംപൂക്കമെല്ലവേന്തു
ണുടൻ വാട്ടമകന്നനടത്തവുമായ് * ഉള്ളിൽനിറഞ്ഞുള്ളോരാമോദംത
ന്നിലെ കൊള്ളാഞ്ഞുമേന്മേലെത്തുകിത്തുകി * വൃക്ഷങ്ങളേറിനസപ്പങ്ങൾ
ക്കിന്നുഞാൻ ഭക്ഷണമാകൊല്ലയെന്നപോലെ * ഭൃംഗമായുള്ളോരുകൺ
മിഴികൊണ്ടെങ്ങും ഭംഗികലർന്നുടൻനോക്കിനോക്കി * ദൂരത്തുനിന്നോരുനി
ങ്ങളെക്കണ്ടിട്ടു ചാരത്തുപോന്നിങ്ങുവന്നുടനെ * കുന്തലഴിച്ചുമയക്കിച്ചമ
ച്ചിട്ടു ചിന്തിത്തുടങ്ങിനാർമെല്ലെമെല്ലെ * മുത്തരിപൊങ്ങിനമുഗ്ദ്ധമുഖം
തന്നി ലത്തൽകളഞ്ഞങ്ങുടുത്തുചെമ്മെ * ചോരിവാതന്നെയുംനേരെപരു
കിനാൻ ചോരനായ്നിന്നിവൻമെല്ലെമെല്ലെ *കാന്തികലർന്നകഴത്തോടുചേ
ർന്നിവൻ കാന്തന്മാരാരെയുംപേടിയാതെ*വട്ടൊത്തകൊങ്കകൾപുല്കിത്തുട
ങ്ങിനാൻ ചട്ടത്തിൽനിന്നുടനെന്നനേരം * ധൂർത്തതാതന്നെയിത്താതെന്ന
ലോളമിന്നോളത്തോളംമറ്റെങ്ങുംകണ്ടതില്ലേ *ചാരത്തുനിന്നോരുനന്മെയു
മേതുമേ സാരമാക്കുന്നില്ലമങ്കമാരെ *നീവിയുള്ളേടംതലോടിത്തുടങ്ങിനാൻ
നീതിയിൽനിന്നുടൻമെല്ലെമെല്ലെ * മാനിച്ചുനിങ്ങൾതന്മാനസാതന്നില
ങ്ങാനന്ദമേറ്റവുംനല്കിനാനെ * കോമളമായൊരുമേനിയിൽനിങ്ങൾക്കു
കോൾമയിർക്കൊണ്ടിതാകാണാകുന്നു * വാത്തകൊണ്ടുള്ളത്തിലാസ്ഥതഴ
പ്പിച്ചു താത്തെന്നലേറേററനിന്നനേരം*വണ്ടിണ്ടകണ്ടിങ്ങുകൊണ്ടാടിനി
ന്നാനൊ കൊണ്ടൽനിറമാണ്ടകോമളംതാൻ * കണ്ടാലുംവണ്ടിണ്ടകണ്ടോ
രുപൂക്കളിൽ മണ്ടിനടക്കുന്നതിങ്ങുമിങ്ങും*താതേൻനുകന്നോരുവണ്ടിൻകു
ലംതന്നെ വാഴ്ത്തുവാനോക്കിലിന്നാക്കിതാവു * അന്തരിയാടിയായുള്ളൊ
രുരാഗങ്ങൾ ചന്തമായ്നിന്നങ്ങുപാടിപ്പാടി * കോമളമാരായകാമിനിമാ
രുമായ് തുമകലൻകളിച്ചുചെമ്മേ *പുത്തനായ്മേവിനപുഷ്പങ്ങൾതന്നി
ലെ നൽത്തേനൊഴിച്ചേതുമുണ്ടെയില്ലെ * തേനേററപൂക്കളെക്കാമിച്ചുപി
ന്നെയും കീഴററചെല്കയില്ലെന്നുമേതാൻ *തേനേററ പൂക്കളെച്ചാരത്തുകാൺ
കിലോ നാണിച്ചുനില്ക്കയുമില്ലയേതും * തേനേററപൂക്കൾതൻചാരത്തുചെ
ന്നിട്ടു യാചിച്ചുനില്ക്കയുമില്ലയെന്നും * തേനുണ്ണുന്നേരത്തുപീഡിച്ചുപൂക്കളി
ൽ ദീനതചേക്കയില്ലേതുമേതാൻ * മാനിച്ചുനിന്നങ്ങുതേനുണ്ടുപോരുമ്പോ
ൾ ചേണേററപൂക്കൾതന്നുള്ളിലെങ്ങും* നാളെയുമിങ്ങനെവന്നുകളിച്ചിവൻ
മേളത്തിൽമേവണമെന്നുതോന്നും * വീരനായുള്ളോരുമാരനുനേരായി പ്പാ
രിടംവെല്ലുന്നവില്ലിനുടെ * ചേണെഴമ്മാറുള്ളഞാണായിനിന്നിട്ടു മാനംവള
ക്കുന്നതിന്നിതല്ലോ * വാരുററനാരിമാർകുന്തളംതന്നോടു നേരിട്ടുനിൽപാ
നുംമറെറാന്നില്ലെ*ചാഴററരോമാളിതന്നെയുംകേഴിച്ചു കോഴകൊള്ളുന്നതും
മറെറാന്നല്ല *താമരപ്പൂവിലെത്താർമങ്കതന്നോടു കൂടിയിരിപ്പതുംമറെറാന്നു
ല്ലഇച്ഛയിൽനിന്നിട്ടുതേൻനുകർന്നെപ്പൊഴു മെച്ചിലായുള്ളോരുപുഷ്പമല്ലോ

ലപ്പെണ്ണുമായ് ലീലകലർന്നിതാപോയിതിപ്പോൾ * മംഗലനായൊരു
പങ്കജയോനിയും മാമുനിമാരുമായ്‌വന്നുകണ്ടാൻ * നാമിനിയെല്ലാരും
കാലത്തെല്ലാരാതെ നാഥനുള്ളേടത്തുപോകവേണം * നാരദനിങ്ങ
നെചൊന്നതുകേട്ടുള്ള വാനവരെല്ലാരുംപോകുന്നേരം * കല്പകപ്പൂമണം
തന്നെയുംവെന്നുനി ന്നുത്തമമായൊരുതെന്നൽവന്നു * പാച്ചിൽതുടങ്ങിന
വാനവരെന്നപ്പോ ളാശ്ചര്യമാണ്ടുടൻനിന്നെല്ലാരും * നാരദന്തന്നോടുപാ
രാതെചോദിച്ചാർ വാരാളുംതെന്നൽതൻകാരണത്തെ * ഇങ്ങനെയുള്ളൊ
രുതെന്നലെയെങ്ങൾപ ണ്ടെങ്ങുമൊരേടത്തുംകണ്ടതില്ലെ * ചന്ദനംതന്നി
ൽകളിക്കുന്നകാലത്തു സുന്ദരിമാരോട്ടുകൂടിച്ചെമ്മെ * താമരപ്പൊയ്കയിൽ
ചെന്നങ്ങിറങ്ങിട്ടു താമ്മധുമെല്ലവെകൊണ്ടുകൊണ്ടു * ചൊരുപെററുനി
ന്നൊരുകല്പകശാഖിതൻ പുഷ്പങ്ങൾതോറുംകളിച്ചുപിന്നെ * വാമവിലോ
ചനമാരുടെകൊങ്കയിൽ വാർമെത്തുംചന്ദനച്ചാററിൽനീന്തി * വാരണ
വിരൻകവിൾത്തടംതന്നിലെ ചേരുംമദാംഭസ്സിൽമുങ്ങിമുങ്ങി * മന്ദമാമ്പു
ന്നൊരുതെന്നലുമിങ്ങനെ യെങ്ങുമേഎങ്ങളോകണ്ടതില്ലെ * ശോഭകല
ന്നൊരുനാരദൻചൊല്ലിനാൽ ചോദിച്ചവാനവരെല്ലാരോടും * ആനായർ
കോനുംതൻമാനിനിമാരുമാ യാനന്ദംപൂണ്ടുകളിക്കുന്നേരം * ആയർ
കോൻതന്നുടെപൂവൽമെയ്തന്നിലെ തൂവിയർപ്പുണ്ടായിമേവിതല്ലോ *
തൂവിയർപ്പിടിനപൂമേനിതന്നിലേ താവിവരുന്നൊരുതെന്നലിവൻ * എ
ന്നതുകൊണ്ടല്ലൊമറവുള്ളതെന്നലെ വെന്നുള്ളമേന്മയിവന്നുണ്ടായി *
കാർതൊഴുംവേണിമാരോടുകലർന്നുടൻ കാർമുകിൽവർണ്ണൻകളിക്കുന്നോ
നെ * എന്നതുനമ്മോടുചൊല്ലുവാനായിക്കൊ ണ്ടിന്നിവൻവന്നതാനെ
ന്നുതോന്നും * നാരദനിങ്ങനെചൊന്നൊരുനേരത്തു വാനവരെല്ലാരുംവി
സ്മയിച്ചാർ * നേരുററുനിന്നൊരുഗാനത്തെക്കേൾക്കായി ദൂരത്തുനിന്നു
ടനെന്നനേരം * കാൽചിലമ്പൊച്ചയുംകേട്ടൊരുനേരത്തു പാച്ചിൽതുട
ങ്ങിനാരെല്ലാരുമേ * ആനായനാഥൻകളിക്കുന്നേതിമ്മിതേ വാനവരെ
ല്ലാരുംചെന്നുനിന്നു * വല്ലവിമാരുടെപുണ്യമായുള്ളൊരു വല്ലരികാ
ച്ചൊരുനൽഫലത്തെ * മെല്ലവേനിന്നുടൻചൊല്ലൊഴുംവാനവ രെല്ലാ
രുമേകണ്ടാർകൺകുളുർക്കെ * ഓലക്കമാണ്ടുള്ളമാണിക്കക്കൽകളിൽ
നീലക്കൽനിന്നുവിളങ്ങുംപോലെ * ഈരണ്ടുപാട്ടുമുണ്ടോരോരോനാരി
മാർ വാരുററുനിന്നുതൻകൈപിടിച്ചാർ * മുററുനിറഞ്ഞുള്ളതൂവിയർപ്പേ
ന്തിന നെററിമേൽപാററവേകുന്തളങ്ങൾ * കോലക്കുഴൽതന്നെമേള
ത്തിലൂതിനൽ താളത്തിൽചേർത്തുടന്മെല്ലെമെല്ലെ * കല്പകളെല്ലാമലി
ഞ്ഞുവരുംവണ്ണം വല്ലവിമാരുമാമ്പാടിപ്പാടി * നാഥനായുള്ളൊരുപൂതനാ
വൈരിതാൻ നൂതനലീലകൾകോലുന്നേരം * വാനവരെല്ലാരുംവാനിലെ
പ്പൂവെല്ലാം മേനിയിൽതൂകിനാർമെല്ലെമെല്ലെ * പാരുററലാവിനഭേരിക
ളെല്ലാമേ പാരിച്ചുനിന്നുടനൊച്ചകൊണ്ടു * കൊമ്പുകൾകാളങ്ങൾശംഖു
കൾ ചിഹ്നങ്ങൾ മുമ്പിൽമുഴങ്ങിത്തുടങ്ങിതപ്പോൾ * ലാവണ്യമാണ്ടുള്ള
ലാസികമാരെല്ലാം ലാളിച്ചുലാസ്യംതുടങ്ങിനാരെ * ഗന്ധർവ്വന്മാരായഗ
ന്ധർവ്വന്മാരെല്ലാം ചന്തമായ്പ്പാടിനാരാട്ടുന്നേരം * മാമുനിമാരെല്ലാംനാൻ
മുഖനോടൊത്തു സാമത്തിൻഗാനത്തെച്ചെയ്തോരപ്പോൾ * വന്ദികളെല്ലാരും

വാഴ്ത്തിത്തുടങ്ങിനാർ നന്ദതനൂജനെപ്പിന്നെപ്പിന്നെ * സൂതന്മാർമാഗധ
ചാരണർകിന്നരർ നൂതനമായിപ്പുകണ്ണുനിന്നാർ * പൂതുകിനിന്നുള്ളവാന
വക്കാക്കമേ പൂർത്തിയായില്ലേതുംകണ്ടതോറും * വിണ്ണവർനായകനിങ്ങ
നെചൊല്ലിനാൻ കണ്ണൻെറകാന്തിയെക്കണ്ടനേരം * ആയിരംകണ്ണിനി
ക്കണ്ടായതോക്കമ്പോ ളായതിയായ്വന്നുചൊല്ലാമിപ്പോൾ * വാനവർകോ
ന്തൻെറകാമിനിയായൊരു മാനിനിതാനുംമററുള്ളോരെല്ലാം * മാധവൻ
ന്നുടെകാന്തിയെക്കണ്ടപ്പോൾ മാരമാൽകൊണ്ടുടനാഴ്കിനിന്നാർ * ഓ
രോരോനാരിയെപ്പൂണുന്നതെല്ലാമെ ചാരത്തുനിന്നിട്ടുകണ്ടതോറും * പാ
മാഴ്കുന്നതേമാരമാലുള്ളത്തി ലോരോരോവാനവനാരിമാക്കൊ * കാമൻെറ
കോമരമായിവിളങ്ങുന്ന വാമവിലോചനമാരെല്ലാരും * കാർവ്വർണ്ണന്തങ്കളി
കാണുമ്പോളിങ്ങനെ കാമംപൊഴിഞ്ഞുപറഞ്ഞുനിന്നാർ * വല്ലവിമാർ
ടെപുണ്യവിലാസത്തെ വല്ലീലയല്ലോനാംപൂണ്ടുകൊൾവാൻ * ഇണ്ടൽ
തിരണ്ടങ്ങുനിന്നതുകൊണ്ടല്ലൊകണ്ടുകൊതിക്കമാറായിതിപ്പോൾ *പങ്കജ
ലോചനൻതങ്കരംകൊണ്ടോരോ മങ്കമുഖംതന്നിൽമെല്ലെമെല്ലെ * സേ
ദങ്ങൾപോമ്മാറുനിന്നുതലോടീട്ടു ഖേദങ്ങൾതീർത്തതുകണ്ടായോന്നീ* കണ്ണാ
യെകണ്ടായെകൺകളുക്കംവണ്ണം ഇണ്ടലാകുന്നിതേകണ്ടതോറും * മററൊ
രുമാനനിതന്മുഖംതന്നിൽതൻ കുററമകന്നമുഖത്തെവച്ചു * പാതിമെതി
ഞ്ഞൊരുതാംബൂലംതന്നുടെ വാകൊണ്ടുനൽകിനാൾ കണ്ടായോന്നീ* കൊ
ല്ലാതെകൊല്ലാതെതോഴിനീയെങ്ങളെ കണ്ടാലിതേതുംപൊറുക്കരുതേ* നൃ
ത്താംകൊണ്ടേററംതളന്നൊരുനാരിതാൻ പൊൽത്താരിൽമാതുതൻകാന്ത
ന്നുടെ * തോളിൽമുഖംവച്ചുനിന്നതുകാണുമ്പോ ളോളമെട്ടുകുന്നിതെന്നുള്ളി
ലെ * ചാരത്തുനിന്നൊരുമാനിനിതന്നുടെ ബാലപ്പോർകൊങ്കതലോടി
പ്പിന്നെ * മേളത്തിൽനിന്നൊരുരോമാളിതന്നുടെ മൂലത്തെതേടുന്നകൈ
കണ്ടായോ * ആലസ്യമാണ്ടൊരുമാനിനിതന്നെത്തൻ മാറത്തുചേർത്തു
കൊണ്ടാസ്ഥയോടെ * ചേലത്തലകൊണ്ടുമെല്ലവേവീതുവീ താല
സ്യംപോക്കിനാനുണ്ടോകണ്ടു * കോമളനായൊരുകാർമുകിൽവർണ്ണൻതൻ
വായ്മലത്തേനുണ്ടുമെല്ലെമെല്ലെ * തന്നെമറന്നുകിടന്നതുകണ്ടാലും
ധന്യയായുള്ളൊരുവല്ലവിതാൻ * ചാരത്തുനിന്നൊരുമാനിനിമാധ
വൻ മാറുതൻമാറിലേചേർത്തുചെമ്മെ * മാനിച്ചുമാനിച്ചുമാപാടി
പൂണ്ടുനി ന്നാനന്ദമാണ്ടതുകണ്ടായോന്നീ * മാധവൻതന്നുടെമാറത്തു
കണ്ടാലും മാനിനിതൻമുലക്കുങ്കുമത്തെ * വല്ലവിമാർമുലമുള്ളിലേരാ
ഗന്താ ന്മെല്ലെപ്പുറത്തുപരന്നപോലെ * വാനിലെനാരിമാർതങ്ങളിലോ
രോരോ വാർത്തകളിങ്ങനെചൊല്ലുന്നേരം * വാസവനന്മണിനേരൊത്തനാ
ഥനും രാസമായുള്ളൊരുലീലതന്നെ * മാനിച്ചുനിന്നുകളിച്ചുചിരംനേരം
മാത്രമായിത്തളർന്നുനിന്നാൻ * ചൂഴവുംമാനിനിമാരുമായന്നേരം പാഴ
ററഭ്രതലേചേന്നിരുന്നു* ചാലേവിളങ്ങിനതാരകജാലങ്ങൾ ചൂഴ്ംനിരന്നൊ
രുതിങ്കൾപോലെ * കാളിന്ദിതന്നുടെദൂതനായ്നിന്നൊരു വാർതെന്നൽ
വന്നുടനെന്നനേരം * സ്വേദങ്ങൾപൂണ്ടൊരുനിങ്ങളെന്തിങ്ങനെ ഖേദ
ങ്ങളാണ്ടിങ്ങുനിന്നുകൊണ്ടു * നേരററുനിന്നൊരുകാളിന്ദിതന്നെയി ച്ചാര
ത്തുനിന്നതറിഞ്ഞിലയോ * എന്നങ്ങുചൊല്ലുന്നോനെന്നകണക്കേതൊ ന്ന

ന്ദമായ്ചെന്നതലോടിനിന്നാൻ * താർതെന്നലേററൊരുനേരത്തന്നാരി
മാർ കാർവർണ്ണനോടൊത്തുമെല്ലെമെല്ലെ * കാളിന്ദിതന്നിലിറങ്ങിക്കളി
ക്കേണം മേളംകലൎന്നാമെന്നുചൊല്ലി * പോകത്തുടങ്ങിനാർപോർ
കൊങ്കചീർത്തിട്ടു മാഴ്കുന്നമെല്ലിടയോടുംകൂടി * തീരത്തുചെന്നൊരുനേര
ത്തുകാണായി വാരുററകാളിന്ദിതന്നെച്ചെമ്മെ * കാളിമകൊണ്ടുതൻകൂ
ടിപ്പിറന്നൊരു കാലനെത്തന്നെയുംവെന്നുനിന്നോൾ * വീചികളാകിന
ചില്ലികൾതന്നുടെ ലീലകൾചാലെക്കലൎന്നുനിന്നോൾ * ചാടുന്നമീന
ങ്ങളാകുന്നകൺമിഴി ചാലെച്ചുഴററിയെറിഞ്ഞുചെമ്മെ * ഫേനങ്ങ
ളായൊരുപുഞ്ചിരിതന്നെക്കൊണ്ടാനന്ദമുള്ളിൽതഴപ്പിക്കുന്നോൾ * ക
മ്രമായ്നിന്നൊരുകംബുവായുള്ളൊരു കണ്ഠംകൊണ്ടേററംവിളങ്ങിച്ചെ
മ്മേ * കോരകമാകിനകൊങ്കകളെക്കൊണ്ടു കോമളകാന്തികലൎന്നുനി
ന്നോൾ * ആവൎത്തമായിവിളങ്ങിനനാഭികൊണ്ടാബദ്ധകാന്തിവളൎത്തു
നിന്നോൾ * ഓളമായുള്ളൊരുചേലയെത്തന്നെയും മേളത്തിൽമെല്ലവേ
നീക്കിനീക്കി * തന്നിലിരുന്നുനിരന്നുടൻകൂകുന്നോരന്നങ്ങളായൊരു
കാഞ്ചിതന്നാൽ * അങ്കിതമായമണൽത്തിട്ടയാകുന്നോരൽക്കിടമൊട്ടൊ
ട്ടെകാട്ടിക്കാട്ടി * സുന്ദരിയായിട്ടുനിന്നുവിളങ്ങിനാൾ നന്ദതനൂജൻതൻമു
ന്നിൽചെമ്മെ * കാളിന്ദിതന്നുടെകാന്തിയെക്കണ്ടപ്പോൾ കാർമുകിൽ
വർണ്ണൻതന്നുള്ളിൽച്ചെമ്മെ * ഇന്നിവൾതന്നിലെമഗ്നനായ്നിന്നുഞാൻ
നന്നായ്രമിക്കേണമെന്നുനണ്ണി * ശോഭകലൎന്നുള്ളഗോപികമാരപ്പോ
ൾ ഗോവിന്ദൻതൻമുഖംനോക്കിപ്പിന്നെ * ഓടിച്ചെന്നെല്ലാരുംകേ
ടററവെള്ളത്തിൽ ചാടിത്തുടങ്ങിനാർചൂടുപോവാൻ * നീന്തിത്തുടങ്ങി
നാർതാന്തമാരായുള്ള കാന്തമാരെല്ലാരുംകാന്തനുമായ് * പാരിച്ചവെ
ള്ളത്തിൻകീഴെപോയെല്ലാരും ദൂരത്തുചെന്നുനികന്നാർചെമ്മെ * തേകി
ത്തുടങ്ങിനാർതങ്ങളിലെല്ലാരും മാഴ്കിത്തുടങ്ങിനാർകൈതളൎന്നു * എന്നെ
ത്തൊടൊല്ലാന്നിയെന്നങ്ങുതങ്ങളി ലൊന്നൊത്തുനീന്തിനാർനീളെനീളെ *
ആഴമുള്ളേടമറിഞ്ഞങ്ങുമുങ്ങീട്ടു പൂഴിയുംവാരിനിവൎന്നുടനെ * നീടുററമങ്ക
മാർകണ്ണനോടൊന്നൊത്തു കൂടിക്കലൎന്നുകളിക്കുന്നേരം * മാറത്തുചാടേണ
മെന്നങ്ങുതങ്ങളിൽ വീരതചമാണ്ടുപറഞ്ഞുചെമ്മെ * ഏടത്താർമാനിനി
ഗ്രന്ഥംവസിക്കുന്ന നീടുററമാറിലമ്മാതരെല്ലാം * ഓടിച്ചെന്നമ്പോടുചാ
ടിത്തുടങ്ങിനാർ കേടററരാഗംതഴയ്ക്കയാലെ * കണ്ണനുചാടാനുംമാറിടം
കാട്ടീട്ടു നിന്നുവിളങ്ങിനാർനാരിമാരും * ഈരേഴുലോകങ്ങളൊക്കെച്ചുമന്നോ
ന മ്മാറിടംതന്നിലേചാടുന്നേരം * നല്ലൊരുനെന്മേനിപ്പൂവുതാനന്നപ്പോ
ൾ മെല്ലവേവീണതോയെന്നുതോന്നി * വാർകൊണ്ടദീപികളോരോന്നെ
ചെന്നിട്ടു പോർകൊങ്കതന്നിലലയ്ക്കുന്നേരം * തങ്കൽകലങ്ങിനെകുങ്കുമച്ചാറു
കൊണ്ടങ്കിതമായൊരുനേരത്തപ്പോൾ * ശോണമായുള്ളൊരുശോണനമെ
ന്നിങ്ങനെ കാണുന്നോൎക്കെല്ലാൎക്കുംതോന്നിച്ചെമ്മെ * കൺമിഴിതന്നിന്നി
ഴിഞ്ഞുള്ളൊരഞ്ജനം ചെമ്മേകലങ്ങിച്ചമഞ്ഞനേരം * പണ്ടേതിലേറിന
കാളിമതന്നെയു മുണ്ടായിവന്നിതെകണ്ടിരിക്കെ * കാർമുകിൽവർണ്ണൻ
താൻമുങ്ങിനനേരത്തു കാമിനിമാൎക്കവിൾത്തടത്തിൽ * തൂമകലർന്നൊരു
പുഞ്ചിരിമിന്നീട്ടു കോൾമയിൎക്കൊണ്ടുടൻകാണായപ്പോൾ * ആൺമചേറ

ഞ്ഞുപറഞ്ഞുചിലനേരം മേന്മേലേന്തിത്തളൎന്നുപിന്നെ * നിൎമ്മലന്മാ
രെല്ലാരുംനിന്നുവിളങ്ങിനാ രാകണ്ഠമായൊരുതോയംതന്നിൽ * വണ്ടിണ്ട
യെല്ലാമന്നാരിമാൎതൻമുഖം കണ്ടോരുനേരത്തുവാരിതന്നിൽ * താമരപ്പൂ
ക്കൾവിരിഞ്ഞതെന്നോൎത്തിട്ടു താൎമധുതന്നെവെടിഞ്ഞുചെമ്മെ * ചാലെ
വിളങ്ങിയുള്ളാനനമോരോന്നിൽ ചാടിത്തുടങ്ങീതെപാടിപ്പാടി * തോയ
ത്തിലീടിനലീലകളോരോന്നെ മായംകളഞ്ഞുകളിച്ചുപിന്നെ * ആയർ
കോൻതാനുമന്നാരിമാരെല്ലാരും തോയത്തിൽനിന്നങ്ങുതീരത്തായാർ * ചാ
രുവായുള്ളൊരുകൈത്തണ്ടതിന്മീതെ നീരോലുംകുന്തലുംചേൎത്തുചെമ്മേ *
ഈഷൽകിഴിഞ്ഞൊരുനീവിയെത്തന്നെയും ഊഷതമാകാതെതാങ്ങി
ത്താങ്ങി * മന്ദമായ്പോയങ്ങുനിന്നുവിളങ്ങിനാർ നന്ദജൻതന്നുടെസുന്ദരി
മാർ * ഹംസങ്ങളോടുപിണങ്ങേണ്ടനാമെന്ന സംസാരമോൎത്തല്ലോന്തുപ
ങ്ങൾ * ഏതുമേമിണ്ടാതെനിന്നിതന്നേരമ പ്പാഥോജലോചനമാർപോ
കുമ്പോൾ * നേൎത്തുള്ളചേലകളാൎദ്രങ്ങളാകയാൽ ചിത്തുള്ളോരൽക്കി
ടംകാണായല്ലൊ * എന്നതുകൊണ്ടുള്ളനാണത്തെപ്പൂണ്ടല്ലി യൊന്നുമേമി
ണ്ടാഞ്ഞുകാഞ്ചിയപ്പോൾ * വല്ലവിമാരെല്ലാംവെള്ളത്തിൽനിന്നുടൻ മെ
ല്ലക്കരയേറിനിന്നനേരം * ചാരുവായുള്ളൊരുപാരിജാതംവന്നു നാരിമാ
ൎക്കെല്ലാൎക്കുംകൂറനൽകി * കുററമകന്നുള്ളകൂറകളോരോന്നെ തെററെന്നുവാ
ങ്ങിനാർവല്ലവിമാർ * നേരുററകൂറകളോരോന്നേനാരിമാർ വാരുററുനിന്നു
ടൻചാൎത്തുന്നേരം * കാൎമുകിൽവൎണ്ണൻതൻകൺമുനതാനപ്പോൾ പാ
രംതളൎന്നുതേപാഞ്ഞുപാഞ്ഞു * കസ്തൂരിരോചനംകുങ്കുമംചന്ദനം കൎ
പ്പൂരംകൂട്ടിയരച്ചുചെമ്മെ * വ്യോമത്തിൽനിന്നുടൻവന്നതുകാണായി വാ
മ്മെത്തുംഭാജനമോരോന്നിലെ * മാലതികൊണ്ടുതൊടുത്തുള്ളമാലകൾ
ചാലെവരുന്നതുംകാണായപ്പോൾ * വെണ്മകലൎന്നുവിളത്തുചമഞ്ഞു
ള്ള താംബൂലജാലവുംവന്നുതായി * കാമ്യങ്ങളായുള്ളതെല്ലാമെപിന്നെ
യും കാണ്മാറുമേന്മേലെവന്നുതായി * ചൊല്ലിയന്നുള്ളൊരുവല്ലവിമാരെ
ല്ലാം നല്ലൊരുഭൂഷണമാണ്ടാരപ്പോൾ * ശൃംഗാരംതന്നുടെരംഗമായ്നി
ന്നൊരു മംഗലപ്പൂങ്കാവിൽപുക്കുപിന്നെ * ഭംഗിയിൽമേവിനാരംഗന
മാരെല്ലാം പങ്കജലോചനനോടുംകൂടി * വട്ടമിട്ടെല്ലാരുംമട്ടോലുംവാണി
മാരിഷ്ടമായ്മെല്ലെന്നിരുന്നനേരം * പൂങ്കാവുതന്നുടെകാന്തിയെക്കണ്ടി
ട്ടു പൂതനാവൈരിതാൻചൊന്നാനപ്പോൾ * രാവെന്നുചൊല്ലുകിൽപോരാ
യ്മയില്ലേതും കാവായിനിൽക്കമിക്കാനനത്തെ * തിങ്ങിവിളങ്ങിന
പാദപജാലംകൊ ണ്ടെങ്ങുമേപൊങ്ങിയുണ്ടന്ധകാരം * ചാലെവിരിഞ്ഞു
ള്ളപൂവുകളാകിന താരകജാലവുമുണ്ടുചെമ്മെ * തൂമതിരണ്ടുള്ളപൂമകരന്ദ
മാം കോമളമഞ്ഞുനീർവീണുമുണ്ടു് * ദുഃഖമായുള്ളൊരുപുഷ്കരവല്ല
ഭൻ മുററുമിതിൽത്തന്നെയസ്തമിപ്പൂ * ചേണുററനിങ്ങൾതന്നാനനമാകി
ന്നോ രേണാങ്കബിംബങ്ങളുണ്ടുതല്ലോ * വെണ്മതിരണ്ടതിപ്പൂങ്കാവിൽനി
ന്നപ്പോൾ മേദുരയായൊരുരാത്രിയെക്കാൺ * വാഴ്ത്തിനാനിങ്ങനെതാ
ത്താരിൽമാതുതാ നാസ്ഥയിൽപൂണ്ടന്നമാറുടയോൻ * വല്ലവിമാരുടെന
ൻമുഖംതന്നിലെ മെല്ലവെനോക്കിനിന്നൊട്ടുനേരം * വാഴ്ത്തിനിന്നു
ള്ളൊരുവാൎത്തയെച്ചൊല്ലിനാൻ പാൎത്ഥനുസാരഥിയാകുംവീരൻ * വ്യ

ന്ദാവനംതന്നെവെന്നങ്ങുനിന്നതേ സുന്ദരമായുള്ളനിങ്ങൾമുഖം * ചില്ലി
കളാകിനവല്ലരിജാലങ്ങ ളുല്ലസിച്ചിങ്ങിതാകാണാകുന്നു * ചോരിവായാ
യുള്ളപല്ലവന്തന്നെയും നേരേനിരന്നുണ്ടുകാണാകുന്നു * തഞ്ചിയിരുന്നോ
രുപുഞ്ചിരിയാകുന്നോ രഞ്ചിതമുല്ലതൻപൂവുമുണ്ടേ * കൊഞ്ചലായുള്ളൊ
രുകോകിലംതന്നുടെ പഞ്ചമരാഗവുമുണ്ടുചെമ്മേ * കുന്തളമായുള്ളവ
ണ്ടിൻകലങ്ങളും ചന്തമായ്നിന്നുകളിച്ചുണ്ടല്ലോ * ദന്തങ്ങൾതന്നുടെപം
ക്തികളായുള്ള സുന്ദരകുന്ദന്തൻമൊട്ടിതല്ലോ * ശ്വാസമായുള്ളൊരുവാ
തവുംമന്ദമായ് വീതുനടന്നുള്ളോന്നെപ്പൊഴുതും * മേചകവേണിയാംകേ
കികൾതന്നുടെ പീലികൾനിളത്തിൽചാരത്തുണ്ട് * മേദുരയായൊരു
ഛായയുണ്ടിങ്ങിതിൽ പാദപമൊന്നോടുംകൂടാതെതാൻ * മംഗലനാ
യൊരുപങ്കജലോചന നിങ്ങനെചൊന്നുടൻനിന്നനേരം * നാരിമാ
ർക്കെല്ലാർക്കുംനല്ലോരുപുഞ്ചിരി ചോരിവാമീതേപരന്നുതപ്പോൾ * വിദ്രു
മവേദികതന്നുടെമീതേനൽ പുത്തൻനിലാവുപരന്നപോലെ * പുഞ്ചി
രികണ്ടൊരുനേരത്തുചൊല്ലിനാ നഞ്ജനവർണ്ണന്താൻകൊഞ്ചിക്കൊഞ്ചി *
പുഞ്ചിരിയായൊരുപൂവിതാകണ്ടാലോ ചെഞ്ചെമ്മേ ചോരിവാചെന്തളിർ
മേൽ * അത്ഭുതമിന്നിതിൽതൽഫലംകണ്ടാലും മല്ലക്കണ്ണിലായതുംമങ്കമാ
രേ * ഇങ്ങനെചൊന്നുടൻപിന്നെയുംചൊല്ലിനാൻ നല്ലൊരുചോരിവാത
ന്നെനോക്കി * ചാലെച്ചുവന്നൊരുതൊണ്ടിപ്പഴംതന്നെ ചാരത്തുനിന്നതുക
ണ്ടുചെമ്മേ * പാഴനായുള്ളൊരിളങ്കിളികണ്ടാലും ചുഴവുംനോക്കിത്തുട
ങ്ങിനാനേ * പെട്ടെന്നുവന്നിതുകൊത്തുന്നതുണ്ടിപ്പോ ളിഷ്ടമായുള്ളതവ
ന്നിതല്ലോ * നിന്നോരുനാരിമാരെന്നതുകേട്ടപ്പോൾ നന്ദതനൂജന്മുഖത്തു
നോക്കി * ലജ്ജപൂണ്ടിടിനോരാനനംതാഴ്ത്തീട നിച്ഛയിലെല്ലാരുംമെല്ലെ
ച്ചൊന്നാർ *മുല്ലകൾകണ്ടാലുംനല്ലോരുതേൻപൊഴി ഞ്ഞുല്ലസിച്ചുള്ളൊരു
പൂവുതന്നെ *മറ്റൊരുവണ്ടിനുനല്ലാതെനിന്നുത ന്നുറ്റൊരുവണ്ടിനെപ്പാ
ർത്തിതിപ്പോൾ * ഇങ്ങനെചൊല്ലുമ്പോഴംഗജഞ്ചൊല്ലാലെ കൺമുനതങ്ങ
ളിൽകൈപിടിച്ചു * ലജ്ജതാഞ്ചെന്നുചെറുത്തുതുടങ്ങിനാൾ പിച്ചയായ്ത്തു
ന്നിതത്തായമൊട്ടൊ * പങ്കജനേർമുഖിമാരുടെകൊങ്കക ളമ്പോടുപിന്നെ
ത്തലോട്ടുന്നേരം * വെണ്ണകവരുവാൻമുന്നമുറിതന്നിൽ മെല്ലവേചെല്ലുന്ന
കൈതാനപ്പോൾ * നീവിതൻചാരത്തങ്ങൊരുമേകാണാതെ മേവിത്തു
ടങ്ങീതുമെല്ലെമെല്ലെ * നല്ലാർതന്മെയ്യിലെഴുന്നുള്ളരോമങ്ങൾ ചൊ
ല്ലിത്തുടങ്ങിതങ്ങെല്ലാരോടും * പയ്യവേനിന്നൊരുനീവിതാനന്നേരം കയ്യു
ടെവേലയെപ്പോക്കിച്ചെമ്മേ * ക്രൂറകൾവാരിപ്പണ്ടോടിയൊളിച്ചു
നാൾ ദാഹംകെടാതൊരുകണ്ണിണതാൻ * പൂരിച്ചുതന്നുടെപാരിച്ചു
വാഞ്ഛിതം പാരംകളിച്ചുപുളച്ചിതപ്പോൾ * പൂവില്ലോന്തന്നുടെപൂവി
ല്ലെടുത്തതി ചേവകംകാട്ടിനാനായവണ്ണം * ക്രൂരമ്പുകൊണ്ടയ്യൊതാര
മ്പന്തന്നോടു പാരംപിണഞ്ഞൊരുവൈരമപ്പോൾ * പീയൂഷമായുള്ള
കാമിനിമാർക്കെല്ലാം കായാവിൻനേരൊത്തകണ്ണൻമൂലം * വല്ലവിമാ
രോളമെണ്ണമുണ്ടാമ്മാറു മെല്ലെത്തന്മേനിപകുത്തുപിന്നെ * ഹേമന്ത
കാലത്തുദേവിയെപ്പൂജിച്ചു കാമംതഴച്ചുള്ളകാമിനിമാർ * കാമിച്ചതെല്ലാ
മെകാണികുറയാതെ കാമന്റെമുമ്പിലേനൽകിനാൻതാൻ * മാനിനി

മാരപ്പോളാനംഗമായുള്ളോ രാനന്ദവാരിയിൽമുങ്ങുകയാൽ * നിന്നൊരു
ദേശവുംവന്നൊരുവേലയും തന്നെയുംകൂടെമറന്നുനിന്നാർ * മെയ്യോട്
ചേർന്നൊരുകാന്തനെത്തന്നെയും പൊയ്യല്ലയേതുംമറന്നാർചെമ്മേ * മ
ന്മഥമായൊരുകണ്മായമന്നേരം മേന്മേലെഴുന്നുതുടങ്ങിച്ചെമ്മേ * ചേണു
റെറഴുന്നൊരുപങ്കജന്തന്മിതെ കാണായിവന്നുതത്തൂണീരങ്ങൾ * അഞ്ചി
തമായൊരുപൊൽക്കമ്പംതന്മീതേ ചഞ്ചലമായമണൽത്തിട്ടയും * ആകാ
ശന്തന്മീതെചന്ദനക്കന്നിണ വേഗത്തിൽ നിന്നുകളിക്കുന്നതും * കംബുതന്നു
ള്ളിലെഴുന്നൊരുനാദന്താൻ ചെമ്മേനൽവീണതൻനാദമായി * പങ്കജ
ന്തന്നിലെചെന്തളിർകാണായി പാതിവിരിഞ്ഞകുവലയവും * പൈതലാ
യുള്ളൊരുനൈതൽപൂനാഥന്തൻ മീതേകളിക്കുന്നവണ്ടിണ്ടയും * കൂരിരു
ട്ടിങ്കൽനിന്നാവോളംകാണായി താരകജാലകംതൂകുന്നതും * ഓക്കാവല്ലേയു
മക്കൺമായംതന്മായം കാക്കാലംകാണായിപാൎത്തന്നേരം * കാർമുകിൽത
ന്നോടിണങ്ങിവിളങ്ങുന്നോ രോമൽവലാഹകംകാണായപ്പോൾ * ചേണു
റവുലാവിനവീചികൾതന്നോട്ട ചേൎന്നുകളിക്കുന്നമീനങ്ങളും * വാരുറെറഴു
ന്നൊരുനിർഝരവാരിതൻ പൂരങ്ങൾചേരുന്നശൈലങ്ങളും * എന്നതു
തന്നെയല്ലന്നേരമുണ്ടായി പിന്നെയുംചൊല്ലാമെകൗതുകങ്ങൾ * തിങ്കൾത
ൻചാരത്തുചെല്ലുന്നതോറുമാനൽ പങ്കജംമേന്മേൽവിളങ്ങിനിന്നു * ചെന്ത
ളിർതങ്ങളിൽചേൎന്നുതുടങ്ങിതെ ചന്തമെഴുമാറുമെല്ലെമെല്ലെ * പുത്തനാ
യുള്ളൊരുവിദ്രുമന്തന്മീതെ മുത്തുകൾചേൎന്നങ്ങുമിന്നുപിന്നെ * പങ്കജംതാ
ൻചെന്നുശംഖോട്ടചേരുമ്പോൾ ശംഖിന്മേൽക്കാണായിനല്ലവിഴം * പ
ങ്കജക്കോരകംതങ്കലേകാണായി തിങ്കൾക്കിടാങ്ങൾതന്നംകുരങ്ങൾ * സു
ന്ദരമായൊരുരംഭകൾതന്നുടെ കന്ദത്തിൽക്കാണായിതിങ്കൾതന്നെ * കൺ
മിഴിനന്നായ്തുറന്നുനോക്കുന്നേരം പെൺമൗലിമാരായവല്ലവിമാർ * ത
ങ്ങളെക്കൈവിട്ടുചെയ്യൊരുവേലകൾ ഭംഗികൾഞ്ഞൊന്നിന്നുചൊല്ലവല്ലേ *
എന്തൊരുവല്ലവിമാരുടെപൗരുഷം ചിന്തിച്ചതോറുമൊരത്ഭുതംതാൻ
* ശ്രീകണ്ഠന്തന്നുടെകോദണ്ഡധണ്ഡമ ങ്ങാകുലമായിവിറച്ചിതല്ലോ * മേ
ന്മകലർന്നൊരുനാന്മുഖന്തന്നില്ലം മേന്മേൽമയങ്ങിച്ചമഞ്ഞുതായി * നാ
രായണങ്കയ്യിൽനിന്നെഴുമായുധം നേരേമുനന്നുതുടങ്ങീതപ്പോൾ * നീക്കോ
ഴിക്കൂട്ടമിക്കോൾക്കായതെന്തെന്നു നോക്കിത്തുടങ്ങീതങ്ങെല്ലാടവും * അന്ന
ക്കിടാങ്ങളുംകാല്ക്കൽകളിച്ചുടൻ ചെല്ലത്തുടങ്ങീതുമെല്ലെമെല്ലെ * ചാര
ത്തുനിന്നുള്ളശാരികപ്പൈതങ്ങൾ ചാടുക്കളോതിത്തുടങ്ങീതപ്പോൾ * പാ
രാവതങ്ങൾക്കുപണ്ടേതിലേറവും ചാരുവാസ്സന്നുതേക്കുകന്നതും * മംഗ
ലനായുള്ളോരംഗജനന്നേരം ഒന്നഞ്ഞൂറായിരംവില്ലൊടിഞ്ഞു * ഭംഗിയിൽ
നിന്നൊരുസംഗരവുംപിന്നെ മങ്ങിത്തുടങ്ങീതുമെല്ലെമെല്ലെ * ചാപ
ങ്ങളെല്ലാംതളൎന്നുതുലഞ്ഞുതേ ശീൎണ്ണങ്ങളായ്വന്നുബാണങ്ങളും * ചേലെത്തു
മാറുള്ളനീലത്തഴകളും ചാലെത്തളൎന്നുവിരിഞ്ഞിതപ്പോൾ * ചേണെ
ഴുഞ്ഞൊണായിനിന്നൊരുവണ്ടിണ കാണായിതന്നേരംചിന്നുന്നതും * വാരു
റവുനിന്നൊരുതേരുമന്നേരത്തു പാരംതളൎന്നുമയങ്ങിനിന്നു * ആനന്ദവാരി
യിലാണുകിടന്നുള്ളോ രാനായനാരിമാരെന്നനേരം * മെല്ലെന്നെഴുന്നുനി
കന്നുതുടങ്ങിനാ രല്ലിത്താർബാണൻവഴങ്ങുകയാൽ * ചാമ്പിക്കലെങ്ങിമ

യങ്ങിത്തളൎന്നുടൻ കൂമ്പികുഴഞ്ഞൊരുകണ്ണിണയും * നാലൊന്നിച്ചേററ
വുംതേഞ്ഞുചമഞ്ഞിട്ടു ചാലെവിളൎത്തൊരുചോരിവായും * വമ്പിലെഴ
ന്നുള്ളവീൎപ്പുകളെക്കൊണ്ടു കമ്പമെഴുന്നുള്ളകൊങ്കകളും * ഖിന്നതപൂണ്ടു
ള്ളോരൽകിടംതന്നെയും തിണ്ണംതളൎന്നുള്ളതുൺതുടയും * ചാലെധരിച്ചു
ടൻനിന്നുവിളങ്ങിനാ രോലക്കമാണ്ടുള്ളബാലികമാർ * പാൎശ്വപ്രാന്തങ്ങ
ളിൽപാറവന്നകേശങ്ങളാ ശ്വാസിച്ചൊന്നൊക്കെനീക്കിനീക്കി * പൊട്ടി
ത്തെറിച്ചുള്ളഭൂഷണജാലങ്ങ ളൊട്ടൊട്ടുകൈകൊണ്ടുമെല്ലെമെല്ലെ * തി
ങ്ങിയെഴുന്നൊരുനാണവുംപ്രേമവും തങ്ങിനകൺമുനകൊണ്ടുമെല്ലെ *
കാമുകനാകിയകാൎവ്വൎണ്ണൻതന്മുഖം കാമിച്ചുപിന്നെയുംനോക്കിനോക്കി
* നിന്നുവിളങ്ങുന്നമാനിനിമാർമുഖം മെല്ലവേനോക്കിച്ചിരിച്ചുനന്നായ്
* വാരിജലോചനൻചൊല്ലിനാനന്നേരം വാരുററനാരിമാരെല്ലാരോടും
* അന്ത്യമായുള്ളൊരുയാമമണഞ്ഞുതേ ചിന്തപൂണ്ടുന്നിതുള്ളിലിപ്പോൾ
* ഇന്നിനിനമ്മുടെലീലകൾനിന്നിതാ യെററാലിന്നിങ്ങളെന്മങ്കമാരെ *
അമ്പാടിതന്നിലേവൈകാതെപോകേണം കിംഫലമെന്തിങ്ങുനിന്നിനി
നാം * കാന്തന്മാരെല്ലാരുംകാണാഞ്ഞുനിങ്ങളെ താന്തന്മാരായല്ലോമേ
വുന്നിപ്പോൾ * മല്ലവിലോചനനിങ്ങനെചൊന്നപ്പോൾ മല്ലവിലോ
ചനമാരെല്ലാരും * കേട്ടതില്ലേതുമേയെന്നൊരുഭാവത്തെ ക്കാട്ടിനിന്ന
ന്നേരംനിന്നുകൊണ്ടാർ * പുഞ്ചിരിതൂകിനിന്നാഞ്ജനവൎണ്ണന്താൻ ചെഞ്ചെ
മ്മേചൊല്ലിനാനെന്നനേരം * നാളെയുമിങ്ങനെക്രീഡിക്കലെന്നിനി മേളത്തി
ൽനിന്നുകളിക്കാമല്ലോ *ഇന്നിനിയൊന്നിനുംവൈകല്യംവാരാതെ നിങ്ങൾ
പിരിഞ്ഞങ്ങുപോകനല്ലൂ * എന്നതുകേട്ടുള്ളവല്ലവിമാരെല്ലാ മൊന്നൊത്തു
ക്രീഡിക്കലെന്നുടനെ * നാളെയെന്നിങ്ങനെചൊന്നതിങ്കീഴുള്ള നാഴികയെ
ണ്ണിത്തുടങ്ങിനാരെ * എന്നതുകണ്ടപ്പോൾപുഞ്ചിരിതൂകിനാൻ നന്ദതന്തൂ
ജന്താനമെല്ലെമെല്ലെ * ചൂതങ്ങൾതോറുംനിറന്നുള്ളകോഴിക ളാതങ്കംചെയ്തു
തുടങ്ങീതപ്പോൾ * എന്നതുകേട്ടൊരുവല്ലവിമാരെല്ലാ മേറിനതാപമിയ
ന്നുചൊന്നാർ * കോഴികളെന്തയ്യോകാലംവരുംമുമ്പെ കൂകിത്തുടങ്ങിതോ
തോഴിമാരേ! * കാട്ടിലെക്കോഴിക്കോഞ്ഞായമില്ലേതുമേ വീട്ടിലെക്കോഴി
ക്കേഞ്ഞായമുള്ളു * എന്തൊരുഞ്ഞായമിപ്പാതിരനേരത്തു സന്തതമിങ്ങിനെ
കൂകിനില്പാൻ * തീക്കനൽകൊണ്ടന്നുചഞ്ചുപുടംതന്നി ലാക്കുന്നോരാരു
മില്ലയ്യോപാപം * കോഴിയോടിങ്ങനെകോപിച്ചുനിന്നുടൻ കൂകുന്നകോ
കങ്ങളോടുംചൊന്നാർ * നിങ്ങൾക്കുനല്ലൊരുകാലമണഞ്ഞുതാ യെങ്ങളോ
നിങ്ങളായ്തീൎന്നതിപ്പോൾ * എങ്ങൾക്കുവന്നൊരുവേദനകൊണ്ടല്ലി യിങ്ങ
നെകേഴുന്നിതന്നലേന്നീ * തേൻപെയ്തുനിന്നുള്ളോരാമ്പലേനീയെന്തി
നംഭസ്സറിഞ്ഞുതുടങ്ങുന്നിപ്പോൾ * നിന്നുടെകാന്തനുംനിന്നെവെടിഞ്ഞാ
നൊ എന്നുടെകാന്തനിന്നെന്നെപ്പോലെ * വണ്ടുകളേയെന്തുതാമരപ്പൊ
യ്കയിൽ മണ്ടിത്തുടങ്ങുന്നതിപ്പോഴേചൊൽ * താമരപ്പൂവുവിരിഞ്ഞു
തുടങ്ങുന്ന കാലമിങ്ങേതുമണഞ്ഞതില്ലെ * ആദിത്യദേവ!നിനക്കുതൊഴ
നുനാം വാദിച്ചദേശമേപൊയ്ക്കൊള്ളണം * വൃന്ദാവനന്തന്നിലിന്നെ
ഴുന്നെള്ളായ്കിൽ നന്നായിരുന്നിതുഞങ്ങൾക്കിപ്പോൾ * ആനായർ
കോൻതൻെറപൂമേനിദൂരെവ ച്ചാകുന്നതില്ലേതുംപോവാനയ്യോ * സൂൎയ്യന

സുതനാംവീരനേന്നിന്നോട്ട വേറെയുണ്ടെന്നെങ്ങൾചൊല്ലുന്നിപ്പോൾ * മാൎത്താണ്ഡദേവനേവൃന്ദാവനംതന്നിലോൎത്തിട്ടവേണമെഴന്നെള്ളിപ്പാൻ * ഗോകുലനാഥന്നലീലകഴിഞ്ഞില കോപമുണ്ടാകിലിന്നെന്തറിവു * ഞ ങ്ങളറിഞ്ഞതുചൊല്ലേണമല്ലോതാ നെന്നിട്ടുനിന്നോട്ടചൊല്ലീതിപ്പോൾ * വേവപാടോത്തുള്ളനാരിമാരങ്ങനെ വേദനപൂണ്ടുപറഞ്ഞുപിന്നെ * ക ണ്ണനെക്കാണാതെയുണ്ടോപൊറുക്കാവു കണ്ണിനെന്നുള്ളതുപാൎക്കേണമേ * എന്നങ്ങതങ്ങളിൽക്കൂടിപ്പറഞ്ഞിട്ടു കണ്ണുമടച്ചുനരുങ്ങനിന്നാർ * ഗൎഭത്തിൽ നിന്നുള്ളവേദനയന്നേരമല്ലമായ്യന്നിവെക്കച്ചെമ്മേ * ആയിരംനാളങ്ങ കണ്ണനെക്കാണാതെ യായിച്ചമഞ്ഞുനാമെന്നപോലെ * കണ്ണുതുറന്നുടൻ കണ്ണനെനോക്കിനാർ തിണ്ണമെഴന്നൊരുകൌതുകത്താൽ * പോവതിനേ തുമേവൈകൊല്ലാനിങ്ങളെ നീവണ്ണംചെല്ലുന്നിതെന്നപോലെ * വൃക്ഷ ങ്ങൾചേൎന്നുള്ളപക്ഷിഗണങ്ങള മക്ഷണംക്രൂകിത്തുടങ്ങിചെമ്മേ * വല്ലവി മാരെല്ലാമെന്നതുകേട്ടപ്പോൾ വല്ലാതെനിന്നുനരുങ്ങനേരം * പോവാനാ യ്യിന്നെത്തുനിഞ്ഞുതുടങ്ങിനാർ പൂബാണൻചെമ്മേവഴങ്ങാതെയും * ത ങ്ങളങ്ങെങ്ങാനുംപോകുമ്പോൾകണ്ണനും ചങ്ങാതമായ്നിൽപ്പാനെന്ന പോലെ * മാനസമെല്ലാമക്കണ്ണനുനൽകിട്ട ദീനമാരായിനടന്നാർചെ മ്മേ * എന്നളെക്കൈവിട്ടപോന്നൊരുമാനസം തങ്ങിയുറച്ചതിന്നിങ്ക ലല്ലോ * ഇന്നിതുതന്നെനീപാലിച്ചുകൊള്ളണമെന്നങ്ങചൊല്ലുന്നോരെന്ന പോലെ * പിന്നെയുംപിന്നെയുമെന്തംപറഞ്ഞുടൻ നന്ദതനൂജനെനോ ക്കിനോക്കി * ആകുലമാരായിപ്പോകുന്നഗോപിമാർ ഗോകുലംതന്നില കത്തുപുക്കാർ * വാതിലുംതള്ളിയകത്തോട്ടുചെന്നിട്ടു പാതിയൊഴിഞ്ഞൊ രുശയ്യതന്നിൽ * തുമകലൻകിടന്നുടനെല്ലാരും കാമുകന്മാരെയുംപൂണ്ടു കൊണ്ടാർ * കാമുകന്മാരുംതൻകാമിനിമാരുടെ കോമളമേനികലൎന്ന നേരം * കോൾമയിൎക്കൊണ്ടൊരുമേനിയുമായ്ത്തൻ കാമിനിമാരെപ്പു ണൎന്നുനിന്നാർ * മുന്നമേയെന്നുടെമെയ്യോടുചേൎന്നിവ ളിങ്ങനെമേവി നാളെന്നുതോന്നി * കാന്താരംതന്നിലെപാഞ്ഞവർപോയത കാന്ത ന്മാൎക്കാൎക്കമേതോന്നിതില്ലേ * വല്ലവിമാരെല്ലാംവല്ലഭന്മാരെത്തൻ മല്ല ത്തടക്കൊങ്കതന്നിലാക്കി * മെല്ലവേപൂണ്ടുനിന്നുള്ളിലെഴന്നുള്ളൊ രല്ല ലെനീക്കിത്തെളിഞ്ഞുനിന്നാർ * * * *

---

## കംസസദ്ഗതി

കാവ്ണ്ണനായൊരുപാദപംതങ്കീഴേ മേവിവിളങ്ങുന്നനൽതണലിൽ * നിന്നുവിളങ്ങുന്നഗോപാലന്മാരെല്ലാ മൊന്നൊത്തുകൂടിനിന്നന്നൊരുനാ ൾ * ദേവിയെപ്പൂജിക്കവേണമിന്നെന്നിട്ടു കാവിലകംപുക്കാർകാന്തിയോ ടെ * പൂജയ്ക്കുവേണ്ടുന്നസാധനമോരോന്നെ പൂരിച്ചുപൂരിച്ചുവന്നനേരം * അംബികതന്നുടെപൂജതുടങ്ങിനാ രംബുജലോചനനോടുംകൂടി * ഓ നങ്ങളെക്കൊണ്ടുഭൂദേവന്മാരുടെ ദീനതപോക്കിനാരായവണ്ണം * അംബി കപൂജകഴിഞ്ഞുതുടങ്ങുമ്പോ ളന്തിയായ്യുന്നിതക്കാലമപ്പോൾ * അന്നാ

രാവെല്ലാമക്കാനനംതന്നിലെ നിന്നുവിളങ്ങിനാർവല്ലവന്മാർ * പാതി
രാനേരമുറങ്ങുന്നനേരത്തു പാപിയായുള്ളൊരുപാമ്പു വന്നു * നിദ്രയെപ്പൂ
ണ്ടുള്ളനന്ദന്തൻപാദത്തെ സത്വരംചെന്നുവിഴുങ്ങീതപ്പോൾ * നന്ദന്റെ
രോദനംകേട്ടുള്ളഗോപന്മാർ സന്നദ്ധരായങ്ങണഞ്ഞുടനേ * കൊള്ളികൊ
ണ്ടെല്ലാരുംപാമ്പിനെത്തല്ലിനാർ തള്ളിവിട്ടതിന്നായീലാക്കം * അച്ഛ
ന്റെരോദനംകേട്ടൊരുനേരത്ത അച്യുതന്താനുമങ്ങോടിവന്നാൻ * പാ
വനമായൊരുപാദംകൊണ്ടന്നേരം പാമ്പിനെച്ചെന്നു ചവട്ടിനാൻതാൻ
* പാപമായുള്ളൊരുക്രൂരിരുട്ടിന്നൊരു ദീപമായുള്ളൊരുപാദംമെയ്യി
ൽ * തട്ടിനനേരത്തുപെട്ടെന്നുപാമ്പുതാൻ മറ്റൊരുരൂപത്തെപ്പൂ
ണ്ടുനിന്നു * ആരിതെന്നിങ്ങനെചോദിച്ചനേരത്തു കാർവർണ്ണൻത
ന്നോടുചൊന്നാൻപിന്നെ * മുന്നംഞാൻനല്ലൊരുവിദ്യാധരനായി മ
ന്നിടമെങ്ങുംനടക്കുംകാലം * മാമുനിമാരെവരുന്നതുകണ്ടിട്ടു മാപാ
പമെല്ലാൻചിരിച്ചനേരം * എല്ലുംഞരമ്പുമെഴുന്നുനിന്നിങ്ങനെ യല്ലോ
യിന്നമ്മുടെമേനിയുള്ളു * എന്നതുകണ്ടുചിരിക്കയോചെയ്യുന്ന തിന്നിവ
നെന്നങ്ങുചൊല്ലിപ്പിന്നെ * മണ്ണോൻനിന്നുള്ളമാമുനിമാരെല്ലാം പാമ്പാ
യിപ്പോകനീഎന്നുചൊന്നാർ * അന്നുതുടങ്ങിയിക്കാനനംതന്നിൽഞാ
നിങ്ങനെനിന്നുകഴിച്ചേൻകാലം * ഇന്നുനിൻകാല്പൊടിമേനിയിലേ
യ്ക്കയാൽ നന്നായിവന്നതുംകണ്ടേൻനാഥ! * ശാപംപിണഞ്ഞതുംനന്നാ
യിവന്നിതെൻ പാപങ്ങളുംവേറായിപോയിതല്ലോ * നിന്നുടെകാല്പൊ
ടിയേല്പതിന്നല്ലായ്കിൽ പുണ്യംനമുക്കുണ്ടോവന്നുകൂടൂ * കേവലനായ്
നിന്നുമേവിനനിന്നുടെ ചേവടിപ്പൂമ്പൊടിയേല്ക്കയാലെ * ഏറ്റംപുളച്ചു
ള്ളപാപങ്ങളെല്ലാമെ തോറ്റുടനോടിനാരെന്നോടവർ * എന്നുടെലോക
ത്തുപോവാൻതുടങ്ങുന്നേ നെന്നങ്ങുചൊല്ലിമതിൻപിന്നെ * കണ്ണന്റെ
ചേവടികുമ്പിട്ടുപിന്നെയ വ്വിണ്ണിനെനോക്കിനടന്നാൻതിണ്ണം * വല്ലവ
ന്മാരെല്ലാമന്നുരാവങ്ങനെ മെല്ലെക്കഴിച്ചുപുലർന്നനേരം * ദേവിതൻചേവ
ടികുമ്പിട്ടുനിന്നിട്ടു പോവതിന്നായിത്തുനിഞ്ഞുപിന്നെ മാനിച്ചുനിന്നോരോ
ഗാഥകളോതിക്കൊണ്ടാനായച്ചേരിയിൽചെന്നുപുക്കാർ * പിന്നെയൊരു
ദിനംകണ്ണനുംരാമനും പെണ്ണുങ്ങളോടുകലർന്നനന്നായ് * ദീനതകൈവിട്ടു
മാനിച്ചുനിന്നുനൽ കാനനംതന്നിൽകളിക്കുന്നേരം * വിത്തേശൻതന്നുടെ
ഭൃത്യനായുള്ളൊരു വീരൻതാൻ വന്നുകതിത്തുടനേ * കാട്ടിലകംപുക്ക
കാമിനിമാരെത്താ നാട്ടിവിരട്ടിനടന്നാൻചെമ്മേ * കാമിനിമാരുടെ
ദീനതകണ്ടിട്ടു കാർവർണ്ണന്താനുംകതിത്തുനിന്നാൻ * ഓടിയണഞ്ഞ
വൻദേഹത്തെപ്പിടിച്ചു ഗാഢംപിടിച്ചുഞെരിച്ചുപിന്നെ * മൂർദ്ധാ
വിൽനിന്നൊരുരത്നത്തെക്കൊണ്ടന്നു മൂത്തവൻകയ്യിൽകൊടുത്തുടനേ *
കോകിലവാണിമാരോടുകലർന്നുതൻ ഗോകുലംതന്നിലകത്തുപുക്കാൻ *
മാനിനിമാരുടെമാനസമായൊരു മാനസത്തിന്നൊരുഹംസമായി * ന
ന്ദഗൃഹന്തന്നിൽനിന്നുവിളങ്ങിന നന്ദകുമാരകനന്നൊരുനാൾ *
കാലികളുംമേപ്പാനായ്കാലംപുലർന്നപ്പോൾ കാനനംതന്നിലെപോയ
നേരം * വല്ലവിമാരെല്ലാംകണ്ണൻപിരിഞ്ഞുള്ളോ രല്ലലെപ്പോക്കുവാ
നൊത്തുകൂടി * വാരിജലോചനൻവേണുവിൻഗാനത്തെ വാഴ്ത്തിനാരെ

ല്ലാരുംമെല്ലെമെല്ലെ * വാമമായുള്ളകവിൾത്തടംതന്നെയും വാമമായ്മേ
വിനതോളിൽവച്ചു * വാരുറെറഴുന്നൊരുവേണുവേത്തന്നെയും ചോരിവാ
തന്നോടണച്ചുചെമ്മേ * ദ്വമകലന്നുള്ളരന്ധ്രങ്ങളോരോന്നിൽ കോമള
കൈവിരൽചേർത്തുകൊണ്ട് * ഉല്ലസിച്ചുള്ളൊരുചില്ലികളെക്കൊണ്ടു മെ
ല്ലവെതാളമായൊത്തിയൊത്തി * നാഥനായുള്ളൊരുപാഥോജലോചനൻ
നാദത്തെക്കൊണ്ടുകൊണ്ടുതന്നേരം * അംബരന്തന്നിൽനടന്നുവിളങ്ങിനോ
രംബുജലോചനമാരെല്ലാരും * കേട്ടോരുനേരത്തുകാമശരംനട്ടു വാട്ട
ത്തുടങ്ങിമയങ്ങിച്ചെമ്മെ * വേണിയഴിഞ്ഞതുംനീവികിഴിഞ്ഞതും കോൾ
മയിക്കൊണ്ടതുംതൂവിയപ്പും * ഒന്നുമങ്ങോരാതെപാവകളെപ്പോലെ നി
ന്നല്ലോമേവുന്നനീളെനീളേ * നാമെല്ലാമിങ്ങനെകാമിക്കുന്നതെന്നു നാ
ണിക്കവേണമോനാരിമാരേ * ഇങ്ങനെയോരോന്നേചൊന്നുടൻവാഴ്ത്തി
നാർ മംഗലമാരായമാനിനിമാർ * കാർമുകിൽവർണ്ണനുംകാമിനിമാരുടെ
കാമത്തെപ്പൂരിച്ചുനിന്നുപിന്നെ * കാളയായുള്ളൊരുദാനവന്തന്നെയും കാ
ലപുരംതന്നിലാക്കിനാൻതാൻ * നാരദനന്നേരംഭോജഗൃഹന്തന്നിൽ പാ
രാതെപോയ്ചെന്നുകംസനോടു * ചൊല്ലിത്തുടങ്ങിനാൻമെല്ലെമെല്ലുള്ള
ത്തിലല്ലലുംകോപവുംപൊങ്ങുംവണ്ണം * കംസ! നിന്മാനസംവേറൊന്നായ്പ്പോ
യിതോ? സംസാരിയെന്നല്ലോചൊൽവൂനിന്നെ * ഉണ്മയായുള്ളതുകേട്ടില്ല
യാഞ്ഞല്ലി തിന്മവരുന്നതുകാണായിന്നു * കേട്ടുകൊൾകെങ്കിൽഞാഞ്ചൊൽ
വതുപാരാതെ കേട്ടിട്ടുവേണ്ടതുചെയ്കപിന്നെ * നിന്നുടെകാലനായുള്ളൊ
രുകാർവ്വർണ്ണൻ നിന്നുവിളങ്ങുന്നോനമ്പാടിയിൽ * ദേവകിതന്നുടെയഷ്ടമഗർ
ഭത്തിൽ മേവിപ്പിറന്നവൻതാനതത്രെ * പേടിച്ചുനിന്നെയന്നാനകദുന്ദുഭി
കേടററഗോകുലംതന്നിലാക്കി * നന്ദൻറെകയ്യിൽവളർപ്പതിനായിട്ടു ന
ന്നായിനൽകിത്താനിങ്ങുപോന്നാൻ * പൂതനതന്നുടെവന്മുലയുണ്ടുണ്ടു ചേ
തനംകൊണ്ടതുചണ്ടിവന്താൻ * നിന്നുടെബന്ധുക്കളായോരെയെല്ലാമെ
കൊന്നതുംപാർക്കിൽമററാരുമല്ല * നിന്നെയുംകൊല്ലണമെന്നുണ്ടിവനൊരു
വമ്പുമുണ്ടുള്ളത്തിൽപാർക്കുന്നേരം * മുമ്പിലേനീചെന്നുകൊല്ലുന്നോനല്ലാ
യ്കിൽ തൺപെട്ടമെന്നുള്ളതോർക്കേണമേ * നിന്നിലെഴുന്നുള്ളോരൻപു
കൊണ്ടിങ്ങനെ നിന്നോട്ടുചൊല്ലിഞാൻമെല്ലെകംസ! * മററാരുംനി
ന്നോട്ടുചൊൽകയില്ലേതുമേ മുററുമിഞ്ഞാനോകേൾചൊൽവതുള്ളു * നാര
ദനിങ്ങനെചൊന്നൊരുനേരത്തു വീരനായുള്ളൊരുകംസനപ്പോൾ * കോ
പിച്ചുചെന്നുവസുദേവർതന്നെയും കോമളയായൊരുഭാര്യയേയും * ഘോ
രനായ്ചെന്നങ്ങുകൊല്ലുവാനോങ്ങുമ്പോൾ നാരദൻചെന്നുചെറുത്തുപി
ന്നെ * വീണയുംവായിച്ചുപോകത്തുടങ്ങിനാൻ വിഷ്ണുവിൻനാമങ്ങളോതി
യോതി * ചിന്തപുലമ്പിനകംസന്താനന്നേരം മന്ത്രികളായുള്ളോരെല്ലാരെ
യും * ചാരത്തുകൊണ്ടച്ചുരതിച്ചുചൊല്ലിനാൻ നാരദന്തന്നോടുചൊന്ന
തെല്ലാം * മാഴ്കാതെനിന്നുള്ളമന്ത്രികളന്നേരം മാനിച്ചുചൊല്ലിനാർ
കംസനോടായ് * പേടിച്ചുപോരുന്നമാമുനിമാരെല്ലാം പേയെന്നിയുണ്ടോ
പറഞ്ഞുകേൾപ്പൂ * മാഗധന്താനുണ്ടുസന്തതംബന്ധുവായ് മാഴ്കാതെ
ഭൗമനുമുണ്ടുപിന്നെ * ചേണുറെറഴുന്നൊരുബാണനുമുണ്ടല്ലോ ചാണൂരമുഷ്ടി
കന്മാരുമുണ്ടേ * പാരെല്ലാംവെല്ലുവാൻവല്ലുന്നവീരന്മാ രോരോരോബന്ധുക്ക

ളോത്തുകണ്ടാൽ * കാലിയുംമേച്ചുനടക്കുംചെറുപിള്ളർ കാലനായ്വന്നതു
ചേരുവെന്നൊ * വമ്പനല്ലായ്കിലുമിന്നിവന്തന്നെനാം തമ്പനന്നാക്കേണം
മൂക്കമ്മുമ്പേ * വൈരിയായുള്ളവൻവീരനല്ലായ്കിലും വൈരസ്യമാക്കുമേപാ
ക്കുന്തോറും * കണ്ടകന്തന്നുടെയങ്കുരമാകില്ല മിണ്ടലാക്കീട്ടുമെന്നുണ്ടുന്യാ
യം * മന്ത്രികളിങ്ങനെചൊന്നോരുനേരത്തു മല്ലന്മാരോടടൻചൊന്നാൻകം
സൻ * ദുർവൃത്തരായുള്ളനന്ദജന്മാരുടെ ഗർവ്വത്തെപ്പോക്കേണംനിങ്ങളി
പ്പോൾ * മല്ലുകൊണ്ടിന്നുകളിക്കേണമെന്നിട്ടു മെല്ലെവിളിച്ചങ്ങടുത്തു
കൊൾവൂ * കയ്യൂൽവരുന്നേരമൊക്കെഞെരിക്കേണം ചക്കിലകപ്പെ
ട്ടോരിക്ഷുപോലെ * മല്ലരായുള്ളോരോടിങ്ങനെചൊല്ലീട്ടു ചൊല്ലിനാ
നാനതമ്പാപ്പാനോടും * നമ്മുടെവൈരികളായിപ്പുളയ്ക്കുന്ന നന്ദകുമാരക
ന്മാരെനേരേ * കണ്ടോരുനേരത്തുമണ്ടിയണഞ്ഞുചെന്നി ണ്ടൽപൊഴിക്കു
മാറുള്ളിലെങ്ങും * കുത്തിപ്പിളർന്നവർമാറിടംതന്നില ങ്ങെത്തിയെഴുന്നൊരു
ചോരതന്നെ * ഭൂഷണംവേറായദന്തിതൻകൊമ്പിന്നു ഭൂഷണമാക്കേണമു
ക്കുകൊണ്ടേ * മുന്നിൽനിന്നുള്ളവരെല്ലാരുംകേൾക്കവേ പിന്നെയുംചൊല്ലി
നാൻഭോജനാഥൻ * എന്തോന്നുചൊല്ലിനാംനന്ദനന്മാരെയി മ്മന്ദി
രംതന്നിലങ്ങാക്കിക്കൊൾവൂ * നമ്മുടെചാരത്തുവന്നിങ്ങുമേവുകിൽ നന്നാ
യിപ്പോകുന്നോരല്ലപിന്നെ * ചേണററസിംഹത്തിൻചാരത്തുചെന്നു
ള്ളോ രേണത്തിൻപൈതങ്ങളെന്നപോലെ * ഇങ്ങനെചൊല്ലീട്ടുപി
ന്നെയുംചൊല്ലിനാൻ ചിന്തിച്ചുനിന്നുനറുങ്ങുനേരം * ചാപത്തിൻപൂജ
തുടങ്ങേണംനാമിപ്പോ ളാചത്തുപോക്കുവാനെന്നുചൊല്ലി * പാരുററുനി
ന്നുള്ളോരുത്സവമുണ്ടെന്നു പാരിടമെങ്ങുമേപൊങ്ങവേണം * ഉത്സവംകേ
ൾക്കുമ്പോൾസത്വരംപോരുവോർ ദുസ്സഹമായുള്ളനന്ദജന്മാർ * മിക്ക
വരോടുംപറഞ്ഞുനിന്നിങ്ങനെ അക്രൂരൻതന്നോടുംചൊന്നാൻപിന്നെ *
ഗോകുലംതന്നിലേപാരാതെചെന്നുനീ ഗോപാലകന്മാരെക്കണ്ടുചൊൽ
വൂ * മംഗലനായുള്ളകംസൻതൻചൊല്ലാലെ നിങ്ങളെക്കാണ്മാനായ്ഞ
ന്നിതിപ്പോൾ * വില്ലിന്റെപൂജയാമുത്സവംകാൺമാനാ യെല്ലാരുംനി
ങ്ങൾമുതിർന്നന്നായ് * പാൽവെണ്ണതൈരെല്ലാമാവോളമുണ്ടാക്കി പാ
രാതെപോരേണമെന്നുചൊൽവൂ * സ്വാമിതാൻനിങ്ങളെക്കാണ്മതി
നായിട്ടു കാമിച്ചുപോരുന്നുപണ്ടേയെന്നാൽ * കാമ്യമായുള്ളോരുകാർമ്മു
കയാഗത്തെ ക്കാണ്മാനായ്പോരേണമെന്നിങ്ങനെ * തേററംവരുംവണ്ണ
മേററംപറഞ്ഞുമ മ്മാററാരായുള്ളോരെക്കൊണ്ടുപോരൂ * മററുള്ളോർ
പോകിലോകുററമേയുണ്ടാവൂ വററാതൊരമ്പുനിനക്കേയുള്ളൂ * കാര്യങ്ങ
ളോരോന്നെപാരാതെസാധിപ്പാ നാര്യനായുള്ളതുനീതാനത്രേ * എന്ന
ങ്ങുചൊല്ലിനകംസനുംതന്നുടെ മന്ദിരംനോക്കിനടന്നാരപ്പോൾ * മന്ത്രി
കളെല്ലാരുംതന്നുടെതന്നുടെ മന്ദിരംതന്നിലകത്തുപുക്കാൻ * അക്രൂ
രൻതാനുംതൻമന്ദിരംതന്നിലെ പുക്കാനങ്ങെല്ലാരുംപോയശേഷം * കേ
ശിയായുള്ളോരുദാനവൻവാജിയായ് കേശവനുള്ളേടംചെന്നണഞ്ഞാൻ *
കണ്ടോരുനേരത്തുമണ്ടിത്തുടങ്ങിനാ രിണ്ടൽപൂണ്ടെല്ലാരുംവല്ലവന്മാർ *
കേശവന്താനപ്പോൾക്ലേശാതെവന്നോരു കേശിയോടേശിനാനാത്തമോ
ദമ്മേ * വാശിപൂണ്ടുള്ളോരുകേശിയുമന്നേരം കേശവന്തന്നോടങ്ങേ

ശിനിന്നാൻ * ഭ്രരേണുപൂരങ്ങൾപൊങ്ങുമാറെങ്ങുമെ പാരംവിളങ്ങിനി
ന്നൊട്ടുനേരം * കാന്തികലരുന്നൊരുകാർവ്വർണ്ണനന്നേരം കാരുണ്യംതന്നെവെടി
ഞ്ഞുചെമ്മെ * കാളിന്ദിതന്നുടെസോദരന്നിടെഴും കാഴ്ചയായ്നൽകിനാൻ
കേശിതന്നെ * ആരണർകോനായനാരദനന്നേരം നീരദവർണ്ണനാംകണ്ണൻ
തന്നെ * പുത്തുകിനിന്നുള്ളവിണ്ണവർകേൾക്കവെ വാഴ്ത്തിനാൻപിന്നൊരു
സന്തോഷത്താൽ * നാരദൻവാഴ്ത്തിനവാർത്തകളോരോന്നേ യാദരവോടങ്ങു
കേട്ടുപിന്നെ * ചങ്ങാതിമാരായബാലകന്മാരോടും ചന്തത്തിൽചേർന്നുക
ളിച്ചുനിന്നകണ്ണൻ * വ്യോമനായുള്ളൊരുദാനവൻവന്നിട്ടു ഗോപാലബാല
കന്മാരെയെല്ലാം * പർവ്വതംതന്നുടെപാതാളംപൂകിച്ചു ഗർവ്വിതനായങ്ങുനി
ന്നനേരം * കല്യനായുള്ളൊരുകണ്ണനവൻതന്നെ കള്ളനെന്നുള്ളതുനി
ർണ്ണയിച്ചു * അശ്രുപോയ്ചെന്നവൻതന്നുടൽപീഡിച്ചു കേശിക്കുചങ്ങാ
രമാക്കിവിട്ടാൻ * പാതാളംപൂകിനബാലകന്മാരെയും പാരാതെകൊ
ണ്ടങ്ങുവന്നുപിന്നെ * ലീലകളെക്കൊണ്ടമ്മാലോകർമാനസം ചാലെക്ക
ളിപ്പിച്ചുമേവിനിന്നാൻ * മായകളഞ്ഞങ്ങുമാമുനിമാരുടെ കോമളമാ
യൊരുമാനനത്തിൽ * നിന്നുവിളങ്ങിനനന്ദകുമാരനെ ചെന്നങ്ങുകാണ്മതി
ന്നായിച്ചെമ്മ * അക്രൂരമായൊരുമാനസംപൂണ്ടുള്ളൊര ക്രൂരനാകിയയാ
ദവൻതാൻ * ചൊല്ലേണ്ടുനിന്നുള്ളതേരിൽക്കരയേറി മട്ടിക്കനോക്കിന
ടന്നാനപ്പോൾ * പോകുന്നനേരത്തുതന്നിലേനണ്ണിനാൻ ഗോവിന്ദപാദ
ങ്ങളുള്ളിലാക്കി * കണ്ണനെക്കാണ്മതിന്നായല്ലോപോകുന്നു പുണ്യവാനെ
ന്നുളന്നിണ്ണയഞ്ഞെൻ * ആയർകോൻതന്നുടെകാന്തിയായുള്ളൊരു പീയൂ
ഷവാരിരൻപൂരംതന്നെ * കോരിനിറച്ചുകൊണ്ടെന്നുടെകണ്ണിണ പാരം
കളിപ്പിച്ചനല്ലനേഞ്ഞാൻ * കാർവ്വർണ്ണൻതന്നുടെകൺമുനയായൊരു കാവ്
ണ്ടുവന്നങ്ങുമെല്ലെമെല്ലെ * ദീനയായ്നിന്നൊരുഞാനായപൂവിൽവന്നാ
നന്ദമാടിക്കളിക്കമോതാൻ * കണ്ണനെൻതുമൊഴിയായൊരുതേൻകൊ
ണ്ടെൻ കണ്ണുകൾരണ്ടുംനിറച്ചുചെമ്മേ * പൂമാതുപൂണ്ണനപൂമേനിക
ണ്ടുകണ്ടാമോദംപൂണ്ടങ്ങുനില്ലനോഞ്ഞാൻ * പുഞ്ചിരിയായൊരുതുനിലാവേ
റ്റുനിന്നെഞ്ചത്തമായുള്ളൊരാമ്പൽചെമ്മെ * ഉല്ലസിച്ചാനന്ദമായൊ
രുന്നമ്മ ണ്ടല്ലലെപ്പോക്കുമാവുണ്ടാവൻ * വെണ്ണപിരണ്ടിട്ടുതിണ്ണംകള്ള
ത്തുള്ളൊരുണ്ണിക്കയ്യൊന്നുമുകന്നിതാവൂ * കണ്ടോരുനേരത്തക്കാർമുകിൽ
വർണ്ണനെ മണ്ടിയണഞ്ഞൊന്നുപൂണ്ടിതാവൂ * ചേവടിരണ്ടുമെടുത്തുടനെ
ല്ലാംവ ചൊവ്വോടെന്മൌലിയിൽവെച്ചിതാവൂ * ഇങ്ങനെതന്നിലെചി
ന്തിച്ചുചിന്തിച്ചു പൊങ്ങിനകൗതുകംപൂണ്ടുപൂണ്ടു * സായമായുള്ളൊരു
കാലംവരുന്നപ്പോ ളായർകലംതന്നിൽചെന്നുപുക്കാൻ * ആഴിനേർവ്വർണ്ണ
ന്റെചേവടിത്താരിണ പൂഴിയിൽക്കാണായിപൂകുന്നേരം * തേരിൽനിന്ന
ന്നേരംപാരിലിറങ്ങീട്ടു പാരാതെകുമ്പിട്ടുകുപ്പിനിന്നാൻ ആഴംപൂണ്ടീടുന്നോ
രാമോദംതന്നിലെ പൂഴിയിൽവീണുപുരണ്ടാൻചെമ്മെ * പിന്നെയെ
ഴുന്നേറ്റുധന്യനായുള്ളൊരു നന്ദന്റെമന്ദിരംതന്നെകണ്ടാൻ * കാലിക
റന്നുള്ളൊരൊച്ച യുണ്ടങ്ങുമെ ബാലന്മാർകോലുന്നലീലകളും * ഒന്നി
നോടൊന്നുകലർന്നുകളിക്കുന്ന കന്നുംകിടാങ്ങളുമുണ്ടെങ്ങുമേ * കാലികൾ
തങ്ങളിൽകുത്തിക്കുതർന്നിട്ടു ധൂളിയെഴുന്നുമുണ്ടോരോദിക്കിൽ * ധേനുക്ക

ളച്ചെന്നു ചാലെക്കറപ്പാനായ് ചേണററ പാൽക്കുഴ ചേർത്തു കയ്യിൽ * ചാ
ലെമുറിക്കിന കാഞ്ചിയുമാണ്ടുള്ള നീലവിലോചനമാരുണ്ടങ്ങും * ഗോ
ക്കളെപ്പേർചൊല്ലിച്ചാലെ വിളിക്കയും പാൽക്കുഴ തായെന്നു ചൊല്ലുകയും
* ചേൽക്കണ്ണിമാരുടെ വാക്കുകളിങ്ങനെ കേൾക്കായിവന്നു തേ പോക്കുന്തോ
റും * എന്നുടെ കന്നിനെക്കണ്ടതില്ലെൻതോഴി നിൻവീട്ടിലെങ്ങാനുമു
ണ്ടോ കണ്ടു * എന്നങ്ങു തങ്ങളിൽ ചോദിച്ചു നിന്നുള്ള സുന്ദരിമാരുമുണ്ടങ്ങു
മിങ്ങും * കണ്ണൻറെ വേണു തന്നാദത്തെ കേൾക്കയാൽ കണ്ണുങ്ങൾ തിണ്ണം
കലമ്പിച്ചപ്പോൾ * കന്നുകളൊന്നും തന്നമ്മമാർ ചാരത്തു ചെന്നു തുടങ്ങാതെ
നിന്ന നേരം * അമ്മ താൻ ചെന്നിട്ടു കണ്ണൻറെ ചാരത്തു നന്മൊഴിയോണ്ടു
ടൻ ചൊന്നാളപ്പോൾ * കന്നുകൾ താങ്ങൾ കുടിപ്പതിന്നായിക്കൊ ണ്ടൊന്നു
മേ ചെല്ലുന്നതില്ല കണ്ണാ * ചെന്നാവയൊന്നും കുടിക്കുന്നതുമില്ല മന്ദമായ്
നോക്കുന്നതിങ്ങു തന്നെ * നൽക്കുഴൽ കേട്ടു തൻമക്കളെയൊന്നുമെ നോക്കു
ന്നതില്ല കാൺ ധേനുക്കളും * രാവായിപ്പോയാലിക്കാലി കറപ്പതി ന്നാവത
ല്ലെന്നതു തേറേണം നീ * കാലി കറന്നെങ്ങൾ പോയിട്ടു വേണം നിൻ കോല
ക്കുഴൽ വിളിയെന്മകനേ * അമ്മ താനിങ്ങനെ തന്മകനോടു നന്മൊഴി
ചൊന്നതു കേട്ടു കേട്ടു * ചെന്നു തുടങ്ങിന യാദവൻ താനപ്പോൾ നന്ദകുമാര
കൻ തന്നെക്കണ്ടാൻ * മോഹിച്ചു നിന്നിട്ടു കേഴുന്നു വേഴാമ്പൽ കാർമുകിൽ
മാലയെക്കണ്ടപോലെ * മണ്ടിയണഞ്ഞവൻ കണ്ടൊരു നേരത്തു കൊണ്ട
ൽനേർവണ്ണൻ തൻ പാദങ്ങളിൽ * വീണുകിടന്നുടൻ ആനന്ദവാരിയി ലാണ്ടുതുട
ങ്ങിനാനാശ്രു ചെമ്മെ * കയ്യേപ്പിടിച്ചവൻ മെയ്യും കണ്ണൻ തൻ മെയ്യോടു
ചേർത്തങ്ങു പൂണ്ടാനപ്പോൾ * മംഗലമാണ്ടൊരു മന്ദിരം തന്നിലെ മന്ദം
നടന്നങ്ങു ചെന്നു പിന്നെ * മൃഷ്ടമായുള്ളൊരു ഭോജനം നൽകീട്ടു കട്ടിന്മേൽ
ചേർത്തവൻ തന്നെ നന്നായ് * വാക്കുകൾ കൊണ്ടവൻ ഉള്ളം കുളുർപ്പിച്ചു ശീ
ഘ്രമായ് പോക്കിനാൻ മാർഗ്ഗഖേദം * ചിന്തിച്ചതൊന്നൊന്നായിന്നു ലഭിക്ക
യാൽ സന്തോഷമാണ്ടൊരു യാദവൻ താൻ * നന്ദകുമാരനും നന്ദനും കേൾ
ക്കവേ വന്നതിൻ കാരണം ചൊന്നാൻ പിന്നെ * മംഗലനായൊരു കം
സൻറെ ചൊല്ലാലെ നിങ്ങളെക്കാണ്മാനായ്വന്നതിപ്പോൾ * വില്ലിന്നു പൂജ
യാമുത്സവം കാണ്മാനായെല്ലാരും പോരേണമെന്നു ചൊന്നാൻ * ചൊന്നതു
കേട്ടൊരു നന്ദനുമന്നേരം നിന്നോരു ഗോപന്മാരോടു ചൊന്നാൻ * നാഥനാ
യുള്ളൊരു കംസനെക്കാണ്മാനായ് നാമെല്ലാം പോകേണം നാളെത്തന്നെ *
ഗോരസമോരോന്നേ പൂരിച്ചു കൊള്ളുവിൻ പാരാതെ പോവതിന്നെന്നിങ്ങ
നെ * നന്ദൻറെ ചൊൽ കേട്ടു ഗോപന്മാരെല്ലാരും നന്നായ് മുതിർന്നാരങ്ങു
ള്ളുന്നമേ * വല്ലവിമാരെല്ലാമെന്നതു കേട്ടപ്പോ ളല്ലലിൽ വീണങ്ങു മുങ്ങിച്ചൊ
ന്നാർ * കാർമുകിൽവർണ്ണനെക്കൊണ്ടങ്ങു പോവാനായ് കാരുണ്യം കൈ
വിട്ടിപ്പാപി വന്നു * നാമെന്തു ചെയ്യുന്നതെന്തോഴിമാരെ ചൊൽവിൻ വാമനാ
യ്ക്കുറ്റമ്പോളീശ്വരൻ താൻ * അക്രൂരനെന്നിന്നു ചൊല്ലുന്നിതെല്ലാരു മക്രൂര
നല്ലിവൻ ക്രൂരനത്രെ * കണ്ണനായുള്ളൊരു നമ്മുടെ ജീവനെ തിണ്ണം പറിച്ചങ്ങു
കൊണ്ടുപോവാൻ * ചാരത്തു നിന്നിങ്ങു വന്നൊരു പാപിയെ കാലനെന്നെ
ല്ലാരും ചൊല്ലവേണ്ടു * പണ്ടു നാം ചെയ്തുള്ള പുണ്യങ്ങളെല്ലാമേ മണ്ടുന്ന കാ
ലമായ്വന്നിതിപ്പോൾ * കാർമുകിൽവർണ്ണൻ തൻ തൂമൊഴിയായൊരു പീയൂഷ

മാളുമികണ്ണങ്ങളിൽ * പോകുന്നോനിന്നിവനെന്നുള്ളവാൎത്തയാം കാകോ
ളംകൊണ്ടല്ലോത്തുകന്നിപ്പോൾ * കൊഞ്ചൽതുടങ്ങുമ്പോളഞ്ജനവൎണ്ണന്തൻ
പുഞ്ചിരിയായനിലാവുതന്നെ * ചേൎത്തുള്ളിൽകൊള്ളാതെനിന്നുപൊറുപ്പ
തി നേത്രചകോരങ്ങളെങ്ങനെചൊൽ * പ്രാണങ്ങളായതിക്കാൎവൎണ്ണന്താ
നല്ലൊ കാൎവൎണ്ണനായതിപ്രാണങ്ങളും * തങ്ങളിലേതുമേഭേദമില്ലല്ലൊകാ
ണങ്ങനെയാകുന്നുപണ്ടേയെന്നാൽ * കാൎവൎണ്ണൻനമ്മെപ്പിരിഞ്ഞങ്ങുപോ
കിലി പ്രാണങ്ങളെങ്ങനെനിന്നുകൊൾവൂ * ദൈവമേദീനമാരായുള്ളഞ
ങ്ങളെ കൈവെടിഞ്ഞായോചൊൽനീയുമിപ്പോൾ * നിൻതണലെന്നി
യെപിന്നുണയില്ലേതും വെന്തുവെന്തീട്ടുന്നോരെങ്ങൾക്കിപ്പോൾ * ഇങ്ങ
നെതങ്ങളിൽചൊന്നുള്ളനാരിമാർ തിങ്ങിനവേദനപൊങ്ങുകയാൽ * ക
ണ്ണായെന്നിങ്ങനെതിണ്ണംവിളിച്ചുടൻ കണ്ണുനീർവീഴ്ത്തിനാർമാഴ്കിമാഴ്കി
* നാരിമാരിങ്ങനെകേണുതുടങ്ങുമ്പോൾ ചാരത്തുചെന്നുടൻകണ്ണന
പ്പോൾ * ആദരവോടുള്ളതുമൊഴികൊണ്ടവർ വേദനവേഗത്തിൽപോക്കി
നിന്നാൻ * കാതരമാരായകാമിനിമാരെല്ലാം കാൎവൎണ്ണൻചൊല്ലെല്ലാംകേട്ട
നേരം * കാതര്യംകൈവിട്ടുനിന്നാരങ്ങെല്ലാരും കാലവുംപോന്നുപുലൎന്നി
തപ്പോൾ * ഗോപന്മാരെല്ലാരുംഭാജനമോരോന്നിൽ ഗോരസമോരോന്നെ
പൂരിച്ചപ്പോൾ * പാഞ്ഞുചെന്നോരോരോചാട്ടിൽകരയേറി പാഞ്ഞുതുട
ങ്ങിനാർനന്ദനുമായ് * ഗാന്ദിനീസൂനുതൻതേരിൽകരേറിനാർ മാന്ദ്യമ
കന്നുള്ളനന്ദജന്മാർ * പിൻചെന്നുനിന്നുള്ളമഞ്ജുളവാണിമാ രഞ്ജനവ
ൎണ്ണനെനോക്കിനിന്നാർ * തേരുമറഞ്ഞങ്ങുപോയോരുനേരത്തു വാരുററ
കേതുവെനോക്കിനിന്നാർ * മേളമാണ്ടുള്ളൊരുകേതുമറഞ്ഞപ്പോൾ ധൂളി
യെനോക്കിനാരൊട്ടുനേരം * പിന്നെയങ്ങെല്ലാരുമൊന്നിച്ചുകൂടിട്ടു ഖിന്ന
മാരായുള്ളവല്ലവിമാർ * പാഥോട്ടവേറായതോൽപോലെയന്നേരം പാ
ഴായിപ്പോയോരുഗോഷ്ഠംതന്നിൽ * ചെന്നങ്ങുപൂകിനാർവൻനരകംത
ന്നിൽ പുണ്യമകന്നവരെന്നപോലെ * നന്ദകുമാരകൻനിന്നൊരുഗേഹ
ത്തിൽ ചെന്നങ്ങുനിന്നാരങ്ങൊട്ടുനേരം * ശയ്യയിൽചെന്നുതലോടിനാർ
മെല്ലവെ അയ്യോയെന്നിങ്ങനെചൊന്നാർപിന്നെ * അങ്കണംതന്നിലേ
പിന്നെയുംനോക്കീട്ടു സങ്കടംപൂണ്ടാരങ്ങൊട്ടുനേരം * കാലിതെളിക്കുന്നകോ
ലങ്ങെടുത്തുടൻ ചാലെത്തന്മാറിലെചേൎത്താർപിന്നെ * വല്ലികളായുള്ളഗേ
ഹങ്ങളോരോന്നിൽ മെല്ലവേചെന്നങ്ങുനിന്നുചൊന്നാർ * വമ്പുലിമുമ്പാ
യഘോരമൃഗങ്ങൾക്ക സംഭോഗമന്ദിരമാകുന്നിങ്ങൾ * വാരിജലോചനൻ
കാരുണ്യമന്നിനി വാരാതെയിന്നിതാഞങ്ങൾവന്നു * വല്ലീഗൃഹങ്ങളോടി
ങ്ങനെചൊല്ലിന വല്ലവിമാരെല്ലാംവന്നുപിന്നെ * തൂമകലൎന്നൊരുപൂ
ങ്കാവിൽചെന്നുടൻ പൂമരമോരോന്നെപുണ്ടുചൊന്നാർ * കാർമുകിൽവ
ൎണ്ണനങ്ങളിലുള്ളൊരു കാരുണ്യംദൂരമാസ്സുന്നമൂലം * കാരസ്കരങ്ങൾനൽ
ക്കാരകളെന്നെല്ലാം പേരുള്ളദാരുക്കളാകുന്നിങ്ങൾ * ഓമനയോടൈവള
ൎത്തല്ലോപോരുന്നു നാമെല്ലാംനിങ്ങളെപ്പണ്ടേചെമ്മേ * കാമിയായെല്ലാമി
പ്പൂമരമോരോന്നെ കാൎവൎണ്ണനെന്നല്ലോചൊല്ലീതിപ്പോൾ * മാനിക്കുന്നോ
രല്ലനമ്മെയെന്നിങ്ങനെ ദീനതകോലേണ്ടനിങ്ങളെന്നാൽ * ബാലികമാ
രപ്പോളിങ്ങനെചൊന്നുട നാലിൻറതാഴത്തുചെന്നുചൊന്നാർ * നന്മുനിമാ

രെല്ലാംനിന്നുടെചാരത്തു നിന്നുവിളങ്ങിനാരിന്നേരയാളം * ഇന്നുതുടങ്ങ
നിൻചാരത്തുവന്നിനി നിന്നുവിളങ്ങുന്നതാരേചൊൽനീ * ദാരുക്കളോ
ടെല്ലാമിങ്ങനെചൊല്ലീട്ടു പാരാതെപോന്നിങ്ങുവന്നുപിന്നെ * ക്രമ്പിനി
ന്നിടുന്നകണ്ണനുമായന്നേരം മാമ്പലുറഞ്ഞുകുറഞ്ഞുവായ്പും * മേച്ചിലുംക്രൂടാ
തെപാച്ചിലുംക്രൂടാതെ യോർച്ചപൂണ്ടീടുന്നകന്നുകളെ * കണ്ടോരുനേര
ത്തുമണ്ടിയണഞ്ഞുട നിണ്ടൽപൂണ്ടെല്ലാരുംനിന്നുചൊന്നാർ * കന്മഷമാ
ണ്ടോരുനമ്മുടെജീവനെ ച്ചെമ്മേപറിച്ചുമറച്ചുമെല്ലെ * അക്രൂരനെന്നൊ
രുപേരായിനിന്നുള്ളോ രക്രൂരനെങ്ങാനുംകൊണ്ടുപോയാൻ * നിങ്ങൾക്കു
വേണുന്നതെല്ലാമെനൽകവാ നെങ്ങളുണ്ടേതുമേഖേദിയാസ്ലിൻ * കന്നുക
ളോടെല്ലാമിങ്ങനെചൊല്ലീട്ടു കണ്ണുനീർവീഴ്ത്തിനാരാത്തമാരായ് * ചൂ
തുതുടങ്ങിനലീലകൾകോലുന്ന സാധനമോരോന്നെടുത്തുപിന്നെ * ദൂര
ത്തുചാട്ടിക്കളഞ്ഞുതുടങ്ങിനാർ പാരിച്ചവേദനപൊങ്ങുകയാൽ * പിന്നെ
യുമെല്ലാരുമൊന്നിച്ചുകൂടീട്ടു കണ്ണനെക്കൊണ്ടുപറഞ്ഞുനിന്നാർ * നൽ
ക്കണ്ണിയായല്ലൊനാഗരമാരായ മൈക്കണ്ണിമാരെല്ലാമിന്നുതോഴി *
പുണ്യങ്ങൾചെയ്തുള്ളകണ്ണുകൾരണ്ടിലും കണ്ണൻമൈചേർക്കുന്നോരല്ലോയി
പ്പോൾ * നമ്മുടെവേദനനാമെല്ലാമിങ്ങനെ നമ്മാലെ വാപാടുകെന്നേവേ
ണ്ടു * പാരാതെവന്നുണ്ടുഞാനെന്നുചൊന്നതും നേരല്ലയെന്നത്രേതോന്നു
ന്നിപ്പോൾ * നമ്മുല്പതന്നുടെതേനുണ്ടുകാവ്ണ്ടു നാമുല്പതീണ്ടുമോനാരിമാ
രെ * മാഥുരമാരായമാനിനിമാരുടെ മാധുര്യ്യംകണ്ടോരുമാധവന്താൻ *
പാരംവശംകെട്ടുമെയ്മറന്നീട്ടുമെ ധീരതനമ്മോടെയുള്ളതോഴി * കാവ്
ണ്ണൻപോയൊരുദിക്കിനെനോക്കിനാം പാരാതെപോകയോതോഴിമാരെ
* ചാൻുള്ളോരെല്ലാരുംപിന്നാലെപായുമ്പോൾ ഭ്രാന്തുണ്ടുനിങ്ങൾക്കോ
യെന്നേവേണ്ടു * സംഗമെഴുന്നുള്ളമങ്കമാരെല്ലാരു മിങ്ങനെചൊന്നുടൻ
തങ്ങളുള്ളിൽ * ഭാവനതന്നാലെക്കാവ്ണ്ണൻമൈചേർത്തി ട്ടാവോളംപു
ല്കിനാരായവണ്ണം * ആനന്ദമായൊരുപീയൂഷംകൊണ്ടുതൻ മാനസമെ
ല്ലാംകളപ്പിച്ചുടൻ * നന്ദജൻചൊന്നുള്ളനന്മൊഴിയോരോന്നേ ചിന്തിച്ചു
വേദനപോക്കിനിന്നാർ * * *

---

## കംസവധം

യാദവന്മാരുടെദീനത്തെരപ്പാക്കുവാൻ ജാതനായുള്ളൊരുമാധവൻ
താൻ * മേളംകലൻുള്ളഗോപാലന്മാരുമായ് കാളിന്ദിതീരത്തുചെന്ന
നേരം * സ്നാനത്തിനായിട്ടുഗാന്ദിനീനന്ദനൻ മാനിച്ചുചെന്നങ്ങിറങ്ങിത
ന്നിൽ * മുങ്ങിനനേരത്തുധന്യമായുള്ളൊരു തന്നുടെവൈഭവംകാട്ടിനി
ന്നാൻ * പാവനമായൊരുപാലാഴികാണായി പാരാതെതന്നിലനന്ത
നേയും * തന്മേൽവിളങ്ങുന്നദേവനെത്തന്നെയും ചിന്മയിയാകിയദേവി
യേയും * കണ്ടൊരുനേരത്തുഗാന്ദിനിനന്ദന നിണ്ടൽകളഞ്ഞുപുകണ്ണു
പിന്നെ * തീർത്തുനിന്നൊരുകാവ്ണ്ണൻതന്നെയും ചാരത്തുചെന്നുടൻകൂ
പ്പിനിന്നാൻ * അത്ഭുതമേതാനുംകണ്ടുകണക്കേനി നക്ഷികൾതോന്നു
ന്നുനോക്കുന്നേരം * എന്തെന്നുചോദിച്ചുപുഞ്ചിരിതൂകിന പങ്കജലോച

നന്നോട്ടംകൂടി * പാരാതെപോയങ്ങുയാദവന്മാരുടെ പൂരിലുംചെന്നങ്ങു
പുകുന്നേരം * മൂട്ടപൊഴിഞ്ഞൊരുസൂൎയ്യനമൊട്ടൊട്ടു വാടിത്തുടങ്ങിനാൻ
കാണക്കാണെ * അക്രൂരൻതാനങ്ങുസല്ക്കരിച്ചീടിനാൻ മൽഗൃഹംതന്നി
ലെപോകയെന്നെ * കാൎവ്വണ്ണൻചൊല്ലിനാനെന്നതുകേട്ടപ്പോൾ കാരു
ണ്യമാണ്ടൊരുവാക്കുകൊണ്ടെ * കംസനുവേണുന്നകാൎയ്യങ്ങൾസാധിച്ചേ
സംസാരംമററുള്ളതെല്ലാമാവൂ * പിന്നെഞാൻവന്നുവിരുന്നുമുണ്ടീടുവൻ
നിൎണ്ണയമെന്നതുതേറിനാലും * എന്നതുകേട്ടൊരുഗാന്ദിനീനന്ദനൻ മന്ദി
ച്ചുമന്ദിച്ചുപോയിപ്പോയി*കംസനെക്കണ്ടിട്ടുസംസാരമെല്ലാമെ ശംസിച്ചു
വൈകാതവണ്ണംപോയാൻ * നന്ദജനന്നേരംബാലകന്മാരുമായ് മന്ദിരം
തന്നുടെശോഭകാൺമാൻ* ചിത്രങ്ങളായുള്ളവസ്തുക്കളോരോന്നെ നൽതെ
രുവൂടെപോയ്ക്കാണുന്നേരം * ചേലകളെല്ലാമെചാലെവെളുപ്പിച്ചു മേള
മിയററുന്നദാസനപ്പോൾ * മന്നവൻതന്നുടെചേലയുമായിട്ടു മുന്നിൽവ
രുന്നതുകണ്ടന്നേരം * ഈശനായുള്ളൊരുകേശവൻതാൻചെന്നു യാചന
മായിട്ടുചൊന്നാനപ്പോൾ * നൽച്ചേലനൽകേണമെങ്ങൾക്കുനീയിപ്പോ
ളിച്ചുയൂൎത്തോകുന്നുകാണുന്തോറും * കഞ്ചനുചേലവെളുപ്പിക്കുംദാസനും ചെ
ഞ്ചെമ്മെചൊല്ലിനാനെന്നനേരം * രാജാവുചാൎത്തുന്നചേലകൾകോലുക
ആയന്മാരായോക്ക്ഞായമില്ല * ബാലന്മാർചൊല്ലുന്ന വാൎത്തയെന്നോൎത്തു
ഞാൻ ചാലെപ്പൊറുക്കുന്നേനെന്നിങ്ങനെ * കേട്ടോരുനേരത്തുകേശവൻ
ചൊല്ലിനാൻ വാട്ടമകന്നൊരുവാൎത്തയപ്പോൾ * രാജാവിൻചേലകളായ
ന്മാർകോലുക ഞായമില്ലായ്വാനിന്നെന്തുമൂലം * നിങ്ങൾക്കുരാജാവുകംസ
നെന്നാകിലോ ഞങ്ങൾക്കുരാജാവുഞങ്ങൾതങ്ങൾ * ഇങ്ങനെചൊന്ന
തുകേട്ടവൻചൊല്ലിനാൻ പൊങ്ങിവരുന്നൊരുകോപത്താലെ * എന്തെ
ന്തുചൊല്ലുനീയന്ധനായുള്ളോവെ അന്തകൻവീട്ടിന്നുപോകുന്നായോ * ഇ
ത്തരമായുള്ളചേലകളോപണ്ടും നിത്യമുടുപ്പതുനിങ്ങളെല്ലാം * കാലികൾ
മേപ്പാനായ്ക്കാട്ടിലകംപുക്കു ധൂളിയുംപൂണ്ടുനടക്കുന്നേരം * മന്നവർകോ
ലുന്നചേലകളെല്ലാമീ കന്നുകൾമേയ്ക്കുന്നപിള്ളൎക്കായി * മന്നവരെല്ലാരും
കാനനംപുക്കീട്ടു കന്നുകൾമേയ്ക്കിനിയെന്നേവേണ്ടു * മന്നവൻതന്നുടെ
മന്ദിരമെന്നതു നിന്നുള്ളിലുണ്ടായിതില്ലയോചൊൽ * ആവതല്ലാതതുനീ
പറഞ്ഞീടിനാൽ നാവരിഞ്ഞീടുവൻതേറിനാലും * ഇങ്ങനെചൊന്നവൻ
നിന്നൊരുനേരത്തുനന്ദതനുജനണഞ്ഞുചെമ്മേ*കൈത്തലംകൊണ്ടവൻ
നൽച്ചെവിചാരത്തു സൽക്കരിച്ചീടിനാനൊന്നുമെല്ലെ * സല്ക്കാരമേററൊ
രുദുഷ്ടനുപിന്നെയ സ്സല്ക്കാരംവേണ്ടാതെയായിക്കൂടി * കോളുല്ലയിന്നിവൻ
സല്ക്കരിച്ചീടിനാൽ പോകയില്ലെന്നതുനിൎണ്ണയംതാൻ * നന്ദജന്തന്നാലെ
സൽകൃതനായവ നന്തകൻവീടല്ലൊപുക്കിതപ്പോൾ * യാദവനന്ദനനായു
ള്ളദേവൻതാ നാദരവോടുമതിൻപിന്നെ* ചേലകൾനല്ലവ വാരിയെടുത്തു
ടൻ ബാലകന്മാൎക്കെല്ലാംനൽകിനൽകി * ജ്യേഷ്ഠനുംതാനുംനൽചേലയും
പൂണ്ടിട്ടു വാട്ടംവരാതെനടന്നുപിന്നെ * സൌചികന്തന്നുടെചാരത്തുചെന്ന
പ്പോൾ സംശയംകൂടാതെസൌചികൻതാൻ * വിശ്വത്തിൻകാരണമായി
വിളങ്ങുന്ന വിഷ്ണുവെന്നുള്ളൊരുബോധത്താലെ * ഉഷ്ണീഷംമുമ്പായഭൂഷ
ണമോരോന്നെ വൃഷ്ണികൾനാഥനുനൽകിനിന്നാൻ * പ്രീതിയായുള്ളൊ

യവല്ലരിതന്നുടെ നൂതനമായൊരുപൂവായിട്ടു * പാരാതെതന്നുടെസാരൂപ്യ ന്തന്നെയും നാരായണന്താനംനല്കിനിന്നാൻ * മാലകംനിർമ്മിച്ചപോരു ന്നോൻതന്നുടെ യാലയംതന്നിലുംചെന്നുപിന്നെ * മാലകൾകൊണ്ടുംനൽ പ്പൂവുകൾകൊണ്ടുമായ് ചാലേവിളങ്ങിനാരെല്ലാരുമേ * ഇച്ഛിച്ചനൽവ രംനൽകിനാനങ്ങവ നച്യുതന്താനുംതന്നിഷ്ടയാലെ * പിന്നെയുമെല്ലാ രുംനൽതെരുവൂടെപോയ് മുന്നമേപ്പോലെനടന്നനേരം * അബ്ജത്തെ വെല്ലുന്നൊരാനനമാണ്ടൊരു കുബ്ജവരുന്നതുകാണായപ്പോൾ * ചന്ദനം കുങ്കുമം കസ്തൂരിയെന്നെല്ലാ മൊന്നിച്ചുനന്നായരച്ചുപിന്നെ * നൂതനമാ യൊരുഭാജനന്തന്നിലി ട്ടാദരവോടുനടന്നുചെമ്മെ * വന്നതുകണ്ടൊരുനന്ദ കുമാരകൻ ചെന്നവൾചാരത്തുചോദിച്ചാൻതാൻ * സുന്ദരിമാരുടെമൌ ലിയായുള്ളനിൻ മന്ദിരംചാരത്തോ ദൂരത്തോചൊൽ * എങ്ങുന്നുവന്നുനീ യെങ്ങിനിപ്പോകുന്നു എങ്ങൾതൻചാരത്തുവന്നതെന്തേ * നീയാരെന്നു ള്ളതുംപാരാതെചൊല്ലണം നീലവിലോചനേനമ്മോടിപ്പോൾ * കുങ്കുമ ച്ചാറുതൻനന്മണംകേട്ടിട്ടു വൻകൊതികൊള്ളുന്നിതെങ്ങളുള്ളിൽ * എ ങ്ങൾക്കുംപൂശുവാൻനൽകണംനീയിപ്പോൾ മങ്കമാർമാലികേശങ്കിയാതെ * അബ്ജവിലോചനനിങ്ങനെചൊന്നപ്പോൾ കുബ്ജയാംനാരിയും ചൊന്നാൾപിന്നെ * വീരനായുള്ളോരുകംസന്നുചേരുന്ന സൈരന്ധ്രി യായൊരുദാസിഞാനൊ * എൻവീട്ടിൽനിന്നുവരുന്നതുമിങ്ങവൻ തൻ വീട്ടിൽഞാനിനിപ്പോകുന്നതും * എന്നോടുചോദിച്ചതെല്ലാമേഞാനുമി ന്നിന്നോടുചോദിക്കുന്നുണ്ടുചെമ്മേ * കാമനെന്നെല്ലാരുംനിന്നെയോചൊ ല്ലുന്നു കാന്തിയെക്കാണുമ്പോളെന്നുതോന്നും * പൂവില്ലായ്നിന്നതിച്ചില്ലി യോചൊല്ലുനീ പൂവമ്പായ്നിന്നതിക്കൺമുനയോ * ഇങ്ങനെചൊന്ന വൾതൻകയ്യിലുള്ളൊരു കുങ്കുമപൂർണ്ണമാംഭാജനത്തെ * നന്ദജങ്കയ്യിലേ നൽകിനാളന്നേരം നന്മവരുംകാലമെന്നുഞായം * ആദരവോടതുവാങ്ങി നനന്ദജൻ സോദരനായിക്കൊട്ടുത്തുപിന്നെ * തന്നുടെമെയ്യിലുംനന്നായി പ്പൂശിനാൻ ധന്യമായ്നിന്നുള്ളോരംഗരാഗം * സന്തോഷംപൂണ്ടൊരുനന്ദ ജനന്നേരം ചിന്തിച്ചുതന്നിലേനിന്നുപിന്നെ * ഞാൻകനിഞ്ഞീടുമ്പോൾ മാൻകണ്ണിതന്നുടെ കൂൻകളഞ്ഞീടേണമെന്നുനണ്ണി * കാൽവിരൽകൊ ണ്ടവൾകാൽമേലങ്ങൂന്നിച്ചു കൈവിരൽ രണ്ടുമുയർത്തിപ്പിന്നെ * ആനനം തൻകീഴമൂന്നിച്ചുപൊങ്ങിച്ചു മാനിനിതന്നുടെമേനിചെമ്മേ * കീഴെട്ടു പോയൊരുനാരീതാനന്നേരം മേല്പൊട്ടുവായ്പോടുപൊങ്ങിനിന്നാൾ * കണ്ണ നെത്തീണ്ടിനപുണ്യംകൊണ്ടന്നേരം വിണ്ണിൽക്കരേറുവാനെന്നപോലെ * പങ്കജലോചനൻതൊട്ടുള്ളോരെല്ലാരു മിങ്ങനെയല്ലോതാൻവന്നുഞായം * ചാലേനിവർന്നൊരുമെയ്യുമായന്നേരം മാലേയപാണിവിളങ്ങിനിന്നാൾ * മാറേറിപ്പോയോരുനൽപൊന്നുനന്നായി കാച്ചിനാലെങ്ങനെവന്നുഞാ യം * മംഗലനായൊരുകണ്ണൻതൊട്ടന്നേര മങ്ങനെയായ്വന്നാളംഗനയും * സുന്ദരിയായൊരുനാരിയെക്കണ്ടപ്പോൾ സുന്ദരനാകിയകന്ദർപ്പൻതാൻ * ചെല്ലത്തുടങ്ങിനാൻമെല്ലെമെല്ലെല്ലാരും നല്ലതുകാണുമ്പോളെന്നുഞായം * മാനിനീതന്നുടെമേനിനിവർന്നപ്പോൾ മാരന്നുവില്ലുകുലഞ്ഞതായി * ബാ ണങ്ങൾകൊണ്ടവനെയ്തോരുനേരത്തു മാനിനിതന്നുടെകൺമുനകൾ *

ആനായനാരിമാർപൂണ്ടന്നകണ്ണൻത ന്നാനനംതന്നിൽതറച്ചതിണ്ണം *
മാനിനിതന്നുടെമാനസംതന്നിലേ ദീനതപൊങ്ങിത്തുടങ്ങിയപ്പോൾ *
കാർവ്വർണ്ണൻതന്നുടെയാനനംതന്നിലെ തൂവിയർപ്പുൽക്കയൊലെന്നപോലെ*
മാരമാലാണ്ടൊരുമാനിനിതൻകണ്ണിൽ നീരുപൊടിഞ്ഞുതുടങ്ങീതപ്പോ
ൾ * കാർവർണ്ണൻതന്നുടെകാന്തിയായുള്ളൊരു തൂവെള്ളമുള്ളിൽനിറഞ്ഞു
ചെമ്മേ * രോമങ്ങളൂടെയമ്മാനിനിതന്മെയ്യിൽ സേചടങ്ങളായിപ്പ
രന്നിതെങ്ങും * വല്ലവീവല്ലഭൻതന്നുടെകണ്ണിണ വെല്ലേണമിന്നുനാമെ
ന്നപോലെ * ചേൽക്കണ്ണിതന്നുടെവീർക്കുന്നവിപ്പുകൾ ദീർഘ
ങ്ങളായ്‌വന്നുപാർക്കുന്തോറും * പോർക്കുതുനിഞ്ഞൊരുമാരന്തന്നമ്പിന്നു
ലാക്കായിവന്നൊരുസുന്ദരിതാൻ * ഉള്ളംമയങ്ങിനിന്നുന്നിച്ചചൊ
ല്ലിനാൽ കള്ളംകളഞ്ഞുടൻകണ്ണനോടായ് * നിന്നെപ്പിരിഞ്ഞിട്ടുപോ
വതിന്നേതുമേ വല്ലുന്നതല്ലഞാൻചൊല്ലാംചെമ്മെ * സുന്ദരനായുള്ള
നീയിന്നുനമ്മുടെ മന്ദിരംതന്നിലേപോരവേണം * ഉന്മദനായൊരു
മന്മഥൻധീരനായ് നിൻമൂലമെന്നെപ്പൊരുന്നുപാരം * എന്നവൾ
ചൊന്നതുകേട്ടങ്ങുനിന്നൊരു നന്ദതനൂജനുംചൊന്നാനപ്പോൾ * ആ
യന്മാർഞങ്ങൾനൽക്കാഴ്ചയുമായിട്ടു രാജാവെക്കാൺമാനുഴ്സുന്നതിപ്പോ
ൾ * മുമ്പിലേനിന്നുടെമന്ദിരംപൂകിലോ വമ്പിഴയാമല്ലോഞങ്ങൾക്കെ
ല്ലാം * രാജാവെക്കണ്ടിട്ടുകാഴ്ചയുംനൽകിനാൽ പാരാതെവന്നുണ്ടുനിൻ
വീട്ടിലും * നേരത്രേനിന്നോടുചൊന്നതുഞാനെന്നു നാരിമാർനായികേകേ
റിനാലും * ഇങ്ങനെചൊന്നുടൻമംഗലയായുള്ളോ രംഗനതന്നെയയച്ച
പിന്നെ * ചാപത്തെപ്പൂജിക്കുംമന്ദിരമേതെന്നു ചോദിച്ചറിന്നതുകണ്ട
നേരം * ധൃഷ്ടനായ്ചെന്നുടൻപെട്ടെന്നകമ്പുക്കു ദുഷ്ടന്മാരെല്ലാരുംക
ണ്ടിരിക്കെ * ല്ലായെന്നെല്ലാരുംചൊല്ലുന്നനേരത്തു വില്ലിനെച്ചെന്നാങ്ങെ
ടുത്തുപിന്നെ * എട്ടാശയെങ്ങുമേഞെട്ടുമാറന്നേരം പൊട്ടിച്ചാനങ്ങതി
ൻമുഷ്ടിദേശം * ജാനകിതന്നുടെവാർമുലപുൽകുവാൻ രാമനായുണ്ടതാ
നെന്നപോലെ * ദക്ഷിണന്മാരായരക്ഷകന്മാരെയു മക്ഷണംകൊന്നു
ങ്ങൊടുക്കിപ്പിന്നെ * ശാലയിൽനിന്നങ്ങുചാലെപ്പുറപ്പെട്ടു ലീലകളാണ്ടു
നടന്നനേരം * ഇങ്ങനെന്നാളെയിക്കംസനുമാക്കുവ നെന്നങ്ങുചൊല്ലുന്നോ
നെന്നപോലെ * ശക്തനായ്നിന്നുതിമിത്തൊരുസൂര്യനു മസ്തമിച്ചീടിനാ
ൻമെല്ലെമെല്ലെ * കേടറുനിന്നുള്ളഗോവിന്ദരാമന്മാർ ചാടുനിറുത്തുന്ന
ദിക്കുനോക്കി * മേളത്തിൽപോയങ്ങുപാൽവെണ്ണയുണ്ടിട്ടു കേളിയുമാ
ണ്ടുകിടന്നാർചെമ്മെ * ആപത്തണഞ്ഞൊരുകംസൻതാൻതന്നുടെ ചാ
പത്തിൻഭംഗത്തെക്കേട്ടനേരം * ചീർത്തൊരുഭീതിയെപ്പാത്തോളംപൂണ്ടു
ട നോർത്തുതുടങ്ങിനാനാർത്തനായി * കൊന്നങ്ങുവീഴുന്നദുർന്നിമിത്തങ്ങ
ളു മൊന്നൊന്നേകാണായിപിന്നെപ്പിന്നെ * ദക്ഷിണമല്ലാതവീക്ഷ
ണംതോളുമി ങ്ങക്ഷണമാടിത്തുടങ്ങിചെമ്മേ * പൊന്മയമായിട്ടുതോ
ന്നിത്തുടങ്ങീതു വന്മരമൊന്നൊന്നേനോക്കുന്നേരം * കണ്ണുങ്ങൾരണ്ടുമട
ച്ചങ്ങുമേവുമ്പോ ളില്ലാതെയാഴ്സുന്നുഘോഷങ്ങളും* കണ്ണൊന്നുപൊത്തീട്ടുദീ
പത്തെനോക്കുമ്പോൾ കൈവിരൽതന്നിലടങ്ങീലേതും * നിദ്രിതനായി
ക്കിടക്കുന്നനേരത്തു ഗർഭംതന്നീതെതന്നെക്കാണാം * മഗ്നനായ്സുന്നുടന

ഭൃംഗംതന്നിലെ നഗ്നനായ്നിന്നതുംകാണായ്വന്നു * തന്നുടെകൈകൊ
ണ്ടുതന്നുടെമന്തങ്ങൾ ചിന്നിക്കളഞ്ഞിട്ടുംകാണായപ്പോൾ * പ്രേതങ്ങ
ളോട്കലർന്നുകളിക്കയും പ്രേതങ്ങൾതന്മേനിപൂണ്കയും * ആറുകളെല്ലാം
വറണ്ടിട്ടുകാണായി ആഴികളുംപിന്നെയവ്വണ്ണമേ * ഘോരങ്ങളായുള്ള
ദുർന്നിമിത്തങ്ങളെ പാരാതെയിങ്ങനെകണ്ടുനേരം * അന്ധനായുള്ളോരു
കംസന്നുമാനസം വെന്തുതുടങ്ങീതുചിന്തയാലേ * കണ്ണൻവന്നെന്നെക്കൊ
ഴിക്കുന്നതുണ്ടെന്നു തിണ്ണംതന്നുള്ളിലെനണ്ണുകയാൽ * വന്നതുംനിന്നതും
കണ്ടതുംകേട്ടതും കണ്ണനെന്നിങ്ങനെതോന്നിക്കൂടി * മറെറാരുചിന്തയിൽ
കംസന്നുമാനസം പററീതില്ലെന്നുതുടങ്ങിപ്പിന്നെ * ചീർത്തുനിന്നുള്ളോരു
ചിന്തപൂണ്ടങ്ങനെ രാത്രികഴിഞ്ഞുപുലർന്നനേരം * വഞ്ചകനായൊരു
കംസന്താനോരോരോ മഞ്ചങ്ങൾചൂഴംചമപ്പിച്ചുടൻ * മല്ലന്മാരിന്നിപ്പോ
ൾകോലുന്ന ലീലക ളെല്ലാരുംകാണണമെന്നുചൊന്നാൻ * കഞ്ചൻെറ
ചൊല്ലാലെപൌരന്മാരെല്ലാരും മഞ്ചങ്ങളേറിനാർമററുള്ളോരും * വല്ല
വന്മാരുംനൽകാഴ്ചയുംനൽകീട്ടു നല്ലൊരുമഞ്ചത്തിന്മീതേപുക്കാർ * ക
ഞ്ചനുമന്നേരംവെൺചാമരങ്ങളും ചെഞ്ചെമ്മേവീയിച്ചുമഞ്ചംപുക്കാൻ *
ചാണൂരൻമുമ്പായമല്ലന്മാരെല്ലാരും ചേണുററുനിന്നൊരുരംഗംതന്നിൽ *
ചെന്നുതുടങ്ങിനാർവമ്പുററസിംഹങ്ങൾ കുന്നിന്മേൽമേന്മേലെചെല്ലുമ്പോ
ലെ * ആക്കംകലർന്നുള്ളഭേരിയുമോരോന്നേ താക്കിത്തുടങ്ങിനാർതന്നിൽ
നിന്നു * അന്യന്മാരായുള്ളമല്ലന്മാരെല്ലാരും ധന്യന്മാരായുള്ളലോകർമു
മ്പിൽ * ലീലകൾതോഞ്ഞുടൻതന്നുടെതന്നുടെ വേലകൾകാട്ടിനാർ
വേറെവേറെ * അന്ധകനാഥനായ്നിന്നൊരുകംസനെ അന്തകൻവീ
ട്ടിനെകാട്ടുവാനായ് * ബന്ധുരന്മാരായബന്ധുക്കൾചൂഴററു ചന്തത്തിൽ
വന്നൊരുനന്ദജന്താൻ * മല്ലന്മാർതല്ലുന്നഭേരിയെക്കേട്ടിട്ടു ചെല്ലേണം
ഞാനിപ്പോളെന്നുനണ്ണി * ഗോപാലബാലരുംരാമനുംതാനുമായ് ഗോ
പുരവാതിൽക്കൽചെന്നനേരം * വാരണവീരനെനിന്നതുകണ്ടിട്ടു പാരാ
തെചൊല്ലിനാൻപാവാനോട് * പോവാനായുള്ളൊരുവാതിൽവഴങ്ങേ
ണം പാവാനേഞങ്ങൾക്കപാരാതെനീ * എന്നതിന്നേതുമേമിണ്ടാതെ
നിന്നപ്പോൾ പിന്നെയുംചൊല്ലിനാൻനന്ദജന്താൻ * നിന്നോടുചെല്ലു
ന്നുനീങ്ങുനീങ്ങെന്നുഞാ നെന്നോടല്ലെന്നോനിയുന്നിക്കുന്നു * നീങ്ങുന്നരി
ല്ലെന്നുനിണ്ണയമുണ്ടെങ്കിൽ നീക്കുന്നതുണ്ടിന്നുനിണ്ണയംഞാൻ * എന്നതു
കേട്ടപ്പോൾപാവാനുംചെഞ്ചെമ്മെ നന്ദകുമാരകന്തന്നെനോക്കി * പാ
വുകളേകിനിന്നാനയെപ്പായിച്ചാൻ ചേവകരാകുമ്പോഴെന്നേവേണ്ടു *
ചാടിയണഞ്ഞുള്ളോരാനയെക്കണ്ടപ്പോൾ പേടിച്ചപോലെയങ്ങോടി
നാൻതാൻ * ചീററംതിരണ്ടൊരുപാവാനുംചൊല്ലിനാൻ ഏററംചി
രിച്ചുനിന്നെന്നനേരം * നീക്കുന്നതുണ്ടുഞാനെന്നല്ലോചൊല്ലിനീ നീക്കു
ന്നവാറുചൊല്ലിങ്ങനെയോ * എന്നങ്ങുപിന്നെയുംചൊന്നുചൊന്നന്നേ
രം ചെന്നുചെന്നേശിനാനാശുചെമ്മെ * വമ്പുററുനിന്നൊരുവാരണ
വീരന്താൻ തുമ്പിക്കൈകൊണ്ടുപിടിച്ചാനപ്പോൾ * കയ്യീന്നുവീണവൻ
തന്നെയുംതാഡിച്ചു കാലിടെച്ചെന്നങ്ങൊളിച്ചാൻകണ്ണൻ * കാണാ
ഞ്ഞനേരത്തുകാററിനെക്കൊണ്ടുകൊ ണ്ടാരാഞ്ഞുനിന്നുടനങ്ങുമിങ്ങും * മൃ

ഷ്കരനായൊരുവാരണന്നന്നേരം പുഷ്കരലോചനൻപൂവൽമേനി * പു
ഷ്കലമായൊരുപുഷ്കരംകൊണ്ടുടൻ ദുഷ്കരമെങ്കിലുംചെന്നുതൊട്ടാൻ *
തൊട്ടൊരുനേരത്തുതോയജലോചനൻ പെട്ടെന്നുചാടിപ്പുറപ്പെട്ടുടൻ *
വാലേപ്പിടിച്ചുവലിച്ചുതുടങ്ങിനാൻ ബാലകൻകന്നിനെയെന്നപോലെ *
പക്ഷങ്ങൾരണ്ടിലുംതുമ്പിക്കൈകൊണ്ടുട നക്ഷണംവീയുന്നവാരണൻ
താൻ * പന്നഗവായോടുകാൽപിണഞ്ഞീടുന്ന മണ്ഡൂകവേലയെപ്പൂ
ണ്ടുനിന്നാൻ * വാലങ്ങുകൈവിട്ടുപാഞ്ഞുതുടങ്ങിനാൻ വാരണംതൻ
മുമ്പിൽചെന്നുപിന്നെ * പാഞ്ഞതുകണ്ടൊരുവാരണവീരനും പാഞ്ഞു
തുടങ്ങിനാൻകണ്ണൻപിമ്പേ * ചെമ്പൊൽത്താർമാനിനിപൂണുന്ന
പൂമേനി തുമ്പിക്കൈകൊണ്ടുടൻ തൊട്ടുതൊട്ടു * പായുന്നനേരത്തുഭൂ
തലംതന്നിലെ പോയങ്ങുവീണാനക്കാർവർണ്ണൻതാൻ * കാരിയമേയെന്നു
കാണുന്നോർക്കെല്ലാർക്കും വാരണവീരനുംതോന്നുംവണ്ണം * വാരിജലോച
നൻവീണോരുനേരത്തു വാരണവീരൻവൻകോപത്താലെ * പൂമേനിനേ
ർകണ്ടുകുത്തിനിന്നീടിനാൻ ഭൂമിയിലായതുകൊൾവതപ്പോൾ * ഭൂമിക്കു
കൊണ്ടതുകുററമല്ലോർക്കുമ്പോൾ കാമിനിയായല്ലൊകണ്ണനുള്ളു * കൊമ്പു
കളാണ്ടതുകൊള്ളരുതായിട്ടു വമ്പിലുഴന്നങ്ങുനിന്നനേരം * വാരിജലോച
നൻപൊങ്ങിച്ചാനെന്നതോ പോരായ്മയായ്വന്നിതാനയ്ക്കപ്പോൾ * മു
ന്നേതിലേററവുംകോപിച്ചുനിന്നവൻ പിന്നെയുംചെന്നുപിണങ്ങുന്നേരം
* നന്മുലയുണ്ണുമ്പോളമ്മതൻമാറിലെ ചെമ്മേയടിക്കുന്നകൈകൊണ്ടപ്പോ
ൾ * താഡിച്ചാൻവന്നൊരുവാരണന്തന്നുടെ കേടററുനിന്നകവിൾത്തട
ത്തിൽ * താഡനമേററൊരുവാരണവീരനു പീഡയുണ്ടായ്വന്നുപിന്നെപ്പി
ന്നെ * പേടിയുംപൂണ്ടുടൻവാടിനമെയ്യുമാ യോടുവാനായിത്തുടങ്ങുന്നേരം
* വമ്പോടുവേറായതുമ്പിക്കരംതന്നെ യമ്പിൽപിടിച്ചുവലിച്ചാൻകണ്ണൻ
* മാതംഗവീരനുമാനസംതന്നുള്ളി ലാതങ്കമേററമെഴുന്നിതപ്പോൾ * വാ
പിളർന്നങ്ങുകരഞ്ഞുതുടങ്ങിനാൻ കൌപീനമഃസ്സുന്നുവാലുമപ്പോൾ * വാ
രിജലോചനൻവാരണവീരനെ വാലേപ്പിടിച്ചുചുഴററിപ്പിന്നെ * ഭൂതലം
തന്നിലെതല്ലിനിന്നനേരം ചേതനപോക്കിനാൻദൂരംദൂരം * മസ്തകംത
ന്നിൽചവിട്ടിപ്പറിച്ചുടൻ മെത്തിനകൊമ്പുകൾരണ്ടുംപിന്നെ * മൂത്തവൻ
കയ്യിലെനല്കിനാനൊന്നവൻ ശക്തനായ്താനുമൊന്നേന്തിക്കൊണ്ടാൻ *
ഹസ്തിപന്മാരെയുംകൊന്നുടൻവീഴ്ത്തിനാ നത്തരംപിന്നെയടുത്തതെല്ലാം
* ദന്തിതൻദന്തത്തെത്തോളിലുംചേർത്തുടൻ നന്ദകുമാരകന്മാരന്നേരം * മ
ല്ലന്മാരാകുന്നമാതംഗയൂഥത്തെ വെല്ലുന്നകേസരിവീരന്മാരായ് * മംഗ
ലംനല്കുവാൻതന്നെയിവന്നോർക്ക ഭംഗികൾതങ്ങിനരംഗംതന്നിൽ * അ
ഞ്ചാതെചെന്നു കരേറിത്തുടങ്ങിനാ രഞ്ചാറുബാലകന്മാരുമായി * മഞ്ചങ്ങ
ളേറിനമാലോകരെല്ലാരു മഞ്ജനവർണ്ണനെക്കണ്ടാരപ്പോൾ * മല്ലന്മാരെല്ലാ
രുംപാവകൻതാനിതെ ന്നുള്ളിലേനണ്ണിനടുങ്ങിനിന്നാർ*ആനന്ദലീനന്മാ
രായിത്തുടങ്ങിനാ രാണുങ്ങളെല്ലാരുംകാണുന്നേരം * അംഗനമാരെല്ലാമം
ഗജൻതാനെന്നു തങ്ങളിൽനിന്നുപറഞ്ഞാരപ്പോൾ * നമ്മുടെബാലകൻ
താനെന്നുനണ്ണിനാർ നന്ദൻതുടങ്ങിനവല്ലവന്മാർ * ദുഷ്ടന്മാരായുള്ളമ
ന്നവർമാനസം പൊട്ടിത്തുടങ്ങീതുകണ്ടനേരം * നിർമ്മലയായുള്ളദേവകി

തന്നുടെ നന്മുലതിണ്ണംചുരന്നിതപ്പോൾ * ആനകദുന്ദുഭിതന്നുടെമേനി
യിൽ കോൾമയിൎക്കൊണ്ടുതുടങ്ങിതപ്പോൾ * പെട്ടെന്നുകണ്ടൊരുനേര
മക്കംസനും ഞെട്ടിനടുങ്ങിവിറച്ചുവീണാൻ * ചിന്മയമായുള്ളദൈവത
ന്താനെന്നു നിൎമ്മലരായവർനണ്ണിക്കൊണ്ടാർ* വൃഷ്ണികളെല്ലാരുംനാഥനെ
ന്നിങ്ങനെ വിശ്വസിച്ചീടിനാർകണ്ടനേരം * രംഗത്തിലിങ്ങനെനന്ദതനൂ
ജന്മാർ ഭംഗിയിൽനിന്നുവിളങ്ങുന്നേരം * ചാണൂരനാകിനമല്ലന്താൻചൊ
ല്ലിനാൻ ചാപലംവേറായവാക്കുതന്നെ * നന്ദകുമാരകരായുള്ളനിങ്ങളി
ന്നമ്മോടുക്രീഡിക്കളിക്കവേണം * കാലിയുംമേച്ചുനല്ക്കാനനമോരോന്നിൽ
ബാലകന്മാരുമായ്ചാലെനിന്നു * മല്ലുകൊണ്ടേറ്റംകളിക്കുന്നനിങ്ങളെ
കല്യന്മാരെന്നുഞാൻകേൾപ്പുവെന്നാൽ * മന്നവവീരനുകാൺമതിന്നാ
യിട്ടു മല്ലിനെക്കാട്ടേണംനാമെല്ലാരും * എന്നതുകേട്ടൊരുനന്ദകുമാരക
നെല്ലാരുംകേൾക്കവെചൊന്നാനപ്പോൾ * മല്ലിനെക്കാട്ടുവാൻനമ്മിലി
ന്നോൎക്കുമ്പോൾ തുല്യതയില്ലയിതൊന്നുകൊണ്ടും * കല്യന്മാരായുള്ളമല്ല
ന്മാരിന്നിങ്ങൾ വല്ലാതബാലന്മാരല്ലോഞങ്ങൾ * ഞങ്ങൾക്കുനേരൊത്തു
നിന്നോരുമായിട്ടെ ഞങ്ങൾക്കുലീലകൾചെയ്തുകൂടു * നിങ്ങൾക്കുമങ്ങനെ
പൊങ്ങിനമോഹ്യയി ന്നെങ്ങളോടേശിനാൽവന്നുകൂടാ * ബാലകന്മാരോടു
ചാലെക്കളെന്നുള്ള ലീലകൾവേണ്ടീലയെന്നുതോന്നും * മന്നവനിന്നിതുകാ
ണേണമെന്നാകിൽ ചൊന്നതുഞങ്ങളോകേട്ടുകൊള്ളാം * എന്നതുകേട്ട
പ്പോൾമല്ലനുംചൊല്ലിനാൻ നന്ദകുമാരകൻതന്നെനോക്കി * കേവല
മ്പോരുന്നബാലകനല്ലനീ കേശിയെക്കൊന്നതുനീയല്ലയോ * ബന്ധുരനാ
യൊരുദന്തിയെത്തന്നെയു മന്തകൻകോയിക്കലാക്കിനാൻനീ*വീരന്മാരായു
ള്ളഞങ്ങളോടേല്ക്കുവാൻ നേരായിനിന്നതുനിങ്ങളിപ്പോൾ * ഖിന്നതകൈ
വിട്ടുമന്നവൻമുമ്പിലെ സന്നദ്ധരായാലുമെന്നേവേണ്ടു * ഇങ്ങനെകേ
ട്ടൊരുനന്ദജനന്നേരം സംഗരഭംഗികളാണ്ടുചെമ്മേ * പാരമണഞ്ഞവൻ
മേനിയോടേശിനാൻ പാവകൻദാരുവോടെന്നപോലെ * രോഹിണീസൂ
നവുംമുഷ്ടികമല്ലനു മാഹവമായിപ്പിണങ്ങിനിന്നാർ * മല്ലന്മാർകോലുന്ന
വേലകളോരോന്നേ മെല്ലെമെല്ലന്നേരംകാട്ടിക്കാട്ടി * കാണുന്നലോകൎക്ക
വിസ്മയമാക്കിനാർ ചാണൂരമല്ലനുംകാൎവ്വർണ്ണനും * വല്ലവിമാരുടെവാർമു
ലക്കോരകം മെല്ലവേദചതന്നമാരുതന്നിൽ * മുഷ്ടികളേല്പിച്ചുദുഷ്ടനാ
യ്മേവിനാൻ ദുഷ്ടനായുള്ളൊരുമല്ലവീരൻ * മുഗ്ദ്ധവിലോചനന്മാരിടം
തന്നിലെ മുഷ്ടികൾവന്നുടനേല്ക്കുന്നേരം * ദേവകീതന്നുടെമാനസംതന്നു
ള്ളിൽ നോവുതുടങ്ങീതുപാരമപ്പോൾ * ചീറ്റംതിരണ്ടൊരുകംസനമാന
സ മേറ്റംകളുത്തുതുടങ്ങീതപ്പോൾ * ദുഷ്ടനായുള്ളൊരുമുഷ്ടികമല്ലനും മു
ഷ്ടിചുരുട്ടിപ്പിടിച്ചുമെല്ലെ * രോഹിണീനന്ദനൻമേനിയിൽമേന്മേല ങ്ങാ
ഹനിച്ച്ടിനാനായവണ്ണം * താഴാതവണ്ണമക്കാർമുകിൽവണ്ണനെ താ
ഡിച്ചുനിന്നൊരുമല്ലനപ്പോൾ * പല്ലവംപോലെപതുത്തൊരുപൂമേനി
കല്ലെന്നുതോന്നിത്തുടങ്ങീതപ്പോൾ * തന്നുടെകൈകളമ്മേനിയോടേല്ക്കു
മ്പോൾ ഖിന്നങ്ങളായ്തുന്നുപിന്നെപ്പിന്നെ * കാർവർണ്ണൻകൈകൾത
ൻമേനിയിലേൽക്കുമ്പോൾ കാരിരുമ്പെന്നതുംതോന്നിക്കൂടി * ലീലയാ
യ്നിന്നുടൻഭൂതലംതന്നിലെ പോയങ്ങുവീണാനക്കണ്ണനപ്പോൾ * വീര

നായുള്ളൊരുമല്ലന്താനന്നേരം മാറില്ലുരേറിനിന്നാത്താൻതിണ്ണം * ആര്ത്ത
ുകേട്ടൊരുമാലോകരെല്ലാരു മാത്തന്മാരായ്നിന്നാർപാത്തതോറും * ചി
ന്തപൂണ്ടിടിനകംസന്താനെന്നപ്പോൾ സന്തോഷവാരിയിൽമുങ്ങിപ്പിന്നെ
*മല്ലന്റനല്ലുവാനാഭരണങ്ങളെ മെല്ലവേചാരത്തുനോക്കുന്നേരം * കാൽ
കൊണ്ടുതാഡിച്ചുതള്ളിവിട്ടീടിനാൻ കാർമുകിൽവണ്ണനമ്മല്ലന്തന്നെ *
സന്നദ്ധരായിട്ടുപിന്നെയും തങ്ങളിൽ മുന്നമെപ്പോലെപിണങ്ങിനിന്നാർ
* കൺചുവന്നീടിനോരഞ്ജനവണ്ണന്താൻ ചെഞ്ചെമ്മേമല്ലന്റെകൈ
പിടിച്ചു * അഞ്ചാതവണ്ണമക്കംസനുകാണുമാ റഞ്ചാറുരുവുചുഴററിപ്പി
ന്നെ * ഭൂതലംതന്നിലെതല്ലിനാനൊന്നുടൻ മാതുലൻതന്നുള്ളം
മാഴ്കുംവണ്ണം * നീണ്ടുനിന്നുള്ളൊരുനിദ്രയും വന്നപ്പോൾ ക്ഷോ
ണിയിൽവീണാനമ്മല്ലവീരൻ * ദുഷ്ടരെവെല്ലുന്നരോഹിണീനന്ദനൻ
മുഷ്ടികന്തന്നെയുമവ്വണ്ണമേ * കണ്ടുനിന്നീടുന്നവിണ്ണവരന്നപ്പോൾ
കൊണ്ടൽനേർവണ്ണനെക്കൊണ്ടാടിനാർ * സന്തോഷവാരിയിൽമുങ്ങി
നകംസന്താൻ സന്താപവെയ്ലിലങ്ങായിക്കൂടി * മൂവരണഞ്ഞുപി
ണങ്ങിനാർപിന്നെയും മൂഢന്മാരായുള്ളമല്ലന്മാരിൽ * ധീരന്മാരായ്നിന്ന
കാർവണ്ണൻകയ്യാലെ വീരന്മാർപോംവഴിപോയിക്കണ്ടോർ * മററുള്ള
മല്ലന്മാരെല്ലാരുമെന്നപ്പോൾ * തെറെറന്നുചാടിനാർപേടിയോടെ * ഗ
ർവ്വിതനായൊരുകംസന്താനന്നപ്പോൾ ദുർവ്വചനങ്ങൾപറഞ്ഞുമേന്മേൽ *
കാർമുകിൽവണ്ണന്തന്മാനസന്തന്നിലെ കാലുഷ്യമേററമിയററിനിന്നാൻ
* നീതിയെവേർവിട്ടമാതുലന്തന്നുടെ നിന്ദയെക്കണ്ടൊരുനന്ദജന്താൻ
* മേല്പെട്ടുചാടിനാൻമേളത്തിൽനിന്നങ്ങു വായ്പെഴുംകംസന്റെമ
ഞ്ചത്തിന്മേൽ * വീരനായുള്ളൊരുകംസനുംതാനുമായ് നേരിട്ടു
പോരായിനിന്നുപിന്നെ * കേസരിവീരനഭേണത്തിൻപൈതലെ കേ
വലംചെന്നുപിടിക്കുമ്പോലെ * പാരംപിടിച്ചങ്ങുതള്ളിവിട്ടീടിനാൻ ദൂര
മായുള്ളൊരുഭൂതലത്തിൽ * പെട്ടെന്നുചാടിനാൻതാനുമന്നേരത്തു ദുഷ്ടനാ
യുള്ളൊരുകംസൻമീതെ * പാരെല്ലാമീരേഴുമുള്ളിൽചുമന്നവൻ പാരാതെ
മേനിയിൽപാഞ്ഞനേരം * വീരനായ്മീണുകിടന്നൊരുകംസന്താൻ നേരെ
പതുങ്ങിനാൻപഞ്ഞിപോലെ * ജീവനുമെന്നപ്പോൾകംസനെവേറിട്ടു
പോവതിന്നായിത്തുടങ്ങുന്നേരം * കാർമുകിൽവണ്ണന്തന്മേനിതടഞ്ഞിട്ടു
പോകരുതായ്കയാലെന്നപോലെ * പുണ്യമിയന്നവൻതന്നുടെമേനി
യോടൊന്നിച്ചുനന്നായിനിന്നിതപ്പോൾ * ചാച്ചയെന്നുള്ളതുപിന്നെയു
മോക്ഷമ്പോൾ ചേച്ചയാകുന്നീടുമെന്നുഞായം * വഞ്ചകനെങ്കിലുംമാതുല
നായൊരു കംസനെത്തന്നോടുചേർത്താനല്ലോ * കംസൻതാൻവീണോരു
നേരത്തുതന്നുടെ നെഞ്ചകംതഞ്ചിനസോദരന്മാർ * എണ്മരുമൊന്നിച്ചു
നിന്നുടൻചെന്നിട്ടു ചെമ്മെയണഞ്ഞുപിണങ്ങുന്നേരം * അമ്പിനേവേറിട്ടു
രോഹിണീനന്ദനൻ തമ്പന്നരാക്കിനാൻവമ്പുകൊണ്ടു * സംഗരംകൈ
വിട്ടുകണ്ണനുംരാമനും രംഗത്തിൽനിന്നങ്ങുപോന്നുപിന്നെ * മങ്ഗലപൂണു
ള്ളൊരച്ഛനുമമ്മയ്ക്കും മംഗലംനൽകുവാൻചെന്നുമുമ്പിൽ * എന്നുമിവ
ർക്കൊരുബന്ധമുണ്ടാകൊല്ല എന്നങ്ങുതന്നിലേനണ്ണിനന്നായ് * പാവന
മായൊരുപാണിതലംകൊണ്ടു പാരിച്ചബന്ധത്തെപ്പോക്കിനിന്നാൻ *

ബന്ധമഴിഞ്ഞുള്ളൊരച്ഛനമമ്മയു മെന്തിതെന്നിങ്ങനെചിന്തിച്ചുള്ളിൽ *
വിശ്വത്തിൻകാരണമായിവിളങ്ങുന്ന വിഷ്ണുവെന്നിങ്ങനെതോന്നിതപ്പോ
ൾ * എന്നതുകണ്ടൊരുകൊണ്ടൽനേർവൎണ്ണൻതാൻ തന്നുടെമായയെപ്പൂ
ണ്ടനേരം *എന്നുടെപൈതൽതാനെന്നങ്ങുനണ്ണീട്ടു പിന്നെപ്പിടിച്ചുടൻപൂ
ണ്ടുനിന്നാർ *ത്തുമൊഴികൊണ്ടവരുള്ളിലെവേദന കാർമുകിൽവൎണ്ണൻതാൻ
പോക്കിനിന്നാൻ *അഗ്ര്യനായ്നിന്നുള്ളൊരുഗ്രസേനമ്പിന്നെ വ്യഗ്രങ്ങൾ
തീൎത്തുതെളിഞ്ഞുടനെ * ആദരവോടഭിഷേകത്തെച്ചെയ്തിട്ടു യാദവപാല
കനാക്കിനാൻതാൻ * വാട്ടമകന്നൊരുകംസൻതാൻനാട്ടിൽനി ന്നാട്ടി
ക്കളഞ്ഞുള്ളോരെല്ലാരെയും * തേടിവിളിപ്പിച്ചുതന്നുടെതന്നുടെ കേടററമ
ന്ദിരംതന്നിലാക്കി * വേണുന്നതെല്ലാമെനൽകിനിന്നിടിനാൻ വേദന
വേർപെട്ടുപോകുംവൎണ്ണം * ഗോകുലനാഥനായ്നിന്നൊരുനന്ദനോ ടാ
കലമില്ലാതെചൊന്നാൻപിന്നെ * നമ്മുടെദേശത്തുപോവതിനായിട്ടു ചെ
മ്മേമുതിരേണംതാതനിപ്പോൾ * യാദവന്മാൎക്കെല്ലാംമോദത്തെനൽകിനി
ന്നാദരവോട്ടുതഴപ്പിച്ചുള്ളിൽ * അമ്മയെക്കാണ്മാനായ്ഞാനുംവരുന്നിതു
ണ്ടുൺമയിച്ചൊന്നതുതേറിനാലും * അച്ഛനുമമ്മയ്ക്കുംമററിവനുണ്ട
ല്ലോ ഇച്ഛയെനൽകുവാനെന്നുനണ്ണി * ദീൎഘമായുള്ളൊരുകാലമിങ്ങെ
ങ്ങാനും പാൎക്കമിവനെന്നതോൎക്കല്ലാതെ * അച്ഛനായുള്ളതുനീയൊഴിച്ചാ
രുമില്ലച്യുതൻതന്നാണചൊല്ലാമിപ്പോൾ * പെററുവളൎത്തൊരുതായാ
യിനിന്നതും മററുമെനിക്കുമററാരുമല്ലേ * ആററിലുംതീയിലുംവീഴാതെക
ണ്ടെന്നെ പോററിവളൎത്തതുംനിങ്ങളല്ലോ * ഇങ്ങനെയുള്ളഞാനെന്നെമ
റക്കിലും നിങ്ങളെയെന്നുംമറക്കയില്ലേ * നന്ദനോടിങ്ങനെചൊന്നുടൻ
തന്നുടെ ചങ്ങാതിമാരോടുംചൊന്നാൻപിന്നെ * അച്ഛനുചങ്ങാതമായ്ക്കൂട്ടു
നിങ്ങളു മിച്ഛയിൽപോകേണമമ്പാടിയിൽ * പാരാതെപോയങ്ങുവ
ന്നിട്ടുനുണ്ടുഞാൻ നാരായണന്തന്റെപാദത്താണ * നിങ്ങളുമായുള്ളലീല
കൾചിന്തിച്ചാ ലെങ്ങനെഞാനിങ്ങുനിന്നുകൊൾവു * കാളിന്ദിതീരത്തെ
ക്കാനനംതന്നിലെ കായ്കളെത്തിന്നല്ലോഞാൻവളൎന്നു * എന്നുമതിനുള്ളോ
രിച്ഛപുലമ്പിയു ണ്ടെന്നുള്ളിലെന്നതുതേറിനാലും * ഇങ്ങനെചൊന്നുതൻ
ചങ്ങാതിമാരുള്ളിൽ പൊങ്ങിനവേദനപോക്കിപ്പിന്നെ * നന്മകലൎന്നുള്ളര
ത്നവുംചേലയും നന്ദനുമെല്ലാൎക്കുംനൽകിനന്നായ് * നൽചേലനാലുമങ്ങ
മ്മതൻകയ്യില ങ്ങിട്ടേപ്പാഴേനൽകണമെന്നുചൊന്നാൻ * എന്നമ്മതന്നോടു
ചൊല്ലണംപിന്നെനീ യെന്നെമറക്കൊല്ലയെന്നിങ്ങനെ * പാൽവെണ്ണയു
ണ്ണാഞ്ഞുവേദനയുണ്ടുള്ളിൽപാരമെനിക്കെന്നുചൊൽകപിന്നെ വെണ്ണയു
മ്പാലുമങ്ങാരേലുംപോരുന്നോരുണ്ടാകിൽമെല്ലെവരുത്തേണമെ*വാഴപ്പഴ
ങ്ങളുംവൎണ്ണംതിരണ്ടവ കേഴവനല്ലായ്കിലെന്നുചൊൽനീ * ചിററാടയു
ണ്ടുഞാൻപെട്ടകംതന്നുള്ളിൽ മററാരുംകാണാതെവച്ചുപോന്നേൻ * ഊ
നപ്പെട്ടില്ലല്ലീയെന്നങ്ങുചിന്തിച്ചു ദീനമാകുന്നിതെൻമാനസത്തിൽ* മഞ്ഞ
ൾപിഴിഞ്ഞുള്ളക്കുറകളൊന്നുമേ മങ്ങാതെമാനിച്ചുകൊള്ളേണംനീ * വെ
ററിലതിന്നുചൊരുക്കിനനേരത്തുതെറെറന്നുപൂട്ടുവാനായുനിഞ്ഞേൻ*ക്രേലി
യായന്നതിന്നമ്മതാൻനല്കിയ ചേലയുംമാലുററുപോകൊല്ലാതെ* പിള്ള
രെന്നുള്ളിഞാനെന്നങ്ങുചൊല്ലീട്ടു പീലികൊണ്ടമ്മയടിച്ചനേരം * കേണു

കൊണ്ടന്നുവഴക്കായിപ്പോയിഞാ ന്നുണിന്നുവാരാതെനിന്നനേരം * ദണ്ഡ
മാളുന്നതിന്നന്നുനീനൽകിനകണ്ടിക്കൻചേലമറക്കൊല്ലതെ * പൊങ്ങിനോ
രോച്ച്പുലമ്പിനിന്നീടുന്ന കിങ്ങിണിയെങ്ങാനുംവീഴൊല്ലാതെ * പാവക
ളൊന്നുമേപാഴായിപ്പോകാതെ പാലിച്ചുകൊള്ളേണംപാരാതെനി * വേ
ണുററുനിന്നുള്ളോരോണവില്ലൊന്നുമേ ഞാണററുപോവല്ലാഞാൻവരു
മ്പോൾ * താതനായ്നിന്നുള്ളനന്ദനോടിങ്ങനെ മാധവൻനിന്നുപറ
ഞ്ഞനേരം * കണ്ണൻതാനിന്നങ്ങുപോരുന്നോനല്ലെന്നു നിർണ്ണയിച്ചീടുന്ന
നന്ദനപ്പോൾ * മാനസംതന്നിൽനിറച്ചുവെച്ചമ്പനോ ടാനായപ്പൈത
ലാംകണ്ണന്തന്നെ * തെററെന്നുപോയാൻതന്നുററുള്ളദേശത്തു മററു
ള്ളഗോപന്മാരോട്ടുംകൂടി * ആനകദുന്ദുഭിതാനുമൊളിച്ചുപ ണ്ടാനായ
ച്ചേരിക്കകൊണ്ടുപോയി * ആനായച്ചേരിയ്ക്കുപോകുമ്പോളിങ്ങനെ ഞാ
യമുണ്ടെല്ലാക്കുമെന്നുതോന്നും * ആനകദുന്ദുഭികൊണ്ടങ്ങുപോയത ന്നാ
രുമൊരുത്തരറിഞ്ഞതില്ലെ * നന്ദൻതന്നുള്ളിൽമറച്ചൊരുകണ്ണനെ നി
ന്നൊരുലോകരറിഞ്ഞുകൊണ്ടാർ * വായ്പെഴുംമെയ്യിലെഴുന്നൊരുരോമവും
ബാഷ്പവുംമേന്മേലേചെല്ലുകയാൽ * വഞ്ചനമെന്നതുപിന്നെയുംപോക്കു
മ്പോൾ ചഞ്ച മാത്സ്യരുമെന്നുഞായം * നെഞ്ചകംതന്നിലുള്ളഞ്ജനവർണ്ണ
നെ ചെഞ്ചെമ്മേലോകരറിഞ്ഞാരല്ലോ * നന്ദനുംതന്നുടെവല്ലവന്മാ
രുമായ് മന്ദിരംതന്നിലേചെന്നുപിന്നെ * കണ്ണനേനന്ദിനോരുള്ളവുമാ
യിട്ടു പുണ്യമിയന്നുതെളിഞ്ഞുനിന്നാർ * * * *

---

## രാമോദ്വാഹം

കഞ്ജനായുള്ളൊരുകാർമുകിൽപോകയാ ലഞ്ജനവർണ്ണനാംതിങ്കള
പ്പോൾ * വെണ്മകലർന്നുള്ളയാദവവംശമാ മംബരംതന്നിൽവിളങ്ങിനി
ന്നാൻ * ആനകദുന്ദുഭിബാലകന്മാരുടെ പൂണുനൂൽപൂണുന്നമംഗലത്തെ
* നേരററുനിന്നുള്ളദാനങ്ങൾചെയ്തിട്ടു പൂരിച്ചുപാരംതെളിഞ്ഞുനിന്നാർ
* പൂണുനൂൽപൂണ്ടുള്ളഗോവിന്ദരാമന്മാർ പൂതന്മാരായിപ്പുറപ്പെട്ടുടൻ
* വിഖ്യാതനായൊരുവിപ്രൻതൻചാരത്തു വിദ്യകൾകോലുവാൻചെന്നു
പിന്നെ * ശ്രാന്തികളഞ്ഞോരോവിദ്യകളെല്ലാമെ താന്തരായ്നിന്നുപഠി
ച്ചുപിന്നെ * ദക്ഷിണവേണുന്നതെന്തെന്നുചോദിച്ചാ രക്ഷണഞ്ചൊല്ലി
നാനന്തണനും * നിർമ്മലനായൊരുബാലകനുണ്ടിനി ക്കംബുധിത
ന്നിൽമരിച്ചുപോയി * മാനസംതന്നിലപ്പൈതലെച്ചിന്തിച്ചു വേദന
യാകുന്നുപിന്നെപ്പിന്നെ * ആകുന്നതാകിലിപ്പൈതലെന്നിങ്ങളി ങ്ങാരാ
ഞ്ഞുകൊണ്ടന്നുനൽകവേണം * ഇങ്ങനെകേട്ടൊരുകേശവരാമന്മാ രങ്ങ
നെയാമെന്നുചൊന്നുടനെ * വാരിധിതന്നുടെതീരത്തുചെന്നിട്ടു ബാല
നെത്തായെന്നുചൊന്നനേരം * വാരിധിതാൻചെന്നുപാരാതെചൊല്ലി
നാൻ ബാലനെക്കൊന്നതുഞാനല്ലയ്യോ * ശംഖായിനിന്നുള്ളദാനവവീ
രനു ണ്ടെങ്കൽകളിച്ചവൻകൊണ്ടുപോയാൻ * വാരിധിതാനതുചൊന്നതു
കേട്ടവർ വാരിയിൽനേരേയിറങ്ങിപ്പിന്നെ * ദാരുണനായൊരുദാന

വന്തന്നെയും പാരാതെകൊന്നങ്ങുവീഴ്ത്തിപ്പിന്നെ * ദാനവൻമേനിയായു
ള്ളോരുശംഖിനെ മാനിച്ചുകൊണ്ടിങ്ങുപോന്നുപിന്നെ * എന്തിനിനില്ല
തെന്നന്തരാ ചിന്തിച്ചി ട്ടന്തകമന്ദിരംതന്നിൽചെന്നാർ * കിങ്കരരെല്ലാരും
കേൾപ്പതിനായിട്ടു ശംഖു വിളിച്ചാനക്കാർവർണ്ണൻതാൻ * കന്മഷവൈരി
യായുള്ളോരുകണ്ണന്റെ കംബുതൻനാദത്തെക്കേട്ടനേരം * ദീനതകോ
ലിനയാതനപൂണ്ടവർ വേദനകൈവിട്ടുനിന്നാരപ്പോൾ * ശൂലത്തിന്മീ
തേകിടന്നുള്ളോരെല്ലാരും മാലസ്യംനീക്കിയെഴുന്നാരപ്പോൾ * കീഴ്ത്തല
യാമ്മാറുതൂങ്ങിനാരെല്ലാരും മാത്തിയെത്തീർത്തുതെളിഞ്ഞുനിന്നാർ * ചെങ്ക
നൽരന്നില്ക്കിടന്നുള്ളോരെല്ലാർക്കും ചെങ്കനൽ നല്ലൊരുനീരായ്വന്നു * കള്ളി
പ്പാൽകൊണ്ടുപന്നുകണ്ണിലൊഴുക്കുമ്പോൾ കർപ്പൂരമെന്നതുതോന്നിച്ചെ
ദമ്മേ * ഡുണ്ഡുഭമാരൊന്നേമേനിയിൽചുററീനി ഗന്ധത്താൽചെന്നുക
ടിക്കുന്നേരം * കണ്ണൻമെയ്തട്ടിനകാററിനേല്ക്കയാൽ തിണ്ണംപറന്നി
തേല്ലാററും * ദൂതന്മാർമേനിയിൽചെന്നുകടിച്ചുള്ളോ രട്ടകളുംപിന്നെയ
വ്വണ്ണമേ * മുൾത്തടിതന്നിൽകിടന്നുള്ളോരെല്ലാർക്കും മെത്തയെന്നിങ്ങ
നെതോന്നിക്കൂടി * പാമ്പുകൾമെയ്യിൽപിണഞ്ഞുകരഞ്ഞോരോ പാങ്ക
ഴിതന്നിൽകിടന്നോർക്കെല്ലാം * കച്ചണിക്കൊങ്കയുംപൂണ്ടുകിടക്കുന്ന മല്ലിക
മെന്നതുതോന്നിക്കൂടി * ഘോരങ്ങളായ്നിന്നയാതന പൂണ്ടൊരു നാരക
ദേശങ്ങളോരോന്നേ താൻ * നന്ദകുമാരകൻ ചെന്നൊരുനേരത്തു നന്ദന
മായ്വന്നിതെന്നേവേണ്ടു * എന്നതുകണ്ടൊരുകിങ്കരരെല്ലാരും അന്തകൻത
ന്നോടുചെന്നുചൊന്നാർ * പണ്ടൊന്നുംകാണാതവേലകളിന്നിപ്പോ ള
ണ്ടായിക്കാണുന്നിതങ്ങൾക്കെല്ലാം * ബന്ധന്മാരായോരെബന്ധിപ്പിപ്പാ
നല്ലോ ചണ്ഡന്മാരായുള്ളതങ്ങളുള്ളു * ഇന്നിതിന്നേതുമൊന്നാവതുമി
ല്ലെന്നാലെന്നതിൻകാരണംചൊല്ലവേണം * പാപികളായോരെപ്പാരാ
തെകൊണ്ടുചെന്നുപാരിച്ചുകോലെടുത്തങ്ങളെല്ലാം * കോപിച്ചുതാഡി
ക്കുന്നേരത്തുമേദത്താൽ കോൾമയിർക്കൊള്ളുന്നുമെയ്യിലെല്ലാം * ചെമ്പു
കിടാരങ്ങൾതന്നിലിട്ടത്തട്ടു വമ്പുററതീതട്ടിനാന്നോരെല്ലാം * സ്വ
സ്ഥരായ്നിന്നിപ്പോളുത്തലുംകൈവിട്ടു നിദ്രയെപ്പൂണുന്നോർവേണ്ടുവോ
ളം * വാൾകൊണ്ടുതങ്ങളറുത്തുനുറുക്കുമ്പോൾ വാകൊണ്ടുപാടുന്നോർ
പേടിയാതെ * കാൽപിടിച്ചോരോരോപാറമേൽതല്ലുമ്പോൾ കാണി
പോലില്ലേലുംദീനമുള്ളിൽ * ഈരുന്നവാൾകൊണ്ടുമെയ്യിലങ്ങീരുമ്പോ
ളീയെന്നുചൊല്ലുന്നോരില്ലയാരും * അഞ്ചാതെകണ്ണിലത്തിരിതറയ്ക്കു
മ്പോൾ പുഞ്ചിരിചെഞ്ഞുമ്മേകാണാകുന്നു * ദുർഗ്ഗന്ധംപൂണ്ടുള്ളദേശങ്ങ
ളെല്ലാമേ സൽഗന്ധമായിട്ടുവന്നുകൂടി * ക്രൂരതട്ടായുള്ളമന്ദിരമോരോന്നേ
പാരംവിളങ്ങുന്നുപിന്നെപ്പിന്നെ * പേടയാകുന്നിതേങ്ങൾക്കുമുള്ള
ത്തിൽ ഓടുവാനായിട്ടേകാലെഴുന്നു * ആകുന്നതില്ലനിൻചാരത്തുപോരുവാ
ൻ ചാകുന്നതുണ്ടെന്നേതോന്നുന്നിപ്പോൾ * ദൂതന്മാരിങ്ങനെചൊന്നൊരു
നേരത്തു നാഥനായുള്ളവൻനോക്കുന്നേരം * കാർവർണ്ണൻതന്നെയുംരാമനെ
ത്തന്നെയും കാണായിദൂരവേവന്നതപ്പോൾ * കണ്ടൊരുനേരത്തുദണ്ഡി
താഞ്ചെഞ്ചെമ്മേ മണ്ടിച്ചെന്നമ്പോടുകാല്ക്കൽവീണാൻ * കാരണമെ
ന്തിങ്ങുപോരുവാൻനിങ്ങളി ന്നെന്നവൻചോദിച്ചനേരംചൊന്നാൻ *

൯

ആചാൎയ്യൻതന്നുടെസൂനുവെക്കാണാനാ യാരാഞ്ഞുപോന്നിങ്ങുവന്നതെ
ങ്ങടം * പോരായ്മയേതുമൊന്നോരാതെനീയിപ്പോൾ പാരാതെനൽകേ
ണമെന്നിങ്ങനെ * കാരണനായൊരുകാൎവ്വൎണ്ണൻചൊന്നപ്പോൾ കാലനും
ചൊല്ലിനാനെല്ലാവേതാൻ * എന്നുടെലോകത്തുവന്നുള്ളോരാരുമേ പി
ന്നെ മടങ്ങുമാറില്ലപണ്ടേ * ഇന്നതുവേണമെന്നങ്ങുന്നുചൊല്ലിയാൽ ചൊ
ന്നതുഞങ്ങളോകേട്ടുകൊള്ളാം * മററാരുമല്ലപണ്ടിങ്ങനെചൊന്നതു മു
ററുംനിൻചില്ലികൾരണ്ടുമത്രെ * ഇങ്ങനെചൊന്നടൻബാലകന്തന്നെ
യു മങ്ങനെകൊണ്ടന്നുനൽകിനാൻതാൻ * അന്തകൻനൽകിയബാല
കൻതന്നെയു മഞ്ചാതെവാങ്ങിനനന്ദജന്മാർ * ദക്ഷിണനായൊരുദേശി
കന്തന്നുടെ ദക്ഷിണയായിട്ടുനൽകിനന്നായ് * ദേശികൻനൽകിയോരാ
ശിയുംപൂണ്ടുതൻ ദേശത്തിലാമ്മാറുചെന്നുപിന്നെ * അച്ഛനുമമ്മയ്ക്കും
മററുള്ളലോകൎക്കു മാനന്ദംനൽകിനാരായവണ്ണം * വല്ലവിമാരുടെയല്ല
ലായ്നിന്നുള്ളോ രല്ലിന്നുനല്ലൊരുതിങ്കളായി * നിന്നുവിളങ്ങിനനീരജ
ലോചന നന്നുതെളിഞ്ഞുമതിന്നൊരുനാൾ * സ്നിഗ്ദ്ധനായ്നിന്നുള്ളോ
രുദ്ധവർതന്നോടു ബദ്ധവിനോദനായ്നിന്നുചൊന്നാൻ * ഇപ്പോഴേ
പോകേണമമ്പാടിതന്നിൽനി മൽപ്രിയംമാഴ്കാതെസാധിപ്പാനായ് *
ഖേദിച്ചുനിന്നൊരുതാതനെത്തന്നെയും മാതാവെത്തന്നെയുംകാണവേ
ണം * നാമങ്ങുചെല്ലാഞ്ഞുദീനമാരായുള്ള കാമിനിമാരെയുംകാൺക
പിന്നെ * നമ്മെപ്പിരിഞ്ഞുള്ളവേദനപോക്കണം നന്മൊഴികൊണ്ടു
നീയെന്നിങ്ങനെ * സുന്ദരിമാരോടുചൊല്ലുവാനായുള്ള സന്ദേശന്ത
ന്നെയുംചൊന്നുപിന്നെ * പോകെങ്കിൽനീയെന്നയച്ചവന്തന്നെയും
മാഴ്കാതെമന്ദിരംതന്നിൽപുക്കാൻ * ഉത്തമനായുള്ളോരുദ്ധവരന്നേരം ഭ
ക്തിയേപ്പൂണ്ടുപുറപ്പെട്ടുടൻ * നന്ദന്റെമന്ദിരംതന്നിലകംപുക്കു മന്ദമാ
ക്കീടിനാൻമാൎഗ്ഗഖേദം * ഉദ്ധവരായൊരുവാൎത്തിങ്കൾവന്നുനിന്നുത്സവ
മായല്ലോഗോകുലത്തിൽ * താപത്തെത്തൂകുന്നഞാനിതിൽക്കൂടിനിന്നാപ
ത്തായ്മേവേണ്ടയെന്നപോലെ * വാരുററുനിന്നൊരുവാരിജവല്ലഭൻ
വാരിധിതന്നിൽമറഞ്ഞാനപ്പോൾ * ഉദ്ധവർവന്നതുകണ്ടൊരുനേരത്തു
വൎദ്ധിതമോദനാംനന്ദനപ്പോൾ * ഓടിയണഞ്ഞവൻകേടററപൂമേനി
ഗാഢമായ്പൂണ്ടങ്ങുനിന്നനേരം * നൈശമായുള്ളൊരുഭോജനംതന്നെ
യും നൽകിനിന്നെല്ലാരുംകൂടിപ്പിന്നെ * കണ്ണനെക്കൊണ്ടുപറഞ്ഞുതുടങ്ങി
നാർ തിണ്ണമെഴുന്നൊരുഭക്തിപൂണ്ടു * ഭക്തിയെപ്പൂണ്ടതുകണ്ടൊരു
നേരത്തു നിദ്രതാൻമണ്ടിനാൾദൂരംദൂരം * തന്നുടെകാമുകനന്യയെപ്പൂ
ണ്ടപ്പോൾ ഖിന്നമാരാമല്ലൊമാനിനിമാർ * കാലംപുലൎന്നുതുടങ്ങുന്നനേ
രത്തു കാമിനിമാരെല്ലാംചെന്നുപിന്നെ * കേശവൻതന്നുടെചൊല്ലാലെ
വന്നതേ കേവലമിന്നിവനെന്നുനണ്ണി * ഉദ്ധവരോടുപറഞ്ഞുതുടങ്ങി
നാർ ബദ്ധവിഷാദമാരായിപ്പിന്നെ * അച്ഛനുമമ്മയ്ക്കുമിച്ഛയെനൽകു
വാ നച്യുതഞ്ചൊല്ലാലെവന്നനിന്നെ * കണ്ടറിഞ്ഞെങ്ങളുംവന്നുതാനി
ങ്ങനെ കൊണ്ടൽനേൎവ്വൎണ്ണൻതൻവാൎത്തകേൾപ്പാൻ * എങ്ങളെവഞ്ചി
ച്ചുപോയൊരുകണ്ണന്താ നിങ്ങേടംചിന്തിപ്പതുണ്ടോചൊൽനീ * വല്ലവി
മാരെന്നുചൊല്ലുന്നനേരത്ത ങ്ങുള്ളിൽവെരുപ്പുതുടങ്ങിലില്ലീ * സപ്ലോ

കംതന്നിലെന്നല്ലാരെവെല്ലുന്ന മല്ലവിലോചനമാരുമായി * രാപ്പകൽ നിന്നുകളിച്ചുപുളച്ചങ്ങു വാഴ്വോടുമേവുന്നകാലമിപ്പോൾ * കാനനംതന്നിൽകിടന്നുള്ളോരെങ്ങളെ ക്കാർവ്വർണ്ണനെങ്ങനെ ചിന്തിപ്പുചൊൽ * തേന്മാവുതന്നിലെത്തേനുണ്ണുംകോകിലം കാഞ്ഞിരക്കായ്കളെത്തിണ്ടുമോതാൻ * അങ്ങനെപോകാതെന്നിങ്ങനെതങ്ങളി ലംഗനമാരെല്ലാം ചൊല്ലുന്നേരം * ദൂരത്തുനിന്നൊരുകാർവ്വണ്ടുകാണായി ചാരത്തുവന്നതുപാടിപ്പാടി * പങ്കജംതന്നെന്നുശങ്കയെപ്പൂണ്ടിട്ടു ചെങ്കഴൽച്ചാരത്തുചെന്നനേരം * നേരത്തെവന്നുണ്ടുഞാനെന്നുചെല്ലീട്ടു ദൂരത്തുപോയോരക്കണ്ണന്നുടെ * ചൊല്പെറരുനിന്നൊരുദൂതനെന്നിങ്ങനെ കല്പിച്ചുനിന്നുപറഞ്ഞാരപ്പോൾ * പൂക്കളിലുള്ളൊരുതേനുണ്ടുകൂടിനാൽ പൂക്കളെനോക്കാതെപോരുന്നനീ * കൈതവംപൂണ്ടൊരുകാർവ്വർണ്ണന്തന്നുടെ ദൂതനായ്നിന്നതുചേരുവോന്നെ * പാദംപുവന്നിങ്ങനെതീണ്ടുവാൻനീയെങ്ങൾ പാദംനുറുങ്ങപറഞ്ഞുവേണം * മാധവന്തന്നുടെമാറിൽവിളങ്ങുന്ന മാലയിൽനിന്നല്ലീവന്നതിപ്പോൾ *ഇന്നവൻപൂണുന്നനന്മൊഴിമാരുടെ നൻമുലക്കുങ്കമമുണ്ടുതന്നിൽ * നിന്മുഖംതന്നിലുമുണ്ടെന്നുനിർണ്ണയ മെന്നിട്ടുതീണ്ടൊല്ലയെന്നുചൊല്ലി * പൊയ്കയിൽചെന്നുകളിച്ചിങ്ങുപോരുകിൽ വൈകാതെഞങ്ങളെത്തീണ്ടിനാലും * പിന്നെയുംവന്നുനീഞങ്ങളെത്തീണ്ടുകിൽ വല്ലായ്മകിഞ്ചിൽനിനക്കുണ്ടാമേ * വേണ്ടാഞ്ഞുഞാൻവെടിഞ്ഞീടിനമാതരെത്തീണ്ടിനാനല്ലോനീചെന്നുമെന്മേ * എന്നുടെപാർത്തുപോരൊല്ലുനിയെന്നു നിന്നോടുകോപിക്കുംകാർവ്വർണ്ണന്താൻ * തന്നുടെപിന്നാലെപായുന്നഞങ്ങളെ ഖിന്നമാരാക്കിപ്പോയവനെങ്ങാനും * തന്നുള്ളിൽചേരുന്നമാനിനിമാരുമായൊന്നൊത്തുനിന്നുകളിച്ചാലുംതാൻ * സങ്കല്പംകൊണ്ടെങ്ങൾപൂണുന്നതെങ്ങനെ പങ്കജലോചനനിന്നൊഴിപ്പൂ * അല്ലലിൽവീണുള്ളവല്ലവിമാരെല്ലാ മല്ലലായിങ്ങനെചൊല്ലിപ്പിന്നെ * കണ്ണീർചൊരിഞ്ഞുകരഞ്ഞുതുടങ്ങിനാർ കണ്ണായെന്നിങ്ങനെചൊല്ലിച്ചൊല്ലി * എന്നതുകണ്ടുള്ളോരുദ്ധവരന്നേരം നന്ദതനൂജന്റെസന്ദേശത്തെ * ഒന്നൊന്നേചൊല്ലിനിന്നല്ലലേപ്പോക്കിനാ മന്ത്രങ്ങൾചൊല്ലിവിഷത്തെപ്പോലെ * നന്ദന്റെസന്തോഷത്തെച്ചെയ്യതിനായിട്ടു നാലഞ്ചുമാസമിരുന്നുപിന്നെ * കണ്ണന്നുനൽകിനകാഴ്ചയുംവാങ്ങിത്താൻ തിണ്ണംനടന്നിങ്ങുപോന്നുവന്നാൻ* അച്ഛനുമമ്മയുംനൽകിനകാഴ്ചയു മച്യുതനായ്ക്കൊടുത്തുപിന്നെ * നല്ചേലുംകണ്ണിമാർചൊല്ലിനവാർത്തയു മച്യുതൻകണ്ണത്തിലാക്കിനാൻതാൻ * സേവകന്മാരുടെവേദനപോക്കുന്ന ദേവകീനന്ദനനന്നൊരുനാൾ * സൈരന്ധ്രിതന്നുള്ളിൽമാരമാൽപൂണ്ടുള്ള വൈരസ്യംപോക്കേണമെന്നുനണ്ണി * ഉത്തമനായുള്ളോരുദ്ധവർതാനുമായ് മുഗ്ദ്ധവിലോചനാമന്ദിരത്തിൽ * ചെന്നുതുടങ്ങിനാൻചെന്താരിൽമാതുതാൻ ചൊവ്വോടെകാമിച്ചകാന്തിയുള്ളോൻ * കാമിച്ചുനിന്നൊരുകാമിനിതാനപ്പോൾ കാർവ്വർണ്ണൻചെന്നതുകണ്ടനേരം * സന്തോഷംകൊണ്ടുതന്മെയ്മറന്നീടിനാൾ ചിന്തിച്ചതേത്തുമ്പോളെന്നുഞായം * മാനിനിതന്നുടെസൂനൃതവാക്കിനാൽ മാനിതനായൊരുമാധവന്താൻ * ദന്തംകൊണ്ടുള്ളൊരുകട്ടിൽകരേറിനാൻ ചന്തത്തിലാമ്മാറുചെന്നുപിന്നെ * വാരുററുനിന്നൊരു

മാരന്റെചൊല്ലാലെ ചാരത്തുചെന്നുടൻമെല്ലെമെല്ലെ * ഔചിത്യമാ
ണ്ടുള്ളലീലകൾകൊണ്ടുതൻ വൈചിത്ര്യംകാട്ടിനകാമിനിതാൻ * ആന
ന്ദമൂർത്തിയായ്നിന്നൊരുകണ്ണനെ മാനിച്ചുപുൽകിനാളായവണ്ണം * ഉള്ളി
ലെഴുന്നനിന്നാശയായുള്ളൊരു വല്ലിയെക്കായ്പ്പിച്ചാൾവാഴ്വോടപ്പോൾ *
കാമിനിതന്നുടെമാരമാൽ പോക്കീട്ടു കാർവർണ്ണന്താനിങ്ങുപോരുംപിന്നെ *
ചൊല്ലേറ്റുണ്ടുനിന്നുള്ളോരക്രൂരമന്ദിരം പുക്കവാരുന്നുണ്ടുമുണ്ടുപിന്നെ *
പാർത്ഥന്മാർക്കുള്ളോരുവാർത്തയെക്കേൾപ്പാനായ് യാത്രയാക്കീടിനാനന്നവ
നെ * വേഗത്തിൽപോയങ്ങുഗാന്ദിനീനന്ദനൻ നാഗപുരന്തന്നിൽച്ചെന്നു
പിന്നെ * കാണേണ്ടുന്നോരെയുംകണ്ടുടനെല്ലവെ താനേപോയങ്ങനെ
നിന്നനേരം * പാണ്ഡവമാതാവായുള്ളോരുകുന്തിതാൻ കേണവൻ
ചാരത്തുചെന്നുചൊന്നാൾ * സിംഹങ്ങൾതന്നുടെചാരത്തുപോരുന്നോരേ
ണങ്ങൾപോലെയെൻപൈതങ്ങളോ * ശാപ്പകരുനിന്നങ്ങുഴലുന്നതോർക്കു
മ്പോൾ ബാഷ്പമുണ്ടായ്വരുമേവർക്കുമേ * വള്ളികൾകൊണ്ടുപിടിച്ചങ്ങു
ബന്ധിച്ചു തള്ളിവിട്ടീടിനാർഗംഗതന്നിൽ * ഘോരമായുള്ളവിഷത്തെ
യുംനൽകിനാർ പോരുതുടങ്ങിനസോദരന്മാർ * എങ്ങനെനിന്നുപല
ന്നങ്ങുകൊൾവുഞാൻ നിങ്ങനെപോലുള്ളലോകർമുമ്പിൽ * കുന്തിതാനി
ങ്ങനെചൊന്നുള്ളവാർത്തകളൊന്നൊന്നേതന്നുള്ളിലാക്കിപ്പിന്നെ * വൈ
കാതെപോന്നങ്ങുവന്നവനെല്ലാമെ വൈകുണ്ഠന്തന്നോടുചൊന്നാൻപിന്നെ
* കംസന്റെകാലംകഴിഞ്ഞൊരുനേരത്തു വൈധവ്യംവന്നുള്ളബാലിക
മാർ * താതനായുള്ളോരുമാഗധന്തന്നോടു കാതരമാരായിച്ചെന്നുചൊ
ന്നാർ * മാനിയായുള്ളൊരുമാഗധൻതാനപ്പോൾ ദീനനായ്നിന്നവരു
ങ്ങനേരം * യാദവന്മാരുടെദേശമാംപാകവാ നാദരവോടുമതിൻ
പിന്നെ * വാട്ടമില്ലാതൊരുവൻപടകൊണ്ടവൻ കോട്ടയെച്ചെന്നുചുഴ
ന്നാഞ്ഞെമ്മേ * വീരന്മാരായുള്ളയാദവന്മാരെല്ലാം പാരാതെചെന്നു
കയർത്താരപ്പോൾ * വീരനായുള്ളൊരുമാഗധഞ്ചൊല്ലിനാൻ വീരന്മാ
രെല്ലാരുംകേൾക്കവേതാൻ * കംസനെക്കൊന്നൊരുഗോപാലന്തന്നെ
ഞാൻ കംസനുപങ്ങാതമാക്കുവാനായ് * വന്നുവെന്നുള്ളതുനണ്ണിയാ
ച്ചാലുമെൻ കൺമുന്നിലെങ്ങാനുംകാൺകിലിപ്പോൾ * ആഗതനായൊ
രുമാധവൻചൊല്ലിനാ ന്മാഗധൻതൻമുഖംനോക്കിപ്പിന്നെ * കംസനെ
ക്കൊന്നതുഞാനിതാകണ്ടാലും സംശയമില്ലേതുംചൊല്ലാംചെമ്മേ *
ചങ്ങാതംപൂവാനോചാച്ചുപൂണ്ടീടുന്ന നിങ്ങളോപിന്നെയുംചെച്ചുയുള്ളു *
എന്നതുകേട്ടൊരുമാഗധനന്നപ്പോൾ നിന്നൊരുനന്ദജന്മേനിതന്നിൽ
* ശസ്ത്രങ്ങൾകൊണ്ടുപൊഴിച്ചുതുടങ്ങിനാ നസ്ത്രങ്ങൾകൊണ്ടുമങ്ങവ്വണ്ണ
മേ * രോഹണനന്ദനനന്നതുകണ്ടപ്പോൾ രോഷത്തെപ്പൂണ്ടുതുനിഞ്ഞു
പിന്നെ * മുന്നിൽവരുന്നൊരുവമ്പടയെല്ലാമെ വെന്നുടൻ വീഴ്ത്തിനാൻ
കോപത്താലെ * ആർത്തുനിന്നീടുന്നമാഗധന്തന്നുടെ തേർത്തടംതന്നെയും
വീഴ്ത്തിപ്പിന്നെ * മാഗധന്തന്നെയുംബന്ധിച്ചുവേഗത്തിൽ മാധവൻതൻ
മുന്നിൽചെന്നനേരം * കൊല്ലായ്കെന്നുമാധവൻതന്നുടെ ചൊല്ലാ
ലെമെല്ലെന്നയച്ചുപിന്നെ * അക്ഷതനായൊരുകണ്ണനുംതാനുമാ യക്ഷ
ണംമന്ദിരംതന്നിൽപുക്കാൻ * വേഗവാനായുള്ളമാഗധൻപിന്നെയു മ

ഗതനായ്പതിനേഴുവട്ടം * ക്രുദ്ധനായ്നിന്നങ്ങുയുദ്ധങ്ങൾചെയ്കയും
ബദ്ധനായ്പോകയുമാചരിച്ചാൻ * അന്ത്യമായുള്ളൊരുയുദ്ധമന്നത്ത
പ്പോ ഉന്തകനൊത്തയവനന്താനും * നാരദൻതന്നുടെചൊല്ലാലെവന്നിട്ടു
കാർവ്വർണ്ണൻതന്നോടുപോർപൊരുവാൻ * അന്തമില്ലാതൊരുസേനയെ
ക്കൊണ്ടവ മന്ദിരംതന്നെച്ചൂഴന്നുനിന്നാൻ * ആഹവംവന്നതുകണ്ടൊരു
കാർവ്വർണ്ണൻ രോഹിണീനന്ദനനോടുചൊന്നാൻ * സങ്കടംവന്നതുകണ്ടോ
ളംവൻപട വൻകടൽപോലെപരന്നിതല്ലൊ * മാഗധന്താനുമിങ്ങാഗ
മിച്ചീടുമെ മാഴ്കാതെനിന്നൊരുസേനയുമായ് * ആപത്തുകൂടാതെയാ
ദവന്മാരെനാം പാലിച്ചുകൊള്ളുന്നതെങ്ങനെചൊൽ * തങ്ങളിലിങ്ങ
നെക്കൂടിനിരൂപിച്ചു മംഗലനാകിയകണ്ണനപ്പോൾ * സാഗരംതന്നോടു
ചെന്നങ്ങുയാചിച്ചാൻ ദ്വാദശയോജനഭൂമിതന്നെ * രാമനായുണ്ടവൻ
ചെയ്തതുചിന്തിച്ചു സാഗരംതാനപ്പോൾവേഗത്താലെ * ദ്വാരകയാകിന
നൽപുരിതന്നെയും പാരാതെനിർമ്മിച്ചുനൽകിനിന്നാൻ * ദ്വാരകതന്നെ
യുംമാനിച്ചുവാങ്ങിന വാരിജലോചനനെന്നനേരം * യോഗബലംകൊ
ണ്ടുയാദവന്മാരെയും വേഗത്തിലാമ്മാറുതന്നിലാക്കി * വന്നങ്ങുനിന്നൊ
രുവൈരിതൻമുന്നിലെ ചെന്നങ്ങുചാടിനാൻചൊവ്വിനോടെ * എന്നു
ടെകൈകൊണ്ടുകൊൽവതിന്നായൊരു പുണ്യമില്ലാതൊരുപാപനിവൻ *
എന്നുടെകൈകളിമ്മേനിയിൽക്കൊള്ളാതെ ഇന്നിവൻചാകേണമെന്നു
നണ്ണി * പാഞ്ഞുതുടങ്ങിനാൻപങ്കജലോചനൻ ചാഞ്ഞൊരുനൽവഴിത
ന്നിലൂടെ * പാഞ്ഞതുകണ്ടൊരുവൈരിയുംപിന്നാലെ പാഞ്ഞുതുടങ്ങി
നാൻപാരമപ്പോൾ * പായാതെപായാതെകാർമുകിൽവർണ്ണാനി പേ
ടിയായിപ്പോയിതങ്ങെന്തിങ്ങനെ * ചൊല്ലെറുന്നുള്ള വംശത്തിലല്ലോ
പ ണ്ടുള്ളന്നനായതുമോർത്തുകാൺനീ * കൊല്ലുന്നതല്ലെയിന്നിന്നെഞാനെ
ന്നുമേ നില്ലുനീനമ്മിൽപറഞ്ഞുപോവാൻ * വൈരിതാനിങ്ങനെചൊ
ന്നതുകേട്ടൊരു വൈകുണ്ഠൻപിന്നെയുമോടിയോടി * പാരിച്ചുനിന്നൊ
രുപർവ്വതംതന്നുടെ പാതാളംതന്നിൽമറഞ്ഞുകൊണ്ടാൻ * പിന്നാലെ
പാഞ്ഞൊരുവൈരിയുമന്നേരം തന്നിലെചെന്നങ്ങുനോക്കുന്നേരം * മാനി
യായുള്ളൊരുമാന്ധാതൃഭൂപന്റെ സൂനുവായുള്ളമുചുകുന്ദൻതാൻ * നിദ്രയും
പൂണ്ടുകിടന്നതുകണ്ടിട്ടു നീലക്കാർവ്വർണ്ണൻതാനെന്നുനണ്ണി * കോപിച്ചു
നിന്നവൻപാരിച്ചകാൽകൊണ്ടു മാറത്തുതിണ്ണം ചവിട്ടിനാൻതാൻ *
ഞെട്ടിനിന്നങ്ങവൻപെട്ടെന്നുണർന്നിട്ടു രുഷ്ടനായ്നിന്നങ്ങുനോക്കുന്നേരം
* കണ്ണിലെഴുന്നൊരുപാവകൻതന്നാലെ വെണ്ണീറായ്പോയാനപ്പാപന
പ്പോൾ * അൻപുപൊഴിഞ്ഞൊരുകാർമുകിൽവർണ്ണൻതാൻ മുമ്പിലുംചെ
ന്നങ്ങുനിന്നാനപ്പോൾ * കാരണമാനുഷനായൊരുകാർവ്വർണ്ണൻ താനി
തെന്നിങ്ങനെചിന്തിച്ചുള്ളിൽ * താർത്തേനെവെല്ലുന്നവാർത്തകൾകൊണ്ട
വൻ വാഴ്ത്തിനിന്നടിനാനാസ്ഥയോടെ * മോദത്തെപ്പൂണ്ടൊരുകാർവ്വ
ർണ്ണൻചൊല്ലാലെ മോഹത്തെപ്പോക്കിനാനന്നവൻതാൻ * ഉത്തരയാ
യൊരുദിക്കിനെനോക്കിനി ന്നത്തലുംതീർത്തുനടന്നാനെമ്മെ * വൈരിയെ
ക്കൊന്നൊരുകാർവ്വർണ്ണൻതാനപ്പോൾ വൈകാതെകണ്ടിങ്ങുപോന്നുപി
ന്നെ * മന്ദിരംചൂഴന്നവമ്പടതന്നെയും കൊന്നങ്ങുവീഴ്ത്തിനാൻകോപം

ത്തോടെ * ചത്തുകിടന്നുള്ളവൈരികൾകൊണ്ടന്നോ രത്ഥങ്ങളെല്ലാമെ
മെല്ലെമെല്ലെ * ദ്വാരകതന്നിലങ്ങാക്കുന്നനേരത്തു വൈരിയായുള്ളൊരുമാ
ഗധന്താൻ * സന്നദ്ധനായൊരുസേനയുമായിട്ടു പിന്നെയുംപോരിന്നുവ
ന്നണഞ്ഞുതാൻ * മാഗധന്തന്നുടെസാഹസംകണ്ടിട്ടു മാനിച്ചുനിന്നുള്ളമാധ
വന്മാർ * നാമല്ലിവനിന്നുമൃത്യുവാകേണ്ടതു ഭീമനെന്നിങ്ങനെയുള്ളിൽ
നണ്ണി * ഓടിത്തുടങ്ങിനാർകേടററകാൽകൊണ്ടു പേടിച്ചുനിന്നുള്ളോരോ
ട്ടംപോലെ * ഓടുന്നനേരത്തുമാഗധൻതാനുമ ങ്ങോടിത്തുടങ്ങിനാൻകൂടെ
പ്പിമ്പെ * മാഴ്കാതെപായുന്നമാധവന്മാരൊരു മാമലതന്മുകളേറിനി
ന്നാർ * മാഗധന്താനുമമ്മാമലചൂഴവും പാവകന്തന്നെപ്പരത്തിനി
ന്നാൻ * പാവകൻവന്നുചുഴന്നതുകണ്ടൊരു ദേവകിതന്നുടെനന്ദനന്മാർ
* വൈരികൾകാണാതെചാടിനിന്നന്നേരം ദ്വാരകതന്നിലണഞ്ഞായിക്കൊ
ണ്ടാർ * പർവ്വതംവെന്തങ്ങുകൂടിനനേരത്തു ഗർവ്വിതനായൊരുമാഗധ
ന്താൻ * വെന്തങ്ങുപോയാരിമ്മാധവന്മാരെന്നു ചിന്തിച്ചുനിന്നുചിരിച്ചു
തിണ്ണം * ഭേരികളോരോന്നേ പാരംമുഴക്കിച്ചു പാരാതെതന്നുടെകോട്ട
പുക്കാൻ * ലീലയായ്നിന്നുനൽപാരിടമേഴിനും പാലകന്മാരായമാധ
വന്മാർ * വാരുററുനിന്നുള്ളയൌവനംപൂണ്ടുടൻ ദ്വാരകതന്നിലിരിക്കുംകാ
ലം * രൈവതനായുള്ളമന്നവന്താനന്നു രേവതിയാകിയതന്മകളെ *
വെണ്മകലന്നൊരുരാമനുനല്കിനാൻ നാന്മുഖന്തന്നുടെചൊല്ലിനാലെ *

## രുഗ്മിണീസ്വയംവരം

ഭീഷ്മകനെന്നൊരുമന്നവനുണ്ടായി ഗ്രീഷ്മമായ്നിന്നുള്ളോൻവൈരികൾ
ക്കും * കുണ്ഡിനമാകിനമന്ദിരംതന്നുടെ മണ്ഡനമായിവിളങ്ങുമന്നാൾ
രുഗ്മിതുടങ്ങിനമക്കളുമുണ്ടായി രുഗ്മിണിയെന്നൊരുകന്യകയും * കന്യ
കയുണ്ടായിഭീഷ്മകനെന്നങ്ങു മന്നവരെല്ലാരുംകേട്ടനേരം * പ്രാജ്ഞന്മാരാ
യുള്ളലോകരെയെല്ലാമെ പ്രാശ്നികന്മാരെയുംകൊണ്ടുചെമ്മേ*ചോദിച്ചു
നേരത്തുചൊല്ലിനാരെല്ലാരും സാധിച്ചാൻഭീഷ്മകൻവേണ്ടതെല്ലാം * ഇ
ങ്ങനെയുള്ളൊരുമംഗലജന്മത്തെ എങ്ങുമേകണ്ടീലയെന്നുചൊല്ലാം * ജാ
നകീദേവിയുമിങ്ങനെയുള്ളൊരു നാളുപിറന്നീലയാരുംകിഴിൽ * ശീലങ്ങ
ളോരോന്നെചിന്തിച്ചുകാൺമ്പോൾ പാലാഴിമാതോടുനേരായ്നില്ക്കും *
കാന്തിയെവാഴ്ത്തിടാമെന്നങ്ങുനണ്ണിനി ന്നാസ്യത്തെക്കോലേണ്ടയാരുമി
പ്പോൾ * ബാലപ്പോർകൊങ്കമിമ്മാറിടംതന്നിലെ ചാലെപ്പോയ്പൊ
ങ്ങിവിളങ്ങുമന്നാൾ * ശോധനായുള്ളോരുമന്മഥന്താനുമി മ്മുഗ്ദ്ധികമൂലമാ
യ്മേലിലുണ്ടാം *ഇന്നിവൾതന്നുടെകാന്തനായ്മേവുന്ന ധന്യനെക്കണ്ടീ
ലപാരിലെങ്ങും * നാന്മുഖൻനിർമ്മിച്ചുപോരുന്നോരാരുമി ന്നാരിക്കുകാന്ത
നായ്വന്നുകൂടാ * ഈരേഴുലോകങ്ങൾപാലിച്ചുപോരുന്ന വീരനുഭാര്യയായ്ക്കൂ
ന്നുകൂട്ടും * ഇങ്ങനെയുള്ളൊരുനേരത്തുതാനിവൾ മംഗലയായിപ്പിറന്നുമ
ന്നിൽ *എന്നങ്ങുചൊന്നവർപോയോരുനേരത്തു മന്നവരെല്ലാരുംതന്നുള്ളി
ലെ * പാരാതെചെന്നുപറഞ്ഞിവൾതന്നെയെൻ ഭാര്യയായ്ക്കൊള്ളേണം
മുമ്പിലേതാൻ * ഇങ്ങനെനണ്ണിനാർനല്ലതുകാണുമ്പോ ളിങ്ങനെയല്ലോ
താൻതോന്നിഞായം * മെല്ലെമെല്ലങ്ങുവളർന്നുതുടങ്ങിനാ ളുല്ലസിച്ചുള്ളൊ

രുകന്യകതാൻ * ശ്വേതമായുള്ളൊരുപക്ഷത്തിലീടിന നൂതനമായൊരു
തിങ്കൾപോലെ * കാമുകരായുള്ളമന്നവരെല്ലാരും കോമളന്മാരായിക്കണ്ടു
കണ്ടു * രുഗ്മിണിമേനികൊതിച്ചുതുടങ്ങിനാർ കുഡ്മളംകണ്ടുള്ളവണ്ടു
പോലെ * അല്ലിനെവെല്ലുവാൻവല്ലമപ്പൂഞ്ചായൽ വില്ലിനെവെല്ലുവാൻ
വല്ലുംചില്ലി * മന്മഥൻതന്നുടെജന്മമായുള്ളൊരു കൺമുനതന്നിലെമെ
ല്ലെമെല്ലെ * ചേണുറവുന്നിന്നൊരുനാണവുംപ്രേമവും കൂടിക്കലർന്നിതേ
നാളിൽനാളിൽ * വാച്ചോട്ടുതഞ്ചിനപുഞ്ചിരിത്തൂമതന്നൊപ്പക്കല്ലായൊരു
ചോരിവായ്മേൽ * വമ്പുപൊഴിഞ്ഞുനല്ലാമുകരുള്ളത്തിൽ കമ്പംതുടങ്ങീ
തുമെല്ലെമെല്ലെ * താത്തേനെവെല്ലുന്നവാത്തതൻവൈഭവം വാഴ്ത്താവത
ല്ലേതുംപാത്തുകണ്ടാൽ * പങ്കജനേർമുഖിതന്മുഖംകണ്ടിട്ടു തിങ്കളെന്നുള്ളൊ
രുശങ്കയാലെ * പീയൂഷംചെന്നുനിറഞ്ഞുവഴിഞ്ഞുതു പെയ്യുന്നപയ്യവേ
യെന്നുതോന്നും * അംഗജൻകോലുന്നകോദണ്ഡംതന്നുടെ ടംകാരംതാനെ
ന്നുംതോന്നുകിലാം * ആനനംതന്നുടെകാന്തിയെവാഴ്ത്തുവാ നാവോരില്ലാരു
മിപ്പാരിലിപ്പോൾ * തിങ്കളെനിർമ്മിച്ചാൻപങ്കജംനിർമ്മിച്ചാൻ പങ്കജസം
ഭവൻപണ്ടുപണ്ടേ * എന്തിതെന്നിങ്ങനെചിന്തിച്ചുനിന്നുതാ നന്ദനാ
യ്പോയിനേന്ത്രനാളും * രുഗ്മിണിതന്മുഖമിങ്ങനെനിർമ്മിപ്പാ നഭ്യ
സിച്ചാനെന്നതിന്നറിഞ്ഞു * കമ്രമായുള്ളൊരുകണ്ഠത്തെയിന്നുഞാൻ കം
ബുവെന്നിങ്ങനെചൊല്ലുന്നില്ലെ * മാധവൻതന്മുഖചുംബനമേശിനാൽ
പാരാതെചൊല്ലുന്നതുണ്ടുപിന്നെ * ബാലികതന്നുടെബാഹുക്കൾരണ്ടുമ
മ്മാലോകർമാനസംബന്ധിപ്പാനായ് * മാരനുനല്ലൊരുവല്ലിയായ്നിന്നി
ട്ടു പാരംവിളങ്ങുന്നതെന്നുചൊല്ലാം * വാരുറവുന്നിന്നൊരുബാലികതന്നു
ടെ ബാലപ്പോർകൊങ്കകൾകണ്ണെറ്റുത്തു * എങ്ങളിൽചേരുന്നമാറൊന്നും
വന്നില തെന്തെന്നുനോക്കുവാനെന്നപോലെ * കാമ്യമായുള്ളൊരുതൂനട്ട
വിന്നൊരു സാമ്യമില്ലെന്നതോവന്നുകൂടാ * നീവാരന്തന്നുടെശ്രൂകമെ
ന്നാകിലാമാകാശംതാനെന്നുചൊല്ലുകിലാം * ശൈശവംപോംമുമ്പെയൗ
വനംതാൻവന്നു പേശിത്തുടങ്ങീതമ്മേനിതന്നിൽ * കാമന്താനെന്നതുക
ണ്ടൊരുനേരത്തു സീമയിട്ടീടിനാനെന്നപോലെ * മംഗലമായൊരുരോ
മാളിതാൻവന്നു പൊങ്ങിത്തുടങ്ങീതുഭംഗിയോടെ * കാമുകന്മാരുടെകൺ
മുനയോരോന്നേ കാമിച്ചുചെന്നുതറച്ചുയാലെ * ഭിന്നമായെന്നകണക്കെ
വിളങ്ങുന്ന രമ്യമായുള്ളനിതംബബിംബം * കാണുന്നോരെല്ലാർക്കുംകൈകൊ
ണ്ടുമെല്ലവേ ലാളിപ്പാനായിട്ടുതോന്നുകയാൽ * ഉൾക്കമ്പംനൽകിനോരു
രുക്കൾതന്നെയച്ചൊല്ലുമ്പമെന്നല്ലോചൊല്ലേണ്ടുന്നു * ചെങ്കഴൽതന്നോ
ടുചച്ചുപൂണ്ടീടുന്ന പങ്കജമെന്നതുചേരുമിപ്പോൾ * അംഭോജലോചനനമ്പു
റ്റകൈക്കൊണ്ടു സംഭാവിച്ചല്ലോതാൻപണ്ടേയുള്ളു * ഇന്ദിരാനേരൊത്ത
സുന്ദരിയിങ്ങനെ മന്ദിരംതന്നിലിരിക്കുംകാലം * മാലോകരന്നന്നുവന്നുവ
ന്നോതുന്ന മാധവൻതന്നുടെകാന്തിയെല്ലാം * കേട്ടുകേട്ടൻപോടുമാനസം
പോയങ്ങു ചാട്ടംതുടങ്ങീതുനാളിൽനാളിൽ * ആരാനുംവന്നങ്ങുകാണുന്നനേ
രത്തു പാരാതെപോയ്ചൊല്ലുംചാരത്തപ്പോൾ * കാർമുകൽവർണ്ണൻറെ
വാർത്തയെക്കേൾക്കാമെ ന്നാമോദമാവോളംപൂണ്ടുപൂണ്ടു * എന്നാനുംപോ
കുന്നപാന്ഥന്മാരോടെല്ലാ മിങ്ങുവന്നീടുവിനെന്നുചൊല്ലും * യാദവന്മാരെ

ന്ദവാത്മകൾ കേൾക്കുമ്പോ ളാദരവോടു ചിരിക്കും പിന്നെ * ബാലപ്പൂമേനി
വളൎന്നുതുടങ്ങുമ്പോൾ നീലക്കാൎവ്വൎണ്ണനിൽ പ്രേമവായ്പും * കുടിക്കലെൻറവ
ളൎന്നുതുടങ്ങീത നീലക്കാർവേണിക്കുമെല്ലെമെല്ലെ * മല്ലപ്പൂമ്പാണനുമെന്ന
ളുകണ്ടിട്ടു ചെല്ലത്തുടങ്ങിനാൻ മെല്ലെമെല്ലെ * വില്ലുംകുലച്ചു നല്ലമ്പും തൊ
ടുത്തീട്ടു മല്ലപ്പൂവേണിതൻ മുന്നിൽ ചെന്നു * ശൈശവമായതു പോയ് ല
യെന്നിട്ടു യൌവനം പാൎത്തുടൻ നിന്നു കാമൻ * നാലഞ്ചുമാസങ്ങളിങ്ങനെ
ചെന്നപ്പോൾ പാലഞ്ചും വാണിമാർമൌലിമാല * കേവലയായൊരു ദേ
വിയെപ്പൂജിച്ചു സേവതുടങ്ങിനാളായവണ്ണം * അംബികേ നിന്നുടെ ചെമ്പൊ
ൽപാദങ്ങളെ കുമ്പിട്ടു കൂപ്പുന്നേൻ തണ്ണോശ്ശ്വാൻ * കാൎവ്വൎണ്ണൻ തന്നെയെൻ
കാന്തനായ് നൽകുന്ന കാരുണ്യം പാരാതെ നൽകേണമേ * ഇങ്ങനെ ചൊ
ല്ലി നമസ്കരിച്ചീടിനാൾ മംഗലയായുള്ള ദേവി തന്നെ * അങ്ങനെ മേവി
ന മംഗലാതന്നിലെ ശൃംഗാരം വന്നങ്ങു വേരുറച്ചു * കാമുകരുള്ളമക്കാമി
നിമൂലമായ് കാമമാൽ പൂണ്ടതു ചൊല്ലാവല്ല * രുഗ്മിണിതന്നുടെ കാന്തിയെ
ക്കണ്ടുള്ള മയ്ക്കണ്ണിമാരെല്ലാം മാഴ്കിമാഴ്കി * ആണുങ്ങളായാവൂ നാമെല്ലാമെന്നു
ള്ളോരാശയെപ്പൂണ്ടാരേ വേണ്ടുവോളം * സ്വാവേശ്യമാരായ്ന്ന ഉൎവ്വശിമു
മ്പായ ഗൎവ്വിതമാരായ മാതരെല്ലാം * മാനിനിതന്നുടെ കാന്തിയെക്കണ്ടിട്ടു മാ
നുഷിമാരായ നാരിമാരിൽ * മേന്മേലേ നിന്നോരു കൂറുണ്ടിവനെന്നു നാന്മു
ഖനോട്ടു വഴക്കുപൂണ്ടാർ * ലാവണ്യംതന്നുടെ സാരമായ് നിന്നുള്ളോ രോമ
നയായൊരു ബാലികതാൻ * കാണുന്നോരെല്ലാൎക്കും കണ്ണിനു നല്ലൊരു പീ
യൂഷമായിട്ടു വാഴും കാലം * പണ്ഡിതനായൊരു നാരദമാമുനി കുണ്ഡിനം
തന്നിലെഴുന്നെള്ളിനാൻ * മാമുനി വന്നതു കണ്ടൊരു നേരത്തു മന്നവൻ ചെ
ന്നങ്ങു വന്ദിച്ചപ്പോൾ * വിസ്തരം മുമ്പായ പൂജയെച്ചെയ്തിട്ടു തുഷ്ടിയെച്ചേൎത്തു
വണങ്ങിച്ചൊന്നാൻ * ചേവടി കണ്ടു തൊഴേണമെന്നിങ്ങനെ കേവലംന
ണ്ണ് ഞാൻ നിന്നിതിപ്പോൾ * എന്നുടെ കന്യകയായൊരു ബാലിക തന്നുടെ
മംഗലം ചിന്തിപ്പാനായ് * ഭോഗ്യമായുള്ളോരു ഭാഗ്യമിയന്നിട്ടു യോഗ്യനാ
യുള്ളതിവൾക്കിന്നാർ പോൽ * എന്നങ്ങു ചൊല്ലുമ്പോൾ കന്യകമെല്ലവെ
വന്നങ്ങു നിന്നാൾ താൻ വന്ദിപ്പാനായ് * തൻകഴൽ കൂപ്പിന കന്യകതന്നുടെ
മംഗലമായുള്ളൊരംഗം തന്നെ * കാരുണ്യമാണ്ടൊരു കൺകൊണ്ടു നോക്കീ
ട്ടു നാരദൻ പാരാതെ ചൊന്നാനപ്പോൾ * ഭാഗ്യമിയന്ന നിൻ കന്യകതന്നുടെ
യോഗ്യനായുള്ളോനെച്ചൊല്ലുന്നേൻ ഞാൻ * കാമ്യമായുള്ളോരു മാണിക്കക്ക
ല്ലുതാൻ കാഞ്ചനം തന്നിലേ ചേരുമ്പോലെ * കാൎവ്വൎണ്ണൻ തന്നോടു പാരാ
തെ ചേരണം കാന്തിയെപ്പൂണ്ടുമിക്കന്യകയും * നാരദനിങ്ങനെ ചൊന്നൊ
രു നേരത്തു നാരികൾമൌലിയാം ബാലികതാൻ * ഭൂതലം തന്നിൽ വര
ച്ചു ചമച്ചുള്ള രേഖകളെണ്ണിനാൾ മെല്ലെമെല്ലെ * നന്മയായുള്ള പൊഴുതി
നെക്കാണായി നന്മയെപ്പൂണ്ടുള്ളോൎക്കെന്നു ഞായം * കോൾമയിക്കൊണ്ടുതു
കാണുമെന്നോൎത്തിട്ടു തോഴിയെത്തേടിനടന്നാൾ പിന്നെ * മാമുനി ചൊ
ല്ലിനതു മൊഴിമന്നവൻ മാനിച്ചു ചൊല്ലിനാനെല്ലാരോടും * രുഗ്മിണിത
ന്നുടെ സോദരനായൊരു രുഗ്മിതാൻ ചൊല്ലിനാനെന്ന നേരം * മാതുലൻ
തന്നെയും കൊന്നങ്ങു നിന്നിട്ടു പാതകമാണ്ടൊരു പാഴനെന്നും * പാവന
മായൊരു വൈദികമന്ത്രത്തെ പ്പാദജന്മാവിന്നു നൽകുംപോലെ * സോദ

രിയായൊരുരുഗ്മിണിതന്നെഞാ നാദരവോടുകൊടുക്കയില്ല * നിർമ്മലനാ
യൊരുചൈദ്യനുനൽകണം സമ്മതിയാളുമിക്കന്യകയെ * ഇങ്ങനെചൊന്നു
ടനവേദിപന്തങ്കലെ തങ്ങിനിന്നിട്ടുംഗുണങ്ങളെല്ലാം * മുഗ്ദ്ധവിലോചന
കേൾക്കവേപിന്നെയും ചിത്തവിലോഭനമായിച്ചൊന്നാൻ * വേദ്യങ്ങളാ
യുള്ള സൽഗുണമെല്ലാമെ ചേദ്യനിലല്ലോവിളങ്ങുന്നിപ്പോൾ * ബന്ധു
വായുള്ളതുമാഗധന്താനല്ലോ ദന്തവക്രാദികളുണ്ടുപിന്നെ * വീരതകൊ
ണ്ടുമററാരുമില്ലിങ്ങനെ ശൂരതകൊണ്ടുമങ്ങവ്വണ്ണമെ * കാന്തിയെക്കാണു
മ്പോൾകാമനുമഞ്ചീടും പൂന്തേനെവെല്ലുന്നതുമൊഴിയും * വിത്തംകൊ
ണ്ടോക്കുമ്പോൾവിത്തേശനഞ്ചീടും ഇത്തരമായവരെത്തിക്കൂടാ * വഞ്ചക
നായൊരുനാരദൻചൊല്ലാലെ വഞ്ചിതരാകൊല്ലാനിങ്ങളാരും * ശാന്തന്മാ
രല്ലാതയാദവന്മാരോടു ബാന്ധവമില്ലനമുക്കുപണ്ടേ * ഇത്തരംചൊല്ലി
നാൻമുഗ്ദ്ധികതന്നുടെ ചിത്തമച്ചേദിപൻതങ്കലാവാൻ * രുഗ്മിതാനി
ങ്ങനെചൊന്നുള്ളവാർത്തകൾ രുഗ്മിണികേട്ടങ്ങുനിന്നനേരം * ഉജ്ജ്വലിച്ചീ
ടിനോരുന്മുകജാലങ്ങൾ നൽച്ചെവിപൂകുന്നതെന്നുതോന്നി * ഭീഷ്മകന്തന്നു
ടെചിത്തവുമന്നേര മൂഷ്മകമാസ്സന്നിതെന്നേവേണ്ടു * മററുള്ളലോകർക്കും
പററിത്തുടങ്ങീതു ചുററുമവന്തന്നിലുള്ളതെല്ലാം * മന്നവന്താനുംമററുള്ളവ
രെല്ലാരും ഖിന്നന്മാരായ്പിന്നെപോയനേരം * സോദരഞ്ചൊല്ലാലങ്ങോരോ
രോനാരിമാ രാദരവോടുപറഞ്ഞുനിന്നാർ * ചൈദ്യനിലങ്ങവൾമാനസം
പൂകിപ്പാൻ വൈദ്യംതുടങ്ങിനാർവാക്കുകൊണ്ടെ * കീഴ്പ്പോട്ടുചാടുന്നവൻന
ദീവെള്ളത്തെ മേല്പോട്ടുപോക്കുവാനെന്നപോലെ * നാരിമാർചൊല്ലെല്ലാം
ബാലികതാനപ്പോൾ ചാരത്തുനിന്നങ്ങുകേട്ടനേരം * കൊണ്ടൽനേർവ്വർണ്ണ
നിൽചെല്ലുന്നമാനസം പണ്ടേതിലേററവുമുണ്ടായ്പന്നു * കല്പകപ്പൂമധുവു
ണ്ണുന്നവണ്ടുതാൻ മററൊരുപൂവിൽമരുങ്ങുമോതാൻ * സാധിച്ചുകൂടാതകാ
രിയമെന്നവർ ബോധിച്ചുനിന്നങ്ങുപോയനേരം * മന്നിടമെങ്ങുമേചൊല്ലി
യന്നീടുമ കന്യകതന്നുള്ളിലോച്ചുപുക്ക * കാമനുംവന്നുകയത്തുതുടങ്ങിനാൻ
കാമിനിതന്നോടുപിന്നെപ്പിന്നെ * മുററുമിക്കണ്ണനെച്ചിന്തിക്കയെന്നിയേ
മററുള്ള ചിന്തകൾമാറിക്കൂടി * കന്യകതന്നുള്ളിൽകാമമാൽപൂണ്ടിട്ടു ഖി
ന്നതയുണ്ടെന്നുകണ്ടനേരം * ചങ്ങാതിമാരായമങ്കമാരെല്ലാരും തങ്ങളിൽക്രു
ദ്ധിപ്പറഞ്ഞാരപ്പോൾ * ബാലികതന്നുടെമാനസംതന്നിലെ മാലിന്നുമൂലമ
റിഞ്ഞായോന്നീ * നാലഞ്ചുനാളുണ്ടുപാലഞ്ചുംവാണിത കോലംമെലി
ഞ്ഞിട്ടുകാണാകുന്നു * രമ്യങ്ങളായവയൊന്നുമേകാണുമ്പോ ളുന്മേഷംകാ
ണുന്നതില്ലയിപ്പോൾ * വീണയെക്കൊണ്ടുള്ളഗാനവുംമാറിതാ യൂണുംകുറ
ഞ്ഞുതുടങ്ങീതായി * കണ്ണാടിവെന്നകവിൾത്തടംതന്നെയും തിണ്ണംവിളർത്തി
ന്നുകാണാകുന്നു * നീളത്തിൽവന്നുള്ളവീപ്പുകളേല്ക്കയാൽ മേളത്തെപ്പോ
ക്കുന്നുചോരിവായും * ചൂടുപൊഴിഞ്ഞുള്ളോരാതപമേല്ക്കയാൽ വാടുന്ന
ചെന്തളിരെന്നപോലെ * ഭൂഷണംതന്നിലുംഭാഷണംതന്നിലും ദ്വേഷമാ
യ്പ്പോണുന്നുനാളിൽനാളിൽ * ചെഞ്ചെമ്മെനാംചെന്നുനമ്മങ്ങളോതുമ്പോൾ
പുഞ്ചിരിതൂകുന്നോളല്ലചെമ്മെ * കോണിലങ്ങെങ്ങാനുംതാനേപോയ്നി
ന്നിട്ടു കേണങ്ങുനിന്നതുംകാണാംചെമ്മേ * മാനിനിതന്നുടെമാനസം
തന്നെയി മ്മാരനിന്നാരാനുംതീനിട്ടാരോ * നാരദൻവന്നിങ്ങുചൊന്നതിൽ

പിന്നെയി ന്നാരിതൻമാനസംവേറൊന്നായി * കണ്ണടച്ചീട്ടുകിൽതന്നിലെ
മെല്ലവെ കണ്ണായെന്നിങ്ങനെചൊല്ലിക്കേൾക്കാം *നീണ്ടുള്ള കൈകൊണ്ടു
കൊങ്കകൾതന്മേതെ പൂണ്ടുകൊള്ളുന്നതുംകാണാംപിന്നെ *പൂഞ്ചേലതാനെ
മയഞ്ഞുപമഞ്ഞതും കാഞ്ചിമുറിഞ്ഞതുംകാണാഞ്ഞെമ്മെ * മുറവുമങ്ങോ
രോന്നേകാണുന്നതെന്നപ്പോൾ മറ്റൊരുമാനിനിമെല്ലെച്ചൊന്നാൾ * മാ
നിനിതന്നുള്ളിൽമാരമാൽപൊങ്ങുവാൻകാരണംചൊല്ലിടാമെങ്കിലിപ്പോൾ
* മംഗലമല്ലോതാനിങ്ങനെവന്നതു മങ്കമാർമൗലിയാംബാലയ്ക്കിപ്പോൾ *
ചൊല്ലേറുന്നിന്നോരുമുല്ലപോയ്ചേരുവാൻ കല്പകദാരുവോടല്ലോവേണ്ടു
* വീരനായുള്ളോരുന്നസോദരൻചൊല്ലാലെ ചേരോട്ടുചേരുമാറാക്കൊല്ലാതെ
* ഇങ്ങനെചൊന്നുള്ളതോഴിമാരെല്ലാരും കന്യകതന്നുടെമുമ്പിൽചെന്നു
* മാലിന്നുകാരണംചോദിച്ചുനിന്നാര മ്മാനിനിതന്നോടുഖിന്നമാരാ
യ് * മാനിനിതന്നുള്ളിൽമാലുണ്ടെന്നിങ്ങനെ മാലോകരെല്ലാരും
ചൊല്ലുന്നിപ്പോൾ * മാരമാലെന്നതുതോഴിമാരായിട്ട പോരുന്നുഞങ്ങ
ൾക്കുതോന്നിക്കൂടി * ധന്യനായുള്ളോരുസുന്ദരന്തന്നിലെ നിന്നുടെമാന
സംചെന്നുതായി * ആരിലെന്നുള്ളതുചാരാതെചൊല്ലേണം പാരിലെ
നാരിമാർനായികേനീ * തോഴിമാരിങ്ങനെചോദിച്ചനേരത്തു കോഴപ്പൂ
ണ്ടീടുന്നകന്യകതാൻ*ധീരതഭാവിച്ചുചൊല്ലിനിന്നീടിനാൾ ചാരത്തുനിന്ന
വരെല്ലാരോടും * ഈശ്വരൻതന്നെയൊഴിച്ചുമന്മാനസ മാശ്രയിച്ചില്ലമ
റ്റാരെയുംഞാൻ * രാപ്പകലുള്ളൊരുപാഴ്പ്പനികൊണ്ടുഞാൻ വായ്പകറ
ഞ്ഞുമെലിഞ്ഞതിപ്പോൾ * എന്നതുകൊണ്ടല്ലിമന്മഥമാലെന്നു നിങ്ങ
ൾനിനയ്ക്കുന്നുമങ്കമാരേ * മാരമാൽതന്നെയുംമൂടിനിന്നിങ്ങനെ മാനിനി
മന്ദമായ്ചൊല്ലുന്നേരം * കൂട്ടിൽകിടന്നൊരുശാരികപ്പൈതൽതാൻ
പാട്ടായിച്ചൊന്നതുകേൾക്കായപ്പോൾ * ദൈവമേനിൻകഴൽകൈതൊ
ഴുതീടുന്നേൻ കൈവെടിഞ്ഞീടൊല്ലായെന്നെയെന്നും * ദേവകീനന്ദനൻ
തന്നുടെമെയ്യോടു കേവലംചേർക്കേണമെന്നെയുംനീ * ഇങ്ങനെകേട്ടോ
രുതോഴിമാരെല്ലാരും തങ്ങളിൽനോക്കിച്ചിരിച്ചുചൊന്നാർ * കേളാതതി
ങ്ങനെചൊല്ലിത്തുടങ്ങീതെ മേളത്തിൽനമ്മുടെശാരികതാൻ * ശാ
രികപ്പൈതൽക്കുമാധവൻതങ്കലെ മാരമാലുണ്ടായിതെന്നേവേണ്ടു* ശാരി
കപ്പൈതലെക്കോപിച്ചുനോക്കിനാൾ വാരിജലോചനപാരമപ്പോൾ *
കന്യകതന്നുടെകോപത്തെക്കൊള്ളാതെ പിന്നെയുംനിന്നവൾചൊല്ലീത
പ്പോൾ * കാണുന്നോർകണ്ണിന്നുപീയൂഷമായോരു കാർവർണ്ണൻതന്നുടെമേ
നിതന്നെ * കൺകൊണ്ടുകണ്ടുഞാനെന്നുപോലെന്നുടെ സങ്കടംപോക്കു
ന്നതമ്പുരാനേ * എന്നുണ്ടിക്കന്യകാതന്നുടെഭാവത്തി ലെന്നതുനിങ്ങളും
തേറിനാലും * ചങ്ങാതിമാരായമങ്കമാരെല്ലാരും മങ്ങാതെനിന്നതുകേട്ടു
ചൊന്നാർ * പാഴായ്മപൂണ്ടൊരുശാരികപ്പൈതലെ പ്പാരാതെപോക്ക
ണംദൂരത്തിപ്പോൾ * എങ്ങാനുംപോകുന്നകാർവർണ്ണന്തന്നെക്കണ്ടങ്ങനെ
ചൊല്ലുവാനെന്തുഞായം * ഇല്ലാതതിങ്ങനെചൊല്ലിത്തുടങ്ങിനാലുള്ളതെ
ന്നിങ്ങനെതോന്നുമല്ലോ * കാർവർണ്ണനെന്നൊരുനാമത്തെക്കേട്ടപ്പോൾ
വേറൊന്നായ്ക്കാണായിഭാവമെല്ലാം * കാമിനിതന്നുടെകോമളമേനിയിൽ
കോൾമയിർക്കൊണ്ടുതുടങ്ങീതപ്പോൾ * പാഴ്പ്പനികൊണ്ടല്ലികോൾമ

യിക്കൊള്ളുന്ന വായ്പെഴുന്നീട്ടുന്നിമ്മെയ്യിലിപ്പോൾ * രോമങ്ങൾതന്നോ
ട്ടുകോപിക്കുമെവണ്ടാതാൻ ശാരികപ്പൈതലോടെന്നപോലെ * പുഞ്ചിരി
ത്തുകിനാരെന്നതുകേട്ടപ്പോ ളുഞ്ചാതെനിന്നവൾതന്നെനോക്കി * ചഞ്ചല
ലോചനതാനുമന്നേരത്തു പുഞ്ചിരികിഞ്ചനതുകിന്നിന്നാൾ * പിന്നെയും
ചൊല്ലിനാർതോഴിമാരെല്ലാരും കന്യകതൻമുഖംതന്നെനോക്കി * ചൊ
ല്ലേണ്ടതെല്ലാമേചൊല്ലിതായല്ലോനാം നല്ലതുചിന്തിപ്പുവെന്നോവേണ്ടു *
താത്തേന്താൻചെന്നിട്ടുപീയൂഷംതന്നോട്ടു ചേർച്ചതുടങ്ങുന്നതെന്നപോലെ*
കാർവർണ്ണൻതന്നോടുനിന്നുടെചേർച്ചയും കാണ്മതിന്നെങ്ങൾക്കുവാഞ്ഛയുണ്ടേ
* തോഴിമാരിങ്ങനെചൊന്നോരുനേരത്തു തോഷത്തെപ്പൂണ്ടൊരുബാ
ലികതാൻ * പെട്ടെന്നുചെന്നുപിടിച്ചങ്ങുപൽകിനാ ളിഷ്ടത്തെക്കേൾ
ക്കുമ്പോളെന്നുഞായം * പിന്നെയങ്ങെല്ലാരുംധന്യയായുള്ളൊരു കന്യക
തന്നോടുചൊന്നാരപ്പോൾ * നിന്നുടെകാന്തിയെക്കേട്ടൊരുകാർവർണ്ണൻ പി
ന്നെയിന്നിന്നെവെടിഞ്ഞുപോമോ * പൂമണംകേട്ടൊരുകാർവണ്ടുപിന്നെ
യ പൂമലരെന്നിയേതീണ്ടുമോതാൻ * ഇങ്ങനെചൊല്ലിയക്കന്യകതന്നു
ടെ പൊങ്ങിനവേദനപോക്കിപ്പിന്നെ * കണ്ണനെത്തിണ്ണംതന്നുള്ളിലേ
നണ്ണിയ കന്യകയിങ്ങനെമേവുംകാലം * ചേദിപനായുള്ളവീരനുഞാനി
നി ച്ചൊവ്വോടെനൽകണമെന്മകളെ * എന്നങ്ങുചൊല്ലിമുതിർന്നുതുടങ്ങി
നാൻ കുണ്ഡിനപാലകനായവീരൻ * എന്നതുകേട്ടൊരുകന്യകതാനപ്പോ
ൾ മുന്നേതിലേററവുംഖിന്നയായി * എന്തിനിനല്ലതെന്നിങ്ങനെചിന്തി
ച്ചു സന്താപംപൂണ്ടങ്ങുനിന്നാൾപിന്നെ * ആപ്തനായ്നിന്നുള്ളോരാര
ണന്തന്നോട ങ്ങാത്തവിഷാദയായ്നിന്നുചൊന്നാൾ * ചേദിപനായൊ
രുകാലന്തൻകൈപുക്കു വേദനപൂണ്ടുമാറായിഞാനോ * നീണ്ടൊരുവേ
ഴ്ചയെപ്പൂണ്ടൊരുനീയിന്നു വീണ്ടുകൊള്ളേണമെയെന്നെയിപ്പോൾ *
പാരാതെചെല്ലേണംദ്വാരകതന്നിലെ ക്കാർവർണ്ണൻതന്നോടുചൊൽവുപി
ന്നെ * തന്നുടെകാന്തയാമെന്നെയിമ്മന്നിലെ മന്നവർതീണ്ടൊല്ലായെ
ന്നിങ്ങനെ * മററുള്ളതെല്ലാമെ ചിന്തിച്ചുചിന്തിച്ചു മററുമിന്നീതാനേചൊ
ൽകേവേണ്ടു * അന്നന്നുകണ്ടുകണ്ടെന്നുടെവേദന നിന്നുള്ളംതന്നിലങ്ങാ
യിതല്ലോ * പാരാതെപോകെങ്കിലെന്നതുകേട്ടുള്ളോ രാരണൻപോയങ്ങു
വേഗത്താലെ * ദ്വാരകതന്നിലെപാരാതെചെന്നിട്ടു കാർവർണ്ണൻതന്നെ
യുംകണ്ടാൻപിന്നെ * കാരണനായോരുകാർമുകിൽവർണ്ണന്താ നാരണൻ
വന്നതുകണ്ടനേരം * തുഷ്ടനായ്നിന്നങ്ങുപെട്ടെന്നുചെന്നുതാൻ വിഷ്ട
രംനൽകിയിരുത്തിപ്പിന്നെ * പോരുവാനെന്തിങ്ങുകാരണമന്നപ്പോൾ
പാരാതെചൊല്ലിനാനാരണനും * രുഗ്മിണിതന്നെഞാൻദുഃഖമാംവാ
രിയിൽ മഗ്നയായ്വീണതുകണ്ടുപോന്നു * സ്നിഗ്ദ്ധനായുള്ളനിപാരാതെ
ചെന്നിട്ടങ്ങുദ്ധരിക്കേണമേയെന്നുചൊൽവാൻ * ചൈദ്യനായുള്ളോരുവാ
രിദംവന്നിട്ടു ദൌർദ്ദന്യമാകയാലെന്നപോലെ * നിർഗ്ഗുണനായിട്ടുനിന്നൊ
രുനിന്നുടെ സദ്ഗുണമായുള്ള ഹംസമെല്ലാം * മാനിനിതന്നുടെമാനസമാ
യൊരു മാനസംതന്നിലെചെന്നുപുക്കു * നിർമ്മലനായൊരുനിന്നുടെമേ
നിയും തന്മനംതന്നിലെചെന്നിതായി * പങ്കമില്ലാതൊരുകണ്ണാടിതങ്ക
ലേ തിങ്കൾതാൻചെന്നങ്ങുപൂകുംപോലെ * വീരനായുള്ളൊരുമാരനുമ

ന്നേരം പോരുതുടങ്ങിനാൻമെല്ലെമെല്ലെ * വമ്പുപൊഴിഞ്ഞുള്ളോരമ്പു
കൾകൊണ്ടവൻ വമ്പുകലർന്നിന്നെയ്കയാലെ * ബാലികതന്നുടെമാന
സമിന്നിപ്പോൾ ചാപലമായിച്ചമഞ്ഞുകൂടി * വൈദർഭിതന്നുടെവൈ
രസ്യംചൊല്ലുവാൻ വൈദഗ്ദ്ധ്യമില്ലയെന്നാവിന്നിപ്പോൾ * എങ്കിലുമി
ന്നിപ്പോൾനിൻചെവിപൂകിപ്പാൻ പങ്കജലോചനാചൊല്ലുന്നേൻഞാൻ
* കോമളമായൊരുമേനിയിലെയ്യുതൻ കോദണ്ഡംകൊണ്ടങ്ങുതല്ലിയും
താൻ * ഓമനയായോരുപൈതലെന്നിങ്ങനെ ഓർക്കുന്നോനല്ലയിമ്മാര
നിപ്പോൾ * മാലിന്നുഭാജനമായൊരുബാലയ്ക്കു കോലവുംശീലവുംവേ
റൊന്നായി * വമ്പനിപൂണ്ടൊരുശീതംകൊണ്ടെന്മെയ്യിൽ കമ്പമെത്തെക്ക
ണ്ടാലുമെന്നുചൊല്ലും * പാരമായുള്ളൊരുചൂടെങ്കൽപൊങ്ങുന്നു വാരിയി
ലാക്കവിനെന്നുംചൊല്ലും * പക്ഷ്മങ്ങൾക്കിററിന്നുബാഷ്പങ്ങളായുള്ള മുത്തു
കൾഭൂഷണമായിവന്നു * നിൻമൂലമുണ്ടായമന്മഥമാൽകൊണ്ടു തന്മനം
വെന്തങ്ങുനീറുകയാൽ * പങ്കജംകോകിലംതിങ്കളെന്നേതുമേ തൻചെവി
കേൾക്കവേമിണ്ടരുതെ * പൂന്തെന്നലേററിടിൽതാന്തയായ്നിന്നിട്ടും ഭ്രാ
ന്തെന്നേചൊല്ലാവൂപിന്നേതെല്ലാം * വണ്ടുകൾപാടുന്നപാട്ടിനെക്കേൾ
ക്കകിലിണ്ടലുംപൂണ്ടങ്ങുമണ്ടുംപിന്നെ * അന്തകൻപോത്തിൻെറവമ്പു
ണക്കൂററിതാ ചന്തത്തിൽകേൾക്കായിതെന്നുചൊല്ലും * ആഴമാണ്ടിട്ടു
ന്നോരാതങ്കംപൂണ്ടുള്ള തോഴിമാരെല്ലാരുംകോഴയായി * എന്തിനിനല്ല
നാമെന്നങ്ങുചിന്തിച്ചു സന്തതംവെന്തുവെന്തായിക്കൂടി * പാണികൾകൊ
ണ്ടുതന്മാറിടംതന്നെയും പാരംമുറുക്കിക്കിടന്നുകൊള്ളും * പ്രാണങ്ങളോട്ടു
കലർന്നുള്ളനീയിനി പ്രാണങ്ങൾപോകുമ്പോൾപോകൊല്ലാതെ * എന്നു
ങ്ങുചൊല്ലിത്തന്നുള്ളിലിരുന്നോരു നിന്നെച്ചെറുക്കുന്നോളെന്നപോലെ
* ഭദ്രയായുള്ളൊരുമാനിനിതന്നെത്താൻ നിദ്രയെപ്പൂണ്ടുകിടക്കുന്നേരം
തല്പത്തിലെങ്ങുമേതപ്പിത്തുടങ്ങുന്നോ ളുല്പന്നജാഗരയായിപ്പിന്നെ * ഗോ
വിന്ദൻമാധവൻകേശവനെന്നെല്ലാം മേവുന്നനാമങ്ങളെന്നൊന്നേതാ
ൻ * മാനിനിക്കിന്നിന്നുമന്മഥന്തന്നുടെ യാവേശമന്ത്രമായ്നിന്നുകൂടി * ചി
ത്രത്തിലുണ്ടല്ലോവാരിജമെന്നിട്ടു ഭിത്തിമേൽനോക്കുന്നോളല്ലയിപ്പോൾ *
കേകികൾപീലിയെച്ചിന്തിയ്ക്കുമെന്നിട്ടു വാർകൂന്തൽചീന്തുന്നോളല്ലയി
പ്പോൾ * വാരിജംതന്നാലകൊണ്ടുതോഴിനീ പാരാതെവീയെന്നെയെ
ന്നുചൊല്ലും * മാനിച്ചുനിന്നവൾവീശുതുടങ്ങുമ്പോൾ മാപാപിവീയാ
തെയെന്നുംചൊല്ലും * കുങ്കുമച്ചാറെല്ലാംനീറായിപ്പോകുന്നു കൊങ്കകൾ
തങ്കലെച്ചെല്ലുന്നേരം * പങ്കജക്കോരകംചങ്ങാതിയായുള്ള കൊങ്കകൾര
ണ്ടിനുംപണ്ടുപണ്ടേ * എന്നതുമിന്നിന്നുചേരാതെയാകുന്നു പങ്കജമൊട്ടി
ൽതണുപ്പുണ്ടല്ലോ * മേനിയിലുള്ളൊരുനീലക്കളങ്കാകൊണ്ടാനനതുല്യ
തവന്നുകൂടാ * എന്നല്ലോതിങ്കളെച്ചൊല്ലുന്നതെല്ലാരു മെന്നതിന്നിപ്പോ
ഴേപൊയ്യാകുന്നു * കഞ്ജളമാണ്ടൊരുകണ്ണുനീർതന്നിലേ മജ്ജനംചെ
യ്തുകിടക്കയാലെ * മാനിനിതന്നുടെലോചനംതന്നോടു നേരൊത്തുനിന്നി
തുവാരിജങ്ങൾ * മാൺപുററുനിന്നോരുരാവെല്ലാംതങ്ങളെ ക്കൂമ്പാതെ
കൊള്ളുവാൻവല്ലമാകിൽ * പുഞ്ചിരിതൂകുമ്പോൾവെണ്ണിലാവെന്നുതാൻ
നെഞ്ചകംതന്നിലെതോന്നുകയാൽ * പുഞ്ചിരിതൂകുന്നോളല്ലതാൻചെ

ഞ്ചെമ്മേ കൊഞ്ചലുംകിഞ്ചിൽകുറഞ്ഞതായി * കൊഞ്ചൽതുടങ്ങുമ്പോൾ
കോകിലംതന്നുടെ പഞ്ചമരാഗമെന്നോർത്തുകൊള്ളും * ചന്തമായ്നിന്ന
ങ്ങുകണ്ണാടിനോക്കുമ്പോൾ കുന്തളമാണ്ടൊരുതൻമുഖത്തെ * വണ്ടിണ്ട
ചേർന്നുള്ളോരംബുജമെന്നോർത്തിട്ടി ണ്ടൽപൊഴിക്കുന്നോളുള്ളിലെങ്ങും *
കണ്ണുനീർതന്നാലെനിർമ്മിച്ചുകൂട്ടുമ്പോൾ തിണ്ണംവളർന്നുള്ളതോട്ടമാകും *
ധൂളിയാകുന്നോൾതന്നാനനംതങ്കലെ നീളത്തിൽവന്നൊരുവാതങ്കൊ
ണ്ടേ * ആതപംതാനെന്നുംവെണ്ണിലാവെന്നുംതാൻ ഭേദത്തെക്കാണാ
ന്നോളല്ലയിപ്പോൾ * തിണ്ണമെഴുന്നുള്ളോരാതപമേറ്റീടും വെണ്ണിലാവെ
ന്നതാനുള്ളിൽനണ്ണി * തിക്കെന്നൽവാരിതന്മേനിയിൽതേയ്ക്കുന്നോൾ
വായ്ക്കുന്നമാലേയമെന്നുംചൊല്ലി * പാമ്പുകൾകാണുമ്പോൾമാലയെ
ന്നോർത്തിട്ടു പൂൺപായ്ച്ചേർക്കുംതന്മേനിതന്നിൽ * മംഗലാതന്നുടെവേല
കളെല്ലാമി ന്നിങ്ങനെചൊല്ലിനാൽചൊല്ലിക്കൂടാ * മല്ലവിലോചനചൊ
ല്ലെല്ലാംകേട്ടിട്ടു നല്ലതുചെയ്യുനീയെന്നേവേണ്ടു * രുഗ്മിണിതന്നുടെചൊല്ലി
നെക്കേൾക്കനീ പത്മവിലോചനാശങ്കിയാതെ * നീയായിനിന്നൊരുപീ
യൂഷന്തന്നിലെ പോയങ്ങുമുങ്ങുമെൻമാനസത്തെ * ആയാസമായൊരു
തീയിലേപായിച്ചു പേയായിപ്പോകുമാറാക്കൊല്ലാതെ * എന്നെക്കാൾ
വേണുന്നോരുണ്ടായിവന്നതാ യെന്നെനിനക്കേതുംവേണ്ടീതില്ലേ * എന്ന
ങ്ങുചൊല്ലിക്കൊണ്ടെന്നുടെജീവിതമെന്നേവെടിഞ്ഞങ്ങുപോകുംമുമ്പേ *
കാലത്തുവന്നുനീപാലിച്ചുകൊള്ളേണം മാലംബംനീയൊഴിഞ്ഞാരുമില്ലേ *
ധൃഷ്ടയായ്നിന്നൊരുപാഴിതാനിന്നവ ളോട്ടേറുമെന്നോട്ടുചൊന്നതെ
ല്ലാം * [illegible]ന്നുള്ളതേതുമേചിന്തിക്കയൊല്ലാതെ എന്നുടെജീവിതമായനി
താൻ * മന്മഥമാൽകൊണ്ടുചൊന്നുള്ളവാക്കിൽനി സമ്മതയായതേകൊ
ള്ളവേണ്ടു * പാലിൽകലർന്നൊരുനീരിനെവേറിട്ടു പാൽകുടിച്ചീ
ടിനോരന്നംപോലെ * ഓർക്കിൽഞാൻചൊന്നതുയോഗ്യമായുന്നിടം
പോക്കറ്റാൽവമ്പുലിപല്ലാമേയും * നാരിമാർമൌലിതൻദൂതനായ്
നിന്നുള്ളോ രാരണനിങ്ങനെചൊന്നനേരം * ഇന്ദിരാനേരൊത്തസുന്ദ
രിതന്നുടെ സന്ദേശമായുള്ളനന്മൊഴികൾ * നിർമ്മലനായുള്ളോരംബുജ
ലോചനൻ തന്മനംതന്നിലേചെന്നുപുക്ക * സ്ഫാടികഭൂതലംതന്നിലേപാ
യുന്ന പാതംഗപാളങ്ങളെന്നപോലെ * കന്യകതന്നുടെഖിന്നതയെല്ലാമേ
തന്നിലേചിന്തിച്ചുനിന്നുപിന്നെ * ആരണൻതന്നോടങ്ങാദരംപൂണ്ടിട്ടു പാ
രാതെചൊന്നാനന്നാരായണൻ * എന്നുടെമാനസംതന്നെയുമിങ്ങനെ
ഖിന്നമാക്കീട്ടാകുന്നുതെന്നുനണ്ണി * ദോഷവാനായുള്ളസോദരൻതന്നുള്ളി
ൽ ദ്വേഷമുണ്ടെന്നതുംകണ്ടുചെമ്മേ * എങ്കിലുമിന്നുഞാൻവൻകനിവാ
ണ്ടുള്ള പങ്കജലോചനതന്നെനേരേ * കൊണ്ടിങ്ങുപോരുന്നതുണ്ടെന്നു
നിർണ്ണയം കണ്ടങ്ങുനിന്നാലുംകാമുകന്മാർ * പാരാതെപോകനാമെ
ന്നങ്ങുചൊല്ലിനി ന്നാരണന്തന്നെയുംതേരിലാക്കി * വേഗത്തിൽപോ
യങ്ങുവേലപ്പെൺകാന്തനും വേലപ്പെടാതെപോയ്ചെന്നുകൂടി * മേള
മാണ്ടീടുന്നചേദിപനുണ്ടുപോൽ വേളിയെന്നിങ്ങനെകേട്ടുകേട്ടു * തന്നു
ടെതന്നുടെസേനയുമായിട്ടു മന്നവരെല്ലാരുംപോന്നുവന്നാർ * ചേദിപൻ
താനുംതൻചാർച്ചപൂണ്ടുള്ളോരും ചെഞ്ചെമ്മേവന്നാരമ്മണ്ഡിതത്തിൽ *

ഭേരികൾതന്നുടെനാദങ്കൊണ്ടെങ്ങുമേ പൂരിച്ചുനിന്നുടനാശയെല്ലാം * ചേ
ദിപൻവന്നങ്ങുനിന്നതുകണ്ടപ്പോ ളാദരംപൂണ്ടൊരുമന്നവൻതാൻ * മം
ഗലദീപവുംകൊണ്ടങ്ങുചെന്നിട്ടു സംഗമിച്ചീടിനാൻഭംഗിയോടെ * മന്ദ
മായ്യന്നിങ്ങുസുന്ദരമായൊരു മന്ദിരംതന്നിലിരുത്തിപ്പിന്നെ * വന്നുള്ളമ
ന്നോരെമാനിപ്പാനായിട്ടു പിന്നെയുംപോന്നിങ്ങുവന്നുനിന്നാൻ * മാധവ
ദ്വേഷികളായിവിളങ്ങുന്ന മാഗധൻമുമ്പായമന്നരെല്ലാം * മാധവൻവ
ന്നുപിണങ്ങുന്നതാകിലോ രോധിക്കവേണംനാമെന്നുചൊല്ലി * ഘോരമായു
ള്ളൊരുസേനയുമായിട്ടു പൂരിലകംപുക്കാർഭൂഷിതരായ് * എന്നതുകേ
ട്ടൊരുരോഹിണീനന്ദനൻ തന്നുടെസേനയുമായിപ്പിന്നെ * ഓടിവന്നീ
ടിനാൻമാധവൻചാരത്തു കൂടിപ്പിറന്നുള്ളോരെന്നുഞായം * മന്നിടംത
ന്നിലേമാലോകരെല്ലാരു മൊന്നിച്ചുനന്നായിപ്പോന്നുവന്നാർ * കൺമു
നകൊണ്ടോരോകാമുകരുള്ളത്തിൽ കമ്പാത്തമേന്മേലെനൽകിനൽകി
* വന്നുവന്നീടുന്നസുന്ദരിമാരുമ മ്മന്ദിരംപൂകിനാർമന്ദമന്ദം * വാജിക
ൾതന്നുടെഹേഷകൾകൊണ്ടുമ മ്മാലോകർകോലുന്നഘോഷംകൊണ്ടും
* ആനകൾതന്നുടെനാദങ്ങൾകൊണ്ടു മങ്ങാശകൾപൂരിച്ചുകൂടീതെങ്ങും *
കാരണരായുള്ളോരാരണരെല്ലാരും പാരാതെവന്നുനിന്നെന്നനേരം * കന്യ
കതന്നുടെമംഗലമായുള്ള കർമ്മങ്ങളെല്ലാമങ്ങാരംഭിച്ചാർ * ചേദിപൻതന്നു
ടെമംഗലകർമ്മവും വേദിയാർചെന്നുനിന്നവ്വണ്ണമേ * ദാനങ്ങൾവാങ്ങിയു
ള്ളാരണരെല്ലാരു മാശിയുംചൊന്നങ്ങുനിന്നനേരം * കന്യകതന്നുടെമ
ണ്ഡനംചെയ്യാനായ്കാമിനിമാരെല്ലാംചെന്നുനിന്നാർ * നീടുററുനി
ന്നുള്ളചേടിമാരെല്ലാരും ഓടിത്തുടങ്ങിനാരങ്ങുമിങ്ങും * മണ്ഡിതയായൊരു
മാനിനിതന്നിലെ നണ്ണിത്തുടങ്ങിനാൾമെല്ലെമെല്ലെ * പാരാതെവന്നു
ണ്ണുഞാനെന്നുചൊല്ലിനോ രാരണൻവന്നതില്ലിന്നുമിപ്പോൾ * കാരണ
മെന്തുപോലാരണനെന്നുടെ മാരണമായിട്ടുവന്നില്ലല്ലീ * ആശ്രയമി
ല്ലാതെപോരുന്നോരെന്നെയി ന്നീശ്വരൻകൈവെടിഞ്ഞീടിനാനോ *
കാരുണ്യംപൂണ്ടൊരുഗൌരിക്കുമെന്നോടു കാരുണ്യമില്ലാതെയായിവന്നോ
* ഭാഗ്യമില്ലാതൊരുഞാനിനിയാക്കുമേ യോഗ്യയായ്യുന്നങ്ങുപോരവേ
ണ്ട * കുററമില്ലാതൊരുമറെറാരുജന്മത്തിൽ തെറെറന്നുകണ്ണനെയേ
ശിക്കൊൾവൂ * ഇങ്ങനെനണ്ണുമ്പോൾചേദിപൻതന്നുടെ മംഗലഘോ
ഷങ്ങൾകർണ്ണങ്ങളിൽ * ചെന്നുചെന്നന്നേരംദുഃഖമായുള്ളിലെ നി
ന്നൊരുതീയ്യ്ക്കൊരുകാററായ്യുന്നു * തള്ളിയെഴുന്നൊരുകണ്ണുനീർതന്നെയും
ഉള്ളിലേബന്ധിച്ചുനിന്നനേരം * ആരണൻതന്നെയുംവന്നതുകാണായി
ദൂരത്തുനിന്നങ്ങുചാരത്തപ്പോൾ * നാരിമാർമൌലിയാംബാലയെക്ക
ണ്ടപ്പോ ളാരണൻതന്മുഖംമെല്ലെമെല്ലെ * തേമ്പാതെനിന്നുള്ള
തിങ്കളെക്കണ്ടുള്ളോ രാമ്പലെപ്പോലെചമഞ്ഞുകൂടി * രുഗ്മിണിത
ന്നുടെലോചനമാലകൾ വിപ്രവരങ്കൽപതിച്ചിതപ്പോൾ * കൂമ്പിമയ
ങ്ങിനവാരിജന്തങ്കൽനി ന്നാമ്പലിൽചാടുന്നവണ്ടുപോലെ * ദീനതപൂ
ണ്ടൊരുമാനിനിതന്നുടെ മാനസംതാനുമുഴന്നുനിന്നു * കല്യമായുള്ളൊ
രുകാററിനെയേററൊരു മുല്ലതൻപല്ലവമെന്നപോലെ * എണ്ണമില്ലാ
തൊരുകൌതുകംപൂണ്ടിട്ടു കണ്ണുങ്ങൾതിണ്ണംചിരിഞ്ഞിതപ്പോൾ * ഭ്രൂതല

തന്നിൽനിന്നാതങ്കംപൂണ്ടുള്ള പൂമേനിതാനേയെഴന്നുടങ്ങി * ദ്രുഷ്ടികൾ
ചെന്നവൻനാവിൻതലയ്ക്കലേ ചെട്ടെന്നുറച്ചുതറച്ചുനിന്നു * എന്ത
വൻചൊല്ലുന്നതെന്നങ്ങുചിന്തിച്ചു വെന്തുവെന്തങ്ങവൾനിന്നനേരം * ത
ന്മുഖമായുള്ളോരംബുജംതന്നുള്ളിൽ നന്മൊഴിയായോരുതേനെഴുന്നു * ചി
ന്തപൂണ്ടീടുന്നസന്താപംവേർവിട്ടു സന്തോഷംപൂണ്ടാലുമായവണ്ണം * ഏ
റെപ്പറഞ്ഞിട്ടുകാലംകളയേണ്ട തേറുകേവേണ്ടുഞാൻചൊന്നതെല്ലാം *
കാലത്തുവന്നുനിൻപാണിതലംതന്നെ ചാലപ്പിടക്കുമമ്മാധവൻതാൻ *
ആരണൻതന്നുടെത്തുമൊഴിയിങ്ങനെ നാരിമാർമൌലിതാൻകേട്ടനേരം *
ഉള്ളിൽനിറഞ്ഞൊരുസന്തോഷംതന്നിലെ കൊള്ളാഞ്ഞുനിന്നുവഴിഞ്ഞു
പിന്നെ * പുഞ്ചിരിയായിട്ടുംകണ്ണുനീരായിട്ടും ചെഞ്ചെമ്മേതൂകിത്തുടങ്ങീത
പ്പോൾ * ആനന്ദമായൊരുവാരിയിൽമുങ്ങിനി ന്നാരണൻതന്നോടുംചൊ
ന്നാൾപിന്നെ * പട്ടാങ്ങുതന്നെനീചൊന്നതെന്നാകിലും പട്ടാങ്ങെന്നി
ങ്ങനെതോന്നുന്നില്ലെ * ഇങ്ങനെയുള്ളൊരുഭാഗ്യത്തിൻഭാജന മെങ്ങ
നെഞാനാവിതെന്നുംചൊല്ലി * ഇന്നുകഴിഞ്ഞേഞാൻനിന്നുടെചൊല്ലെ
ല്ലാം നിണ്ണയിച്ചീടുന്നിതെന്നുചൊല്ലി * മാധവൻതന്നുടെമേനിയേനണ്ണി
നി ന്നാതങ്കംപോക്കിനാൾമെല്ലെമെല്ലെ * മാധവൻതാനപ്പോൾയാദ
വന്മാരുമായ് മന്ദിരംതന്നിലെചെന്നുപിന്നെ * താരകജാലങ്ങളോടുക
ലന്നോരു വാർതിങ്കളാകാശംപൂകുംപോലെ * വാരിജലോചനൻവന്ന
തുകേട്ടൊരു നാരിമാരെല്ലാരുമോടിയോടി * ചെന്നുതുടങ്ങിനാർചന്താ
രിൽമാളുതാൻ ചൊവ്വോടെകാമിച്ചമേനികാണ്മാൻ * കുണ്ഡിനവാസിക
ളായുള്ളോരെല്ലാരും ചെന്നുതുടങ്ങിനാരവ്വണ്ണമെ * വന്നുവന്നീടുന്നമന്ന
വർകണ്ണുകൾ കണ്ണന്മെയ്തന്നിലേചെന്നിതപ്പോൾ * പ്രാസാദംതന്നി
ലേവാതായനങ്ങളും വാതിലുമെല്ലാംതുറക്കയാലെ * മണ്ഡനംകൊണ്ടു
ങ്ങുംമണ്ഡിതമായൊരു കുണ്ഡിനമായൊരുമന്ദിരവും * കാർവ്വണ്ണൻതന്നു
ടെകാന്തിയെക്കാണ്മാനായ് കണ്മിഴിക്കുന്നിതോയെന്നുതോന്നും * കാർവ്
ണ്ണൻവന്നതുകേട്ടൊരുചേദിപ നാനനംവാടിത്തുടങ്ങീതപ്പോൾ * ബ
ന്ധുക്കളായുള്ളമന്നോരുമായ്നിന്നു മന്ത്രംതുടങ്ങിനാൻവെന്തുവെന്തു * കു
ണ്ഡിനംതന്നിലെമന്ദിരേയുള്ളൊരു സുന്ദരിമാരെല്ലാമന്നനേരം * കാർ
മുകിൽവണ്ണന്റെകാന്തിയെക്കണ്ടിട്ടു കാമിച്ചുനിന്നുപറഞ്ഞാരപ്പോൾ *
ഇങ്ങനെയുള്ളൊരുകാന്തിക്കുനേരായോ രംഗനയാരുള്ളുചൊല്ലുതോഴി *
പത്മദലായതലോചനയായൊരു രുഗ്മിണിതാനൊഴിഞ്ഞാരുമില്ലേ *
കാർമുകിൽപോലെയിമ്മേനിയെക്കാണുമ്പോൾ തുമിന്നൽപോലെയി
ന്നാരിയുള്ളു * എന്നതുകാണുമ്പോൾപങ്കജയോനിക്കു മുന്നമേചിന്തയു
ണ്ടെന്നുതോന്നും * ആതങ്കംവേറിട്ടുരോഹിണിതന്നോടു വാർതിങ്കൾചെ
ന്നങ്ങുചേരുംപോലെ * കാർവ്വണ്ണന്തന്നോടുമാനിനിതാനുമി ന്നാദരാൽ
ചേർന്നതുകാണ്മനോനാം * തിങ്ങിവിളങ്ങിനസുന്ദരിമാരെല്ലാം തങ്ങളിലി
ങ്ങനെചൊല്ലുന്നേരം * ഗൌരിതൻപാദങ്ങൾകുപ്പുവാനായങ്ങു ഗൌരവം
പൂണ്ടുനല്ലുന്യകതാൻ * പോകത്തുടങ്ങിനാൾപോർകൊങ്കചീക്കിയൊ ലാ
കലമായ്നിന്നുമെല്ലെമെല്ലെ * മംഗലദീപങ്ങൾകണ്ണാടിപൂണ്ടുള്ള മന്ന
വകന്യകമാരുമായി * എന്നതുകണ്ടുള്ളതോഴിമാർവന്നുവ ന്നെണ്ണമി

ല്ലാതോളമായിക്കൂടി * ആഗതരായുള്ളോരാരണരെല്ലാരു മാശിയുംചൊ
ല്ലിനടന്നാർപിന്നെ * വീരന്മാരായുള്ളചേവകരെല്ലാരും നാരിതൻചുഴ
വുംചെന്നുപുക്കാർ * ഗായകന്മാരെല്ലാംവീണയുമാസ്സുന്നു ഗാനംതുടങ്ങി
നാത്രനംനീക്കി * അത്തൽകളഞ്ഞുള്ളനർത്തകന്മാരെല്ലാം നൃത്തംതുടങ്ങി
നാർമെല്ലെമെല്ലെ * കാഹളമൂതിനാർഭേരിയുമെല്ലാമ ങ്ങാഘോഷിച്ചീ
ടിനാരായവണ്ണം * അങ്ങനെപോയുള്ളോരംഗനതാനപ്പോ ളംബികാമ
ന്ദിരംതന്നിൽപുക്കാൾ * ചന്ദ്രികയേററങ്ങുനിന്നുവിളങ്ങിന ചന്ദ്രശി
ലാമണിയെന്നപോലെ * കണ്ണുനീരായിട്ടുതൻമുന്നിൽനിന്നൊക്കെ തിണ്ണ
മെഴുന്നതുകാണാസ്സുന്നു * താവുന്നരോമങ്ങൾനിന്നുവിളങ്ങിതേ ദേവിയെക്കൂ
പ്പുവാനെന്നപോലെ * കാണുന്നലോകർക്കാനന്ദബാഷ്പങ്ങൾ വീണുതുട
ങ്ങീതുകാണുന്തോറും * ദേവിയായ്ച്ചമവുന്നപൂമാലതന്നിലെ താവുന്നോ
രാനന്ദത്തേറലെല്ലാം * ഉണ്ടുണ്ടുനിന്നവൾമാനസമായൊരു വണ്ടുതാ
മ്പോന്നിങ്ങുവന്നുപിന്നെ * ആരണനാരിമാരായുള്ളപൂക്കളിൽ ആദര
വോടുനടന്നിതെങ്ങും * ദാനങ്ങൾകൊണ്ടവർമാനസംതന്നിലെ യാന
ന്ദംനൽകിനാളായവണ്ണം * ആരണനാരിമാരാശിയായനേരം വീരനാ
യുള്ളൊരുകാന്തനുമായ് * സന്തതിയുണ്ടായ്വിചിത്രയുംചേർപ്പെട്ടു സന്ത
തംവാഴ്കനീയെന്നുചൊന്നാർ * പത്നിമാർചൊന്നുള്ളൊരാശിയുംപൂണ്ടിട്ടു
ഭക്തയായ്നിന്നൊരുകന്യകതാൻ * ദേവിതൻമന്ദിരംതന്നിൽനിന്നു
ന്നേരം പോവതിനായ്ത്തുടങ്ങുന്നേരം * ചേടിപൻതാനങ്ങുദാനവുംചെ
യ്യുന്നചേലയുംപൂണ്ടുചമഞ്ഞുനന്നായ് * കന്യകവന്നൊരുനേർവഴിത
ന്നെയും പിന്നെയുംപിന്നെയുംനോക്കിനോക്കി * ധന്യയായുള്ളൊരുക
ന്യകയന്നേരം തന്നുടെതോഴിമാരോടുംകൂടി * ചഞ്ചാതിയായൊരുബാലി
കതൻകയ്യിൽ ചന്തത്തിൽചേർത്തുതൻകയ്യുമപ്പോൾ * മന്നവന്മാരുടെമു
മ്പിലാമ്മാറങ്ങു വന്നുതുടങ്ങിനാൾഭാഗ്യയോടെ * മാലോകർക്കുള്ളോരുക
ണ്ണുകളെല്ലാമമ്മാനിനീമേനിയിൽചാടിതപ്പോൾ * മാൺപുറവുന്നൊന്നൊ
രുമാലതിതന്നിലെ തേമ്പാതെവണ്ടുകൾചാടുമ്പോലെ * എണ്ണമററീട്ടു
ന്നകണ്ണുകൾമേന്മേലെ തിണ്ണംതന്മേനിയിൽപാഞ്ഞനേരം * പാരിൽ
വിളങ്ങുന്നനാരികൾമൗലിക്ക ഭാരംപൊഴിഞ്ഞുനിന്നെന്നപോലെ * മന്ദ
മായുള്ളൊരുയാനവുമായിട്ടു ചെന്നുതുടങ്ങിനാൾഭാഗിയോടെ * കാർവ്വർണ്ണ
ന്തന്നുടെമാനിനിയായഞാൻ കാൽനടപൂണ്ടുനടക്കവേണ്ട * എന്നങ്ങു
ചൊല്ലിനിന്നെന്നകണക്കെയി ന്നിന്നുള്ളമന്നവർമാനസത്തിൽ * ചെന്നു
കരേറിവിളങ്ങിനിന്നീടിനാൾ ഇന്ദുതാൻപൊയ്കയിലെന്നപോലെ * തൂമ
കലർന്നൊരുമാനിനിതന്നുടെ പൂമേനികണ്ടൊരുകാമുകന്മാർ * കാമശര
ങ്ങൾമനങ്ങളിലേല്ക്കയാൽ പ്രേമമിയന്നുമയങ്ങിനിന്നാർ * കണ്ണുകൾകൊ
ണ്ടവൾകാന്തിയെത്തന്നെയും പിന്നെയുംപിന്നെയുമുള്ളിലാക്കി * പാർക്കു
ന്നതോറുമങ്ങാക്കമിയന്നുള്ള ലേഖ്യങ്ങൾപോലെചമഞ്ഞുകൂടി * വീടിക
വാങ്ങുവാനോങ്ങുന്നമന്നവൻ വീടികതൻകയ്യിൽവാങ്ങുന്നേരം * കേടററ
നാരിതന്നാനനംകണ്ടിട്ടു കേവലമങ്ങനെനിന്നുപോയാൻ * ചേലതാൻ
പൂണ്ടതുചൊവ്വല്ലയാഞ്ഞിട്ടു ചാലത്തുനിന്നാനുടുപ്പതിന്നായ് * ചേല
ഞൊറിഞ്ഞുതുടങ്ങിനനേരത്തു ബാലികവന്നതുംകാൺകയാലെ * കൈ

ക്കൊണ്ടു നിന്നൊരു ചേലയുമായിട്ടു മയ്ക്കണ്ണിതന്നെയും നോക്കിനോക്കി * നിന്നുവിളങ്ങിനാൻധന്യനായുള്ളൊരു മന്നവൻ പണ്ടുപിറന്നപോലെ * വീണയുംവായിച്ചു നിന്നൊരുമന്നവൻ കാമിനിവന്നതു കണ്ടകയാൽ * വീണങ്ങുപോയൊരുവീണയെക്കാണാതെ കോണംകൊണ്ടോങ്ങിനാനങ്ങുമിങ്ങും * അമ്മാനയാടുന്നമന്നവവീരൻതാൻ പെൺമൗലിവന്നതു കാൺകയാലെ * നൽത്തകന്തന്നുടെയമ്മാനമായ്വന്നു ഹസ്തങ്ങളാം തങ്ങളിൽകോലുകയാൽ * പാട്ടുവാനായിട്ടുവാപിളർന്നിടിനാൻ കേട്ടുറ്റുനിന്നൊരു മന്നവൻതാൻ * നീടുറ്റുനിന്നൊരുനാരിയെക്കണ്ടകയാൽ നിലത്തിൽപ്പാട്ടുമാറായവന്നു * ആനമേലേറുവാൻകാൽകളാലൊന്നെട്ടു താനൊരുൻമേനിയിലായനേരം * മാനിനിതന്നുടെയാനനംകണ്ടിട്ടു മാഴ്കിനിന്നീടിനാനവ്വണ്ണമേ * മന്ത്രിപ്പാൻചെന്നങ്ങുമറ്റൊരുമന്നവൻ മന്ത്രിച്ചുനിന്നുതുടങ്ങുന്നേരം * ബന്ധുരഗാത്രിതൻചന്തത്തെക്കാൺകയാൽ അന്ധനായങ്ങനെനിന്നുപോയാൻ * വാജിമേലേറിനമന്നവൻതന്നോടു വാരിജലോചനവന്നനേരം * വാഹനംക്രൂരാതെബാലികമുന്നിൽനി വാജിമേൽനിന്നുഞ്ഞായമല്ലെ * എന്നങ്ങുചൊല്ലി നിന്നെന്നകണക്കിനേ മന്മഥനാക്കിനാൻഭൂതലത്തിൽ * വാരണമേറിനമന്നൊരുമന്നനെ തേരിൽനിന്നുള്ളോരുമവ്വണ്ണമേ * ഇങ്ങനെയോരോരോചാപലംകാട്ടിനാർ മംഗലരായുള്ളമന്നരെല്ലാം * മാനിനിതന്നുടെമൗലിയായുള്ളൊരു മാലികയായൊരുബാലികതാൻ * കാമനെപ്പെറ്റുവളർത്തങ്ങുനിന്നൊരു കോമളക്കൺമുനകൊണ്ടുമെല്ലെ * ഭൂമിപന്മാരുടെമൗലിയിൽനല്ലൊരു ഭൂഷണംചേർത്തെന്നൽകിനിന്നാൾ * എന്മെയ്യിലെന്മെയ്യിൽനോക്കുന്നതെന്നിട്ടു മന്നവരെല്ലാരുമന്നരായ് * തന്നുടെതന്നുടെ മന്മെയമേന്മേലെ തന്നിലേതന്നിലെ വാഴ്ത്തിനിന്നാർ * കാമശരങ്ങൾതറച്ചുള്ളതെല്ലാംതൻ കോമളമെയ്യിൽപ്പറ്റുന്നപോലെ * കാമുകരായുള്ളമന്നവർക്കെല്ലാർക്കും കോൾമയിർക്കൊണ്ടുതുടങ്ങീതപ്പോൾ * മാരനല്ലൊരുബാണമായ്നിന്നൊരു മാനിനിതന്നുടെകാന്തിതന്നെ * കണ്ടുകണ്ടിട്ടുമന്നവർക്കെല്ലാർക്കും മിണ്ടലെച്ചേർത്തുചമച്ചിതപ്പോൾ * ഇങ്ങനെയുള്ളോരുസുന്ദരിതന്നെനാം മെങ്ങുമേകണ്ടതില്ലെന്നുചൊല്ലാം * ആരുപോലിങ്ങനെപാരിടംതന്നിലിന്നാരിയെ നിർമ്മിച്ചുനിന്നതിപ്പോൾ * നൻമുനിമാരെയുമോതിച്ചുപോരുന്ന നാൻമുഖനാനല്ലയെന്നുചൊല്ലാം * മന്മഥന്തന്നുടെകൗശലംകാട്ടുവാൻ നിർമ്മിച്ചുവെന്നാകിൽചേരുമൊട്ടേ * മന്മഥനുള്ളത്തിൽമാരമാലുണ്ടാമീനിർമ്മലമേനിയെക്കാണുന്നേരം * ഇങ്ങനെയുള്ളൊരുനൻമുഖംകാണുമ്പോളിന്ദ്രനായുള്ളനാമെല്ലാരും * കാമ്യമായ്നിന്നുള്ളോരിമ്മുഖംകാണുമ്പോൾ സാമ്യമായുള്ളതെന്തിന്നുപാർത്താൽ * വാർതിങ്കളെങ്കിലോ വാരിജന്തന്നുള്ളിലാതങ്കമുണ്ടായിവന്നുകൂട്ടും * ആതങ്കംകോലുന്നവാരിജമെങ്കിലും വാർതിങ്കളെന്നതേചേരുന്നതും * ഹാരമായുള്ളൊരുതാരകജാലങ്ങൾ ചാരത്തുചെന്നങ്ങുപൂകയാലെ * മല്ലപ്പോർകൊങ്കയാം പങ്കജക്കോരകമുല്ലസിക്കുന്നിതുമെല്ലെമെല്ലെ * പുഞ്ചിരിയായിട്ടുനിന്നനിലാവുമമ്മണ്ടഞ്ചിതമായിട്ടുകാണാകുന്നു * കണ്ഠത്തോടേറ്റെറ്റുതോറ്റങ്ങുപോയിതേ കംബുക്കളെന്നുള്ളതുള്ളതത്രെ * എന്നതുകൊണ്ടല്ലോയിന്നുമ

ക്കൂട്ടങ്ങ ളേററംകരഞ്ഞുനടക്കുന്നെങ്ങും * ശങ്കയുണ്ടെന്നുള്ളിൽപങ്കജനേർ
മുഖി കൊങ്കകൾവാഴ്ത്തുവാനോത്തു കണ്ടാൽ * ലാവണ്യമായൊരുവാ
പികതന്നിലെ താവുന്നകോകങ്ങളെന്നുചൊല്വൂ * ശൃംഗാരംവന്നതി
ന്നംഗജന്നുള്ളൊരു മംഗലകുംഭങ്ങളെന്നോചൊല്വൂ * തൊട്ടങ്ങുകാണു
മ്പോൾതുനടവെന്നതും പട്ടാങ്ങെന്നിങ്ങനെവന്നുകൂട്ടും * സുന്ദരമായുള്ള
കൊങ്കകളാകിയ കുന്നുകൾതന്മീതെപൊങ്ങുകയാൽ * പോർകൊങ്കയായു
ള്ളപൊൻകുടംതന്നുള്ളിൽ പേർപെററുനിന്നധനത്തിന്നുടെ * വായോല
തന്നിലെവണ്ണങ്ങൾതാനല്ലൊ രോമാളിയായിട്ടുകണ്ടതിപ്പോൾ * എന്ന
ങ്ങുചെല്ലുന്നവന്നവരെല്ലാരും എന്മതമങ്ങനെയല്ലചൊല്ലാം * പാർവ്വതീ
കാന്തനെക്കണ്ടുതാൻപാഞ്ഞൊരു മന്മഥൻതന്നുടെമെയ്യിൽനിന്നു * വ
ല്ലാതെവീണുമുറിഞ്ഞങ്ങുപോയൊരു ചില്ലിയായുള്ളൊരുവല്ലതന്റെ *
വേർവിട്ടുപോയൊരുഞാണത്രകണ്ടത ച്ചേണുററരോമാളിയെന്നുചൊ
ല്ലാം * നാഭിയെക്കൊണ്ടുനല്ലാവത്തന്നുടെ ശോഭയുംവെന്നങ്ങുനിന്നുപി
ന്നെ * ശ്രോണിയെക്കൊണ്ടുമന്നൽതിട്ടതന്നെയും ചേണുററുനിന്നവൾ
വെൽകയാലെ * ഊരുമ്മികളായുള്ളചില്ലിതൻഭംഗത്തെ മേന്മേലെകോ
ലുന്നുവൻനദികൾ * രംഭയിമ്മാതരിൽനല്ലരെന്നിങ്ങനെ കിംഫലംനി
ന്നുപുകണ്ണെല്ലാരും * ഊരുക്കൾകൊണ്ടയിരംഭതൻകാന്തിയെ പാരം
പഴിച്ചുവപെന്നാളല്ലൊ * എന്നുടെയാനന്ദത്തെക്കണ്ടുകൊള്ളേണംനി
യന്നത്തിൻപൈതലേയെന്നിങ്ങനെ * മങ്ങാതെനിന്നുള്ളമഞ്ജീരന്തന്നു
ടെ ശിഞ്ജിതംകൊണ്ടവൾപാടമിപ്പോൾ * വെല്ലുന്നതെന്നല്ലോചൊല്ലു
ന്നിരെല്ലാരു മെന്നുള്ളിലെന്നല്ലതോന്നുന്നിപ്പോൾ * കോരകമായുള്ളൊര
ഞ്ജലിപൂണ്ടല്ലൊ വാരിജംമേവുന്നരാവുതോറും * നിന്നുടെകാന്തിയെക്കിട്ടു
മെന്നങ്ങനെ തന്നുള്ളിൽനിന്നുള്ളോരാശയാലെ * യാചിച്ചുപോകുന്നവാ
രിജത്തിന്നുനിൻ പാരിച്ചുകാന്തിയെനൽകവേണം * പാദത്തോടിങ്ങ
നെന്തുപുരന്താൻവന്നു യാചിക്കചെയ്യുന്നതെന്നിങ്ങനെ * മാഗ്ഗത്തി
ലെങ്ങുമിടച്ചുവരായല്ലോ മാർദ്ദവക്കോലുമപ്പാദങ്ങൾക്കൊ * ദീധിതിപൂണ്ടു
ള്ളതുനഖജാലങ്ങൾ ദീപമായ്മുമ്പിൽവിളങ്ങുകയാൽ * ബന്ധുരഗാത്രിത
ൻചന്തത്തെവാഴ്ത്തുവാൻ ചിന്തിച്ചതോറുമിന്നാവതല്ലെ * രാശികൾ
കൊണ്ടുതിരിഞ്ഞുചമച്ചോന്നി പ്പേശലമേനിതാനെന്നുതോന്നും * ചാപ
മായുള്ളതിച്ചില്ലികൾരണ്ടുമെ ലോചനമായതുമീനമല്ലോ * കൊങ്കക
ൾരണ്ടുമോകുംഭമെന്നിങ്ങനെ ശങ്കയെക്കൈവിട്ടുചൊല്ലാമല്ലൊ * മന്നവ
ന്തന്നുടെബാലികയാമിവൾ കന്നിയായല്ലോതാൻപണ്ടേയുള്ളു * സമ്മോദം
പൂണ്ടുമിഥുനതപന്തന്നെയും ചെമ്മുകലന്നുലഭിക്കമിപ്പോൾ * പാവനമാ
യുള്ളതീർത്ഥവുംദേശവും കേവലമിന്നിവൾമെയ്യിലുംകാൺ * ഹാരമായു
ള്ളൊരുഗംഗയുമുണ്ടല്ലൊ രോമാളിയായൊരുകാളിന്ദിയും * മാലോകരു
ള്ളത്തിലാനന്ദംനൽകുന്ന ബാലപ്പോർകൊങ്കനൽകുംഭകോണം * കാഞ്ചെ
നംവെല്ലുമാക്കാമിനിമേനിയിൽ കാഞ്ചിയുംകണ്ടാലുംകാന്തിയോടേ * ഇ
ത്തരമിങ്ങനെചൊല്ലിനിന്നീടിനാ രത്തൽപിണഞ്ഞുള്ളമന്നരെല്ലാം * അം
ഗനതന്നുടെയംഗങ്ങളെല്ലാമെ ഭംഗിയിൽകാണേണമെന്നുനണ്ണി * ചെ
ല്ലുനിചെല്ലുനിയെന്നവർചൊല്ലാലെ ചെല്ലത്തുടങ്ങിനകണ്ണിണതാൻ * മു

റവുംതാൻചെന്നുള്ളൊരംഗത്തെക്കൈവിട്ടു മററൊന്നിൽചെല്ലുവാൻവല്ലീ ലപ്പോൾ * മുഗ്ദ്ധവിലോചനതാനുമന്നേരത്തു ബദ്ധവിലാസയായ്മെല്ലെമെല്ലെ * ചെന്നുതുടങ്ങിനാൾചേണുററുനിന്നൊരു നന്ദകുമാരകൻ നിന്നടിക്കിൽ * ചാരത്തുനിന്നൊരുവാരിധി കണ്ടിട്ടു വാരുററവൻനദിയെന്നപോലെ * കാർമുകിൽവർണ്ണൻതാൻകാമുകർചൂഴന്ന കാമിനിതന്നെയണഞ്ഞാനപ്പോൾ * വണ്ടുകൾചൂഴ്ററവാരിജംകണ്ടിട്ടു മണ്ടിയടുക്കുന്നഹംസംപോലെ * ബാലികതന്നുടെപാണിയെമെല്ലവേ ചാലത്തൻകൈകൊണ്ടു പൂണ്ടാനപ്പോൾ * വാരണവീരന്തൻകാമിനീകൈതന്നെ ചാരത്തുചെന്നങ്ങു പൂണുമ്പോലെ * തേരിലങ്ങായ്ക്കൊണ്ടുപാഞ്ഞുതുടങ്ങിനാൻ വീരന്മാരെല്ലാരുംകണ്ടിരിക്കെ * എന്നതുകണ്ടുള്ളമന്നവരെല്ലാരു മൊന്നൊത്തുകൂടിക്കയർത്താരപ്പോൾ * വില്ലെടുത്ത ടിനാർവാളെടുത്തീടിനാർ ചെല്ലുവിൻപിന്നാലെയെന്നുചൊന്നാർ * ഭൂമിപന്മാരുടെമൌലിയായുള്ളൊരു ചേദിപന്തന്നുടെകന്യകയെ * കൊണ്ടങ്ങുമണ്ടുന്നാനെന്നുള്ള ഘോഷങ്ങളുണ്ടായിവന്നിതമ്മന്ദിരത്തിൽ * ചേദിപന്തന്നുടെസേവകരന്നേരം ചെല്ലത്തുടങ്ങിനാർ ചൊവ്വിനോടെ * മാഗധന്താനുംമററുള്ളവരെല്ലാരുംമാനിച്ചുനിന്നുപറഞ്ഞാരപ്പോൾ * നമ്മുടെമുന്നിലേകന്യകതന്നെയുംനമ്മെയുമിങ്ങനെനാരിയാക്കി * കൊണ്ടങ്ങുമണ്ടുന്നാൻകൊണ്ടൽനേർവർണ്ണൻതാൻ കണ്ടിങ്ങുനില്ലായ്സിൻനിങ്ങളാരും * കന്യകാതന്നുടെകള്ളനായുള്ളോനെ കണ്ടുകയർത്തുപിടിച്ചുനേരേ * കൊണ്ടിങ്ങുപോരുവിനിണ്ടലും കൈവിട്ടു മണ്ടുവിൻ പിന്നാലെ വീരന്മാരെ * എന്നങ്ങുചൊന്നുള്ളമന്നവന്മാരെല്ലാം തന്നുടെതന്നുടെസേനയുമായ് * വാരണമേറിനാർവാജിയുമേറിനാർ വാരുററതേരിലുമേറിപ്പിന്നെ * വാരിജലോചനൻതന്നുടെപിന്നാലെ പാരാതെചെന്നുചെറുത്താരപ്പോൾ * പിന്നാലെചെല്ലുന്നൊരരിയെക്കണ്ടിട്ടു സന്നദ്ധരായുള്ളയാദവന്മാർ * തേരുംതിരിച്ചുമടങ്ങിനിന്നീടിനാർ വീരന്മാരങ്ങനെചെയ്തുതായം * വീരന്മാരായുള്ളമന്നവർകേൾക്കവേ ധീരന്മാരായ്നിന്നുചൊന്നാരപ്പോൾ * ചേദിപൻതന്നുടെ പെണ്ണിനെച്ചൊവ്വോടെ യാദവന്മാരായഞങ്ങളിപ്പോൾ * കൊണ്ടങ്ങുപോകുന്നതെല്ലാരുംകണ്ടാലും മണ്ടിവന്നിടുവിനാകിൽനിങ്ങൾ * വീരന്മാരായുള്ളമന്നവരന്നപ്പോൾ ഘോരങ്ങളായുള്ളബാണങ്ങൾക്ക * പാരണം നൽകനാർയാദവന്മാരുടെ മാറിലെഴുന്നൊരുചോരവെള്ളം * യാദവന്മാരുടെബാണങ്ങളന്നേരം ചേദിപൻമുമ്പായമന്നോരുടെ * ചോരയായുള്ളൊരുവെള്ളത്തിൽമുങ്ങീട്ടു പാരംകുളിച്ചുതുടങ്ങിതപ്പോൾ * ഭീതിയെപ്പൂണ്ടൊരുകാമിനിതൻമുഖം കാതരമായിട്ടുകണ്ടനേരം * കാർമുകിൽനേർവർണ്ണൻചൊല്ലിനിന്നീടിനാൻ തൂമന്ദഹാസത്തെത്തൂകിത്തൂകി * താവകമായുള്ളോരാനനംകണ്ടിട്ടു താപമുണ്ടാകുന്നുമാനസത്തിൽ * മാനിനിമാരുടെമൌലിയായുള്ളനി ന്നാനനമേതുമേവാടൊല്ലാതെ * എന്നുടെബാണങ്ങൾചെല്ലുന്നനേരമി മ്മന്നവരെങ്ങുമേനില്ലാരെന്നും * ആയിരംകാകനുപാഷാണമൊന്നേതാൻ വേണുന്നുതെന്നതുകേൾപ്പുണ്ടല്ലീ * ഇങ്ങനെചൊന്നവൾപേടിയെപ്പോക്കീട്ടു വന്നുള്ളമന്നോരെനോക്കിനാന്താൻ * കാരുണ്യംപൂണ്ടൊരുകാർവർണ്ണൻതന്മുഖ മാരുണ്യംപൂണ്ടുചമ

ഞ്ഞിതപ്പോൾ * ഉത്തമമായുള്ളോരാതപംപൂണ്ടന്ന പാതംഗമാകിനബിം
ബംപോലെ * വാരിജലോചനനായിവിളങ്ങിന വാരിജവല്ലഭൻതങ്കൽ
നിന്നു * ബാണങ്ങളായുള്ളദീധിതിജാലങ്ങൾ വാരുററുമേന്മേലെചെല്ല
കയാൽ * നേരിട്ടുനിന്നോരുവീരന്മാരായുള്ള ക്രൂരിരുട്ടെങ്ങുമേകണ്ടീല
പ്പോൾ * വീരനായുള്ളോരുരുഗ്മിതാനന്നേരം തേരിലങ്ങേററിട്ടുനിന്നു
ചൊന്നാൻ * ചോരനായ്വന്നുനിന്നാരുമേകാണാതെ സോദരിതന്നെ
യുംതേരിലാക്കി * കൊണ്ടങ്ങുമണ്ടുന്നകൊണ്ടൽനേർവർണ്ണൻതാൻ കണ്ടു
ത്തെക്കണ്ടിച്ചുകൊന്നുപിന്നെ * സോദരിതന്നെയുംവീണ്ടുകൊണ്ടിങ്ങുതാ
ൻ പോരുന്നതെല്ലാരുംകണ്ടുകൊൾവിൻ * നിശ്ചയമെന്നതുനണ്ണിയി
ച്ചാലുമിന്നുചൊന്നകാരിയംപൂരിയാതെ * കുണ്ഡിനമാകിനമന്ദിരംത
ന്നിൽഞാനെന്നുമേപൂകുന്നേനല്ലചൊല്ലാം * ഇങ്ങനെയുള്ളൊരുസംഗ
രവാദത്തെ മംഗലദീപവുംപൂണ്ടുചൊന്നാൻ * പാരാതെപിന്നെമുക്കാർ
മുകിൽവർണ്ണനെ നേരിട്ടുനിന്നുവിളിച്ചുചൊന്നാൻ * മൂർഖൻതൻവാ
യിലെനന്മണിതന്നെയമ്മൂഷികൻകൊണ്ടങ്ങുമണ്ടുംപോലെ * എന്നുടെ
സോദരിതന്നെയുംകൊണ്ടിനിയെന്തിത്തുടങ്ങുന്നതെന്നുചൊല്ലി * ഘോ
രങ്ങളായുള്ളബാണങ്ങൾതൂകിനാൻ വാരിദംവാരിയെത്തൂകുമ്പോലെ * കൊ
ണ്ടൽനേർവർണ്ണനബാണങ്ങളെല്ലാമെ കണ്ടിച്ചുകണ്ടിച്ചുവീഴ്ത്തിവീഴ്ത്തി *
സാരഥിതന്നെയുംവാജിയെത്തന്നെയും തേരുമന്നേരത്തുവീഴ്ത്തിപ്പിന്നെ *
ചാലെച്ചെന്നങ്ങവൻതന്നെയുംബന്ധിച്ചു കാലന്നുനൽകുവാനാടുന്നേ
രം * കാർവർണ്ണൻതന്നുടെകൈപുക്കുനിന്നിട്ടു കാതരനായൊരു [illegible]ന്നപ്പോൾ
* ബാലികതന്നുടെലോചനവാരികളാലംബമായിട്ടുവന്നുകൂടി * കാർമു
കിൽവർണ്ണൻ നാനനന്തന്നുടെരാഗവുംകിഞ്ചിത്കുറഞ്ഞിതായി * കൊ
ല്ലാതെകൊള്ളേണമിന്നിവൻതന്നെയെന്നുള്ളിലേറെണ്ണിനകാർവർണ്ണൻതാൻ
* പേശലമായൊരുകേശവംമീശയും പേയായിപ്പോകുമാറ[illegible]പ്പിന്നു
* പോകെന്നുചൊല്ലിയയച്ചിട്ടിനാനാനാകുലനാകിഭൂപൻതന്നെ * നാ
ണവുംപൂണ്ടുതന്നാനനംകുമ്പിട്ടു നാനാജനങ്ങളുംകാണവേതാൻ * വേഗ
ത്തിൽപോയത്തൻമന്ദിരംതന്നുടെ പാരത്തുചെന്നങ്ങുനിന്നനേരം * ഉ
ററവരെല്ലാരുംകുററമകന്നൊരു മറെറാരുമന്ദിരംതന്നിലാക്കി * മന്നവ
ന്മാരെല്ലാംമാനവുംകൈവിട്ടു തന്നുടെമന്ദിരംതന്നിൽപുക്കാർ * കാമിനി
തന്നോടുകൂടിക്കലന്നൊരു കാർവർണ്ണൻതാനുമായ്മെല്ലെമെല്ലെ * ദ്വാര
കയാകിനപൂരിലകംപുക്കാൻ ഭേരിയുംതാഡിച്ചുയാദവന്മാർ * വൈദിക
രായുള്ളദേശികൻചൊല്ലാലെ വൈദർഭിതന്നുടെപാണിതന്നെ * നല്ലൊ
ഴുതാണ്ടൊരുരാശികൊണ്ടന്നേരം പത്മവിലോചനൻപൂണ്ടുകൊണ്ടാൻ
* പാർവ്വതിതന്നുടെപാണിയെപ്പണ്ടുനൽ പാവകലോചനനെന്നപോ
ലെ * വാരുററുനിന്നുള്ളോരുത്സവമന്നേരം ദ്വാരകതന്നിൽപരന്നിതെ
ങ്ങും * വാർതിങ്കൾതന്നോടുവെൺനിലാവുതാൻ വാരുററുനിന്നുകലർന്ന
പോലെ * കാർവർണ്ണൻതന്നോടുകാമിനിതാനുമെ ചാരത്തുചാലെക്കലന്നു
നിന്നാൾ * ബാലകതന്നുടെവാഞ്ഛിതംപൂരിപ്പാൻ ചാലത്തുനിന്നെ
തുടങ്ങുന്നേരം * ചേദിപൻതന്നുടെചൊല്ലാലെചെന്നിട്ടു വേദനപൂകി
പ്പാനെന്നപോലെ * ലജ്ജതാനിഞ്ഞെന്നുചെറുത്തുതുടങ്ങിനാ ളിച്ഛയല്ലെന്നു

ഴചിന്തിയാതെ * വാരിജലോചനൻതന്നുടെകണ്ണിണ നേരേമയങ്ങി
ത്തുടങ്ങമപ്പോൾ * ഓമലേനിന്നുടെകോമളമായൊരു പൂമേനിമെല്ലവേ
പൂണ്ടുകൊൾവാൻ * കാമിച്ചുവന്നുഞാൻദൂരത്തുനില്ലാതെ ചാരത്തുപോ
രിങ്ങുബാലികേനീ * എന്നങ്ങുചൊല്ലുമ്പോളാനനംതാഴ്ത്തിക്കൊ ണ്ടൊ
ന്നുമേമിണ്ടാതെനിന്നുകൊള്ളും * വാസത്തിന്നുള്ളോരുമന്ദിരംതന്നിൽ
ത്തൻ നാഥനുമായിട്ടുമേവുന്നേരം * മുഴ്ഗംനിന്നോരോരോലീലകളോതി
ത്തൻ തോഴിമാരെല്ലാരുംപോകുന്നേരം * കേവലനായൊരുകാന്തനെ
ക്കാൺകയാൽ പോവതിന്നായിട്ടോഭാവിക്കുന്നേരം * ശയ്യയിലങ്ങുതിരി
ഞ്ഞുകിടന്നിട്ടു പയ്യവേനോക്കീട്ടുമിങ്ങുതന്നെ * കാർമുകിൽവർണ്ണന്തന്മേ
നിയോടേശ്ശുകിൽ കോൾമയിക്കൊള്ളുന്തന്മേനിതന്നിൽ * പങ്കജലോച
നന്തന്നുടെപാണികൾ കൊങ്കയിൽനിന്നുകളിക്കുന്നേരം * ചേണുററനീ
വിതൻചാരത്തുചെല്ലുകിൽ പാണികൾചെന്നുപിണങ്ങുമപ്പോൾ * ഇ
ങ്ങനെയോരോരോലീലകൾതോന്നുംതൻ മംഗലകാന്തനുംതാനുമായി *
ചിത്തമിണങ്ങിനിന്നങ്ങനെയേഴെട്ടു പത്തുദിനങ്ങൾകഴിഞ്ഞകാലം *
തോഴികൾതന്നുടെചാരത്തുചെല്ലുമ്പോൾ കോഴതുടങ്ങീതുമെല്ലെമെല്ലെ
* ചോരിവാതന്നെയുംമൂടിനിന്നീടിനാൾ വാരുററപാണിക്കൊണ്ടുമെ
ല്ലെ * തോഴിമാരെല്ലാരുമെന്നതുകണ്ടപ്പോൾ പാഴായ്മപൂണ്ടുപറഞ്ഞു
നിന്നാർ * ചൊല്ലിയന്നിട്ടന്നചൂതത്തിൻചാരത്തു ചെല്ലത്തുടങ്ങീതുമല്ല
താനെ * പണ്ടുതാൻകാമിച്ചപൂമരംചാരത്തു കണ്ടുകണ്ടിടിനാലെന്നു
ഞായം * ചൊല്ലെററനിന്നൊരുദാഡിമംതന്നുടെ നല്ലഴംകണ്ടൊരുപൈ
ങ്കിളിതാൻ * കൊത്തിപ്പിളർന്നതുമൂട്ടവാൻതുടന്നു പുത്തനായ്നിന്നുള്ള
പല്ലവംതാൻ * ചാലെവിരിഞ്ഞൊരുവാരിജംതന്നിലെ തേനുണ്ടുനിന്നു
ള്ളോരന്നത്തിൻെറ * വാർനഖമേററുപൊളിഞ്ഞതുകണ്ടാലും വാരിജം
തന്നുടെകോരകങ്ങൾ * തോഴിമാരെല്ലാരുമിങ്ങനെചൊന്നപ്പോൾ
തോഷത്തെപ്പൂണ്ടൊരുകോപവുമായ് * നാണംചുമന്നുകനത്തകണക്കേ
ത നാനനംതാഴ്ത്തിനാൾമാനിനിതാൻ * ഇങ്ങനെയോരോരോമംഗല
ലീലകൾ തങ്ങളിൽക്കൂടിക്കലൎന്നുപിന്നെ * കാർമുകിൽനേരൊത്തകാന്തി
പൂണ്ടുള്ള കാമുകന്മേനിയുംചേൎന്നുചെമ്മേ * ഭംഗികൾകോലുന്ന
ശൃംഗാരൻതന്നുടെ മംഗലവാഴ്ച്ചയുംവാണുനിന്നാർ * ഗോവിന്ദനായൊരു
മന്ദരംതന്നാലെ മേവുന്നമന്ഥനംകൊണ്ടുചെമ്മേ * പ്രദ്യുമ്നനായൊരു
നൽതിങ്കളുണ്ടായി രുഗ്മിണിയായൊരുപാല്ക്കടലിൽ * ശംബരനായു
ള്ളദാനവനന്നപ്പോൾ നമ്മുടെവൈരിയിതെന്നുനണ്ണി * പെററൊരുനേ
രത്തുപെട്ടെന്നുചെന്നിട്ടു മററാരുംകാണാതെകൊണ്ടുപോയി * പാല്ക്കട
ൽതന്നിലെറിഞ്ഞുനിന്നീടിനാൻ മൂക്കരായുള്ളവരെന്നു ഞായം * പൈ
തലെച്ചെന്നുവിഴുങ്ങിനിന്നീടിനാൻ പൈപെരുത്തീടിനമീനമപ്പോൾ *
വാരിധിചാരർപിടിച്ചുകൊണ്ടന്നേരം ബാലകംപൂണ്ടമാമീനംതന്നെ *
സപ്പത്തെപ്പൂണ്ടൊരുഭാജനംപോലെചെ ന്നപ്പൊഴേനൽകിനാൻശംബ
രന്നു * പാചകനന്നേരംവാൾകൊണ്ടമ്മീനനെ പാരാതെചെന്നങ്ങുകീറു
ന്നേരം * പൊയ്യല്ലയാതൊരുപൈതലെക്കണ്ടിട്ടു മയ്യൽമിഴിരതിദേവി
താനും * നാരദൻചൊല്ലിനവാൎത്തയെക്കേട്ടുനിന്നാ ദരവോടുമപ്പൈതൽ

തന്നെ * തന്നുടെകാന്തനാംകാമനെന്നിങ്ങനെ നിർണ്ണയിച്ചമ്പിൽവള
ർത്തുകൊണ്ടാൾ * മെല്ലെമെല്ലങ്ങുവളർന്നുവളർന്നവൻ നല്ലൊരുയൗവനം
പൂണ്ടകാലം * കാമിച്ചുനിന്നൊരുകാമിനിതന്നോടു നാണിച്ചുനിന്നുപറ
ഞ്ഞാനപ്പോൾ * അമ്മയായുള്ളൊരുനിന്നുടെഭാവങ്ങൾ സമ്മതിക്കൂടാ
തെകണ്ടതെന്തെ * എന്നങ്ങുകേട്ടവളിങ്ങനെചൊല്ലിനാ ളെന്നുടെകാ
ന്തനായ്നിന്നതുനീ * കന്ദർപ്പൻനീയെന്നുനിർണ്ണയിച്ചാലുമി ന്നിന്നുടെ
കാന്തയായ്നിന്നതുഞാൻ * നിന്നുടെവൈരിയായുള്ളൊരുശംബരൻ ത
ന്നെന്നെകൊല്ലുവനെന്നുനണ്ണി * ശംബരൻതന്നുടെമന്ദിരംതന്നിലെ നി
ന്നുമുഷിഞ്ഞുഞാനിത്രനാളും * എന്നതുകേട്ടവനുള്ളിലങ്ങുണ്ടായി തന്നു
ടെവേലകഴിഞ്ഞതെല്ലാം * ക്രുദ്ധനായ്നിന്നങ്ങുശംബരൻതന്നോടു യു
ദ്ധംപിണഞ്ഞവന്തന്നെയപ്പോൾ * അന്തകൻതന്നുടെമന്ദിരംപൂകിച്ചു
ചന്തത്തിൽതന്നുടെകാന്തയുമായ് * വാരുററുനിന്നൊരുദ്വാരകതന്നി
ലെ പാരാതെചെന്നങ്ങുപൂകുന്നേരം * കണ്ടുകണ്ടിട്ടുന്നകാമിനിമാരെല്ലാം
കൊണ്ടൽനേർവർണ്ണന്താനെന്നുനണ്ണി * പേടിച്ചുപോയിമറഞ്ഞുനിന്നീടി
നാർ കേടററുപിന്നെയുംതേടനിന്നാർ * ആരിതെന്നിങ്ങനെശങ്കിച്ചു
നിന്നാര ദ്വാരകതന്നിലെലോകരെല്ലാം * തന്നുടെബാലകന്താനിതെന്നി
ങ്ങനെ തന്നിലെനണ്ണിയണഞ്ഞനേരം * വൈദർഭിതന്നുടെപോർമുല
ക്കോരകം വൈകാതെനിന്നുചുരന്നതപ്പോൾ * നാരദമാമുനിപാരാതെ
ചെന്നുടൻ ദ്വാരകയാകിനപൂരിലപ്പോൾ * കീഴിൽകഴിഞ്ഞുള്ളവസ്ഥ
കളെല്ലാമെ കോഴപ്പെടാതെകണ്ടോതിയോതി * നിന്നുടെബാലകൻതാ
നിവനെന്നവൾ തന്നോടുനിന്നങ്ങുചൊന്നനേരം * എന്നുടെപൈതലി
വന്താനതെന്നവൾ നിർണ്ണയിച്ചമ്പോടുപൂണ്ടുകൊണ്ടാൾ * അംഗജൻത
ന്നുടെസംഗതിതന്നാലെ മംഗലമാർന്നുമാലോകർക്കും * *

## സ്യമന്തകം

സത്രാജിത്താകുന്നമന്നവൻപണ്ടുപോയ് മിത്രനെസ്സേവിച്ചുനിന്ന
കാലം * ഉത്തമമായൊരുരത്നത്തെനൽകിനാൻ ഭക്തിയെക്കണ്ടുതെളി
ഞ്ഞുമിത്രൻ * വാർമെത്തുമാററുസ്യമന്തകമെന്നൊരു പേർപെററുനി
ന്നോന്നിപ്പാരിലെങ്ങും * എട്ടെട്ടുഭാരംനല്ലൊന്നുമിന്നീടുന്നോ ന്നിഷ്ട
ത്തിൽപൂജിച്ചുസേവിക്കുമ്പോൾ * അങ്ങനെയുള്ളൊരുനന്മണിതന്നെയു
മംഗത്തിലേററവൻപോകുന്നേരം * ദ്വാരകതന്നിലെമാലോകർക
ണ്ടിട്ടു സൂര്യനെന്നിങ്ങനെനിർണ്ണയിച്ചാർ * പാഥോജലോചനൻതന്നു
ടെചാരത്തു പാഞ്ഞുചെന്നെല്ലാരുംചൊന്നാരപ്പോൾ * സൂര്യനുണ്ടിങ്ങോ
ട്ടുവന്നുതുടങ്ങുന്നു സൂതനുംതേരുമകന്നുമെല്ലെ * ആദരിച്ചീടണംപാ
രാതെചെന്നുനീ വേദത്തിൻകാതലാംദേവൻതന്നെ * എന്നതുകേ
ട്ടൊരുപങ്കജലോചനൻ എന്തെന്നുചിന്തിച്ചുനോക്കിച്ചൊന്നാൻ * മിത്ര
നല്ലേതുമേരത്നത്തെപ്പൂണ്ടുള്ള സത്രാജിത്തല്ലോയിവന്നതിപ്പോൾ *
എന്നതുകേട്ടുള്ളയാദവന്മാരെല്ലാം നിന്നങ്ങുമേവിനാർനോക്കിനോക്കി *
സത്രാജിത്തങ്ങുപോയ്തന്നുടെഗേഹത്തിൽ സത്വരംചെന്നങ്ങുപുക്കു
പിന്നെ * ഈശ്വരപൂജയെച്ചെയ്തങ്ങുപോരുന്ന വേശ്മത്തിലാക്കി

നാൻനന്മണിയെ * സ്വൎണ്ണങ്ങൾകൊണ്ടുനിറഞ്ഞുതുടങ്ങീത പ്പുണ്യ
വാൻതന്നുടെഗേഹമപ്പോൾ * അന്നൊരുനാളിലനന്തജൻമെല്ലവെ ചെ
ന്നങ്ങിരുന്നവൻമന്ദിരത്തിൽ * യാദവരാജനുവേണമെന്നിങ്ങനെ യാ
ചിച്ചുനിന്നാനന്നന്മണിയെ * ലുബ്ധനായുള്ളൊരുമന്നവന്താനപ്പോ ളുദ്ധ
തനായിക്കൊടാഞ്ഞമൂലം * മെല്ലവേതന്നുടെമന്ദിരംപൂകിനാ നല്ലിത്താർ
മാനിനികാന്തനപ്പോൾ * വാഞ്ഛിതമായതുകൈവന്നുകൂടാതെ പാഥോജ
ലോചനൻപോയനേരം * എന്തിതുക്കൊണ്ടിനിമേലെന്നിങ്ങനെ ചി
ന്തതുടങ്ങിതമ്മന്നവനും * ഒട്ടുനാളിങ്ങനെതിട്ടതിക്കൂടാതെ ഇഷ്ടമായ്നിന്നു
കഴിഞ്ഞകാലം * മന്നവൻതന്നുടെസോദരനന്മണി തന്നുടെകണ്ഠ
ത്തിൽചേൎത്തുചെമ്മെ * ആയാസംകൈവിട്ടുപേയായിപ്പോകാതെ നാ
യാടവേണംനാമെന്നുനണ്ണി * വാജിമേലേറിനടന്നുതുടങ്ങിനാൻ വാരുററു
നിന്നൊരുകാനനത്തിൽ * വീരനായുള്ളൊരുകേസരിവന്നപ്പോൾ പാരാ
തെകൊന്നവൻതന്നെവീഴ്ത്തി * വാജിയുംകൊന്നുടൻനന്മണിതന്നെയും
വാരിക്കൊണ്ടങ്ങുനടന്നനേരം * ജാംബവാൻകണ്ടുനൽകേസരിതന്നെയും
ചാമ്മാറുനിന്നുകയൎത്തുപിന്നെ * ദീധിതിപൂണ്ടൊരുനന്മണിതന്നെയു
മാധികളഞ്ഞുപറിച്ചുകൊണ്ടു * ബാലകന്നായിട്ടുലീലകൾകോലുവാൻ
ചാലെനൽകീടിനാനാലയത്തിൽ * സോദരൻപോയവൻവന്നീലയെ
ന്നിട്ടു കാതരനായുള്ളമന്നവൻതാൻ * തന്നോടുചേൎന്നുള്ളലോകരോ
ടന്നേരം ഖിന്നനായ്നിന്നുപറഞ്ഞാൻമെല്ലെ * നായാട്ടുകോലുവാൻ
നന്മണിപൂണ്ടങ്ങുപോയോരുസോദരൻവന്നതില്ലെ * എന്തിതിൻകാ
രണമെന്നതേചിന്തിച്ചു വെന്തുവെന്തീടുന്നിതുള്ളമിപ്പോൾ * നന്മണികൂ
ടാതെപോയാകിൽവന്നാനു മെന്നൊരുനിൎണ്ണയമുണ്ടിനിക്കും * ആളി
തൃസേവയെപ്പൂണ്ടുഞാൻചെയ്യുതി ന്നാപത്തിന്മൂലമായ്വന്നുകൂടി * ഓങ്ങി
നതെല്ലാരുംകണ്ടതായല്ലോപ ണ്ടൊരാശയുംകേട്ടതായിന്നുചെമ്മെ * എന്നു
ടെയുള്ളത്തിൽമുന്നമേയുണ്ടിതു നിന്നോടുചൊല്ലീലയെന്നേയുള്ളു * ഖിന്ന
നായുള്ളൊരുമന്നവനന്നേര ങ്ങൎന്നനെത്തോന്നിച്ചുചൊന്നനേരം * ഇഷ്ടരാ
യുള്ളവരെന്നതുകേട്ടപ്പോൾ കഷ്ടമെന്നിങ്ങനെചൊല്ലിപ്പിന്നെ * തങ്ങ
ളിൽനിന്നുപറഞ്ഞുതുടങ്ങിനാരിങ്ങനെയുള്ളതിന്നെന്തുചെയ്വൂ * നാമി
പ്പറഞ്ഞതുപൊങ്ങുകിലെങ്ങുമേ നമ്മുടെജീവന്നുപോക്കുണ്ടാമെ * എന്ന
തുചിന്തിച്ചുകൊള്ളുവിനെല്ലാരും എന്നങ്ങുചൊന്നവൻനിന്നനേരം *
തന്നുടെബന്ധുവായ്നിന്നങ്ങുപോന്നവൻ തന്നോടുചൊല്ലിനാനന്യൊരു
ത്തൻ * തന്നുടെതന്നുടെബന്ധുവായുള്ളവർ തങ്ങളിൽതങ്ങളിൽ
ചൊല്ലിച്ചൊല്ലി * കൎണ്ണങ്ങൾതോറുംനടന്നുതുടങ്ങീത കൎണ്ണനെക്കൊണ്ടു
ള്ളവാൎത്തയപ്പോൾ * മാലോകരെല്ലാരുംതങ്ങളിലൊന്നിച്ചു ചാലെപ്പറ
ഞ്ഞുതുടങ്ങീതപ്പോൾ * വാരിജലോചനൻശീലങ്ങളോൎക്കുമ്പോൾ ചേരുന്ന
തല്ലയീവാൎത്തയിപ്പോൾ * വിത്തങ്ങൾകാണുമ്പോൾചിത്താമയ
ങ്ങാതെ ഉത്തമരായുള്ളതാരിപ്പാരിൽ * ബന്ധുരമായൊരുരത്നമിതെന്ന
തു ചിന്തിച്ചുകാൺകനീമറെറാന്നില്ലെ * ബാലനായുണ്ടിവൻചാലെ
നടന്നന്നെ വേലകളെല്ലാമെകേൾപ്പുണ്ടല്ലൊ * ഗോപ്പിമാർവീട്ടി
ലെവെണ്ണകവൎന്നതി പൂജ്യനായ്നിന്നുള്ളിവന്താനെന്നു * കട്ടതുകൊണ്ടു

പിടിച്ചുകൊണ്ടമ്മതാൻ കെട്ടിനാളെന്നതുംകേട്ടതല്ലോ * നാരിമാർവി
ട്ടുള്ളവീഴ്പകൾവാരിപ്പ ണ്ടൊരുമേ കാണാതെകൊണ്ടുപോയി * ഇത്ത
രംചെയ്യുന്നകക്ശന്മാർക്കൊ ല്ലില്ലയുണ്ടാകാതോരത്തങ്ങളിൽ * വേ
ലിതാൻചെന്നുവിളതിന്നപോരുന്ന കാലമിതെന്നതോവന്നുകൂടി *
തന്നെയുംതന്നെയുംകാത്തുകൊണ്ടെന്നാലേ നിന്നുകൊൾകെല്ലാരുമെന്നേ
വേണ്ടു * മാലോകരിങ്ങനെചൊന്നതുകേട്ടപ്പോൾ മാലിയന്നീടിനാർ
പാന്ഥന്മാരും * ബാലകന്മാരോടുചൊല്ലിനാരെല്ലാരും ചാരത്തുചെ
ല്ലെ ല്ലായെന്നിങ്ങനെ * കാണുന്നനേരത്തുബാലകന്മാരെല്ലാം പായുന്ന
തെന്തെന്നു ചിന്തിച്ചപ്പോൾ * പങ്കജലോചനൻതന്നുടെയുള്ളിലും ശങ്കതു
ടങ്ങീതുമെല്ലെമെല്ലെ * ബാലകന്മാരെവിളിച്ചുതുടങ്ങിനാൻ വാഴപ്പഴങ്ങ
ളുമായിച്ചെമ്മെ * പിന്നെയുമെങ്ങുമേചാരത്തുചെല്ലാതെ പിന്നോക്കി
മണ്ടുന്നബാലകന്മാർ * ചെന്നതുകേട്ടുപറഞ്ഞുതുടങ്ങിനാർ മന്ദിരംത
ന്നിൽനിന്നുള്ളോരെല്ലാം * നിന്നോടുമുന്നെഞാൻചൊന്നുള്ളവാർത്തകൾ
നണ്ണയമെന്നതുവന്നിതിപ്പോൾ * വാഴപ്പഴങ്ങളെക്കാണുന്നനേരത്തു
ബാലകർചാരത്തുചെല്ലുമല്ലോ * മോതിരംതോടകൾതോൾവളയെന്നിവ
മോഷണിച്ചിട്ടുമന്നേരത്തിപ്പോൾ * ഇങ്ങനെയോരോരോമന്ദിരംത
ന്നിലെ നിന്നുള്ളോരെല്ലാരും ചൊല്ലുന്നേരം * എന്നെക്കൊണ്ടുള്ളൊ
രുവാർത്തയെന്നിങ്ങനെ തന്നിലെണ്ണിനാൻകണ്ണനപ്പോൾ * രാപ്പെ
രുമാററംനടന്നുതുടങ്ങിനാൽ വാഴ്ത്തോട്ടുകേൾക്കാമ വാർത്തയെല്ലാം * എന്ന
ങ്ങനെണ്ണിനടന്നുതുടങ്ങിനാൻ മന്ദിരംതോറുമമ്മംഗലൻതാൻ * അന്നൊ
രുമന്ദിരംതന്നുടെചാരത്തു നന്നായിച്ചെന്നവൻനിന്നനേരം * നന്മയാംവ
ന്നതിങ്ങെന്തെന്നുചിന്തിച്ചു നിന്നൊരുമന്ദിരനാഥനപ്പോൾ * മെല്ലവെ
നോക്കിനനേരത്തുകാണായി മല്ലവിലോചനൻതന്നെച്ചെമ്മെ * ക
ണ്ടൊരുനേരത്തുമന്ദിരനാഥൻതാൻ മണ്ടിനാൻചാരത്തെമന്ദിരത്തിൽ
* സൂക്ഷിച്ചുകൊള്ളണംനിങ്ങളെന്നിങ്ങനെ രൂക്ഷമായുള്ളൊരുവാർത്ത
ചൊന്നാൻ * പണ്ടൊന്നുംകാണാതകള്ളരെയുണ്ടിപ്പോൾ കണ്ടുതുട
ങ്ങുന്നുവീടുതോറും * പേർപറഞ്ഞിട്ടുകിതുവേറൊന്നിക്കാരിയം വേർ
പറിഞ്ഞീട്ടമിന്നാവുതാനെ * ഇങ്ങനെയുള്ളനാളിന്നിലംകൈവിട്ടു
ങ്ങങ്ങാനുംപോകനാമെന്നവേണ്ടു * തങ്ങളെലിങ്ങനെചൊല്ലിനവാ
ർത്തക ളെങ്ങുമേചെന്നുപരന്നനേരം * നിശ്ചലനായുള്ളൊരച്യുതൻത
ന്നുടെ നൽച്ചെവിതന്നിലുംചെന്നുകൂടി * സത്യത്തെപ്പാലിച്ചുപോരുന്നോ
രെന്നെക്കൊ ണ്ടിത്തരമായിതോലോകവാദം * ആരായ്കവേണംഞാൻ
പാരാതെപോയിപ്പോൾ നേരറുനിന്നൊരുരത്നമിപ്പോൾ * എന്ന
ങ്ങുചിന്തിച്ചുചൊല്ലിനിന്നീടിനാൻ നിന്നോരുമാലോകരെല്ലാരോടും *
നായാട്ടിനായിട്ടുനന്മണിപൂണ്ടങ്ങു പോയോരുമന്നവൻവന്നീലല്ലോ *
ആരാഞ്ഞുകാണേണമെന്നങ്ങുചിന്തിച്ചു പാരാതെപോവാനായ്ഞാൻ
തുനിഞ്ഞു * ചങ്ങാതമായിട്ടുനിങ്ങളുമെല്ലാരും മണ്ടാതെപോരേണ
മെൻപിന്നാലെ * ഇങ്ങനെചൊന്നൊരുമംഗലൻതാനപ്പോൾ തി
ങ്ങിനലോകരുമായിച്ചെമ്മേ * കാനനംതന്നിൽനടന്നുതുടങ്ങിനാൻ
കാൺമതിനായിട്ടുമ്മന്നവനെ * കാർമുകിൽവർണ്ണനും മാലോക

രെല്ലാരും കാനനംതന്നിലെതേടുന്നേരം * പാദത്തെപ്പൂണ്ടൊരു
വാജിയെക്കാണായി ചേതനയോടുപിരിഞ്ഞുചെമ്മെ * മന്നവൻ
തന്നെയുംവാജിതൻചാരത്തു ഭിന്നനായ്‌വീണതുമവ്വണ്ണമെ * ആ
രിവൻതന്നുടെകാലനെന്നെല്ലാരും ആരാഞ്ഞുനിന്നുള്ളനേരമപ്പോൾ *
കേസരിവീരൻതൻപാദങ്ങൾകാണായി ധൂസരമായൊരുഭൂതലത്തിൽ *
കേസരികൊന്നതെന്നിങ്ങനെചിന്തിച്ചു കേസരിതൻവഴിനോക്കിനോക്കി *
നീളെനടന്നുതുടങ്ങിനാരങ്ങൊരു ശൈലത്തിൻചാരത്തുചെല്ലുന്നേരം *വി
രനായുള്ളൊരുകേസരിതന്നെയും വീണുകിടന്നതുകാണായപ്പോൾ * കേ
സരിവീരനെക്കൊല്ലുവാനാവൊരു വീരനിന്നാരുപോലെന്നിങ്ങനെ *
ചിന്തിച്ചുപിന്നെയുംനോക്കുന്നനേരത്തു ചന്തത്തിൽകാണായികാനനത്തി
ൽ * ആൺമതിരണ്ടൊരുജാംബവാൻതന്നുടെ മേന്മകലർന്നുള്ള കാൽ
ച്ചുവട്ടം * കണ്ടൊരുനേരത്തുചൊല്ലിനിന്നീടിനാൻ കൊണ്ടൽനേർവ
ർണ്ണൻതാനെല്ലാരോടും * കേസരിവീരനെക്കൊന്നുടൻമെല്ലവെ കേവ
ലംപോയൊരുവാനരൻതാൻ * ക്രൂരരുട്ടേല്യമിപ്പാതാളംതന്നിലെ ക്രൂസാ
തെപോയിനാനെന്നുവന്നു * വാതുക്കലൊമ്മാറുനില്പിനിതെല്ലാരും പാ
തിച്ചുവർണ്ണംഞാൻചെന്നുകൊൾവൻ * എന്നങ്ങുചൊല്ലിനപങ്കജലോ
ചനൻ കന്ദരംതന്നുള്ളിൽചെന്നനേരം * ബാലകൻതന്നുടെചാരത്തു
കാണായി ചാലെവിളങ്ങുന്നനന്മണിയും * കാണായനേരത്തുകയ്യിലങ്ങാ
ക്കുവാൻ കാർമുകിൽവർണ്ണനണഞ്ഞനേരം * ധാത്രിയായുള്ളൊരുപാഴി
താനന്നപ്പോ ളാർത്തുമായ്നിന്നുകരഞ്ഞാൾതിണ്ണം * ചോരനായുള്ളൊ
രുമാനുഷൻവന്നിട്ടു ശോഭകെടുക്കുന്നോനെന്നിങ്ങനെ * എന്നതുകേട്ടൊ
രുജാംബവാനന്നേരം മന്ദമെഴുന്നേറ്റുപോന്നുവന്നാൻ * വിത്തുവിത്തി
ങ്ങനെചൊല്ലിനിന്നീടിനാൻ ചിത്തുചിത്തീടുന്നകോപത്താലെ * മാനുഷ
രാരുമേപോരുവിലെന്നുടെ മന്ദിരംതന്നിൽപണ്ടെന്നുമേതാൻ * പേടിയും
കൂടാതെപോരുവാനെന്തുനീ താഡനംകൊള്ളുവാനിച്ഛയുണ്ടോ * എന്ന
തുകേട്ടൊരുകണ്ണനുംചൊല്ലിനാൻ നിന്നൊരുജാംബവാൻതന്നെനോക്കി *
മാനുഷർപോരുവിലെന്നതൊകൈതവം മാനുഷനായഞാൻവന്നേനല്ലോ
* താഡനംതന്നുടൻനന്മണിതന്നെയും താരാതെകൊള്ളുവാനിച്ഛയുണ്ടു
* എന്നതുകേട്ടൊരുജാംബവാൻചൊല്ലിനാൻ എങ്കിലോനീയെങ്ങൾ
നാഥനിപ്പോൾ * നിന്നുടെദാസന്മാരായതുഞങ്ങളു മെന്നതുമന്നിപ്പോൾവ
ന്നുകൂട്ടം * ഇങ്ങനെചൊന്നുതൻചാരത്തുനിന്നൊരു വൻമരംതന്നെപ്പ
റിച്ചുചെമ്മെ * ക്രുദ്ധനായ്നിന്നങ്ങുയുദ്ധംതുടങ്ങിനാൻ വൃദ്ധനായുള്ളൊ
രുജാംബവാൻതാൻ * മാരുതെറിഞ്ഞുനുറുങ്ങിനനേരത്തു ചാരമണഞ്ഞു
പിണങ്ങിപ്പിന്നെ * രുഷ്ടനായ്നിന്നിട്ടുയുദ്ധംതുടങ്ങിനാൻ മുഷ്ടികൾ
കൊണ്ടുമങ്ങായവണ്ണം * ജാംബവാൻതന്നുടെമുഷ്ടികളോരോന്നേ മേന്മേ
ലെമേനിയിലേൾക്കുന്നേരം * ഇന്ദിരതന്നുടെചെമ്പാൽകരംകൊണ്ടു
മെല്ലെത്തലോട്ടുന്നോളെന്നുതോന്നി * കാർവർണ്ണൻതന്നുടെകൈത്തലംമേന്മേ
ലെ വാനരവീരൻതാനേൽക്കുന്നേരം * മേനിയിലേറുന്നനോവുതുടങ്ങീതു
മാനസംതന്നുള്ളിലാനന്ദവും * മുപ്പതുനാളങ്ങുമിക്കതുമുണ്ടായി കെല്പുക
ലർന്നുള്ളമുഷ്ടിയുദ്ധം * ആരിവനെന്നുള്ളചിന്തതുടങ്ങീതു വാനരവീരനുപാര

മപ്പോൾ * രാവണവൈരിയായ്നിന്നുവിളങ്ങിന രാമന്നുബന്ധുവായ്
നിന്നേനല്ലോ * ഋക്ഷങ്ങളായുള്ളമുഷ്ടികളേററല്ലോ രാക്ഷസരന്നുമടിഞ്ഞു
ഞായം * മാനുഷന്തന്നോടുനേര ട്ടുനിന്നിപ്പോൾ ദീനനായ്മേവുവാൻ
ഞാനെന്തിപ്പോൾ * ഇങ്ങനെതന്നിലെചിന്തിച്ചുചിന്തിച്ചു പൊങ്ങുന്ന
കോപത്തെപ്പൂണ്ടന്നേരം * മല്ലരെവെല്ലുന്നവീരന്താനെല്ലാവെ തള്ളിവി
ട്ടീടിനാൻഭൂതലത്തിൽ * പാപങ്ങൾപോക്കുന്നപാദങ്ങൾകൊണ്ടങ്ങു പാ
രംചവുട്ടിനൊമ്മെയ്യിൽപ്പിന്നെ * കോമളമായുള്ളപാദങ്ങളേൽക്കയാൽ
കോരംമയിക്കൊണ്ടിതവന്റെമെയ്യിൽ * വാഴ്വോടുനിന്നൊരുകാവ്ണ്ണന്ത
ന്നുടെ കാലോടിമേനിയിലേററനേരം * നിർമ്മലമായൊരുമാനസംതന്നു
ള്ളിലുണ്മയായുള്ളതുകാണായപ്പോൾ * കണ്ണനെന്നിങ്ങനെനണ്ണനനേര
ത്തു തിണ്ണമപ്പാദങ്ങൾപൂണ്ടുപിന്നെ * കണ്ണുനീരോലോലെചൊല്ലിനിന്നീ
ടിനാൻ കണ്ണനെക്കണ്ടുള്ളസന്തോഷത്താൽ * നിന്നുടെദാസനായിങ്ങനെ
നിന്നുള്ളോനെച്ചതിച്ചിതോ തമ്പുരാനെ * വേദത്തിൻനല്ലൊരുളാകിയ
മേനിയിൽ പാദങ്ങളേൽപ്പിച്ചേനല്ലോചെമ്മെ * കഷ്ടനായുള്ളൊരുപാ
ഴ്കുരങ്ങല്ലോഞാൻ ധൃഷ്ടനായ്നിന്നുനിൻമുമ്പിലിപ്പോൾ * ദുഷ്ടനായ്
മേവേണമെന്നങ്ങുചൊല്ലുമ്പോളൊട്ടേറിപ്പോമല്ലൊതമ്പുരാനെ * രാമനായ്
പണ്ടുനിചെയ്തുള്ളവേലകൾ മാമകമായുള്ളമാനസത്തിൽ * തോന്നിത്തു
ടങ്ങീതുവാരിധിതീരത്തു ചെന്നുനാംചേന്നങ്ങുനിന്നതെല്ലാം * കണ്ണിണകി
ഞ്ചൽചുവന്നതുകണ്ടല്ലൊ തിണ്ണംമെരണ്ടുചണ്ടബുദ്ധിതാൻ * സേതു
വെനിമ്മിച്ചുവാനരയൂഥങ്ങൾ മീതെകടന്നങ്ങുചെന്നനേരം * വീരനായു
ള്ളൊരുരാവണൻതന്നെയും നേരിട്ടുനിന്നുനവെന്നാനല്ലൊ * ഏറിയമോ
ദത്തെപ്പൂണ്ടുനിന്നന്നാം ഭേരിയെത്താഡിച്ചതഞാനല്ലൊ * അന്നുപല
മ്പിനോരമ്പുതാനെന്നെത്തൊട്ടിന്നുംപുലമ്പേണംതമ്പുരാനെ * ഇങ്ങനെ
ചൊന്നുതൻപുത്രിയായുള്ളൊരു കന്യകതന്നെയുംരത്നത്തെയും * നാഥനാ
യുള്ളൊരുനാരായണന്നായി നൽകിനിന്നീടിനാൻനല്ലവീരൻ * ധന്യമായു
ള്ളൊരുരത്നത്തെത്തന്നെയും കന്യകയാകിയരത്നത്തെയും * വാങ്ങിനി
ന്നീടിനവാരിജലോചന നോങ്ങിനാൻപോവതിന്നായിച്ചെമ്മെ * കണ്ണ
ൻറപിന്നാലെപോയുള്ളോരെല്ലാരും കന്ദരവാതുക്കലെഞ്ചാറുനാൾ * നി
ന്നിട്ടുമെങ്ങുമെകണ്ണനെക്കാണാഞ്ഞു ഖിന്നരായെല്ലാരുംപിന്നെപ്പോയി *
ദ്വാരകവാസികളായവരോടെല്ലാം വാരിജലോചനൻവാർത്തചൊന്നാർ *
ദേവകിമുമ്പായദേവമാരന്നപ്പോൾ വേദനാവാരിധിതന്നിൽവീണാർ *
ആനകദുന്ദുഭിതാനുമന്നേരന്തന്നാനനംദീനമായ്നിന്നുപിന്നെ * എന്തി
നിനല്ലതെന്നിങ്ങനെതങ്ങളിൽ ചിന്തിച്ചുനിന്നുള്ളലോകരപ്പോൾ * ദുർ
ഗ്ഗയെപ്പൂജിച്ചുമേവുകിൽനമ്മുടെ ദുഃഖങ്ങൾപോമിപ്പോളെന്നുനണ്ണി * ദുർ
ഗ്ഗയെപ്പൂജിച്ചുസേവതുടങ്ങിനാർ ദുഃഖങ്ങൾപോവതിന്നായിച്ചെമ്മെ *
പൂജയെപ്പൂരിച്ചുഭൂസുരന്മാരെല്ലാം ഭോജനംപെണ്ണിത്തെളിഞ്ഞുപിന്നെ
* ദക്ഷിണവാങ്ങിനിന്നാശയുംചൊല്ലിനാ രക്ഷണംകാണായികണ്ണൻ
തന്നെ * ഇന്ദിരനേരൊത്തസുന്ദരിതാനുമായ് മന്ദിരംതന്നിലെ
വന്നിതപ്പോൾ * കണ്ടൊരുനേരത്തുയാദവന്മാർക്കെല്ലാം മുണ്ടായസ
ന്തോഷംചൊല്ലാവല്ലെ * സത്വരംതേടിവിളിപ്പിച്ചുകൊണ്ടുചന്നു സ

ത്രാജിത്താകുന്നമന്നവനെ * നാനാജനങ്ങളുംവന്നുനിന്നീടുന്ന രാ
ജാവിൻമുമ്പിലുംചെന്നുപിന്നെ * രത്നത്തെത്തേടുവാൻപോയന്നുതൊ
ട്ടുള്ള വൃത്താന്തമെല്ലാമെമെല്ലെമെല്ലെ * മാലോകർകേൾക്കവേ
ചൊല്ലിനിന്നീടിനാൻ ഭൂലോകനായകനായദേവൻ * ഉൺമയായു
ള്ളതുകേട്ടൊരുനേരത്തു സമ്മതരായുള്ളലോകരെല്ലാം * സത്രാജിത്താകു
ന്നമന്നവന്തന്നുടെ വക്ത്രത്തിലാമ്മാറുനോക്കിനിന്നാർ * നാണവുംപൂ
ണ്ടു വിഷണ്ണനായ്നിന്നവൻ ആനനംതാഴ്ത്തിത്തുടങ്ങീതപ്പോൾ * ചാ
രത്തുചെന്നങ്ങുനിന്നുടനന്നേരം ചാരുവായുള്ളോരുരത്നത്തെയും * സത്രാ
ജിത്തിന്നായിനൽകിനിന്നീടിനാൻ സത്യത്തെപ്പാലിച്ചപോരുംവീരൻ *
മാധവൻനൽകിനനന്മണിതന്നെയും മാനിച്ചുവാങ്ങിനമന്നവന്താൻ *
ചാരത്തുനിന്നുള്ളോരാരെയുംനോക്കാതെ ചാലെപ്പോയ്പൂകിനാനാലയ
ത്തിൽ * പൊന്നുമിന്നീടുന്നരത്നത്തെക്കണ്ടുക ണ്ടുന്നതനായിവസിക്കുംകാ
ലം * മല്ലാരിതന്നെക്കൊണ്ടില്ലാതതെല്ലാംഞാ ഞ്ചൊല്ലിനടന്നിതങ്ങെ
ല്ലാരോടും * എന്നതിന്നന്തിനിവന്നതെന്നിങ്ങനെ ചിന്തതുടങ്ങീതവനുപി
ന്നെ * എൻപിഴപോക്കുവാനെന്തിനിനല്ലതെ ന്നമ്പോടുചിന്തിച്ചുചി
ന്തിച്ചവൻ * ധന്യയായുള്ളൊരുകന്യകതന്നെയും ധന്യമായ്നിന്നുള്ളര
ത്നത്തെയും * കാർവർണ്ണനായിട്ടുനൽകിനിന്നീടിനാൻ കാതരനായുള്ള
മന്നവന്താൻ * കന്യകതന്നെയുംവാങ്ങിനകാർവർണ്ണൻ മന്നവന്തന്നോ
ടുചൊന്നാൻപിന്നെ * നമ്മിലിന്നേതുമേഭേദമില്ലെന്നതോ സമ്മതമെ
യല്ലോമന്നിലെങ്ങും * നിന്നുടെമന്ദിരംതന്നിലേതെല്ലാമി ങ്ങെന്നുടെമ
ന്ദിരംതന്നിലത്രേ * രത്നത്തെക്കൊണ്ടുപോയ്മുന്നമെപ്പോലെനീ രക്ഷി
ച്ചുകൊള്ളുകയെന്നേവേണ്ടു * അംബുജലോചനനിങ്ങനെചൊൽകയാ ല
മ്മണികൊണ്ടുപോയ്മന്ദിരത്തിൽ * വെച്ചങ്ങുപൂജിച്ചുസുസ്ഥനായ്നി
ന്നത ന്നിച്ഛയിൽമേവിനാൻമന്നവന്താൻ * കാർമുകിൽവർണ്ണന്താൻകാ
മിനിമാരുമായ് കാമവിനോദത്തിൽവന്നിറങ്ങി * ചാലേനിരന്നുള്ളലീലക
ളാണ്ടുത ന്നാലയംതന്നിലേമേവുംകാലം * പാണ്ഡവരെല്ലാരുംവെന്തുപോ
യെന്നൊരു പാഴ്മൊഴികേട്ടിട്ടുരാമനുമായ് * വേഗമിയന്നൊരുതേരില
ങ്ങേറിട്ടു നാഗപുരത്തിന്നുപോയനേരം * ദുശ്ശമനായുള്ളൊരുശ്ശതധന്വാവും
കശ്മലരായവർചൊല്ലിനാലെ * സത്രാജിത്താകുന്നമന്നവന്തന്നെയും നി
ദ്രയെക്കൊള്ളുമ്പോൾകൊന്നുടനെ * രത്നവുംകൊണ്ടുമടങ്ങിനാനന്നേരം
പുത്രിയായുള്ളൊരുസത്യഭാമ * കേശവൻപോയൊരുദേശത്തുചെന്നിട്ടു
കേണുകൊണ്ടെല്ലാമേചൊല്ലിനിന്നാൾ * പാരാതെപോന്നിങ്ങുകേ
ശവരാമന്മാ രാരാഞ്ഞുപോയാരപ്പാപിയേയും * കൊല്ലുവാനായെന്റെ
പിന്നാലെവന്നുതെന്നുള്ളിലറിഞ്ഞവനമ്മണിയും * ഗാന്ദിനീനന്ദനൻക
യ്യിലെനൽകീട്ടു മാന്ദ്യമകന്നൊരുവാജിമേലേ * പാഞ്ഞുതുടങ്ങിനാൻക
ണ്ണനും രാമനും പാഞ്ഞുതുടങ്ങിനാർതേരിലേറി * പായുന്നനേരത്തുകാൽ
തളർന്നീടിന വാജിതാൻവീണഞെരിഞ്ഞനേരം * ഭൂതലംതന്നിലേപാ
ഞ്ഞുതുടങ്ങിനാൻ ഭൂധരന്താനുമങ്ങവ്വണ്ണമേ * ഓടിയണഞ്ഞവന്തന്നുടൽ
പീഡിച്ചു കേട്ടവരുത്തിനാൻകേശവന്താൻ * രത്നത്തെക്കാണാഞ്ഞു
തെറ്റെന്നുപോന്നുവ ന്നഗ്രജൻതന്നോടുചൊന്നാൻപിന്നെ * ദുഷ്ടനെ

ക്കൊന്നിട്ടുരത്നത്തെക്കണ്ടില്ല പൊട്ടനായ്പോയേൻഞാനെന്നിങ്ങനെ * അഗ്രജൻതാനതുകേട്ടൊരുനേരത്തു വ്യഗ്രനായ്ചിന്തിച്ചുനിന്നുചൊന്നാൻ * നിശ്ചലനായൊരുബന്ധുവിൻകയ്യിലെ നിക്ഷേപിച്ചീടിനാനെന്നുവന്നു * ആരിതെന്നുള്ളതുപാരാതെചെന്നുനി ന്നാരായ്കവേണംനാമെന്നുചൊല്ലി * മൈഥിലനാകുന്നമന്നവൻതന്നുടെ മന്ദിരംപൂകിനാൻതാനന്നേരം * വാരിജലോചനൻതാനുമന്നേരത്തു പാരാതെപോന്നിങ്ങുമന്ദിരത്തിൽ * പ്രേതനായുള്ളോരുമന്നവന്തന്നുടെ നൂതനമായുള്ളകർമ്മങ്ങളെ * ചെയ്യിച്ചാൻതന്നുടെതയ്യലാളായുള്ള മയ്യേലുംകണ്ണിയെക്കൊണ്ടെല്ലാമേ * അക്രൂരൻപോയിച്ചുട്ടിക്കിന്നെക്കൈവിട്ടി ട്ടക്കാലംപൊയ്യോണ്ടാനങ്ങെങ്ങാനും * ഇഷ്ടങ്ങളോരോന്നേചെയ്തുതുടങ്ങിനാ നൊട്ടുനാളിങ്ങനെചെന്നതായി * രത്നത്തെക്കൊണ്ടാഞ്ഞിട്ടത്തൽതുടങ്ങീതു മററുള്ളോൎക്കെല്ലാക്കുമെന്നനേരം * കൊണ്ടൽനേർവർണ്ണൻതാൻഗാന്ദിനിസൂനുവെ ത്തേണ്ടിവിളിപ്പിച്ചുകൊണ്ടുവന്നാൻ * അഗ്രജൻമുമ്പായയാദവന്മാരുമി ങ്ങക്ഷണംവന്നുവന്നൊത്തുകൂടി * അക്രൂരൻതന്നോടുചൊല്ലിനാനന്നേരമച്യുതനെല്ലാരുംകേൾക്കുംവണ്ണം * ഉത്തമമായുള്ളരത്നത്തെക്കൊണ്ടാഞ്ഞിട്ടുത്തലുണ്ടുള്ളത്തിലെങ്ങൾക്കെന്നാൽ * നിൻകയ്യിലിട്ടിനരത്നത്തെക്കാട്ടീട്ടു ശങ്കയെയപ്പോക്കണംഞങ്ങൾക്കിപ്പോൾ * ശങ്കയെക്കൈവിട്ടുഗാന്ദിനനന്ദനൻ പങ്കജലോചനൻമുമ്പിലപ്പോൾ * നന്മണികാട്ടിനിന്നുണ്മയെച്ചൊല്ലിനാൻ സന്മതരായുള്ളോരെന്നുഞായം * ഉൽകൃഷ്ടമായുള്ളരത്നത്തെക്കണ്ടിട്ടുമക്രൂരൻതന്നുടെചൊല്ലുംകൊണ്ടും * മൂൎദ്ധാവുതന്നെകുലുക്കിനിന്നീടിനാ രാസ്ഥാനംതന്നിലെലോകരെല്ലാം * ഗാന്ദിനീനന്ദനൻതന്നോടുപിന്നെയും കാന്തവിലോചനൻചൊന്നാൻപിന്നെ * രത്നവുംകണ്ടുതാനുണ്മയുംകേട്ടുതാ നത്തലുംപോയിതായെങ്ങൾക്കെല്ലാം * മംഗലമായുള്ളരത്നത്തെനീതന്നെ സംഗ്രഹിച്ചീടുകയെന്നേവേണ്ടു * വേണുന്നനേരത്തുവേഴ്ചയിൽവന്നിട്ടു വേണ്ടിച്ചുകൊൾകയുമാമല്ലോതാൻ * തോയജലോചനനങ്ങനെചൊന്നപ്പോൾ തോയുന്നതോഷത്തെപ്പൂണ്ടവൻതാൻ * സുന്ദരമായുള്ളരത്നവുമായിത്ത ന്മന്ദിരംപൂകിനാൻമന്ദമന്ദം * ഗാന്ദിനീനന്ദനൻപോയോരുനേരത്തു നാന്ദകധാരിതാൻദ്വാരകയിൽ * വൃഷ്ണികളോടുകലർന്നുടനോരോരോ വൃത്തികളാണ്ടുതെളിഞ്ഞുനിന്നാൻ *

## നരകാസുരവധം.

മേളംകലർന്നൊരുപാൎത്ഥനുംതാനുമായ് കാളിന്ദീതീരത്തുചെന്നുപിന്നെ * കാളിന്ദിയാകിയകന്യകതന്നെയും കൈപിടിച്ചീടിനാൻകാന്തിയോടെ * പാണ്ഡവനാകിനപാൎത്ഥനുംതാനുമായ് ഖാണ്ഡവമാകിനകാനനത്തെ * പാവകനായിട്ടുനൽകിനനേരത്തു പാലിതനായമയൻതാനപ്പോൾ * പാണ്ഡവന്മാൎക്കൊരുമന്ദിരംതന്നെയും പാരാതെനിൎമ്മിച്ചുകാഴ്ചവെച്ചാൻ * അച്ഛന്നുകൂടപ്പിറന്നവൾതന്നുടെ പുത്രിയായുള്ളൊരുമിത്രവിന്ദ * കാമിനിയായാളക്കാർമുകിൽവർണ്ണന്നു കോമളയെന്നുംപേർചേരുമല്ലോ * ചീററംതിരണ്ടുനിന്നേററംതിമൎത്തങ്ങു കൂററങ്ങളായുള്ളകാളകളെ * കോഴകൾകൂടാതെകെട്ടിനിന്നന്നേരം താഴാതകാന്തിപൂണ്ടേഴിനേയും

മയ്യ്ക്കോലവാർകുഴലാളെയുംമേളമായ് കയ്യ്ക്കൊണ്ടുപോന്നാൻതന്മന്ദിരത്തി
ൽ * ഭദ്രയായുള്ളൊരു ഭദ്രയെത്തന്നെയും ഭദ്രനായുള്ളൊരു പത്മനാഭൻ *
കേകയമന്നവൻതന്നുടെചൊല്ലാലെ കേവലംകാമിനിയാക്കിക്കൊണ്ടാൻ
* ലക്ഷണംകൊണ്ടുവിളങ്ങിനിന്നീടുന്ന ലക്ഷണയാകിയകന്യകയെ *
അന്മ്പുപൊഴിഞ്ഞുനിന്നംബുജലോചനൻ തൻപ്രിയയാക്കിനാൻവൻപു
കൊണ്ടേ * ഭൌമനെന്നുള്ളൊരുദാനവൻപണ്ടുപോയ് വാമനാ
യ്‌ചെന്നങ്ങുവിണ്ണുതന്നിൽ * വാനവർകോനുടെനല്ക്കുടതന്നെയും വാ
നവർമാതാവിൻകുണ്ഡലവും * കൊണ്ടങ്ങുപോയതുകേട്ടൊരുനേരത്തു
കൊണ്ടൽനേർവണ്ണൻതൻകാന്തയുമായ് * മുന്നിൽവിളങ്ങിനപന്ന
ഗവൈരിതന്നുന്നതമായമുതുകിലേറി * വേഗത്തിൽപോയങ്ങുദാനവ
ന്തന്നുടെ കോയിക്കൽചെന്നകയത്തനേരം * മാനിയായുള്ളൊരു
ദാനവന്തന്നുടെ സേനയുമായപ്പുറപ്പെട്ടവൻ * ഉദ്ധതനായിട്ടുയുദ്ധംതുട
ങ്ങിനാൻ ബലവിരോധനായ്നിന്നുനേരെ * പന്നഗവൈരിതൻപക്ഷ
ങ്ങളേററിട്ടു പാഞ്ഞുതുടങ്ങിതു വാരണങ്ങൾ * അഞ്ചിതമായൊരുതോത്തം
തന്നെയും ചഞ്ചലമാക്കിനാൻചഞ്ചുകൊണ്ടേ * കാൽനഖമേററുള്ളവാ
ജികളെല്ലാമെ കാലപുരത്തിനുപാഞ്ഞതായി * വേലുകൊണ്ടന്നേരം പന്ന
ഗവൈരിതൻ മേനിയിൽചാടിനാൻദാനവൻതാൻ * വേലിനുപിന്നാലെ
ശൂലവുംകയ്യിലായ് നീലക്കാർവണ്ണനെയോങ്ങുന്നേരം * ദാനവവൈരി
തന്നായുധത്തിനൊരു പാരണയായിതദ്ദാനവൻതാൻ * എന്നതുകണ്ടൊ
രുമേദിനിതാൻവന്നു നന്ദജൻതന്നെസ്തുതിച്ചാളപ്പോൾ * മേദിനിതന്നുടെ
വേദനപോക്കീട്ടു മേളത്തിൽചെന്നവൻമന്ദിരത്തിൽ * ഏറിയൊരുന്നൊരു
മോദത്തെപ്പൂണ്ടുനിന്നേഴാമെടംതന്നെപ്പൂരിപ്പാനായ് * എണ്ണംണ്ടാ
യിരംകന്യകമാരെയും തിണ്ണമണഞ്ഞൊരാലയത്തിന്മേൽ * ചാലെക്ക
രേററിത്തൻദ്വാരകതന്നിലെമേളത്തിലാക്കിനാൻമെല്ലെമെല്ലെ * വാനവർ
മാതാവിൻകുണ്ഡലംതന്നെയും വാനവർകോനുടെനല്ക്കുടയും * കൊണ്ടങ്ങു
ചെന്നുടൻവിണ്ണവർക്കേകിയോ രണ്ടിലെപ്പോക്കിനാൻകൊണ്ടൽവർണ്ണൻ *
പോരുന്നനേരത്തുഭാര്യതൻചൊല്ലാലെ പാരിജാതത്തെയുംകൊണ്ടുപോ
ന്നു * ദ്വാരകതന്റെചാരത്തുനിന്നൊരു വാരുററപൂങ്കാവിലാക്കിപ്പിന്നെ *
നല്ലൊരുനേരത്തുകൈപിടിച്ചീടിനാൻ ചൊല്ലിയന്നീടുമന്നല്ലാരെയും *
സുന്ദരിമാർക്കോരോമന്ദിരംനിർമ്മിച്ചു സുന്ദരിമാരോടുംകൂടിനന്നായ് * സുന്ദ
രലീലകളാണ്ടുവിളങ്ങിനാൻ നന്ദജനാകിനസുന്ദരന്താൻ * *

## രുഗ്മിവധം

രുഗ്മിണീദേവിയുംതാനുമായൻപോടു രശമമണിഞ്ഞൊരുകട്ടിൽത
ന്മേൽ * മെത്തമേലേറിവിളങ്ങിനിന്നീടുന്ന മുഗ്ദ്ധവിലോചനനന്നൊരുനാ
ൾ * മർമ്മങ്ങളായുള്ളധർമ്മങ്ങളോതിനി നന്മയെന്നിങ്ങനെതോന്നുംവണ്ണം
* ദാരങ്ങളുള്ളത്തിൽവേദനപൂകിച്ചാൻകാരുണ്യംപിന്നെയുംപൊങ്ങുവാനാ
യ് * കാമിനിതന്നുടെകണ്ണുനീർകണ്ടപ്പോൾ കാരുണ്യവാരിയിൽമുങ്ങി
മുങ്ങി * വന്നുവന്നീടുന്നവാക്കുകൾകൊണ്ടവൾ കണ്ണുനീർപോക്കീട്ടുപൂണ്ടു

കൊണ്ടാൻ* ഇങ്ങനെയോരോരോസുന്ദരിമാരുമായ് മംഗലനായുള്ളമാധ
വന്താൻ * അംഗജലീലകൾഭംഗിയിലാണ്ടുനി   ന്നങ്ങനെമങ്ങാതെമേവും
കാലം * എണ്ണുരണ്ടായിരത്തെണ്മരെന്നിങ്ങനെ എണ്ണമാണ്ടിട്ടന്നമാത
രെല്ലാം * പെററുപെററുണ്ടായപുത്രരെക്കൊണ്ടെങ്ങും മുററുംവിളങ്ങിതപ്പു
രുമപ്പോൾ * പ്രദ്യുമ്നനന്നനിരുദ്ധനെന്നുള്ളൊരു പുത്രനുമുണ്ടായിവന്നു
പിന്നെ * ശ്രേഷ്ഠനായുള്ളോരുരുഗ്മിതൻപുത്രിയെ വാട്ടമകന്നവൻവേട്ടകാ
ലം*മാധവൻമുമ്പായയാദവന്മാരെല്ലാം മാനിച്ചുചെന്നാരമ്മന്ദിരത്തിൽ *
അന്യരായ്നിന്നുള്ളമന്നരുമെല്ലാരും ചെന്നുടൻമംഗലംപൊങ്ങിതപ്പോൾ
* കാലിംഗൻമുമ്പായഭൂപന്മാരെല്ലാമക്കാലത്തുരുഗ്മിതന്നോടുചൊന്നാർ
* ചൂതുകൊണ്ടിന്നുനീവെല്ലുകവേണമി   മ്മാധവന്തന്നുടെസോദരനെ *
എന്നതുകേട്ടുടനന്നേരംചെററിട്ടു നിന്നോരുമന്നവർമുമ്പിൽതന്നെ * ചൂതു
തുടങ്ങിനാൻരാമനുംതാനുമായ് ചൂഴംനിന്നീടുന്നോർചൊല്ലുകേട്ടു*തോല്ക്കു
ന്നോരിങ്ങനെരണ്ടുമെന്നെല്ലാരും കേൾക്കവേനിന്നുപറഞ്ഞുനേരേ * രു
ഗ്മിണിതന്നുടെസോദരനാകിന രുഗ്മിതാനന്നേരംനോക്കിനോക്കികൈ
തവംതന്നാലെവെന്നുനിന്നീടിനാൻ   കൈടഭവൈരിതൻസോദരനെ *
ഒത്തുനിന്നീടിനരണ്ടുവുംനല്കിനാൻ   സത്യപരായണന്താനുമപ്പോൾ *
അപ്പോഴെപിന്നെയുമേശിനനേരത്തു രുഗ്മിയെത്തന്നെയുംവെന്നുനിന്നാ
ൻ * വെന്നൊരുനേരത്തുനിന്നൊരുരുഗ്മിതാൻ   വെന്നതുഞാനെന്നു
ചൊല്ലിക്കൊണ്ടാൻ * എന്നതിന്നേതുമേപേശാതെപിന്നെയും വെന്നുനി
ന്നീടിനാൻപോരിൽനേരെ* വെന്നതുഞാനെന്നുചൊന്നവൻനിന്നപ്പോൾ
മന്നോരുംചൊല്ലിനാരവ്വണ്ണമേ* അംബരംതന്നിൽനിന്നന്നേരമുണ്ടായി സ
മ്മതിയായൊരുനന്മൊഴിതാൻ * ഇപ്പൊഴീവെന്നതീരോഹിണീനന്ദനൻ
രുഗ്മിതാനല്ലതാനെന്നിങ്ങനെ * കോപിച്ചുനിന്നൊരുരുഗ്മിതാനെ
ന്നപ്പോൾ പേപറഞ്ഞീടിനാൻപേടിയാതെ* ചൂതിങ്കൽവെല്ലുവാൻചൈ
തന്യമാണ്ടുള്ള ഭൂപതിവീരന്മാർവേണമത്രേ * മന്നവക്കിട്ടുന്നോരാസനം
കൂടാതെ ഖിന്നരായ്പ്പോരുന്നന്നിങ്ങൾക്കാമോ * ആസവസേവയുംനാരികൾ
സേവയു   മാചരിച്ചീടുന്നീയായവണ്ണം * എന്നതുകേട്ടുകലിംഗമഹീപതി
ദന്തങ്ങൾകാട്ടിച്ചിരിച്ചാനപ്പോൾ * രുഗ്മിതാനിങ്ങനെചൊന്നതുകേട്ടിട്ടു
രുഷ്ടനായ്നിന്നോരുകാമപാലൻ* ചാരത്തുനോക്കിനനേരത്തുകാണായി
പാരിച്ചുനിന്നോരുനൽപ്പരിഘം * പെട്ടെന്നെടുത്തൊന്നുകൊട്ടിനിന്നീടി
നാൻ   രുഷ്ടനായുള്ളൊരുരുഗ്മിതന്നെ * കൊട്ടുകൊണ്ടീടിനരുഗ്മിതാ
നെന്നപ്പോൾ ഇഷ്ടനായ്മേവിനാനന്തകന്നു * നാലഞ്ചുകാലടിവെച്ചോ
രുനേരത്തു കാലിംഗരാജനെച്ചെന്നണഞ്ഞു * ഉള്ളുന്നരോഷനായ്നിന്നോ
രുവാത്തകൾ   പഫബദമ്മയെന്നാക്കിവെച്ചാൻ * ലാംഗലിതാനിതുചൊ
ല്ലുകേട്ടൊരു   ശാർങ്ഗവരായുധധാരിയപ്പോൾ * നന്നായില്ലെന്നതുംന
ന്നായിയെന്നതു മൊന്നുമേമിണ്ടാതെനിന്നുകൊണ്ടു * സോദരനുള്ളിലുംദാ
രങ്ങളുള്ളിലും ഖേദമുണ്ടാകൊല്ലയെന്നുനണ്ണി * പിന്നെയങ്ങെല്ലാരുമൊ
ന്നിച്ചുകൂടിത്തൻ ധന്യമായുള്ളൊരുമന്ദിരത്തിൽ * ആർത്തുവിളിച്ചുതകത്ത
ങ്ങപ്പുകിനാ രാത്രിയെത്തീർത്തുള്ളയാദവന്മാർ * * * *

ബാണനായുള്ളോരു ദാനവൻ പണ്ടു താൻ വാർതിങ്കൾമൌലിയാം ദേവൻ തന്നെ * സേവിച്ചു നിന്നു ഭജിച്ചു തൻ മന്ദിരം കേവലം കാക്കുമാറാക്കിക്കൊണ്ടാൻ * ഒട്ടുനാളിങ്ങനെ ചെന്നൊരു നേരത്തു ധൃഷ്ടനായ് നിന്നു തിമർത്തു ചൊന്നാൻ * ആഹവമില്ലാഞ്ഞിട്ടാനന്ദമുള്ളിലില്ലാരെയും കണ്ടതുമില്ലയെങ്ങും ദിഗ്ജയമെല്ലാമെ ചെന്നതു കാണുമ്പോ ളൊക്കവേ പായുന്നു പാരം പാരം * എന്നോടു നേരിട്ടു പോരുതുടങ്ങുവാൻ നിന്നോളം പോന്നോരെക്കണ്ടില്ലെന്നാൽ * നമ്മിൽ നേരുങ്ങു പിണങ്ങി നിന്നിങ്ങനെ നമ്മമായ് നിന്നു കളിക്കവേണം * എന്നതു കേട്ടൊരു പന്നഗഭൂഷണൻ വന്നൊരു കോപമടക്കിച്ചൊന്നാൻ * നിന്നുടെ കേതു മുറിഞ്ഞങ്ങു വീഴുന്നാളെന്നോടു നേരായവൻ വന്നു * നിന്നോടു നേരിട്ടു നിന്നെയും വെന്നിടുമെന്നതു നീയിന്നു തേറിനാലും * എന്നതു കേട്ടൊരു മന്നവൻ തന്നുടെ മന്ദിരം പുക്കതു പാർത്തു നിന്നാൻ * ഉദ്ധതനായിട്ടു മേവുന്ന ബാണൻ തൻ പുത്രിയായുള്ളോരു കന്യക താൻ * നിദ്രയും പൂണ്ടു കിടന്നൊരു നേരത്തു ഭദ്രനായുള്ള നിരുദ്ധനുമായ് * മംഗലമാളുന്നോരംഗജലീല തൻ ഭംഗികൾ പൂണ്ടു മയങ്ങുന്നേരം * കണ്ണിൽ പിണങ്ങുമുറക്കവും തന്നെയും തിണ്ണം വെടിഞ്ഞങ്ങു പോകയാലെ * മേനിയിൽ മേവിന കാന്തനെക്കാണാഞ്ഞു ദീനയായ് നിന്നവൾ കേണതെല്ലാം * ചാരത്തു നിന്നൊരു തോഴി താൻ കേട്ടിട്ടു പാരം വിചാരിച്ചു മെല്ലെച്ചൊന്നാൾ * കന്ദർപ്പൻ തന്നുടെ കാന്തിയെ വെന്നൊരു സുന്ദരൻ വന്നു നിന്നെന്നരികെ * തേൻ ചിന്നീടുന്ന ചോരിവാ തന്നുടൻ വാഞ്ഛിതമെല്ലാമേ നൽകിപ്പിന്നെ * ചിത്തമഴിഞ്ഞുള്ളോരെന്നെയും കൈവിട്ടു നിദ്ര താൻ പോകുമ്പോൾ കൂടെപ്പോയാൻ * പാഴ്പെട്ടുപോയൊരു ശയ്യയെക്കണ്ടിട്ടു പാരിച്ചു പൊങ്ങുന്ന മാരമാലും * വേറിട്ടിങ്ങനെ വേകുന്നതെന്തിപ്പോൾ വേറൊന്നായ് പോകുന്നതുണ്ടു തോഴി * എന്നതു കേട്ടൊരു തോഴി താൻ ചൊല്ലിനാൾ നിന്നുടെ വേദന പോക്കാമല്ലോ * ആരെന്നു ചൊല്ലിനാൽ നിന്നുടെ ചാരത്തു പാരം തെക്കൊണ്ടു ചെന്നു നൽകുവൻ ഞാൻ * ഇങ്ങനെ ചൊന്നവൾ തന്നുടെ കണ്മുന്നിൽ മാണ്ടാതെ തൂലിക കൊണ്ടു നേരേ * ലേഖ്യന്മാരായുള്ള ലോകരെയെല്ലാമെ ലേഖനം ചെയ്തുടൻ കാട്ടിക്കാട്ടി * മാനിനി തന്നുടെ ചൊല്ലാലെ പിന്നെയും മാനുഷന്മാരെയുമവ്വണ്ണമേ * വൃഷ്ണികളായുള്ള വീരരെയെല്ലാമേ കൃഷ്ണനെത്തന്നെയും കാട്ടിപ്പിന്നെ * തന്മകനായുള്ള നിർമ്മലൻ തന്നെയും തന്മകനാമനിരുദ്ധനെയും * ലേഖനം ചെയ്തവൾ കാട്ടിന നേരത്തു കോകിലവാണി തൻ കണ്മുനയിൽ * നീട്ടുറവു നിന്നൊരു നാണവും പ്രേമവും കൂടിക്കലർന്നുടൻ കാണായപ്പോൾ * പാരമണഞ്ഞൊന്നു പൂണ്മതിന്നായിട്ടു ധീരത പോയൊരു സംഭ്രമവും * എന്നെയും കൈവെടിഞ്ഞെങ്ങനീ പോയ്ക്കൊണ്ടു എന്നൊരു കോപവും ചാപലവും * യോഗിനിയായൊരു തോഴി താനെന്നപ്പോൾ വേഗത്തിൽ ചെന്നുടൻ ദ്വാരകയിൽ * സ്വപ്നനായുള്ള നിരുദ്ധനെത്തന്നെയും മെത്തമേൽ നിന്നങ്ങെടുത്തു മെല്ലെ * കൊണ്ടിങ്ങു പോന്നവൾ കയ്യിലെ നൽകിനി ന്നിണ്ടലെപ്പോക്കുവാനന്നു തന്നെ * അംഗജൻ തന്നുടെ സൂനുവായുള്ളോൻ തൻ മംഗലകാന്തനായ്ത്തീർന്നനേരം * നീട്ടുറവു നിന്നൊരു കർപ്പൂരം തന്നോടു കൂടിന ചന്ദനമെന്നപോലെ * ആമോദം പൂണ്ടൊരു കാമിനിയാനും നൽ കാമവിലാസങ്ങളാണ്ടു നിന്നാൾ *

യാദവബാലകനാകിയവീരന മാദരവോടുകളിച്ചുമേന്മേൽ * സുന്ദരിത
ന്നുടെമന്ദിരംതന്നിലേ നിന്നുവിളങ്ങിനാൻ നീതിയോടെ * ശ്രദ്ധനായ്നി
ന്നവൻതന്നെയങ്ങാരുമേ ചേടിമാർപോലുമറിഞ്ഞതില്ലേ * ഒട്ടുനാളിങ്ങ
നെയുഷ്ടിയുംപൂണ്ടവരിഷ്ടരായ നിന്നുവസിച്ചകാലം * പങ്കജലോചനതൻ
മുഖംകണ്ടിട്ടു ശങ്കതുടങ്ങീതമ്മമാരെല്ലാം * ശങ്കതുടങ്ങിനമങ്കമാരെല്ലാരും
തങ്ങളിൽനിന്നുപറഞ്ഞോരപ്പോൾ * ബാലികതന്നുടെയാനനമിന്നിന്നു ചാ
ലത്തെളിഞ്ഞുണ്ടുകാണാകുന്നു * കാരണമെന്തെന്നു ചിന്തിച്ചുകാൺകിലോ
വേറെന്നായല്ലോതാൻവന്നതായം * വേലകൾകോലുവാൻ കാലംപുല
ന്നപ്പോൾ ചാലപ്പോയെല്ലാരുമെല്ലുന്നേരം * കെട്ടകംതന്നിൽനിന്നൊ
ട്ടുമേവാരാതെ പെട്ടെന്നുപോന്നിങ്ങുവന്നുകൊള്ളും * കണ്ണിണയന്നേരം
മെല്ലവേപാക്കുമ്പോൾ തിണ്ണന്തെളന്നുമയങ്ങിക്കാണാം * രോഗമെന്നിങ്ങ
നെചൊല്ലുമാറുണ്ടുതാൻ രോഗമല്ലേതുമേ രാഗമത്രേ * തേമ്പാതെനിന്നൊ
രുചോരിവാതന്നെയും തേഞ്ഞല്ലോകാണുന്നു നാളിൽനാളിൽ * ചാലത്തെ
ളിഞ്ഞകവിൾത്തടംമിന്നുന്നു ചാഞ്ഞുചാഞ്ഞിട്ടുപിന്നെപ്പിന്നെ * നമ്മു
ടെചാർത്തുവന്നിങ്ങുമെയ്യിൽ നാണവുമുണ്ടിന്നുകാണാകുന്നു * പണ്ടെ
ങ്ങുകാണാതഭൂഷണമുണ്ടിന്നു കണ്ഠത്തിലാമ്മരുകാണാകുന്നു * പങ്കജ
ക്കോരകംതന്നെയുംവെല്ലുന്ന കൊങ്കകൾചാരത്തുമവ്വണ്ണമേ * ഇങ്ങനെ
യോരോരോഭംഗികൾകാണുമ്പോ ളെങ്ങനെകന്യകയെന്നുചൊല്‌വൂ *
ഇന്നിവൾതന്നുടെകാമുകനായൊരു ധന്യനവനെങ്ങുനിന്നുയന്താൻ * ആ
രോടുമിന്നിതുവാപാടിലെങ്കിലോ പോരായ്മയായിട്ടുവന്നുകൂടും * തങ്ങ
ളിലിങ്ങനെനിന്നുപറഞ്ഞുള്ളോ രംഗനമാരെല്ലാമന്നേരം * ഉദ്ഭടരാ
യിട്ടുരക്ഷകളായുള്ള ഭടന്മാരോടുചെന്നുചൊന്നാർ * അക്ഷതരാ
യുള്ളരക്ഷികളെല്ലാരുമക്ഷണംചൊല്ലിനാർബാണനോടും * കന്യകതന്നു
ടെദൂഷകനായൊരു കാമുകനുണ്ടെന്നുകേട്ടുബാണൻ * പെട്ടെന്നെഴുന്നേ
റ്റുമട്ടോലുംവാണിതൻ കെട്ടകംതന്നിലേചെല്ലുന്നേരം * പ്രദ്യുമ്നസൂനു
വെക്കണ്ടുടൻകോപിച്ചു പെട്ടെന്നുനിന്നുപിണങ്ങിപ്പിന്നെ * പന്നഗപാ
ശങ്ങൾകൊണ്ടവൻതന്നെയും ഖിന്നനാക്കീടിനാൻബന്ധിച്ചപ്പോൾ * താ
നങ്ങുതന്നുടെയാലയംപൂകിനാൻ മാനവുംപൂണ്ടുമദിച്ചുപിന്നെ * ബദ്ധ
നായുള്ളനിരുദ്ധനെക്കണ്ടൊരു മുഗ്ദ്ധവിലോചനതാനുമപ്പോൾ * വീണുമ
യങ്ങിനാൾഭൂതലന്തന്നിലെ കേണുമയങ്ങിമയങ്ങിമേന്മേൽ * തോഴിക
ൾചെന്നുപറഞ്ഞവാംതന്നുടെ കോഴയുംകിഞ്ചനപോക്കിനിന്നാർ * പ
ഞ്ജരന്തന്നിൽനിരുദ്ധനായുള്ളൊരു കുഞ്ജരവൈരിതാനെന്നപോലെ * ബ
ദ്ധനായുള്ളനിരുദ്ധനുംകോപിച്ചു ബദ്ധവിരോധനായ്നിന്നകാലം *
ഭോജന്മാരെല്ലാരുംനിദ്രയെപ്പൂണ്ടൊരു രാജകുമാരനെക്കാണാഞ്ഞപ്പോൾ
* എങ്ങുപോയിങ്ങുവന്നേതുമേമിണ്ടാതെ യെങ്ങാനുംപൊയ്ക്കൊണ്ടാ
നെന്നുനണ്ണി * ഇന്നിന്നുവന്നിടുമെന്നതേചിന്തിച്ചു നിന്നങ്ങുമേവി
നാർനാലുമാസം * പിന്നെയുംവന്നതുകണ്ടില്ലയാഞ്ഞിട്ടു ഖിന്നരാ
യെല്ലാരുംനിന്നനേരം * നാരദനാകിനനന്മുനിവാരെഴും ദ്വാരക
തന്നിലെഴുന്നെള്ളിനാൻ * യാദവന്മാരുടെയാനനംകണ്ടുട നാദ
രവോടുപറഞ്ഞാൻപിന്നെ * പ്രദ്യുമ്നസൂനുവെക്കണ്ടീലയാഞ്ഞു

ല്ലീ അത്തൽപിന്നഞ്ഞു ചമഞ്ഞുനിങ്ങൾ * ചേണുററുനിന്നൊരു
ബാണപുരന്തന്നിൽ ദീനനായ്നിന്നുള്ളോനെന്നു ചെമ്മേ * മംഗ
ലനായിട്ടുനിന്നവന്തന്നുടെ മങ്ങാതെയുള്ളോരുനാമമിപ്പോൾ * ആദ്യ
മായ്വന്നുള്ളോരക്ഷരംകൂടാതെ ആക്കിനിന്നീടിനാൻപോരിൽബാണൻ
* ബാണകുമാരികതന്നുടെലോചന ബാണങ്ങളേററുമയങ്ങുകയാൽ *
അപ്പുരന്തന്നുടെപാലകനായതു മപ്പുരംവെന്നുള്ളമുക്കണ്ണന്താൻ * വൃ
ഷ്ണികളെല്ലാരുമെന്നതുകേട്ടപ്പോൾ കൃഷ്ണനെത്തന്നെയുംമുൻനിറുത്തി *
മുദ്ഗരംമുമ്പായുള്ളായുധമോരോന്നേ നൽക്കരംതോറുംധരിച്ചന്നായ്
* സന്നദ്ധരായിനടന്നുതുടങ്ങിനാർ തന്നുടെതന്നുടെതേരിലേറി * ദീന
തകോലാതെസേനയുമായിട്ടു ബാണപുരത്തിലകത്തുപുക്കാർ * ആർത്തു
ടങ്ങിനാർ ഭേരിയുംതാഡിച്ചു ചീർത്തുനിന്നുള്ളോരുകോപത്താലെ * കേതു
വെത്തന്നെയുമെയ്യുമുറിച്ചുടൻ ഭൂതലംതന്നിലേവീഴ്ത്തിപ്പിന്നെ * നന്മതി
ലെല്ലാമേതള്ളിയിട്ടീടിനാർ വെൺമയിൽനിന്നുള്ളഗോപുരവും * ബാണ
പുരത്തിന്നുഭംഗത്തെക്കണ്ടോരു ബാലനിശാകരശേഖരന്താൻ * ഷൺ
മുഖന്തന്നോടുചൊല്ലിനിന്നീടിനാ നൻമയായുള്ളൊരുനന്മവാക്യം * ഒട്ടു
നാളുണ്ടല്ലോപട്ടിണികൂടാതെ മൃഷ്ടമായുണ്ണുന്നുനാമെല്ലാരും * ഉന്മദരായുള്ള
വൃഷ്ണികൾമൂലമി ന്നമ്മുടെചോറുമുടങ്ങീതായി * നൽത്തെരുവിന്നുമിന്നൽ
പുരങ്ങൾക്കുമി ന്നത്തൽപിണയായ്കിലുണ്ടുതാനും * യോഗ്യമായുള്ളതു
നോക്കിനിന്നീടാതെ പോക്കുതുനിഞ്ഞുനാംചെൽകയിപ്പോൾ * ഇങ്ങ
നെചൊല്ലിനൽക്കാളമേലേറിനി ന്നംഗജവൈരിതാനാദരവിൽ * കാവ്
ണ്ണൻതന്നോടുപോരുതുടങ്ങിനാൻ ചോറുമുടങ്ങിനാലെന്നുഞായം * നന്മ
യിലേറിനഷൺമുഖന്താനമ ങ്ങാണ്മയിലേറിയണഞ്ഞുനേരേ * രുഗ്മിണീ
നന്ദനൻവന്നതുകണ്ടിട്ടു രുഷ്ടനായ്നിന്നുപറഞ്ഞാനപ്പോൾ * തന്ത്രിയെ
വേറിട്ടുരോഹിണീനന്ദനൻ മന്ത്രികളോടുമങ്ങവ്വണ്ണമേ * ക്ഷീണതകോ
ലാതസാത്യകിതന്നോടു ബാണനുംചെന്നുപിണങ്ങിനിന്നാൻ * സംഗര
മാണ്ടുള്ളവീരന്മാർതങ്ങളി ലിങ്ങനെനിന്നുപിണങ്ങുന്നേരം * അന്ധത
കൈവിട്ടൊരന്ധകനാഥന മന്തകവൈരിയുംനിന്നനേരം * അസ്ത്രങ്ങൾ
കൊണ്ടുകളിച്ചുതുടങ്ങിനാ രസ്ത്രവിശാരദരാകയാലെ * ഈരേഴുപാരിനും
കാരണമായുള്ളോ രീശന്മാരിങ്ങനെനേരിട്ടപ്പോൾ * ജൃംഭിതനായിട്ടുനി
ന്നതുകാണായി ശംഭുവെത്തന്നെയുന്നിന്നോക്കെല്ലാം * കൂർത്തുള്ളബാണ
ങ്ങൾമേനിയിലേൽക്കയാൽ ചീർത്തുവീർത്തീടുന്നകാർത്തികേയൻ * തന്നി
ലേനണ്ണിനാനിങ്ങനെനിന്നുഞാൻ ഖിന്നനായ്മേവുവാനെന്തുമൂലം *
അച്ഛനക്കോളല്ലയെന്നതുകൊണ്ടല്ലോ അച്ഛൻമെയ്യല്ലല്ലോനൊന്തതിപ്പോ
ൾ * ചോററിന്നുവേണുന്നവേലയെച്ചെയ്യുഞാൻ തോററുമടങ്ങിയുംപോ
കയുള്ളു * ഇങ്ങനെചിന്തിച്ചുസംഗരംകൈവിട്ടാൻ നന്മയിലേറിയഷൺ
മുഖന്താൻ * മന്ത്രികൾമുമ്പായവീരന്മാരെല്ലാർക്കും ബന്ധുവായ്മേവി
നാനന്തകൻതാൻ * മാനിയായുള്ളൊരുബാണന്താൻചെന്നപ്പോൾ മാ
ധവനോടുപിണങ്ങിനിന്നാൻ * ബാണങ്ങളെയ്തെയ്തുബാണനെത്തന്നെയും
ക്ഷീണനാക്കീടിനാന്മാധവന്താൻ * തേർത്തടംതന്നെയുംവീഴ്ത്തിനിന്നീ
ടിനാ നാർത്തനായ്നിന്നൊരുസൂതനെയും * ക്ഷീണനായുള്ളോരുബാണ

നെനേർകണ്ട ബാണങ്ങൾപിന്നെത്തൊട്ടത്തനേരം * നാണവുംകൈവി ട്ടമാതാവുതാൻവന്നു ബാണൻതൻപ്രാണങ്ങൾപാലിപ്പാനായ് * അം ബരന്തന്നെയുമംബരമാക്കിക്കൊ ണ്ടംബുജലോചനൻമുന്നിൽനിന്നാൻ * എന്നതുകണ്ടൊരുകൊണ്ടൽനേർവ്വൎണ്ണന്താ നേറിയിരുന്നവിരാഗത്താലെ * പിന്തിരിഞ്ഞിടിനാൻബാണനുമന്നേരം മന്ദിരംപൂകിനാന്മന്ദിയാതെ * ബാണന്താൻതോററങ്ങുപോയോരുനേരത്തു വാർതിങ്കൾമൌലിതൻവ മ്പനിയൻ * രുഷ്ടനായ്നിന്നുടൻവൃഷ്ണികളെല്ലാൎക്കും തിട്ടതിയാക്കിനാൻ പെട്ടെന്നപ്പോൾ * വീരന്മാരെല്ലാരുംവമ്പനിപൂണ്ടിട്ടു പാരംവിറച്ചുതുട ങ്ങിതപ്പോൾ * പാരുറവുനിന്നുള്ളവാരണയൂഥവും വാജികൾരാശിയുമവ്വ ൎണ്ണമേ * കൊണ്ടൽനേർവ്വൎണ്ണന്താനെന്നതുകണ്ടപ്പോ ളിണ്ടലെപ്പോക്കുവാ നമ്പിനോടെ * ധീരനായുള്ളൊരുവമ്പനിയൻതന്നെ പാരാതെനിൎമ്മിച്ചാ ൻപാരിൽനേരേ * തങ്ങളിൽനിന്നുപിണങ്ങിനനേരമ ങ്ങെങ്ങുമേനിന്നു പൊറായ്കമൂലം * മൂഷ്കുകളഞ്ഞുകരഞ്ഞുതുടങ്ങിനാർ മുക്കൺ്ണൻതന്നുടെവ മ്പനിയൻ * നീലക്കാർവ്വൎണ്ണന്തൻകാലിണകുമ്പിട്ടു പാലിച്ചുകൊള്ളേണ മെന്നാൻപിന്നെ * മാധവന്താനപ്പോൾഭീതനായുള്ളവൻ ഭീതിയെപ്പോ ക്കീട്ടുനിന്നനേരം * തോററങ്ങുപോയോരുബാണന്താമ്പിന്നെയും ചീററംതി രണ്ടുമടങ്ങിവന്നാൻ * കാർവ്വൎണ്ണനോടുപിണങ്ങിനാനങ്ങവൻ കാരുണ്യംദ്ദൂ രമായ്പോകുംവണ്ണം * തന്നോടുനേരിട്ടബാണനെത്തന്നെയും ഖിന്ന നാക്കീടിനാൻമുന്നേപ്പോലെ * കൈകളുംപിന്നെമുറിച്ചുതുടങ്ങിനാൻ കൈടഭവൈരിയായുള്ളദേവൻ * ജൃംഭിതനായൊരുശംഭുതാനന്നേരം ജൃം ഭണംനീക്കിയുണൎന്നനേരേ * വാരിജലോചനൻചാരത്തുചെന്നിട്ടു വാഴ്ത്തി നിന്നമ്പോടുവാൎത്തചൊന്നാൻ * വല്ലായ്മചെയ്കിലുമെന്നുടെദാസനെ കൊല്ലൊല്ലാകോപംകൊണ്ടെന്നിങ്ങനെ * അംഗജവൈരിതാൻചൊന്ന തുകേട്ടപ്പോൾ അംബുജലോചനൻതാനുംചൊന്നാൻ * ത്വദ്ഭൃത്യനാ യിട്ടുനിന്നതുകൊണ്ടിവൻ മദ്ഭൃത്യനായിട്ടുവന്നുകൂടി * വല്ലായ്മചെയ്കി നെന്നാകിലുംബാണനെ കൊല്ലുന്നില്ലേതുമേചൊല്ലാംനേരെ * ദുൎമ്മദം പോക്കുവാൻകൈകളെഛേദിച്ചു ദുൎമ്മദംപോയിതായെന്നുവന്നു * മിഞ്ചി നബാഹുക്കൾനാലുമായിങ്ങനെ നിഞ്ചരണങ്ങളുംകുപ്പിനന്നായ് * പാൎശ്വ ത്തിലാമ്മാറുനിന്നുവിളങ്ങട്ടെ പാർഷദനായിനിമേലിൽചെമ്മേ * വാരിജ ലോചനനിങ്ങനെചൊന്നപ്പോൾ ബാണന്തൻമന്ദിരംപുക്കനേരേ * രു ദ്ധനായുള്ളനിരുദ്ധനെത്തന്നെയും മുഗ്ദ്ധവിലോചനയോടുംകൂടി * കാൎവ് ൎണ്ണൻകയ്യിലേനൽകിനിന്നങ്ങവൻ കാലിണകുമ്പിട്ടുകുപ്പിനിന്നാൻ * ചീ റംതിരണ്ടൊരുകാർവ്വൎണ്ണന്താനപ്പോ ളേററംവിളങ്ങിയിണങ്ങിപ്പിന്നെ * മു ക്തനായുള്ളൊരുപൌത്രനുമായിട്ടു യാത്രയുംചൊല്ലിനടന്നനേരം * തുഷ്ട ന്മാരായുള്ളയാദവന്മാരുമായ് പെട്ടെന്നുചെന്നുതൻദ്വാരകയിൽ * ആഗ തനായനിരുദ്ധനെക്കണ്ടിട്ടു മാൽകളഞ്ഞീടിനലോകരുമായ് * ബാണ നെക്കൊണ്ടുള്ളവാൎത്തകളോരോന്നെ വാഴ്ത്താടിപിന്നെവിളങ്ങിനിന്നാൻ *

## നൃഗമോക്ഷം.

സാംബൻതുടങ്ങിനബാലന്മാരെല്ലാരും മാൺപുറവുനിന്നൊരുകാവു തന്നിൽ * കൂടിക്കളിച്ചുനടപ്പതിനായിച്ചെ ന്നോടിക്കളിച്ചുനടന്നനേരം *

ആണ്ണകിടന്നൊരുപാംകുഴിതന്നിലെ വീണുകിടന്നുള്ളോരോന്തെക്കണ്ടാർ *
കണ്ടൊരുനേരത്തുപാശവുമായിട്ടു മണ്ടിയണഞ്ഞുകെട്ടുക്കിന്നേരെ * പാരംവ
ലിച്ചങ്ങുതീരത്തുകൊള്ളുവാ നാരുമേവല്ലീലയെന്നനേരം * പാരാതെചെ
ന്നങ്ങുകാരുണ്യപൂരനാം വാരിജലോചനനോടുചൊന്നാർ * വാരിജലോച
നൻപാരാതെചെന്നപ്പോൾ തീരത്തുമെല്ലെവലിച്ചുകൊണ്ടാൻ * പാപമാ
യുള്ളൊരുപാഴ്വനത്തിന്നൊരു പാവകനായൊരുകാവ്ണ്ണന്താൻ * പാണി
തലംകൊണ്ടുതൊട്ടോരുനേരത്തു പാരംവിളങ്ങിനമെയ്യുമായി * സ്വൎഗ്ഗത്തി
ൽനിന്നങ്ങുനിൎഗ്ഗതന്മാരായ സ്വൎഗ്ഗികളാരാനുമെന്നപോലെ * പങ്കജലോ
ചനൻപാദങ്ങൾകുമ്പിട്ടു സങ്കടംതീൎത്തവൻനിന്നനേരം * നീയാരെന്നിങ്ങ
നെചോദിച്ചനേരത്തു നീരജലോചനനോടുചൊന്നാൻ * ഇക്ഷ്വാകുതന്നു
ടെസോദരനായൊരു ചൊല്ലേറുണ്ടുനിന്നനൃഗനാമിഞ്ഞാൻ * ദാനങ്ങൾ
കൊണ്ടെന്നിതുമേൽമണ്ടിനിന്നുള്ള മാനവന്മാരില്ലയെന്നേചൊൽവൂ *
പുണ്യങ്ങളാണ്ടുള്ളോരാരണൎക്കന്നേ യെണ്ണമില്ലാതോളംധേനുക്കളെ * മ
ങ്ങാതെമാനിച്ചുനല്കിനിന്നീടിനേ നിങ്ങനെപോരുമ്പോളന്നൊരുനാൾ *
മത്തയായുള്ളൊരുധേനുതാൻവന്നിങ്ങു സത്വരമെന്നുടെവീട്ടുപുക്ക * അന്യ
നായ്നിന്നുള്ളോരാരണനോരാതെ വന്നൊരുധേനുവെനല്കിനാൻഞാൻ
* തുഷ്ടനായുള്ളവൻപോകുന്നനേരത്തു പെട്ടെന്നുചെന്നതിൻനാഥന
പ്പോൾ * എന്നുടെധേനുവെക്കൊണ്ടങ്ങുപോകൊല്ല എന്നങ്ങുചൊല്ലിത്ത
ടുത്താനപ്പോൾ * എന്നുടെകയ്യിലോമന്നവൻതന്നിതെ ന്നന്യനായുള്ളവ
ന്താനുംചൊന്നാൻ * തങ്ങളിലിങ്ങനെപേശിനിന്നന്നേര മിങ്ങുപോ
ന്നെന്നുടെമുന്നിൽവന്നാർ * ചൊല്ലിനാർപിന്നെയങ്ങെല്ലാരുംകേൾക്ക
വേ വല്ലായ്മയെന്നിലങ്ങാകുംവണ്ണം * തന്നതുകൊള്ളുന്നനിന്നുടെദാന
ങ്ങൾ നന്നെന്നെന്നാമിന്നുചൊല്ലേണ്ടുന്നു * ഇങ്ങനെദാനങ്ങൾചെയ്തുതുട
ങ്ങുകി ലെന്നുമേസങ്കടംവന്നുകൂടാ * എന്നതുകേട്ടുനടുങ്ങിനഞാനുമെൻ
മുന്നിൽനിന്നാരണരോടുചൊന്നാൻ * ഓരാതെചെയ്തൊരുവല്ലായ്മ
യെല്ലാമെ പാരാതെനിങ്ങൾപൊറുക്കേണമേ * മുപ്പതിനായിരംനൽപ
ശുനൽകുവ നിപ്പശുതന്നെയയക്കേണമേ * അപ്പൊഴുതാരണനിങ്ങ
നെചൊല്ലിനാ നിപ്പശുവെന്നിയേമററുവേണ്ട * എന്നങ്ങുചൊന്നവനെ
ന്നുടെയുള്ളത്തിൽ ഖിന്നതചേൎത്തുനടന്നാർചെമ്മെ * ആരണരിങ്ങനെ
പോയൊരുനേരത്തു പാരിച്ചവേദനപൂണ്ടുഞാനും * കള്ളനായല്ലോഞാ
നെന്തിനിനല്ലതെ നുള്ളിലേനണ്ണിനടന്നനേരം * അന്തകൻതന്നുടെകി
ങ്കരന്മാർവന്നി ട്ടന്ധനാമെന്നെയുംകൊണ്ടുപോയാർ * അന്തകമന്ദിരംത
ന്നിലേചെന്നപ്പോൾ ചിന്തിച്ചുചൊല്ലിനാനന്തകൻതാൻ * കല്മഷംകൂ
ടാതെനിങ്ങളെക്കാണുമ്പോൾ സമ്മാനമല്ലോനാംവേണ്ടതിപ്പോൾ *
ഓരാതെയെങ്കിലുംനിങ്കയ്യിലായല്ലൊ ആരണൎക്കുള്ളൊരുധേനുവിപ്പോൾ *
പുണ്യവാനെങ്കിലുംധൎമ്മങ്ങളോൎക്കുമ്പോൾ ദണ്ഡ്യനെന്നുള്ളതുവന്നുകൂടി *
പുണ്യങ്ങൾപൂണ്ടുനിൻവിണ്ണിലെവാസത്തി ന്നെണ്ണമില്ലെന്നതോചൊ
ല്ലാവുതാൻ * അല്പമായുള്ളൊരുപാപത്തെയാവുന്നീ മുല്ലാടുനിന്നുലഭിപ്പ
തെന്നാൽ * അന്തകനിങ്ങനെചിന്തിച്ചുചൊന്നപ്പോ ളന്ധമായ്മേവുമ
പ്പാംകുഴിയിൽ * ഇങ്ങനെവീണുകിടന്നതെക്കണ്ടുഞാ നിങ്ങനെയല്ലേ

വൻപാപമുള്ള * തന്നിൽനിന്നിങ്ങുകരയേറുവാനായി പിന്നെയുംപി ന്നെയുംപൊങ്ങിപ്പൊങ്ങി * ഒട്ടുകരേറുമ്പോൾമുട്ടെവരുംമുമ്പെ പെട്ടെന്നു കീഴ്പോട്ടുപോരുംനേരെ * പാറമേൽവീണുടൻമെയ്യുംപൊളിഞ്ഞുനി ന്നേറിനവേദനപൂണ്ടുംപിന്നെ * ഘോരമായ്നിന്നുള്ളോരാതപംമേനി യിൽ പാരിച്ചുമേന്മേലണ്ടേൽക്കയാലെ * ദാഹിച്ചുനിന്നുവറണ്ടുവശം കെട്ടു മോഹത്തെപ്പൂണ്ടുകിടപ്പൻപിന്നെ * എണ്ണമില്ലാതൊരുവേദനപൂ ണ്ടുടൻ കണ്ണുനീർവീഴ്ത്തുവാനോത്തുപിന്നെ * അല്ലൽപിണഞ്ഞവയൊ ന്നൊന്നേചിന്തിക്കിൽ ചൊല്ലാവതല്ലേതുംതമ്പുരാനെ * പണ്ടേങ്ങുംചെ യ്തുള്ളപുണ്യങ്ങൾകൊണ്ടത്രെ ഇണ്ടൽപൂണ്ടിങ്ങനെബന്ധിച്ചുഞാൻ * അല്ലായ്കിലണ്ടോനിൻചേവടിത്താരിണ വല്ലുന്നതിങ്ങനെകണ്ടുകൊൾ വാൻ * ഏററംതിമിർത്തുള്ളപാപങ്ങളെല്ലാമെ തോറേറാടിപ്പോയല്ലോ ദൂരത്തിപ്പോൾ * മാധവൻതന്നോടുമന്നവനിങ്ങനെ മാഴ്കാതെപാർത്തു ടൻചൊന്നനേരം * വ്യോമത്തിൽനിന്നങ്ങുവന്നതുകാണായി തൂമുത്തുപൂ ണ്ടുള്ളയാനമപ്പോൾ * മാനിച്ചുനിന്നൊരുമാധവൻചൊല്ലാലെ യാന ത്തിൽചെന്നുകരേറിനേരെ * എണ്ണമില്ലാതൊരുപുണ്യങ്ങൾപൂണ്ടവൻ വിണ്ണിലുംചെന്നുവിളങ്ങിനിന്നാൻ * ഇക്ഷ്വാകുസോദരൻപോയൊരുനേ രത്തു ശിക്ഷയായ്ചൊല്ലിനാൻമല്ലവൈരി * തന്മക്കളായുള്ളബാലക ന്മാരോടു ധർമ്മമെന്നുള്ളതുതേറുവാനായ് * വേണുന്നതെല്ലാമെസാധി ച്ചുകൊള്ളുവാൻ വേദിയരെന്നിയേയാരുമില്ലേ * മേന്മകലർന്നുള്ളദൈവ തമായതും ബ്രാഹ്മണരെന്നതുതേറിനാലും * ബ്രാഹ്മണർക്കുള്ളൊരുവസ്തു വെത്തന്നെയും കാമിക്കൊല്ലാ * താനറിയാതെയിമ്മന്ന വനിന്നിപ്പോൾ ദീനതവന്നതുംകണ്ടതല്ലീ * ഇങ്ങനെയുള്ളനൽവേദിയ രായുള്ള മംഗലദൈവതംബാലന്മാരെ * അംബുജലോചനനിങ്ങനെ യോരോരോ ധർമ്മങ്ങളായതുംചൊല്ലിപ്പിന്നെ * ശിക്ഷിതരായുള്ളമക്കളും താനുമാ യക്ഷണംപൂകിനാനാലയത്തിൽ * * * * *

ബലഭദ്രഗമനം

ദ്വാരകതന്നിലിരുന്നുവിളങ്ങിന സീരവരായുധനന്നൊരുനാൾ * ബ ന്ധുക്കളായോരെക്കാണ്മതിനായിട്ടു നന്ദന്റെമന്ദിരംതന്നിൽചെന്നാൻ * രാമനുംവന്നതുകണ്ടൊരുനന്ദന്താ നാമോദംപൂണ്ടുപിടിച്ചുപൂണ്ടാൻ * അമ്മയായുള്ളയശോദയുമിങ്ങനെ തന്മനംചെമ്മേകുളുർക്കുംവണ്ണം * ച ങ്ങാതിമാരായവല്ലവന്മാരെല്ലാം മംഗലരായ്നിന്നുകണ്ടനേരം * കണ്ണനെ ക്കാണാഞ്ഞുവേദനപൂണ്ടുള്ളിൽ തിണ്ണമുഴന്നുള്ളവല്ലവിമാർ * രാമന്റെ ചാരത്തുചെന്നങ്ങുചോദിച്ചാർ കാർമുകിൽവർണ്ണന്റെവാർത്തയെല്ലാം * പൗരമാരായുള്ളനാരിമാരാർക്കുമെ വൈരസ്യമേതുമിന്നില്ലയല്ലീ * കാർമു കിൽവർണ്ണനുവേണ്ടുന്നതിന്നിനി ക്കാമിനിമാരുടെസൗഖ്യമല്ലോ * എന്ന തുകൊണ്ടേങ്ങൾമുമ്പിനാൽചോദിച്ച സുന്ദരിമാരുടെസൗഖ്യമെല്ലാം * വ ഞ്ചകനായുള്ളൊരഞ്ജനവർണ്ണന്താൻ ചഞ്ചലമായൊരുനെഞ്ചിലിപ്പോൾ * അച്ഛനുമമ്മയുംവേഴ്ചയുടയോരും കച്ചതേയിഞ്ഞങ്ങളെന്നപോലെ * ഞങ്ങളെക്കാണേണമെന്നതുകൊണ്ടല്ലീ യിന്നിവൻവാരാതെനിന്നുകൊ ണ്ടു * മങ്ങാതെവന്നതന്നച്ഛനെക്കണ്ടാലും ഞങ്ങളോമെല്ലെമറഞ്ഞുകൊ

ള്ളാം * ഉററോരെയുംമററുപെററോരെയുംപിന്നെ ച്ചുററമാണ്ടോരെയും കൈവെടിഞ്ഞു * ഉററോരായുള്ളതുംപെററോരായുള്ളതും മററാരുമല്ലെന്നു നണ്ണിച്ചെമ്മെ * പുഞ്ചിരിതൂകിനോരഞ്ജനവണ്ണൻെറ വഞ്ചനവാക്കുക ളൊന്നൊന്നേതാൻ * പട്ടാങ്ങെന്നിങ്ങനെചിന്തിച്ചുനിന്നുള്ളിൽ ചൊട്ടു പിരണ്ടുള്ളഞെങ്ങളിപ്പോൾ * ചേണററുതങ്ങളിൽകെട്ടുപെട്ടീടുന്ന തോ ണിതൻപാഴിലെനിരാശ്ശന്നു * ഗോകുലംകൊണ്ടുള്ളവാർത്തകളിന്നെല്ലാം മേതാനുമുണ്ടോപറഞ്ഞുകേൾപ്പു * എന്നുടെപിന്നാലെസന്തതംപാ ഞ്ഞിട്ടും ഖിന്നമാരായുള്ളനാരിമാരെ * നന്നായിവഞ്ചിച്ചുപോന്നേനി ന്നിങ്ങുഞാ നെന്നതുമിണ്ടുമാറില്ലയോചൊൽ * പണ്ടുവൻചെയ്തുള്ള വേലകളോക്കുമ്പോ ളിണ്ടലാകുന്നിതേപാരമുള്ളിൽ * കാളിന്ദീതീരത്തെ ക്കാവുകൾകാണുമ്പോ ളോളംതുളുമ്പുന്നു വേദനകൾ * കാലത്തേപോ ന്നുമുളച്ചുതേയുള്ളതി കോലപ്പോർകൊങ്കകളെങ്ങൾമാറിൽ * ചാലെ ക്കിടന്നുതെളിഞ്ഞുവളന്നിത നീലക്കാർവണ്ണൻെറമാറിലത്രേ * പണ്ടുപ ണ്ടുണ്ടായപുണ്യങ്ങളോക്കയാ ലിണ്ടലാണ്ടീടുമക്കൈകൾരണ്ടും * മാ താവിൻകണ്ണുംപിരിഞ്ഞതില്പിന്നെയ മ്മാധവൻകണ്ടുമേതാനറിവു * ശൃംഗാരമിങ്ങനെയുള്ളതെന്നുള്ളതു മംഗജനിങ്ങനെയുള്ളതെന്നും * മ ററാരുമല്ലയിഞങ്ങൾക്കുചൊന്നതോ മുററുമിക്കാർമുകിൽവണ്ണനത്രേ * അ ങ്ങനെനിന്നുള്ളോരെങ്ങളെയിന്നിവ നീങ്ങനെയല്ലോതാനാക്കിവച്ചു * രാപ്പകലിങ്ങനെവന്നതുപാർത്തിതാ ബാഷ്പവുംവാർത്തുകിടന്നുഞങ്ങൾ * ഇ ങ്ങനെചൊന്നുടൻകണ്ണുനീർതൂകിനാർ മംഗലമാരായമാതരെല്ലാം * രേവ തികാമുകനെന്നതുകണ്ടിട്ടു പൂവേണിമാരുടെഖേദമെല്ലാം * വാക്കുകൾ കൊണ്ടുടൻപോക്കിനിന്നീടിനാൻ വാഗ്മിയായുള്ളവരെന്നുഞായം * അ ല്ലലെത്തീർത്തുള്ളവല്ലവിമാരുമായ് നല്ലനിലാവുള്ളരാവുകളിൽ * അമ്പോ ടുപിന്നെക്കളിച്ചുതുടങ്ങിനാ നമ്പാടിതന്നിലേരണ്ടുമാസം * വാരുണിയാ യുള്ളമാധ്വിയെസ്സേവിച്ചു വാരണംപോലെമദിച്ചുപിന്നെ * മന്ദംനടന്നു കളിച്ചൊരുനേരത്തു സുന്ദരിമാരുമായന്നൊരുനാൾ * മേളത്തിൽനിന്നുക ളിപ്പതിന്നായിട്ടു കാളിന്ദിതന്നെവിളിച്ചനേരം * വാരാതെനിന്നപ്പോളു റിനകോപത്താൽ സീരത്തെക്കൊണ്ടുവലിപ്പതിന്നായ് * ഓങ്ങിനനേര ത്തുപേടിച്ചുനിന്നവ ളോടിച്ചെന്നീടിനാൾചാരത്തപ്പോൾ * തന്നിലിറ ങ്ങിനകാമിനിമാരുമാ യൊന്നൊത്തുനിന്നുകളിച്ചുപിന്നെ * ചാലെക്കര യേറിനീലമായുള്ളൊരു ചേലയുംപൂണ്ടുവിളങ്ങിനന്നായ് * കാമിനിമാരു ടെവാഞ്ഛിതംപൂരിച്ചു കാവുകൾതോറുംകളിച്ചുനിന്നാൻ * *

## പൌണ്ഡ്രകവധം.

ജംഭാരികമ്പിടുംരോഹിണീനന്ദന നമ്പാടിതന്നിലിരുന്നകാലം * പൌണ്ഡ്രകനാകിയമന്നവൻതന്നുടെ ശൌണ്ഡതകാട്ടുവാൻനാട്ടിലെങ്ങും * ദൂതനെച്ചൊന്നങ്ങുയാത്രയാക്കീടിനാൻ പൂതനാവൈരിയെക്കാണ്മതി ന്നായ് * ദ്വാരകയാകിനപൂരിലകംപുക്കു പാരാതെചൊല്ലിനാൻദൂതനപ്പോൾ * ഞാൻമതിരണ്ടൊരുപൌണ്ഡ്രകഞ്ചൊല്ലാലെ കാൺമതിന്നാ യിട്ടുവന്നതിപ്പോൾ * ആയന്മാർവീട്ടിൽകിടന്നുവളന്നൊരു നീയല്ലപോ

ലിനിവാസുദേവൻ * ശംഖുതുടങ്ങിയുള്ളായുധമെല്ലാമി നിൻകയ്യിൽവേ ണ്ടതേകേട്ടാലുംനീ * നിന്നുടെഭൂഷണമെല്ലാമെകൊണ്ടിന്നി ട്ടെന്നെയുംക്രൂപ്പുകവായ്യോടുംനീ * അന്ധതപൂണ്ടുമടിച്ചങ്ങുനിന്നുകൊ ണ്ടന്തകൻവീട്ടിന്നുപോകൊല്ലാതെ * പൂതനവൈരിതൻമുന്നിൽനിന്നിങ്ങനെ ദൂതനായുള്ളവൻചൊന്നനേരം * ആസ്ഥാനംതന്നിലിരുന്നുള്ളോരെല്ലാരു മാത്തുനിന്നേററംചിരിച്ചാരപ്പോൾ * പുഞ്ചിരിപൂണ്ടുള്ളോരഞ്ജനവർണ്ണനും ചെഞ്ചെമ്മേചൊല്ലിനാൻദൂതനോട് * അന്ധതപൂണ്ടുമടിച്ചങ്ങുനിന്നുകൊണ്ടന്തകൻവീട്ടിന്നുപോകാമല്ലോ *പാരാതെവന്നങ്ങുപൌണ്ഡ്റകൻചൊല്ലിന കാരിയമെല്ലാമെസാധിച്ചീടൻ * ദ്വാരകതന്നിൽവരുന്നതുമുണ്ടു ഞാൻ നേരത്തേചൊന്നതുതേറിനാലും * ഇങ്ങനെചൊല്ലീട്ടുതേരിൽക്കരേറിനാൻ മങ്ങാതെയുള്ളോരുസേനയുമായ് * വാട്ടമകന്നൊരുപൌണ്ഡ്റകൻതന്നുടെ കോട്ടതൻചാരത്തുചെന്നുപുക്കാൻ * പൌരുഷമാണ്ടൊരു പൌണ്ഡ്റകനന്നേരം പൌരന്മാരോടുകലർന്നന്നായ് * *ഘോരമായുള്ളോരുസേനയുമായിട്ടു പാരാതെചെന്നുപിണങ്ങുന്നേരം * കാശീശനാകിനമന്നവവീരനും വാശിയുംപൂണ്ടുതുണപ്പാനായി * ചാലത്തുനിന്നൊരുപൌണ്ഡ്റകന്തന്നുടെ ചാരത്തുപുകിനാൻചാപവുമായ് * നേരിട്ടുനിന്നോരുപൌണ്ഡ്റകന്തന്നോടു വാരിജലോചനൻചൊന്നാനപ്പോൾ * ആയന്മാർവീട്ടിൽവളന്നതുമൂലമി ഞ്ഞാനല്ലനീയല്ലോവാസുദേവൻ * എൻകയ്യിൽനിന്നുള്ളോരായുധമെല്ലാമെ ശങ്കകളഞ്ഞിതാതന്നേനെങ്കിൽ * ഇങ്ങനെചൊല്ലിനല്ലമ്പുകളെല്ലാമെ യങ്ങവൻമേനിയിൽതൂകിത്തൂകി * അന്ധതപൂണ്ടങ്ങുനില്ലാതെകണ്ടുട നന്തകൻകോയിക്കലാക്കിവച്ചാൻ * വാശിയെപ്പൂണ്ടൊരുകാശീശനെന്നപ്പോൾ കേശവൻതന്നോടങ്ങേശിനിന്നാൻ *അമ്പുകൾകൊണ്ടവന്തന്നുടെകണ്ഠവു മമ്പുകളഞ്ഞുമുറിച്ചുപിന്നെ * പേശലമായൊരുകാശിയിൽവീഴ്ത്തിനാ ന്നീശനായുള്ളൊരുകേശവൻതാൻ * വാഴ്ത്തിനിന്നീടുന്നവന്ദികൾതന്നുടെ വാക്കുകൾകേട്ടുതെളിഞ്ഞുനന്നായ്*ദ്വാരകതന്നിലകത്തങ്ങുപുകിനാൻ വീരതതന്നെയുംപൂണ്ടുപിന്നെ * കാശീശന്തന്നുടെകാന്തമാരന്നപ്പോൾ പേശലമായുള്ളോരാനനത്തെ * വീണതുകണ്ടിട്ടുചാരത്തുചെന്നുടൻ കേണുതുടങ്ങിനാർവീണതന്മേൽ *മാനിയായ്നിന്ന്മരിച്ചവൻതന്നുടെസൂനുവായ്നിന്നസുദക്ഷിണൻതാൻ * അച്ഛനെക്കൊന്നോനെക്കൊല്ലേണമെന്നുള്ളോ രിച്ഛയുംപൂണ്ടുപുറപ്പെട്ടപ്പോൾ * ഉൽക്കടമായതപസ്സുതുടങ്ങിനാൻ മുക്കണ്ണൻതന്നെയുമുള്ളിൽനണ്ണി * ചിത്തമഴിഞ്ഞൊരുമുക്കണ്ണനന്നേരം പ്രത്യക്ഷനായിട്ടുനിന്നനേരം * അച്ഛനെക്കൊന്നുള്ളോരച്യുതന്തന്നെയും മെച്ചമേകൊല്ലേണമെന്നുചൊന്നാൻ * എന്നതുകേട്ടൊരുചന്ദ്രക്കലാധര ന്നേറിനചിന്തയുംപൂണ്ടുചൊന്നാൻ * ദക്ഷിണരായുള്ളഭൂസുരന്മാരുമായ് ദക്ഷിണകുണ്ഡത്തിലഗ്നിതന്നെ * പൂജിച്ചുനിന്നങ്ങുഹോമംതുടങ്ങുക യാജകന്മാരെല്ലാംചൊന്നവണ്ണം * ധീരനായിങ്ങനെയാചരിച്ചീടുമ്പോൾ മാരണമായുള്ളോരാഭിചാരം * ചണ്ഡനായുള്ളൊരുപാവകന്താനപ്പോൾ കുണ്ഡത്തിൽനിന്നുപുറപ്പെട്ടുടൻ * നിന്നുടെകാരിയമെല്ലാമെസാധിക്കും നിന്നോടുക്രൂടാതെകണ്ടുകൊൾനീ * മംഗലനായോരുഗംഗതൻകാമുക നിങ്ങനെചൊ

ല്ലിമറഞ്ഞനേരം * മാരണച്ചുഞ്ചുക്കളായിവിളങ്ങിയുള്ളോരണന്മാരുമായാദര വിൽ * അക്ഷണമിങ്ങനെയാചരിച്ചീടിനാൻ ദക്ഷിണനായസുദക്ഷി ണൻതാൻ * ഘോരമായുള്ളൊരുമാരണമിങ്ങനെ ധീരനായ്നിന്നവൻ ചെയ്യുനേരം * തീക്ഷ്ണമായ്നിന്നൊരുകുണ്ഡത്തിൽനിന്നുടൻ തീ പ്പൊരിപാരമെഴുത്തുടങ്ങി * ചാരത്തുനിന്നുള്ളോരാരണന്മാരെല്ലാം ദൂരത്തു പോയങ്ങുനിന്നനേരം * കുണ്ഡത്തിൽനിന്നങ്ങെഴുന്നതുകാണായി ചണ്ഡി യെക്കാളതിഭീഷണനായ് * മാരണദേവതയായിച്ചമഞ്ഞിട്ടു ഘോരനായു ള്ളൊരുവഹ്നിതന്നെ * ചെമ്പിച്ചുനിന്നൊരുകേശവുംമീശയും വമ്പു റവുനിന്നുവളഞ്ഞകിറും * തീപ്പൊരിതൂകിമിഴിച്ചുചുമന്നിട്ടു തീക്ഷ്ണതപൂ ണ്ടുള്ളകൺമിഴിയും * കോട്ടുന്തംമ്പുകംപൊങ്ങിയെഴുന്നിട്ടു ഗോഷ്ഠിയാ യുള്ളൊരുവൻമുഖവും * ആണ്ടുനിന്നീടിനോരാരണർമുഖില ങ്ങാനയും കാതിലണിഞ്ഞുനേരേ * കണ്ടുള്ളോരെല്ലാരുംകാതരന്മാരായി മിണ്ടാതെ നോക്കിനട്ടങ്ങുന്നേരം * പൂവെടിപോലെയെഴുന്നതുകാണായി ഭൂതങ്ങളോ രോന്നേപിന്നെപ്പിന്നെ * പാരംപൊരിഞ്ഞുള്ളകൊള്ളിയുമായിട്ടു ഘോര മായുള്ളൊരുനോക്കമായി * ദ്വാരകനോക്കിനടന്നതുകാണായി മാരണ ദേവതയോട്ടംകൂടെ * ദ്വാരകതന്നുടെചാരത്തുചെന്നൊരു മാരണദേവ തതാനുമപ്പോൾ * എട്ടുദിക്കെങ്ങുമേഞെട്ടിനട്ടങ്ങുമാറട്ടഹാസങ്ങളെ യാചരിച്ചു * ദ്വാരകവാസികളെന്നതുകേട്ടിട്ടു പാരംവിറച്ചുനിലത്തു വീണാർ * കേസരിതന്നുടെനാദമെന്നിങ്ങനെ കേവലംചിന്തിച്ചുവാ രണങ്ങൾ * കേടറവുനിന്നൊരുശാലയിൽനിന്നുട നോടിത്തുടങ്ങിനാർപേ ടിയാലെ * ബാലകന്മാരെല്ലാമമ്മമാർചാരത്തു ചാലെപ്പോയ്ചെന്നുക രഞ്ഞുനിന്നാർ * ബാലകന്മാരെയുംപൂണ്ടങ്ങുനിന്നുള്ള നീലവിലോചന മാരെല്ലാരും * വമ്പുകലർന്നൊരുകാററിനെയേററുള്ള രംഭകൾപോലെച മഞ്ഞുകൂടി * കേൾക്കായതെന്തെന്നുചൊല്ലിനിന്നെല്ലാരും നോക്കിത്തുട ങ്ങിനനേരത്തപ്പോൾ * മുപ്പാരെവെല്ലുവാൻമുമ്മുനയായിട്ടു കെല്പക ലർന്നുള്ളശൂലവുമായ് * മാരണദേവതവന്നതുകാണായി ഘോരങ്ങളായു ള്ളഭൂതങ്ങളും * ചാലെവളർന്നൊരുമേനിയിൽനിന്നെഴും ജ്വാലകൾമേ ന്മേലങ്ങേല്ക്കയാലെ * കൃത്യതൻചാരത്തെദാരുക്കളെല്ലാമെ കത്തിയെ ഴുന്നതുകാണായപ്പോൾ * പാരിച്ചുനിന്നുള്ളപാദങ്ങളേല്ക്കയാൽ വാടിച്ചു കാണായിഭൂതലവും * രമ്യമായ്നിന്നുള്ളോരംബരംതന്നില് ള്ളംബുദജാ ലകമാലചാലെ * തങ്ങിയലഞ്ഞുവരുന്നതുകാണായി പൊങ്ങിയെഴുന്ന തുപിന്നെപ്പിന്നെ * മാനുഷന്മാരെക്കടിച്ചങ്ങുതിൻകയാൽ മാറിലേചാട്ടു ന്നചോരതന്നിൽ * നീന്തിയെഴുന്നുവരുന്നതുകാണായി നീണ്ടുവളർന്നുള്ള മുണ്ഡമാലാ * വ്യോമത്തിൽചേരുന്നയാനങ്ങളെല്ലാമേ ശൂലത്തിന്മേ ലായിക്കാണായപ്പോൾ * ഉജ്ജ്വലിച്ചീടിനോരാനനംകൊണ്ടുള്ള ഗർജ്ജന നാദത്തെക്കേൾക്കുന്നേരം * നേരേനട്ടങ്ങിനിലത്തങ്ങുവീഴാതോ രാരുമേ യില്ലായിപ്പാരിലെങ്ങും * നേരററമാരണദേവതതന്നുടെ ഘോരത്വംചൊ ൽവാനമവ്വണ്ണമേ * അന്തകനുള്ളവുംകാണുന്നതാകിലോ വെന്തുനീറീട്ട മപ്പേടിതന്നാൽ * ഇങ്ങനെയുള്ളൊരുമാരണദേവത പൊങ്ങിയെഴുന്നു വരുന്നനേരം * കണ്ടുള്ളോരെല്ലാരുംകാതരന്മാരായി മണ്ടിത്തുടങ്ങിനാ

രങ്ങുമിങ്ങും * കല്പാന്തപാവകന്താനിതെന്നിങ്ങനെ കല്പിച്ചുനിന്നുകട്ടക്ക
ന്നെപോയ് * ചൂതുപൊരുന്നൊരുമാധവൻചാരത്തു കാതരന്മാരായി
ച്ചെന്നുചൊന്നാർ * ഘോരനായുള്ളൊരുവഹ്നിതാൻവന്നിതാ നീറായി
പ്പോകുന്നു ഞങ്ങളയ്യോ * പാലിച്ചുകൊള്ളേണംപാരാതെഞങ്ങളെ പാവ
കൻവായിൽനിന്നായവണ്ണം * വൃഷ്ണികളെല്ലാരുഭീതിയെക്കണ്ടിട്ടു കൃ
ഷ്ണനായുള്ളൊരുവിഷ്ണുവപ്പോൾ * ചാരത്തുനിന്നൊരുചക്രത്തെയന്നേരം
പാരിച്ചുനോക്കിനിന്നൊന്നുനന്നായ് * ചൂതുതുടങ്ങിനാർപിന്നെയുമങ്ങ
നെ ചേതംവരുത്താതെലീലയേറ്റും * അംബുജലോചനൻകൺമുന
തന്നുടെ നിർമ്മലമേനിയിലേററനേരം * കല്പാന്തപാവകൻതന്നെയുംവെ
ല്ലുവാൻ കെൽപുകലർന്നസുദർശനന്താൻ * കത്തിത്തുടങ്ങിതുപുഞ്ജനാം
ഞെയ്കൊണ്ടു സികതമായുള്ളൊരുതീകണക്കെ * ദിഗ്ഗജകർണ്ണവുംജർത്ഥ
രമാംവണ്ണം ഗർജ്ജിച്ചുനിന്നുനിരന്നുപിന്നെ * മാരണദേവതതന്നുടെമേ
നിയിൽ ഘോരമായ്നോക്കിനാനൊന്നുനേരെ * ഉന്മദനായസുദർശനൻ
തന്നുടെ കൺമുനതൻമെയ്യിലേററനേരം * നേരിട്ടുചെന്നൊരുമാരണ
ദേവത പാരംനടുങ്ങിമടങ്ങീതപ്പോൾ * വ്യാധന്മാരെയ്തുള്ളബാണങ്ങ
ളേൽക്കയാ ലാതങ്കംപൂണ്ടൊരുസിംഹംപോലെ * പർജ്ജന്യനാദ
ത്തെത്തർജ്ജിച്ചുനിന്നൊരു ഗർജ്ജനംകേട്ടുള്ളഭൂതങ്ങളും * ഓടിത്തുടങ്ങി
തുകേസരീനാദംകേ ട്ടീടിനോരേണങ്ങളെന്നപോലെ * ഓടിയണ
ഞ്ഞുപിണങ്ങിനാനെന്നപ്പോൾ ചൂട്ടപൊഴിഞ്ഞുസുദർശനൻതാൻ *
ചാലെത്തുടന്നസുദർശനൻതന്നുടെ ജ്വാലകൾമേനിയിലേശുകയാലെ * വെ
ന്തുതുടങ്ങിനമാരണദേവത വേഗത്തിലോടിക്കരഞ്ഞുതിണ്ണം * അക്ഷണം
ചെന്നങ്ങുദക്ഷിണനായസുദക്ഷിണൻതന്നെയണഞ്ഞുനേരേ * കുക്ഷിപി
ളർന്നിട്ടുനൽകുടൽമാലയും ഭക്ഷിച്ചുനിന്നുദഹിച്ചുപിന്നെ * ചാരത്തുനിന്നു
ചടങ്ങുകളോതിയു ള്ളാരണന്മാരെയുമവ്വണ്ണമേ * ആരണന്മാരെവധിച്ചു
ള്ളപാപത്തെ വേരറപ്പോക്കുവാനെന്നപോലെ * മണ്ടിയണഞ്ഞങ്ങുപ
ണ്ടുതാനുണ്ടായ കണ്ഡത്തിൽചാടിയടങ്ങിനിന്നു * നിന്നോടുകൂടാതെകണ്ടു
കൊൾനീയെന്നു തന്നോടുചൊന്നതുചിന്തിയാതെ * കോപിച്ചുനിന്നവ
നിങ്ങനെചെയ്കയാ ലാപത്തായന്നുതനിക്കുതന്നെ * സജ്ജനത്തോ
ടുപിണങ്ങിനിന്നീടിനാൽ ദുർജ്ജനമിങ്ങനെവന്നുഞായം * പിന്നാലെ
പാഞ്ഞസുദർശനന്താനപ്പോൾ മന്നവൻതന്നുടെകോട്ടയെല്ലാം * ചു
ട്ടങ്ങുപൊട്ടിച്ചുപെട്ടെന്നുപോന്നിങ്ങു തുഷ്ടനായ്പൂകിനാൻദ്വാരകയിൽ *

സാംബോദ്വാഹം

മാനികൾമൌലിയാംഭൌമനായുള്ളൊരു ദാനവവീരനുപണ്ടുപണ്ടേ
* ചങ്ങാതിയായോരുവാനരവീരന്താൻ മങ്ങാതെചെന്നുവെരുപ്പിക്കയാ
ൽ * രോഷിതനായിട്ടുകൊന്നങ്ങുവീഴ്ത്തിന രോഹിണീനന്ദനനോടുംകൂടി
* വാരിജലോചനൻദ്വാരകതന്നിലെ വാരുററുനിന്നുവസിച്ചകാലം * ദു
ഷ്ടനായുള്ളസുയോധനൻതന്നുടെ പുത്രിയായുള്ളോരുകന്യകയ്ക്കു * കാന്ത
നെന്നണ്ണിസ്വയംബരമുണ്ടായി കാന്തമായുള്ളൊരുകോട്ടതന്നിൽ * എ
ന്നതുകേട്ടുള്ളമന്നവരെല്ലാരും ചെന്നുതുടങ്ങിനാർചൊവ്വിനോടെ * ചാ
ലെച്ചുമച്ചുള്ളചങ്ങാതിമാരുമാ യോലക്കമൊണ്ടുനടന്നുമെല്ലെ * മ

ണ്ഡിതയായൊരുകന്യകതാനുമ മ്മണ്ഡപംതന്നിലേന്നിന്നനേരം * സാം
ബനായുള്ളകുമാരനെമെന്നതു കാൺമതിന്നായിട്ടുചെന്നാനപ്പോൾ * സാം
ബനെക്കണ്ടൊരുകന്യകതന്നുടെ ചാമ്പിമയങ്ങിയകൺമുനതാൻ * പാ
രംനടന്നങ്ങുചെന്നുതുടങ്ങിതു വാരിജംകണ്ടൊരുവണ്ടുപോലെ * കന്യ
കതന്നുടെകൺമുനചെന്നിട്ടു തന്നോട്ടുചൊൽകയാലെന്നപോലെ * സാം
ബൻെറകണ്ണുമക്കന്യകതന്നിലെ മേന്മേലെചെന്നുതുടങ്ങിതപ്പോൾ *
മംഗലമാരായ ചങ്ങാതിമാരെല്ലാം തങ്ങളിൽനോക്കിനാരെന്നനേരം *
ബാലികതന്നുടെലോചനമാലിക ചാലെവലിക്കയാലെന്നപോലെ *
പാരമണഞ്ഞവരാംതന്നെയുംതന്നുടെ തേരിലങ്ങാക്കിനാൻഭാഗ്യവാൻതാ
ൻ * കണ്ടുനിന്നീടുന്നകൌരവന്മാരെല്ലാം മണ്ടിയണഞ്ഞുചുഴന്നുപിന്നെ
* കോപിച്ചുനിന്നുപറഞ്ഞുതുടങ്ങിനാർ വേപിച്ചുനിന്നൊരുമെയ്യു
മായി * ചേരാതെയിന്നിതിൽവന്നുള്ളോരാരാലും വാരിജലോചനതന്നെ
യിപ്പോൾ * കൊണ്ടങ്ങുപോകുന്നേനെങ്കിൽനാമെല്ലാരും മണ്ടിയണ
ഞ്ഞുപിണഞ്ഞവനെ * കൊന്നങ്ങുവീഴ്ത്തുകവന്നുള്ളോർകാണുമാ റെന്ന
ങ്ങുനന്നിയുറച്ചുനന്നായ് * കാത്തുനിന്നീടുന്നനമ്മെയുമേതുമേ കാണി
യുംകൊള്ളാതെയുള്ളിലിപ്പോൾ * കന്യകതന്നെയുംകൊണ്ടങ്ങുപോ
യതി ക്കണ്ണിന്നുപോരാതെബാലനല്ലോ * കേസരിതന്നുടെപൈതലെ
ച്ചെന്നങ്ങു കേഴതാൻകൊണ്ടങ്ങുമണ്ടുംപോലെ * എന്നാൽനാമിന്നി
വൻതന്നെയുംബന്ധിച്ചു വന്നുള്ളമന്നവർകൺമുമ്പിലെ * കൃഷ്ണനുമാ
ക്ഷ്ണുവൃഷ്ണികളെല്ലാരു മുഷ്ണിച്ചുകൂടുന്നോരെങ്കിലിപ്പോൾ * ബാണങ്ങൾ
ക്കള്ളൊരുമൂർച്ചകൾക്കേതുമേ ബാധയോയില്ലല്ലൊയിന്നമുക്കൊ * ഇങ്ങ
നെചൊല്ലിനകൌരവവീരന്മാർ സംഗരത്തിന്നുമുതിർന്നനേരം * ആ
ൺമകലന്നൊരുസാംബനാംവീരനും ചാൺപദംനീങ്ങാതെനിന്നുനന്നാ
യ് * ബാണങ്ങൾകൊണ്ടുതൊഴിച്ചുതുടങ്ങിനാൻ ബാലകനല്ലെന്നുതോന്നും
വണ്ണം * ചാരത്തുനിന്നുള്ളകൌരവന്മാരപ്പോൾ ദൂരത്തുനിങ്ങിനടുങ്ങിനി
ന്നാർ * ആർത്തന്മാരായിട്ടുചീർത്തുതുടങ്ങിനാ രോർത്തുനിന്നങ്ങവരങ്ങുപിന്നെ
* വഞ്ചനാംക്രൂടാതെബന്ധിച്ചുകൊള്ളുവാൻ ചെഞ്ചെമ്മെയാവതല്ലെന്നു
ചൊല്ലി * നേരിട്ടുനിന്നൊരുവീരനുംതാനുമായ് നേരൊത്തുനിന്നുപൊ
രുന്നനേരം * പിന്നാലെചെന്നവൻവിൽമുറിച്ചീടിനാ നന്നതനായൊ
രുകണ്ണനപ്പോൾ * വിൽമുറിച്ചീടിനയാദവബാലകൻ പൽപറിച്ചീടി
നപാമ്പുപോലെ * ആർത്തനായ്നിന്നതുകണ്ടൊരുവീരന്മാ രാർത്തുകൊണ്ടേ
റമണഞ്ഞുനേരെ * കാട്ടിലകംപുക്കുകാട്ടാളർവേട്ടയിൽ കാട്ടാനപ്പൈത
ലെയെന്നപോലെ * പെട്ടെന്നുചെന്നുപിടിച്ചങ്ങുബന്ധിച്ചു തുഷ്ടരായ്
മന്ദിരംതന്നിൽപുക്കാർ * മന്ത്രങ്ങൾകൊണ്ടുനിരുദ്ധനായ്പോകയാ ല
ന്ധനായുള്ളൊരുഭോഗിപോലെ * കൌരവമന്ദിരംതന്നിൽനിന്നീടിനാൻ
വീരനായുള്ളൊരുസാംബനപ്പോൾ*കണ്ടങ്ങുനിന്നൊരുനാരദമാമുനി മണ്ടി
നാൻദ്വാരകനോക്കിയപ്പോൾ * കൊണ്ടൽനേർവർണ്ണൻെറചാരത്തുചെന്നി
ട്ടു ങ്ങുണ്ടായവേലയെച്ചാലെച്ചൊന്നാൻ * മാനികളായുള്ളകൌരവന്മാ
രുടെ മന്ദിരംതന്നിൽനിന്നിന്നുവന്നു *ഗൌരവംപൂണ്ടുള്ളോർകൌരവന്മാര
തെ വീരന്മാരായതിപ്പാരിലിപ്പോൾ * വീരതവേറായയാദവന്മാരിപ്പോൾ

നാരിമാരെന്നതുംവന്നുക്രൂടി * അന്നന്നുകണ്ടോർ പിടിച്ചങ്ങു കെട്ടുവാനാളാ
യിവന്നതുകൊണ്ടുനേരെ * ബാണൻെറമന്ദിരംതന്നിൽമുടങ്ങിനാൻ നാണ
വുംകൈവിട്ടുപണ്ടൊരുത്തൻ * കൗരവമന്ദിരംതന്നിലിന്നിന്നുടെ യൗരസ
നായുള്ളസാംബനിപ്പോൾ * മറ്റൊരുയാദവൻമറ്റൊരുദേശത്തു കെട്ടുപെ
ട്ടാനെന്നുനാളെക്കേൾക്കാം * കൺച്ചുവത്തിടുന്നതെന്തിനിങ്ങെല്ലാരും കാ
ണിയുംകൊള്ളാരക്കൗരവന്മാർ * കാലത്തുചെന്നിനിക്കോഴയുംനൽകിട്ടു
ബാലകന്തന്നെയുംവീണ്ടുകൊൾവിൻ നാരദനിങ്ങനെചൊന്നോരുനേരത്തു
വീരന്മാരായുള്ളയാദവന്മാർ * ഭേരിയുംതാഡിച്ചുതേരിൽക്കരേറിനാർ നേരു
റ്റുനിന്നോരുസേനയുമായ് * സന്നാഹംകണ്ടോരുനാരദനുള്ളത്തിൽ സ
ന്തോഷംപൊങ്ങിത്തുടങ്ങീതപ്പോൾ * കാർവ്വർണ്ണൻതന്നുടെചൊല്ലിനാലെ
ല്ലാരും പോവതിന്നായിത്തുടങ്ങുന്നേരം * കൗരവന്മാരോടുയാദവന്മാർക്കിന്നു
വൈരമുണ്ടാകേണ്ടയെന്നുനണ്ണി * വേഗത്തിൽചെന്നങ്ങുരോഹിണീനന്ദ
നൻ വേണ്ടായെന്നിങ്ങനെചൊന്നാനപ്പോൾ * ഞാനങ്ങുചെന്നിട്ടുബാലക
ൻതന്നെയും മാനിച്ചുകൊണ്ടിങ്ങുപോന്നുകൊൾവൻ * പൊങ്ങിയെഴുന്നൊ
രുകോപവുംകൈവിട്ടു നിങ്ങളിങ്ങെല്ലാരുംനില്പ്പുവേണ്ടു * എന്നതുകേ
ട്ടോരുനാരദനന്നേരം കണ്ണേറിഞ്ഞീടിനാനെല്ലാരോടും * ലാംഗലിതന്നു
ടെശിഷ്യനായുള്ളോനെ ത്താങ്ങുവാനായിപ്പറഞ്ഞതെല്ലാം * പട്ടാങ്ങെന്നി
ങ്ങനെതേറിനിന്നിന്നിങ്ങൾ പൊട്ടരായ്പോകല്ലയെന്നിങ്ങനെ * സീരിതാ
നിങ്ങനെചൊന്നതുകേട്ടപ്പോൾ വീരന്മാരായുള്ളയാദവന്മാർ * പൊങ്ങിയെ
ഴുന്നൊരുകോപവുംപൂണ്ടുട ന്തങ്ങളിൽനോക്കിമുരണ്ടുനിന്നാർ * പോവാൻ
തുനിഞ്ഞുള്ളവാരണവീരന്മാർ പാവാൻെറചൊൽകേട്ടുനിന്നപോലെ * മാ
ധവൻതന്നുടെയാനനംകണ്ടുടൻ മാഴ്കിമയങ്ങിയടങ്ങിനിന്നാർ * കേടറ്റു
നിന്നൊരുനാരദന്നാനനം വാടിച്ചമഞ്ഞുതുടങ്ങീതപ്പോൾ * ആരുണ്യംവേ
റായകാർവ്വർണ്ണൻതന്നുടെ യാനനംപിന്നെയുംനോക്കിനോക്കി * കാലുഷ്യം
പൂണ്ടുള്ളോരുള്ളവുമായിട്ടു ചാലെത്തലയുംചൊറിഞ്ഞുനിന്നാൻ * വീരനാ
യുള്ളോരുസീരിതാനന്നേരം പാരാതെനേരുറ്റുതേരിലേറി * ധന്യമായു
ള്ളോരുകൗരവമന്ദിരം തന്നുടെചാരത്തുചെന്നനേരം * സീരിതാൻവന്നതുക
ണ്ടോരുനേരത്തു വീരന്മാരായുള്ളകൗരവന്മാർ * പൊങ്ങിയെഴുന്നൊരുകോ
പവുംപൂണ്ടുട ന്മംഗലവാണികളായിനിന്നാർ * അതിഥ്യമായുള്ളവേലയും
ചെയ്തുനി ന്നാദരവോടങ്ങിരുന്നുപിന്നെ * വേഴ്ചയിൽനിന്നുള്ളവാർത്തകളോ
രോന്നെ കാഴ്ചയായ്തങ്ങളിലോതിപ്പിന്നെ * കൗരവന്മാരോടുചൊല്ലിനിന്നീ
ടിനാൻ വീരനായുള്ളോരുസീരിനേരെ * ഉഗ്രനായ്നിന്നുള്ളോരുഗ്രസേ
നന്തൻെറ യഗ്ര്യയായ്നിന്നുള്ളോരാജ്ഞയാലെ * കാണ്മതിന്നായിട്ടുവന്നതു
ഞാനിപ്പോൾ കാമിച്ചുനമ്മിലെവേഴ്ചയെല്ലാം * ബാലനായുള്ളോരുസാംബ
നെയിന്നിങ്ങൾ ചാലെച്ചുഴന്നുചതിച്ചെല്ലാരും * ബന്ധിച്ചുനിന്നതുചിന്തി
ച്ചുകാണുമ്പോ ളന്ധതയെന്നതേവന്നുകൂട്ടു * ശക്തന്മാരായുള്ളയാദവന്മാ
രിന്നു സത്വരംപോന്നുവരുംമുന്നമേ * ബാലകൻതന്നെയുംപാരാതെന്നെ
ൽകുവിൻ ബാലികതന്നോടുംക്രൂടിനേരേ * ദുശ്ശമനായൊരുകണ്ണൻെറചൊ
ൽകേട്ടു കശ്മലമാനസരായിനിങ്ങൾ * അന്ധകനാഥൻെറയാജ്ഞയെലം
ഘിച്ചിട്ടന്ധരായ്പോകായ്ക്കിൻവീരന്മാരെ * രോഹിണീനന്ദനൻചൊ

നതുകേട്ടിട്ട രോഷത്തെപ്പൂണ്ടുള്ളകൗരവന്മാർ * കണ്ണുംചുവത്തിപ്പറഞ്ഞു തുടങ്ങിനാർ കണ്ണനുണ്ടെന്നുള്ളവമ്പിനാലെ * ആഭാസരായുള്ളവൃഷ്ണികളായല്ലോ ആജ്ഞനടത്തുന്നതിന്നുപാരിൽ * നാമിനിയെല്ലാരുംദാസരായ്നിന്നവർ നാവിന്മേൽനീരാകയെന്നേവേണ്ടു * പാദുകംചെന്നുശിരസ്സിന്മേലാമ്മാറു പാഞ്ഞുകരേറുന്നകാലമിപ്പോൾ * ചാലെനിറന്നകിരീടങ്ങളെല്ലാംപോയ് കാലോടുചേരുകയെന്നുംവന്നു * മന്നവന്മാർക്കുള്ളോരാസനംകൂടാതെ ഖിന്നരായ്പോരുമിന്നീചന്മാരെ * വാഴ്ത്തിനാനെന്നതുകൊണ്ടല്ലിന്നമ്മോടു വാർത്തകളിങ്ങനെചൊല്ലാകുന്നു * മറെറാരുദൂതൻവന്നിങ്ങനെചൊന്നാകിൽ മറെറാന്നായ്പന്നിതുമിന്നുതന്നെ*വമ്പിഴയാകിലുമൊന്നുപൊറുക്കേണ മമ്പൂപൊഴിഞ്ഞോരോരോടെന്നുണ്ടല്ലോ * കെട്ടുപെട്ടിട്ടുന്നസാംബനെയെന്നുമേ ഒട്ടുമയയ്ക്കുന്നതില്ലചൊല്ലാം * അന്ധകനാഥൻെറയാജ്ഞതാൻവേണമി ബന്ധനംതീർത്തിനിക്കൊണ്ടുപോവാൻ*സമ്മതംകൂടാതവാർത്തകളോരോന്നേ ഉന്മുകംപോലെതൻകണ്ണുകളിൽ*കൊണ്ടുകൊണ്ടീടുന്നലാംഗലധാരിക്കു കോപമെഴുന്നുതുടങ്ങീതപ്പോൾ * വൃഷ്ണന്മാരെല്ലാരുംനിന്നിങ്ങിനനേരത്തു പെട്ടെന്നെഴുന്നേറുനിന്നാനപ്പോൾ * വാരണവീരൻെറനാദത്തെക്കേട്ടൊരു കേസരിവീരന്താനെന്നപോലെ * ചാരത്തുനിന്നുള്ളവീരന്മാർകേൾക്കവെ ചാപല്യംകൈവിട്ടുചൊന്നാൻപിന്നെ* എന്നോടുതന്നെവെറുക്കയേവേണ്ടുഞാ നെന്നുടെദോഷതപം ചിന്തിക്കുമ്പോൾ * അങ്ങുള്ളോർക്കെല്ലാമെചേരാതെയല്ലോഞാ നിങ്ങുള്ളലോകരിൽചേർച്ചപൂക്കു * വൃഷ്ണികൾക്കാർക്കുമെചേർച്ചയില്ലൊട്ടുമേ കൃഷ്ണനമുള്ളത്തിലവ്വണ്ണമേ * ആർക്കുമേചേരാതെഞാനിങ്ങുപോന്നതു പാർക്കുറതാകിൽപിഴച്ചീലൊട്ടും * ഗർവിതരായുള്ളകൗരവന്മാരുടെ ദുർവ്വചനങ്ങളെകേൾക്കായല്ലോ * പണ്ടെന്നുംകേളാതവാർത്തയെക്കേൾക്കുമ്പോൾ പണ്ടില്ലാവേലയെച്ചെയ്യേണംഞാൻ * ഗർവിതരായുള്ളകൗരവന്മാരിനി ഉർവ്വിയിലില്ലാതെയാക്കവേണം * മംഗലംവേറായമന്ദിരംതന്നോടെ ഗംഗയിലാക്കുന്നതുണ്ടുനേരേ * എന്നങ്ങുചൊല്ലിനരോഹിണീനന്ദനനന്തമാകിനകോപത്താലെ * സീരംകൊണ്ടൂന്നിവലിച്ചുതുടങ്ങിനാൻ കൗരവമന്ദിരംതന്നെയപ്പോൾ * വാരുറുനിന്നൊരുസീരംകൊണ്ടങ്ങവൻ പാരിച്ചുനിന്നുവലിച്ചനേരം * ഞെട്ടിഞെരിഞ്ഞുതിരിഞ്ഞുചരിഞ്ഞിതു ധൃഷ്ടന്മാർമേവുന്നമന്ദിരന്താൻ * മന്ദിരംതന്നിലെമാലോകരെല്ലാരും മന്നിടംതന്നിലെവീണാരപ്പോൾ * കാലുംപൊളിഞ്ഞിതുകയ്യുംപൊളിഞ്ഞിതു കാളെന്നുകൂട്ടിനാർബാലരെല്ലാം * ഫാലത്തിലാമ്മാറുചോരയുംതൂകീനി ന്നാലസ്യമായിചിലർക്കുപിന്നെ * ആനകളെല്ലാമെചാലെമറിഞ്ഞുപോയ് ദീനങ്ങളായിക്കരഞ്ഞുതിണ്ണം * ആജിയിലെല്ലാമെതോലിയുംകോലാത വാജികൾരാശിയുമവ്വണ്ണമേ * മാടങ്ങളെല്ലാംപൊളിഞ്ഞുഞെരിഞ്ഞിട്ടു മാലോകർമേനിയിൽവീണിതപ്പോൾ * ചിത്രങ്ങൾകൊണ്ടുവിളങ്ങിനിന്നീടുന്ന ഭിത്തികളുംപിന്നെയവ്വണ്ണമേ * വീരനായുള്ളോരുസാംബനെബന്ധിച്ച വിൽമുറിച്ചീടിനപാണികൾക്കും * പുണ്ണിനെപ്പൂണ്ടപ്പോൾനിന്നുകൊണ്ടീടിനാൻ കണ്ണന്താനെന്നതുഭാവിയാതെ * ധന്യനായുള്ളസുയോധനന്താനപ്പോൾ ചെമ്മേയിരുന്നൊരുപീഠ

ത്തിന്മേൽ * യാദവന്മാരുടെദൂഷണമോരോന്നേ യാദരവോടു പറഞ്ഞുമേ ന്മേൽ * ധൃഷ്ടനായ്മേവുമ്പോളല്ലോയിമ്മന്ദിരം ഞെട്ടിഞെരിഞ്ഞതും പെട്ടെന്നിപ്പോൾ * പീഠത്തിന്മേൽനിന്നുതാഴത്തുകാണായി പീഡ കൾമേനിയിൽമേവുംവണ്ണം * കണ്ണായെന്നിങ്ങനെതിണ്ണംകരഞ്ഞു ടൻ കണ്ണുനീർതൂകിനാൻനോകയാലെ * അപ്പൊഴുതേയങ്ങെഴുനേററു കൊള്ളുവാൻ കെല്പില്ലയായ്കയാൽഭൂതലത്തിൽ * ആന്ധ്യമിയന്നുടൻ ഭ്രാന്തരെപ്പോലെയായ് നിന്തിത്തുടങ്ങിനാൻതാന്തനായി * ദന്തങ്ങളെ ല്ലാമെയെണ്ണുന്നതാകിലോ പന്തിയിലൊവ്വാതെവന്നുകൂട്ടം * താഴാതെ പോരുന്നകൌരവവീരരിൽ വീഴാതെയാരുമില്ലെന്നുവേണ്ടു * സാംബ നെബന്ധിച്ചുനിന്നുള്ളോരെല്ലാക്കും കാണ്മാറുലാഞ്ഞെനംമെയ്യിൽപൊങ്ങി* കണ്ടങ്ങുനിന്നൊരുനാരദനുള്ളത്തി ലുണ്ടായവേദനമണ്ടീതപ്പോൾ * വല്ലാതെനില്ലാതെയെല്ലാരുംചെല്ലുവിൻ കല്യനായുള്ളൊരുരാമൻമുമ്പി ൽ * ആപത്തു:പോന്നിന്നുംവന്നിട്ടുംമുമ്പിലെ കാൽപിടിച്ചിട്ടുവിൻ പാപികളെ * എന്നങ്ങുചൊല്ലിക്കരഞ്ഞുതുടങ്ങിനാർ മന്ദിരംതന്നി ലെമാതരെല്ലാം * വീരന്മാരെല്ലാരുമെന്നതുകേട്ടപ്പോൾ പാരാതെ ചെന്നങ്ങുസാംബൻതന്നെ * ബന്ധനത്തോട്ടടൻവേർചെട്ടത്തങ്ങ നെ സുന്ദരിതന്നെയുംമുന്നിലാക്കി * ഏററംവിറച്ചോരുമെയ്യുമായന്നേ രം ചീററംതിരണ്ടോരുരാമൻമുമ്പിൽ * പെട്ടെന്നുചെന്നങ്ങുകാൽപി ടിച്ചീടിനാർ മുട്ടുപെട്ടീടിനാലെന്നുഞായം * വല്ലാതെനിന്നുള്ളോരെങ്ങ ളിലുള്ളോരുവല്ലായ്മയെല്ലാംപൊറുത്തുനേരേ * വമ്പുകളഞ്ഞുതെളിഞ്ഞു നില്ക്കേണമേ അമ്പുപൊഴിഞ്ഞിനിത്തമ്പുരാനെ * ഇങ്ങനെയാചിച്ചു കൌരവവീരന്മാർ മംഗലനായൊരുസാംബനേയും * കന്യകതന്നെയുംന ല്കിനിന്നീടിനാർ ധന്യനായുള്ളോരുരാമൻകയ്യിൽ * ചാരത്തുചെന്നൊരു സാംബനെക്കണ്ടപ്പോൾ സീരിതന്മാനസംശീതമായി * ആതപംപൂണ്ടു ള്ളഭൂതലമെല്ലാമെ വാർതിങ്കൾവന്നപ്പോളെന്നപോലെ * ദുഷ്ടനായുള്ള സുയോധനനെന്നപ്പോ ളിഷ്ടമായുള്ളധനങ്ങളേററം * സന്തപരംകൊണ്ടുനന്നു നല്കിനിന്നീടിനാൻ പുത്രിയിലമ്പിനോരമ്പുതന്നാൽ * കയ്യൊണ്ടുനിന്നു ധനത്തേയുമെല്ലാമെ ചക്രധരാഗ്രജനന്നേരം* പാരാതെപോയങ്ങുന്നേ ററുനിന്നെഴും ദ്വാരകതന്നിലകത്തുപുക്കാൻ * സാംബനെത്തന്നെയും കന്യകതന്നെയും കാണ്മതിന്നായിക്കൊതിച്ചുമേന്മേൽ * വന്നുവന്നീട്ടുന്നാ ലോകരെക്കൊണ്ടുടൻ മന്ദിരമെങ്ങുംനിറഞ്ഞുകൂടി * വേളിയിലാളുന്നമേ ളികൾകൊണ്ടെങ്ങും മേളമിയന്നുകളിച്ചുപിന്നെ * തള്ളിയെഴുന്നൊരു മോദംപൂണ്ടെല്ലാരും ഉള്ളംതെളിഞ്ഞുവിളങ്ങിനിന്നാർ.

### നാരദപരീക്ഷ.

മായതൻമായത്താൽമാനുഷനായോരു മാധവന്തന്നുടെമന്ദിരത്തി ൽ * മാലോകർക്കുണ്ടായമാലെല്ലാംതീർത്തുതൻ മാനിനിമാരുമായ്മേവും കാലം * നാരദമാമുനിനണ്ണിനിന്നീടിനാൻ വാരിജലോചനൻവൈഭവ ത്തെ * എണ്ണുരണ്ടായിരംഭാര്യമാരുണ്ടല്ലോ എന്നെനീപൂണേണമെന്നും ചൊല്ലി * എണ്ണമററീട്ടുന്നമന്ദിരംതോറുമി ക്കണ്ണന്താനെങ്ങനെപാഞ്ഞു കൊൾവു* ചിന്തിച്ചതോറുമിന്നെഞ്ചകംതന്നിലി ന്നുന്ധതയെന്നിയേകണ്ട

തില്ലെ ✱ സുന്ദരിമാരുടെമന്ദിരംതോറുംചെ ന്നിങ്ങവനെങ്ങനേനിന്നീടുന്നുവെന്നു ✱ എന്നതുകാണേണമെന്നങ്ങുചിന്തിച്ചു ചെന്നുതുടങ്ങിനാൻദ്വാരകയിൽ ✱ മുമ്പിനാൽകണ്ടോരുമന്ദിരംതന്നില ങ്ങമ്പോടുപൂകിനാനാദരവിൽ ✱ കേടററുനിന്നുള്ളവേദങ്ങൾതന്നുള്ളിൽ ഗൂഢനായ്മേവുന്നദേവന്തന്നെ ✱ തിണ്ണമണഞ്ഞുടൻപുണ്യമിയന്നുള്ള കണ്ണിണതന്നിലങ്ങാക്കിക്കൊണ്ടാൻ ✱ ചാമരംകൊണ്ടങ്ങുവീശുന്നിന്നീടുന്ന കാമിനിതന്നെയുമവ്വണ്ണമേ ✱ നാരദൻവന്നതുകണ്ടോരുനേരത്തു വാരിജലോചനൻപാരാതെതാൻ ✱ ആസനംമുമ്പായസാധനംനൽകിനി ന്നാദരിച്ചീടിനാനായവണ്ണം മോദിതനായൊരുമാമുനിതാനപ്പോൾ മാധവൻചാരത്തുനിന്നുപിന്നെ ✱ മററൊരുമന്ദിരംതന്നിലകംപുക്കാൻ പററാതെനിന്നൊരുകൌതുകത്താൽ ✱ മാധവന്തന്നെത്തന്മാനിനിതാനുമായ് ചൂതുപൊരുന്നതുകാണായപ്പോൾ ✱ മാമുനിവന്നതുകണ്ടോരുമാധവൻ മാനിച്ചുനിന്നുമതിക്കുംവണ്ണം ✱ മുന്നമേവന്നിതോയെന്നങ്ങുചോദിച്ചാൻ മുന്നംതാൻകണ്ടീലയെന്നപോലെ ✱ എന്നതുകേട്ടോരുനാരദമാമുനി ഒന്നുമേമിണ്ടാതെനിന്നുപിന്നെ ✱ വേഗത്തിൽപോയങ്ങുചാരത്തുനിന്നൊരു ഗേഹത്തിൽപൂകിനാനാകലനായ് ✱ ബാലകന്മാരെത്തന്മാറിലണച്ചിട്ടു ലാളിച്ചുനിന്നതുകാണായപ്പോൾ ✱ പെട്ടെന്നെഴുന്നേററുപേശലമായൊരു വിഷ്ടരംനൽകിനാൻനാഥനപ്പോൾ ✱ വിഷ്ടരംപൂകിനനാരദന്തന്നോടു തുഷ്ടനായ്നിന്നുപറഞ്ഞാൻപിന്നെ ✱ ഒട്ടുനാൾക്കുടീട്ടുകാണുന്നതിന്നിപ്പോ ളിഷ്ടരായുള്ളവരെന്തിങ്ങനെ ✱ പുത്രരുമായിട്ടുമന്ദിരംതന്നിലെ നിത്യമായ്നില്പതേയുള്ളുഞാനൊ ✱ കാലമോപോയല്ലോബാലകന്മാരുടെ ലീലകളോരോന്നെചാലക്കണ്ടാൽ ✱ പൈതങ്ങളുണ്ടാകിൽപൈതന്നെയുണ്ടാകാ കൈതവമല്ലഞാൻചൊന്നതൊട്ടും ✱ സംഗികളായവർചൊല്ലുന്നവാത്തക ളിങ്ങനെയൊന്നെന്നേചൊല്ലിപ്പിന്നെ ✱ ബാലകന്മാരെയുംചാലെപ്പുണർന്നത ന്നാലയംതന്നിലെനിന്നനേരം ✱ ഓച്ചപൂണ്ടീടുന്നനാരദമാമുനി ഓടിനാനന്യമാംമന്ദിരത്തിൽ ✱ മജ്ജനത്തിന്നുതുടങ്ങിനിന്നീടുന്നോ രച്യുതന്തന്നെയുംകാണായപ്പോൾ ✱ അന്യമായുള്ളൊരുമന്ദിരംതന്നിലെ പിന്നെയുംചെന്നങ്ങുപൂകുന്നേരം ✱ അജ്ഞതവേറായുള്ളോരണർചൂഴററ യജ്ഞങ്ങൾകൊണ്ടുയജിച്ചുനന്നായ് ✱ നാകികൾതോഷത്തെനൽകിനിന്നീടുന്ന നാഥനെക്കാണായിചേണററപ്പോൾ ✱ നിഷ്കളമെന്നങ്ങുചൊൽക്കൊണ്ടബോധത്തെ നിശ്ചലമായൊരുമാനസത്തിൽ ✱ ചേർത്തുനിന്നീടുന്നതമ്പോടുകാണായി ആസ്ഥയോടങ്ങൊരുമന്ദിരത്തിൽ ✱ വാളുമെടുത്തുനൽചമ്മവുമായിട്ടു മേളത്തിൽനിന്നുപയററിനന്നായ് ✱ ശീലിച്ചുനിന്നോരുനീലക്കാർവ്വർണ്ണനെ ക്കാലത്തെചെന്നങ്ങുകണ്ടാൻപിന്നെ ✱ മററൊരുമന്ദിരംപുക്കോരുനേരത്തു മററൊരുജാതിയിൽകാണായിതും ✱ ഇങ്ങനെയോരോരോമന്ദിരംതോറുമ മ്മംഗലനായുള്ളമാമുനിതാൻ ✱ കണ്ടുകണ്ടേററവുംവിസ്മയിച്ചീടിനാൻ കൊണ്ടൽനേർവ്വർണ്ണന്റെവൈഭവത്തെ ✱ മുമ്പിനാൽചെന്നൊരുമന്ദിരംതന്നിൽച്ചെ ന്നംബുജലോചനനോടുകൂടി ✱ മായതൻവൈഭവംകണ്ടുപറഞ്ഞിട്ടു മാനിച്ചുനിന്നുനരുങ്ങുനേരം ✱ മാധവന്തന്നോടുയാത്രയുംചൊല്ലിട്ടു മാഴ്കാതെപോന്നാനമ്മാമുനിയും ✱

## ഖാണ്ഡവദാഹം

പാണ്ഡവക്കമ്പോടുപാങ്ങായിനിന്നൊരു പാഥോജലോചന
നന്നൊരുനാൾ * കല്യമായുള്ളോരുകാലത്തെഴുന്നേററു കർമ്മങ്ങളൊ
ന്നൊന്നേചെയ്തുപിന്നെ * ഭോജനംപെണ്ണീയലംകൃതനായിട്ടു ഭോജന്മാ
രോടുകലൎന്നന്നായ് * ആസ്ഥാനമണ്ഡപംതന്നിലെഴുന്നെള്ളി വാഴ്ത്തുന്ന
വന്ദിഗണങ്ങളുമായ് * ശില്പങ്കലന്‍ള്ളപൊല്പീഠംതന്മീതെ കെല്പോടു
ചെന്നങ്ങിരുന്നനേരം * സാത്യകിമുമ്പായമന്ത്രികൾമാനിച്ച സാത്വിക
ഭാഷണവേഷന്മാരായ് * ചാരത്തുചെന്നുപറഞ്ഞുതുടങ്ങിനാർ കാരിയ
മോരോന്നേചേരുംവണ്ണം * അത്തൽകളഞ്ഞുള്ളനൎത്തകന്മാരെല്ലാം നൃ
ത്തംതുടങ്ങിനാർനീതിയോടെ * ഗാനംതുടങ്ങിനാർഗായകന്മാരെല്ലാ മാ
നന്ദമുള്ളിലിയററുംവണ്ണം * ആശ്രിതരായുള്ളോരാരണരെല്ലാരു മാശിയും
ചൊന്നുടൻനിന്നനേരം * പണ്ടേങ്ങുംകാണാതൊരുത്തനെക്കാണായി
കൊണ്ടൽനേർവണ്ണന്റെമുന്നിലപ്പോൾ * എങ്ങുനിന്നിങ്ങനെവന്ന
തുനീയിപ്പോ ളെന്തൊരുകാരിയംചിന്തിച്ചെന്നും * ചോദിച്ചനേരത്തു
ചൊല്ലിനിന്നീടിനാൻ മാധവൻതന്നോടുദൂതനപ്പോൾ * മാഗധൻതന്നാ
ലെകെട്ടുപെട്ടീടുന്ന മന്നവരെല്ലാരുംചൊൽകയാലെ * വേഗത്തിൽ
പോന്നിങ്ങുവന്നിതുഞാനിപ്പോൾ വേദനപോക്കുവാൻതമ്പുരാനെ * ദ്വാ
രകതന്നിൽനീപാരാതെചെന്നിന്നു വാരിജലോചനനോടുചൊൽവൂ *
വമ്പുകലൎന്നൊരുമാഗധനെങ്ങളെ യൻപുവെടിഞ്ഞുപിടിച്ചനേരേ *
അന്തകമന്ദിരംതന്നെയുംവെന്നൊരു ബന്ധനമന്ദിരംതന്നിലാക്കി * അ
ല്ലല്പെടുക്കുന്നതെങ്ങനെയെന്നതു ചൊല്ലാവതല്ലേതുംതമ്പുരാനെ * ചങ്ങല
പൂണ്ടേങ്ങൾപാദങ്ങളെല്ലാമേ ചെങ്ങിയരഞ്ഞങ്ങുപാതയായി *എണ്ണയാ
കുന്നതുകണ്ണുനീരല്ലോതാൻ തണ്ണീരാകുന്നതുംകണ്ണുനീരെ * ഉൺകയെന്നു
ള്ളൊരുവാൎത്തയുമിന്നെല്ലാ മുൺമയെച്ചൊൽകിൽമറന്നുതായി * ചൊൽ
ക്കൊണ്ടുനിന്നുള്ളനൽക്രൂരയെല്ലാമെ ദിക്കുകളാസ്സുന്നമിക്കവാറും * രക്ഷി
കളായുള്ളശൂരന്മാരുണ്ടേങ്ങും ഭക്ഷിപ്പാനായിട്ടുനിന്നപോലെ * പാരിച്ചു
നിന്നൊരുചൂരലുമായവൻ ഘോരതചിന്തിച്ചുകാൺകിലിപ്പോൾ * യാ
മ്യന്മാരായുള്ളദൂതന്മാരെല്ലാമെ സൗമ്യന്മാരെന്നങ്ങുവന്നുകൂട്ടും * ഇത്തരമോ
രോന്നേസത്വരംചൊൽകിലാം വിസ്തരിച്ചെന്തുപറഞ്ഞുകാര്യം * വേണുന്ന
തെല്ലാമെചൊല്ലിതായല്ലോതാൻ വേദനപൂണ്ടുള്ളോരെങ്ങളിപ്പോൾ *
കാതരന്മാരായഞങ്ങളെത്തൊട്ടിനി ക്കാരുണ്യമുണ്ടാവാൻകാലമായി * പാ
രാതെയെങ്ങളെപ്പാലിച്ചുകൊള്ളേണം പാഥോജലോചന!തമ്പുരാനെ *
മന്നവരെല്ലാരുമിങ്ങനെയെല്ലാമി ന്നെന്നോടുഖിന്നരായ്ചൊല്ലിവിട്ടു * ര
ത്തുചെയ്തുനീനിത്യനായുള്ളോവെ ഭക്തപരായണതമ്പുരാനെ * ദൂത
നായുള്ളവനിങ്ങനെചൊല്ലുമ്പോൾ ദൂരവേകാണായിവീണയുമായ് * നാ
രദനാകിനനന്മുനിവന്നതു വാരിജവല്ലഭനെന്നപോലെ * കാണുന്നലോ
കർതൻകണ്ണിണയായൊരു കൌമുദീപാളിക്കുതിങ്കളായി * വന്നതുക
ണ്ടൊരുപങ്കജലോചനൻ ചെന്നണഞ്ഞമ്പിനോടാദരവിൽ * ചൊന്മയ
മായൊരുവിഷ്ടരന്തന്മീതെ സമ്മതിയോടങ്ങിരുത്തിപ്പിന്നെ * യോഗ്യമാ
യുള്ളൊരുപൂജയുംചെയ്തിട്ടു ഭാഗ്യവാൻഞാനിനിയെന്നുചൊന്നാൻ * പൃ

ജിതനായൊരുനാരദനന്നപ്പോൾ പൃതനാവൈരിതന്നോടുചൊന്നാൻ *
ധാൎമ്മികനായോരുധൎമ്മജൻചൊല്ലാൽഞാൻ കാൺമതിനായിട്ടുവന്നതി
പ്പോൾ * പാരാതെയുണ്ടൊരുകാരിയംവേണ്ടുന്നു കാരിയമാകുന്നതെ
ന്തെന്നല്ലീ! * യജ്ഞത്തെച്ചെയ്കയിലിഷ്ടയുണ്ടേററവും യജ്ഞമാകുന്നതു
രാജസൂയം * ദിഗ്ജയംവേണമതിനെന്നുചിന്തിച്ചു സജ്ജരനായിട്ടുമേവു
ന്നിപ്പോൾ * പാരാതെചെന്നതുപൂരിക്കവേണമേ പോരായ്മവാരാ
തവണ്ണമെന്നാൽ * നാരദനിങ്ങനെചൊന്നതുകേട്ടൊരു വാരിജലോച
നൻചിന്തിച്ചപ്പോൾ * ഉദ്ധവർതന്നോടുക്രുടിനിരൂപിച്ചു! ട്ടുത്തമമായതു
റച്ചുപിന്നെ * മന്നവന്മാരുടെദൂതനെത്തന്നെയും ഖിന്നതപോക്കിയയച്ചു
നേരേ * നാരദൻചൊല്ലിനകാരിയംപൂരിപ്പാൻ നാനാജനങ്ങളുമായിച്ചെ
മ്മെ * യാത്രതുടങ്ങിനാൻപൊൽത്താരിൽമാതുതൻ ഗാത്രത്തിൽചേൎന്നുള്ള
ഭാഗ്യമുള്ളോൻ*ധന്യങ്ങളായുള്ളദേശങ്ങളോരോന്നെ പിന്നിട്ടുപിന്നിട്ടുപോ
യിപ്പോയി* പാണ്ഡവമന്ദിരംതന്നുടെചാരത്തു പാരാതെചെന്നങ്ങണഞ്ഞ
തായി * തോയജലോചനൻവന്നതുകണ്ടപ്പോൾ തോയുന്നതോഷത്തെ
പൂണ്ടുമേന്മേൽ * മംഗലവാണികളായിട്ടുചെന്നങ്ങു സംഗമിച്ചീടിനാർ
പാണ്ഡവന്മാർ * കല്മഷംവേരററനിൎമ്മലനായിട്ടു സമ്മതനായൊരു
ധൎമ്മജൻതാൻ * കൊണ്ടൽനേർവൎണ്ണനെക്കണ്ടോരുനേരത്തു മണ്ടിയണ
ഞ്ഞുപിടിച്ചുപൂണ്ടാൻ * ഉണ്ടായമോദത്താൽതൊണ്ടയുംകമ്പിച്ചു മണ്ടു
വാൻവല്ലാതെനിന്നാനൊട്ടേ * ഭീമൻതുടങ്ങിനസോദരന്മാരുമ ങ്ങാമോദം
പൂണ്ടുപൂണ്ടവ്വണ്ണമേ * പിന്നെയങ്ങെല്ലാരുമൊന്നിച്ചുനിന്നിട്ടു ധന്യമാം
മന്ദിരംപൂകുന്നേരം * കാൎവ്വൎണ്ണൻതന്നുടെകാന്തിയെക്കാണ്മാനാ യ്ക്കാമിച്ചു
നിന്നുള്ളകാമിനിമാർ * ചാലകംപൂണ്ടുള്ളമാടങ്ങൾതന്മീതെ ചാലെ
ച്ചെന്നെല്ലാരുംനിന്നുനന്നായ്* കണ്ണുകളുണ്ടായകാരിയംപാരാതെ പുണ്യ
ങ്ങൾപൂണ്ടുലഭിച്ചാരപ്പോൾ * ധൎമ്മജന്തന്നുടെസമ്മാനംപൂണ്ടുള്ളോ രംബു
ജലോചനനെന്നനേരം * പങ്കജംവെല്ലുന്നപാദങ്ങൾകൊണ്ടെങ്ങും മംഗ
ലംചേൎത്താനമ്മന്ദിരത്തിൽ * ഒട്ടുനാളിങ്ങനെതുഷ്ടിയുംപൂണ്ടുനി ന്നിഷ്ട
രുമായിവസിക്കുംകാലം * പാണ്ഡവവീരനാംപാൎത്ഥനുംതാനുമായ് ഖാ
ണ്ഡവമാകിനകാനനത്തിൽ * പോയങ്ങുപൂകിനാൻതോയജലോചനൻ
നായാട്ടുലീലയെക്കോലുവാനായ് * കാനനംപൂകിനകാർമുകിൽവൎണ്ണൻ
താൻ യാനംകൊണ്ടുണ്ടായദീനംപോവാൻ * സത്സംഗിയായധനഞ്ജ
യൻതന്നുടെ ഉത്സംഗംതന്നിൽവെച്ചുത്തമാംഗം * മുദ്രിതലോചനനാ
യിക്കിടന്നിട്ടു നിദ്രയെപ്പൂണ്ടുതുടങ്ങുന്നേരം * കാനനംതന്നെദഹിപ്പതി
നായിട്ടു കാംക്ഷമുഴുത്തോരുപാവകൻതാൻ * വീരനായുള്ളധനഞ്ജയൻത
ന്നോടു വിപ്രനായ്ചെന്നുപറഞ്ഞാനപ്പോൾ * ക്ഷുത്തുകൊണ്ടേററവും
ദീനനാകുന്നുഞാൻ ക്ഷുത്തിനെത്തീൎപ്പോരെക്കണ്ടീലെങ്ങും * ഭക്ഷണംത
ന്നെയുമിക്ഷണംതന്നുനീ കുക്ഷിയെപ്പൂരിച്ചുരക്ഷിക്കേണം * പാവകനി
ങ്ങനെചൊന്നതുകേട്ടൊരു പാണ്ഡവവീരനുംചൊന്നാനപ്പോൾ * സ
ജ്ജനപൂജയെച്ചെയ്യതിനായല്ലോ സജ്ജനായുള്ളുഞാൻപണ്ടുപണ്ടേ *
ഇച്ഛയെച്ചൊല്ലിനാനിപ്പൊഴേനല്ലുവ നച്യുതൻതന്നുടെപാദത്താണ
* തങ്ങളിലിങ്ങനെചൊന്നൊരുനേരത്തു പങ്കജനാഭനുണൎന്നുനന്നായ് *

സാരനായുള്ളോരുപാൎത്ഥൻറചൊൽകേട്ടി ട്ടാരണനല്ലിവൻവഹ്നിയെ
ന്നാൻ* വഹ്നിയെന്നിങ്ങനെകേട്ടോരുപാൎത്ഥനും വന്ദിച്ചുനിന്നുപറഞ്ഞാ
നപ്പോൾ * ഭാഗ്യവാനെങ്കിൽഞാൻനിന്നുടെവാഞ്ഛിതം മാൎഗ്ഗമായ്‍ന
ല്കുന്നതുണ്ടുചൊന്നാൽ * ഇന്നതുവേണമെന്നുള്ളതുചൊല്ലണം എന്നതുകേ
ട്ടോരുവഹ്നിദേവൻ * വാനവർകോനുടെകാപ്പായിനിന്നൊന്നി ക്കാനന
മെന്നതോകേൾപ്പുണ്ടല്ലോ * എന്നതുകൊണ്ടുഞാൻകണ്ടുകൊതിക്കുന്നു
തിന്നിതുനൽകുകിൽനന്നായിതും * എന്നതുകേട്ടോരുപാൎത്ഥനുംചൊ
ല്ലിനാൻ നന്ദജൻതന്മുഖംനോക്കിയപ്പോൾ * പാവകൻതന്നോടുനിന്നു
ടെവാഞ്ഛിതം പാരാതെപൂരിക്കയെന്നിങ്ങനെ* പാവകൻതാനതുകേട്ടോ
രുനേരത്തു പാരിച്ചുനിന്നോരുമോദത്താലെ * കാനനംതന്നെദ്ദഹിച്ചുതു
ടങ്ങിനാൻ വാനവർകോനെയുംപേടിയാതെ * പൊട്ടിപ്പൊരിഞ്ഞുള്ളോ
രൊച്ചകൊണ്ടേററവും ഞെട്ടിച്ചുനിന്നുടനാശയെല്ലാം * ഭീമങ്ങളായുള്ള
ധൂമങ്ങളന്നേരം വ്യോമത്തിലെങ്ങുമേപൊങ്ങിനിന്നു * നാകത്തിൽചെ
ന്നങ്ങുവാസവൻതന്നെയ ക്കാനനംനിന്നുവിളിക്കുമ്പോലെ * ചൂടേററു
നിന്നുള്ളോരേണങ്ങളെല്ലാമെ ചാടിത്തുടങ്ങീതുനാലുപാടും * ദേഹത്തെ
കൈവിട്ടുപോകുന്നവായുക്കൾദേഹത്തിനുള്ളിൽനിന്നെന്നപോലെ *ഭീത
ങ്ങളായുള്ളമാതംഗയൂഥങ്ങൾ സിംഹങ്ങൾനിന്നോടുചെന്നണഞ്ഞു * സാ
മാന്യനായോരുവൈരിവരുന്നേരം വാമന്മാർതങ്ങളിൽചേൎന്നുഞായം *
വേകുന്നതാരുവെകൈവിട്ടുമററൊന്നിൽ വേഗത്തിൽചാടീതുവാനരങ്ങൾ
* അററൊരുദേഹത്തെകൈവിട്ടുദേഹിതാൻ മററൊരുദേഹത്തിൽചാട്ടു
മ്പോലെ*മാഴ്കിനിന്നീടുന്നസൂകരയൂഥങ്ങൾ പോകരുതാഞ്ഞുമടങ്ങിപ്പി
ന്നെ * പാവകൻതന്നോടുക്രുദ്ധിതായെങ്ങുമേ ഭാവനചെയ്കയാലെന്ന
പോലെ * ഓടിവരുന്നോരുവൻതീയെക്കണ്ടിട്ടു പേടിച്ചുപായുന്നവൻ
പുലികൾ * തങ്ങളെക്കണ്ടുള്ളശോക്കൾതൻവേദന യിങ്ങനെയെന്നു
തറിഞ്ഞതിപ്പോൾ * ചൂഴററുവന്നൊരുപാവകൻതന്നുടെ ചൂട്ടററുനിന്നു
കരഞ്ഞുമേന്മേൽ * ചാട്ടംതുടങ്ങിനകാട്ടുമൃഗങ്ങൾക്കു ക്രൂരരെയൊന്നുമേവേ
ണ്ടീലപ്പോൾ * ആന്ധ്യത്തിലങ്ങുവനസ്ഥരായുള്ളോൎക്കു ബന്ധുവിരാഗ
മോചേരുമല്ലോ * ദൎപ്പംകലൎന്നുള്ളസൎപ്പങ്ങളെല്ലാംതാൻ മസ്തകംചാലെ
പ്പുരത്തിനിന്നു * വേവുററുമേവുമക്കാനനംകൈകൊണ്ടു പാവകൻത
ന്നെവിലക്കുമ്പോലെ * വ്യഗ്രങ്ങളായുള്ളകേകികൾപീലിത ന്നഗ്രങ്ങൾ
ചൂഴംന്നിറന്നിതപ്പോൾ * വാനവർനായകൻവാരാഞ്ഞതെന്തെന്നു കാന
നംനോക്കുന്നതെന്നപോലെ * കോകിലനാദമോകേഴുന്നനേരത്തും
കോമളമായിട്ടേവന്നിതത്രെ * മാധുൎയ്യമാണ്ടവർചാകുന്നനേരത്തും ചാതു
ൎയ്യംകൈവിട്ടാരെന്നുവന്നു * വേവുററുനിന്നോരുവേതണ്ഡയൂഥമ പ്പാവ
കൻതന്നിലേമുങ്ങുന്നേരം * പൊങ്ങിനിന്നീടുന്നതുമ്പികരങ്ങളെ യെങ്ങു
മേകാണായിനിീളെയപ്പോൾ * ആരബ്ധമായോരുബാണഗൃഹത്തിൻെറ
വാരുററതൂണുകളെന്നപോലെ * പൃഷ്ടനായുള്ളോരുപാവകനിങ്ങനെ ധൃ
ഷ്ടനായ്‍നിന്നുകളിക്കുന്നേരം * കാട്ടിലേനിന്നുള്ളജീവികൾക്കെല്ലാമെ
കോട്ടനാളന്നുമുടിഞ്ഞുകൂടി * പാണ്ഡവവീരൻെറവമ്പിനാലിങ്ങനെ ഖാ
ണ്ഡവകാനനംവേകുന്നേരം * അക്ഷതനായൊരുതക്ഷകൻതന്നുടെ ര

ക്ഷകനായപുരന്ദരൻതാൻ * മെല്ലവേകേട്ടുനിന്നുള്ളിലറിഞ്ഞിട്ടു തള്ളി
യെഴുന്നൊരുകോപത്താലെ * വാരിദജാലങ്ങളോടുകലൻ്റൊടൻ വാരിയെ
പ്പെയ്യിച്ചപോന്നുവന്നാൻ * ദീനതകൈവിട്ടുദൂരത്തുനിന്നൊരു കാനനം
തന്നിലെപ്പാവകന്താൻ * വെന്തതുകാൺകപുരന്ദരമാനസം ചിന്തിച്ചു
കാൺകിൽവിചിത്രമത്രെ * ഭൂരിയായുള്ളൊരുവൃഷ്ടിയെക്കണ്ടിട്ടു ഭീതനാ
യ്ചൊല്ലിനാൻവീതിഹോത്രൻ * കഷ്ടമാഷ്യുന്നുതേവൃഷ്ടിയെക്കണ്ടാലും
നഷ്ടമായ്പ്പോകുന്നതുണ്ടുഞാനെനൊ * എന്നതുകേട്ടൊരുപാണ്ഡവവീരന്താ
നേതുമേപേടിയായ്കെന്നുചൊല്ലി * ഉമ്പർകോന്തന്നുടെവമ്പിനെപ്പോ
ക്കുവാ നമ്പുകൾകൊണ്ടുഗൃഹംചമച്ചാൻ * പാരിച്ചുപെയ്യുന്നമാരിതാ
നേതുമേ ചോരാതെവണ്ണമടച്ചുനന്നായ് * എന്നതുകണ്ടുപിണങ്ങിനാൻ
പിന്നെയ ന്നിന്നൊരുമന്നവൻതന്നൊടപ്പോൾ * വാനവർനാഥനക്കാ
നനംതന്നുടെ പാലനംവല്ലീലയൊന്നുകൊണ്ടും * ദപ്പിതരായുള്ളദാനവ
ന്മാരുടെ ശില്പിയായുള്ളമയന്താനപ്പോൾ * പാവകന്തന്നിൽപതിച്ചോരു
നേരത്തു പാലിച്ചുകൊണ്ടാനപ്പാണ്ഡവന്താൻ * പാലിച്ചുകൊണ്ടതു
മൂലമായന്നവൻ നീലക്കാർവർണ്ണന്തൻചൊല്ലിനാലെ * വാരിയുംക്രൂടാ
തെമേവുന്നഭൂതലം വാരിയെന്നിങ്ങനെതോന്നുംവണ്ണം * ആശ്ചര്യമായു
ള്ളോരാസ്ഥാനമന്ദിരം കാഴ്ചയായ്നൽകിനാൻധർമ്മജന്നും * ചിന്തിച്ചു
തെല്ലാമെബന്ധിച്ചുനിന്നിട്ടു സന്തുഷ്ടനായൊരുവഹ്നിപിന്നെ * പാണ്ഡു
രമായുള്ളവാജികൾതന്നെയും ഗാണ്ഡീവമാകുന്നചാപത്തെയും * ശൌ
ണ്ഡതതന്നാലെഫാണ്ഡവംനൽകിന പാണ്ഡവനായിക്കൊടുത്താനപ്പോ
ൾ * പാവകൻനൽകമപ്രാഭൃതംതന്നെയും പാരാതെവാങ്ങിനപാത്ഥ
നപ്പോൾ * സുന്ദരനായൊരുനന്ദജൻപിന്നാലെ മന്ദിരംതന്നിലകത്തു
പുക്കാൻ *     *     *     *     *

## രാജസൂയം

നന്ദജനമ്പോടുമന്ദിരംതന്നിലെ നന്ദിച്ചുനിന്നീടുമന്നൊരുനാൾ *
നിർമ്മലനായൊരുധർമ്മജന്മാവുതാ നംബുജലോചനന്തന്നെനോക്കി * ആ
സ്ഥാനമന്ദിരംതന്നിൽനിന്നോരത്തോരു വാത്തയെച്ചൊല്ലിനാനാസ്ഥയോ
ടെ * കാരുണ്യവാരിധിയായൊരുനിന്നുടെ കാരുണ്യമുണ്ടെങ്കിലെന്നിലിപ്പോ
ൾ * സതപരംചെയ്യുയിലാശയുണ്ടേററവു മുത്തമമായൊരുരാജസൂയം * ആ
വതില്ലാതതുചിന്തിക്കകൊണ്ടല്ലൊ കേവലമാശതാൻമേവിഞായം * ധർമ്മ
ജന്തന്നുടെചൊല്ലിനെക്കേട്ടുള്ളോ രംബുജലോചനൻചൊന്നാനപ്പോൾ *
യോഗ്യമായുള്ളതിലാശചെന്നീടിനാൽ ഭാഗ്യവാനെന്നല്ലോവന്നുഞായം *
വൈകല്യംവാരാതെസാധിച്ചുനിന്നീടും വൈകാതെനിന്നുടെരാജസൂയം *
ദിഗ്ഗജംവെല്ലുന്നസോദരന്മാരെനി ദിഗ്ജയത്തിന്നുനിയോഗിക്കെന്നാൽ
* എന്നതുകേട്ടൊരുധർമ്മജൻചൊല്ലാലെ നിന്നൊരുസോദരവീരരെല്ലാം *
പെട്ടെന്നുചെന്നോരോമന്നവന്മാരോടു മുട്ടിപ്പിണഞ്ഞുകയത്തുനേരെ *
താഴാതെകണ്ടുജയിച്ചവർനല്കിന കോഴയുംകൊണ്ടിങ്ങുപോന്നുവന്നാർ *
മാഗധന്തന്നെജ്ജയിച്ചില്ലയെന്നിട്ടു മാഴ്കിനിന്നീടുന്നമന്നവൻെറ *
മാനസംകണ്ടുപറഞ്ഞുനിന്നീടിനാൻ മാനിച്ചുമാഴ്കാതെമാധവൻതാൻ *
പാർത്ഥനുംഭീമനുംഞാനുമായ്ചെന്നുനി ന്നാത്തിയെപ്പോക്കുന്നതുണ്ടുനേ

രെ * ഇങ്ങനെചൊന്നവർമൂവരുമൊന്നിച്ചു സംഗരകാംക്ഷികളായിപ്പി
ന്നെ * മാരണകർമ്മത്തിൻകാരണരായിനി ന്നാരണരായിച്ചമഞ്ഞുനേരെ *
മാഗധമന്ദിരംനോക്കിനടന്നതെ മാധവഭീമധനഞ്ജയന്മാർ * വീരനായു
ള്ളോരുമാഗധന്താനപ്പോ ളാരണർവന്നതുകണ്ടുനേരെ * ഉത്തമമായൊരു
പൂജയെച്ചെയ്തിട്ടു ഭക്തിയെപ്പൂണ്ടുതെളിഞ്ഞുചൊന്നാൻ * നൽവരംനല്കു
ന്നനിങ്ങള വന്നതു നൽവരവായിട്ടുവന്നുതെന്നാൽ * എന്തൊരുകാംക്ഷ
കൊണ്ടെന്നുടെചാരത്തു വന്നതെന്നുള്ളതുചൊല്ലവേണം * ചാരത്തുവന്നിട്ടു
കല്പിട്ടതിന്നുതാ നാരണന്മാരായനിങ്ങളെല്ലാം * ഇങ്ങനെചൊല്ലിനമാ
ഗധൻപിന്നെയും തന്നിലേചിന്തിച്ചുചിന്തിച്ചപ്പോൾ * പങ്കജലോച
നൻതൻമുഖംകണ്ടിട്ടു ശങ്കിതനായിട്ടുനിന്നുചൊന്നാൻ * പണ്ടുഞാനെ
ങ്ങാനുംകണ്ടൊരുദേഹമെ ന്നുണ്ടിനിക്കുള്ളിലെതോന്നുന്നിപ്പോൾ * എ
ന്നിലമെന്നതുചൊല്ലുവാൻവല്ലെഞാ നെന്നിലമെന്നതുചൊൽകവേണം
* മാഗധനിങ്ങനെചൊന്നതുകേട്ടൊരു മാധവൻചൊല്ലിനാൻമന്ദമ
പ്പോൾ * യാദവന്മാരോട്ടപോക്കുന്നിഞ്ഞുനീ യാതനായില്ലയോചപ
ണ്ടൊരുനാൾ * അന്നുഞാൻകണ്ടതെന്നിങ്ങനെകേട്ടപ്പോൾ പിന്നെയും
ചൊല്ലിനാൻമാഗധന്താൻ * കൊണ്ടൽനേർവ്വർണ്ണനെന്നിണ്ടലുംപൂണ്ടിട്ടു മ
ണ്ടുന്നതെല്ലാരുംകണ്ടതല്ലീ * എന്നതുകേട്ടൊരുമാധവൻചൊല്ലിനാൻ നി
ന്നൊരുമാഗധന്തന്നോടപ്പോൾ * ചീററവുംകൈവിട്ടുപോററിയുംചൊല്ലീ
ട്ടു തോററങ്ങുമണ്ടുന്നതേററമപ്പോൾ * അഞ്ചാറുവട്ടമല്ലന്നുഞാൻകണ്ട
തോ ചെഞ്ചെമ്മേകേൾപതിനേഴുവട്ടം * മാനിയായുള്ളോരുമാഗധനെ
ന്നപ്പോ ളാനനന്തന്നെയുംതാഴ്ത്തിച്ചൊന്നാൻ * ആരണർചൊന്നതിനുത്ത
രംചൊല്ലുവാ നാവോരില്ലാരുമിപ്പാരിലെന്നാൽ * ആരെന്നുചൊല്ലേ
ണംകേവലമിന്നിങ്ങു ളാരണരല്ലെന്നുതോന്നുന്നിപ്പോൾ * ശങ്കിതനാ
യോരുമാഗധൻതന്നോടു പങ്കജലോചനൻചൊന്നാനപ്പോൾ * ആ
ന്ധ്യമാണ്ടിങ്ങനെനീളെനടന്നിട്ടു താന്തരായ്നിന്നുള്ള പാന്ഥർഞങ്ങൾ
* ദാനങ്ങൾചെയ്യുന്നനിന്നുടെചാരത്തു ദീനതതീർപ്പാക്കുവാൻവന്നതി
പ്പോൾ * ഇഷ്ടമെച്ചൊല്ലിയാൽനൽകുവൻനീയെന്നു നിശ്ചയമുണ്ടാ
യേചൊൽവാനാവു * മാധവൻചൊല്ലിനചൊല്ലിനെക്കേട്ടൊരു മാ
ഗധൻചൊല്ലിനാൻമാനിച്ചപ്പോൾ * ആജ്ഞകൊണ്ടെല്ലാമെസാധിച്ചു
കൊള്ളുവാൻ പ്രാജ്ഞന്മാരല്ലയോനിങ്ങളെന്നാൽ * ചൊല്ലുന്നതെല്ലാമേ
നൽകുന്നതുണ്ടുഞാൻ ചൊല്ലുവാനേതുമേശങ്കിക്കേണ്ട * പ്രാണങ്ങൾത
ന്നെയുംനല്കുവൻചൊല്ലുകിൽ കാണങ്ങളെന്നതോപിന്നെയല്ലോ * സത്യ
മായ്നിന്നവനിങ്ങനെചൊന്നപ്പോൾ സത്വരംചൊല്ലിനാൻനന്ദജന്താൻ
* യുദ്ധത്തെക്കാമിച്ചുവന്നിതുഞങ്ങളി ന്നുദ്ധതനായൊരുനീയുമായി * ഭീമ
നിന്നിന്നുപാർത്ഥന്താനങ്ങേതു വാമനായുള്ളോരുമാധവൻഞാൻ * ഞ
ങ്ങളിമ്മൂവരിലാരെന്നുചിന്തിച്ചു സംഗരത്തിന്നുനീ ...കൊൾനീ * ന
ന്ദജനിങ്ങനെചൊന്നൊരുനേരത്തു മന്നവനേററംചിരിച്ചുചൊന്നാൻ *
നിന്നോടുകൂടിനസംഗരംനില്ക്കട്ടെ മന്നവന്മാരിലാരെന്നേവേണ്ടു * ക
ണ്ടോരുനേരത്തുമിണ്ടുതുംചെയ്യാതെ മണ്ടുവായല്ലോനീപണ്ടേപ്പോലെ *
അന്നുപോയംബുധിതന്നിൽമറഞ്ഞുനീ ഇന്നുവെളിച്ചത്തോവന്നായല്ലോ

* കോമളനായൊരു പാൎത്ഥനെക്കാണുമ്പോ ളോമനിപ്പാനല്ലോ തോന്നി
ഞായം * ഭീമനായുള്ളോരു ഭീമനെയെന്നോട്ട വാമനായ്നിന്നു കതിപ്പ്വാ
നാവൂ * ഇങ്ങനെ ചൊന്നുടൻ ഭീമനോടൊന്നിച്ചു സംഗരമായിപ്പിണഞ്ഞാ
നപ്പോൾ * വൻഗദ കൊണ്ടങ്ങു താഡനം ചെയ്കയും വല്ഗനഞ്ചെയ്കയുമ
ങ്ങുമിങ്ങും * വീരന്മാർ കോലുമന്നേരമററ സംഗരം ഘോരമായ്തന്നിതു പാരമ
പ്പോൾ * ദൎപ്പമെഴുന്നുള്ള കേസരിവീരന്മാർ കെല്പോട്ടനിന്നു കരിക്കുമ്പോലെ
* കാർമുകിൽവൎണ്ണന്തൻ കാരുണ്യന്തന്നാലെ വാമനായ്മേവിന ഭീമന
പ്പോൾ * മന്ദനായുള്ളോരു മാഗധന്തന്നുടെ യന്തകനായ്തന്നാനെന്നേവേണ്ടു
* കെട്ടുപെട്ടീടിന മന്നരെയെല്ലാമേ പെട്ടെന്നു ചെന്നങ്ങഴിച്ചു പിന്നെ * ഇ
ഷ്ടങ്ങളായുള്ളതൊന്നൊന്നേ നൽകീട്ടു തുഷ്ടന്മാരാക്കിനാൻ തോയജാക്ഷൻ *
തന്നുടെ തന്നുടെ നാട്ടിലങ്ങാക്കീട്ടു ധന്യരാക്കീടിനാൻ മുന്നെപ്പോലെ * വീര
ന്മാരായുള്ള പാണ്ഡവന്മാരുമാ യ്താരാതെ പോന്നിങ്ങു വന്നു പിന്നെ * സന്താ
പം പൂണ്ടൊരു ധൎമ്മജന്നുള്ളത്തിൽ സന്തോഷം പൂരിച്ചാൻ പാരമപ്പോൾ *
സന്തോഷം പൂണ്ടൊരു ധൎമ്മജന്മാവു താൻ നിൎമ്മലരായുള്ളോരാരണരെ *
യജ്ഞത്തിനായി വരിച്ചു കൊണ്ടീടിനാ നജ്ഞതവേറിട്ടാലെന്നു ഞായം *
മാനിതന്മാരായുള്ളാരണരെല്ലാരും മാധവഞ്ചൊല്ലാലും മാനിച്ചപ്പോൾ *
സൂക്ഷിച്ചു കൊണ്ടങ്ങു വേദങ്ങളെല്ലാമേ ദീക്ഷിപ്പിച്ചീടിനാർ മന്നവനെ *
സാപാദ്യമായുള്ള സംഭാരമൊക്കവേ സംപാദിച്ചമ്പോട്ടു മുമ്പിനാലേ *
നേരുററു നിന്നോരു വേദിയും നിൎമ്മിച്ചി ട്ടാരംഭിച്ചീടിനാൻ രാജസൂയം *
വാസവൻ മുമ്പായ വാനവരെല്ലാരും വാനിൽനിന്നന്നേരം പോന്നു വന്നാർ
* മാമുനിമാരും മററുള്ളോരുമെല്ലാരും മാഴ്കാതെ വന്നു തുടങ്ങീതപ്പോൾ *
ദാനങ്ങൾ കാമിച്ചുള്ളാരണരോരോരോ ബാലകന്മാരുമായ്തന്നു പിന്നെ * വേ
ഗത്തിൽ ചെന്നങ്ങു വേദിതൻ ചാരത്തു വേദങ്ങളോതിനാർ നീതിയോടെ
* ഉന്നതരായുള്ള മന്നവരെല്ലാരും വന്നു തുടങ്ങിനാർ വാരിപോലെ * ചേ
ലയും പൂണ്ടു ചമഞ്ഞു നിന്നീടുന്ന ചേവകന്മാരുമായ് ച്ചൊവ്വിനോടെ *
മാനത്തെപ്പൂണ്ടുള്ളോരാനത്താവീരരെ കാലത്തു വന്നു കാണായപ്പോൾ
* വാഞ്ഛിതരായുള്ള പാഞ്ചാലന്മാരെല്ലാം ചാഞ്ചല്യം കൈവിട്ടു വന്നാര
പ്പോൾ * കുഞ്ജരമേറിയ സൃഞ്ജയവീരരെ പുഞ്ജിതരായിട്ടു കാണായ
പ്പോൾ * ചാല്യന്മാരല്ലാത സാലപന്മാരെല്ലാരും മാല്യവും പൂണ്ടു ചമ
ഞ്ഞു വന്നാർ * ക്ഷുദ്രന്മാരല്ലാത മാദ്രകന്മാരെയും ഭദ്രന്മാരായിട്ടു കാണാ
യപ്പോൾ * കങ്കണം പൂണ്ടുള്ള കൊങ്കണവീരർവ ന്നങ്കണം തന്നിൽ നിറ
ഞ്ഞിതെങ്ങും * കമ്രന്മാരായിട്ടു വെൺമയിൽ വന്നാര ക്കാമ്യന്മാരായുള്ള
സുംഭന്മാരും * തുംഗന്മാരായ കലിംഗന്മാരെല്ലാരും ഭംഗിയിൽ പൊങ്ങി
നവംഗന്മാരും * മേളമെഴുന്നുള്ള മാളവന്മാരും നൽ കേളികളാളുന്ന
ചോളന്മാരും * ആകുലരാകാത കേകയവീരരും മാഴ്കാതെ നിന്നുള്ള
മാഗധരും * വേൎപ്പാകിനിന്നൊരു വേഷ്ടയെപ്പൂണ്ടുള്ള നേപാളഭൂപാല
വീരന്മാരും * അന്തകനഞ്ചിന കുന്തളവീരരും ബന്ധുരസിന്ധുമഹീന്ദ്ര
ന്മാരും * ശൌണ്ഡരായ്നിന്നുള്ള പാണ്ഡ്യമഹീശരും പാണ്ഡവമന്ദിരം
തന്നിലായി * അന്യന്മാരായുള്ള മന്നവർ പിന്നെയും വന്നു വന്നീടിനാർ
വായ്പിനോടെ * ആഴികൾ നാലിന്നകത്തുള്ള ലോകരിൽ ആരിങ്ങുവാരാ

ഞ്ഞൊരെന്നേവേണ്ടു * ആഗതരായുള്ളലോകരങ്ങെല്ലാരു മാദരവോടിത
ന്നങ്ങുമിങ്ങും * ആസ്ഥപൂണ്ടോരോരോവാത്തതുടങ്ങിനാ രാപ്പുരായുള്ളോ
രെക്കാൺകയാലെ * നാനാജനങ്ങൾക്കുംനാനാവിധങ്ങളാമാലാപ
ജാലങ്ങളുണ്ടായപ്പോൾ * ഒന്നിനോടൊന്നുമേസംഗതികൂടാതെ ഉന്മത്തർ
ചൊല്ലുന്നചൊല്ലുപോലെ * ഒട്ടുനാളുണ്ടല്ലീവന്നതിങ്ങെല്ലാരും തൊട്ടുകാ
ണെന്നുടെമേനിതോഴാ * തോണിപിരണ്ടുവശംകെട്ടതല്ലല്ലി മാണിക
ളേശുവാനില്ലയിപ്പോൾ * ചേണുററവീണകൾഞാണററുപോയിതു മാ
ണിക്യംകൊണ്ടുനിറഞ്ഞുകൂടി * ആനകൾവന്നുനിരന്നതുകണ്ടാലും കാന
കനാറിമണത്തതേററം * ചാരത്തിരുന്നോരുചൂരക്കോൽകണ്ടീല സാര
സ്യമില്ലയിന്നാരിക്കേതും * പൂരത്തിലായിതുസൂരിതാനിന്നലെ പേര
പ്പൻവന്നതുകണ്ടായോനീ * പാരിച്ചവന്നോരുമാരച്ചുട്ടള്ളത്തിൽ കാര
ക്കവേണ്ടുകിൽതാരംകൊണ്ടാ * ചാരത്തുപോന്നിങ്ങുതള്ളുന്നതെന്തിനു
വാരത്തിനിന്നെലെപ്പോയീലഞാൻ * കുക്കടംതന്നുടെ പൂവുണ്ടോചൂടാവു
നിഷ്ക്കടംതന്നിലേപോകയോനാം * പാൽക്കുടമുള്ളവമിക്കതും വന്നുതോ
മുക്കുടികൊണ്ടേശമിപ്പുവിപ്പോൾ * നൽക്കൊടിതോരണമൊക്കവേകണ്ടാ
ലും പുഷ്കരതീൎത്ഥത്തിൽപോകുന്നായോ * പൊൽക്കുടംതൻകീഴിൽനി
ല്ക്കുന്നതാരിതു വില്ക്കുന്നതല്ലയെൻവില്ലുഞാനോ * വന്നൊരുനാരിയിൽനല്ല
തിന്നാരിതാൻ പന്നിത്തോലുണ്ടല്ലികയ്യിൽക്കൂടെ * ഇംഗനേവാങ്ങിനാ
ലിങ്ങനെവന്നിട്ടം ചങ്ങലനാഴികൾചാരത്തുതോ * വംഗന്മാർവന്നതിൻ
പിന്നാലെവന്നതാർ ഗംഗയിൽമുങ്ങിനാർമൂവരിന്നാൾ * കുന്റത്തിനേതു
മങ്ങൂനമില്ലല്ലീചൊ ല്ലണ്ഡത്തിൻപൂൺകൊണ്ടുമണ്ഡികമന്ദ * രംഭയ്ക്കുന
ല്ലൊരുസമ്പന്നനിന്നിവൻ കുംഭങ്ങൾനാലുണ്ടുകൂപന്നിൽ * മീനത്തി
നേതുമങ്ങൂനമില്ലല്ലിചൊൽ മേനിയിൽമേവുന്നനോവിന്നെല്ലാം * വൃശ്ചി
കരാശിക്കുവൃഷ്ടിയില്ലല്ലീചൊൽ എച്ചെവിചോരുന്നുപാരമിപ്പോൾ * സൂതി
കമുണ്ടായാലോതുകയില്ലല്ലീ ചോതിയിലായിതോവൈധൃതംതാൻ * മൂ
പ്പത്തിരണ്ടിന്നുമല്ലാട്ടുസങ്കട മല്ലത്തിചാലെക്കിടത്തുവൻഞാൻ * സാ
ധ്യായംപെണ്ണുന്നവാധ്യായൻവന്നുതേ വാൎത്തികംവമരാഞ്ഞതെന്തുമൂലം
* വാത്സ്യായനത്തിങ്കൽവാത്സ്യമുണ്ടല്ലി മാത്സ്യന്മാർവന്നതുകണ്ടുതല്ലി *
ആഴികളേഴിന്റെയാഴത്തെച്ചൊല്ലാമോ പാഴായ്മയുള്ളോന്നിപ്പെതൽ
കണ്ടാൽ * നാരദമാമുനിചാരത്തുവന്നുതോ വാരിജക്കോരകംവാങ്ങി
ക്കൊൾനീ * പൊൻചിലമ്പുണ്ടുപോലിപ്പുയില്ലൊള്ളുവാൻ നൊച്ചിവേർ
സേവിപ്പൂനോവൊഴിവാൻ * മുക്കണ്ണൻപാദങ്ങളുൾക്കാമ്പിലാക്കി
ക്കൊൾ മൈക്കണ്ണിവന്നതുകണ്ടായോനീ * നൎത്തകന്മാരുടെനൃത്തങ്ങൾക
ണ്ടിതോ മൎത്ത്യരിൽക്കൂട്ടമോമാധവൻതാൻ * വാരുണമന്ത്രത്തിൻവാ
ൎത്തകളെങ്ങനേ വാമനൻപണ്ടുവളൎന്നപോലെ * കാംബോജന്മാരുടെ
കാന്തിയെക്കാണ്കെടോ ജാംബവാന്തന്നുടെമേനിപോലെ * വ്യാഖ്യാനമെ
ൻകയ്യിലാക്കുന്നതെങ്ങനെ ഓക്കാനമുണ്ടെങ്കിലോക്കവേണം * നേത്ര
ങ്ങളെന്തുചുവന്നുതുടങ്ങുന്നു ശാസ്ത്രങ്ങൾശീലമായില്ലേയിപ്പോൾ * അശ്വ
ങ്ങൾക്കാകുന്നവശ്യങ്ങളെന്തുള്ളു നിശ്രീകൻനീയെന്നുവന്നുകൂടി * അന്ധ
നായുള്ളൊരുപാന്ഥനെക്കണ്ടാലും മന്ഥരയെന്നവൾമാനുഷിയോ * വാ

ളിളക്കിടുന്നതാരിവൻചൊല്ലുനീ  കാളയെക്കൊള്ളുവാൻനാളെയാവു *
മാലയുംകൊള്ളണംമാലതിപ്പൂവെല്ലാം  ശൂലയുംനന്നല്ലപാലുതോഴാ *
ശാംഭവംകേൾക്കയിലാശയുണ്ടേററവും  മാമ്പഴംതിന്നേണംചാമ്പൊഴം
ഞാൻ * മേഷത്തിനേതുമേദോഷങ്ങളില്ലല്ലീ മൂഷികൻതിന്നുമടിഞ്ഞു
പോയി * സന്ന്യാസിമാരെല്ലാമന്ന്യായംചൊല്ലിയോ പുണ്യാഹംചെയ്യേ
ണംകന്യാവിനും * വാരണമേറിവരുന്നതിന്നാരുപോൽ മാരണംചെയ്യു
ന്നോരെന്നുകേട്ടു * നിർദ്ധനനെന്നിട്ടുക്രുദ്ധനായില്ലല്ലീ വൃദ്ധനെക്കാൺകെ
ടോവൃദ്ധയുമായ് * ആവണക്കെണ്ണനിത്യവോളംസേവിക്ക രാവണ
വൈരിതാൻവിരനല്ലോ * ഷൺമുഖന്തന്നുടെപൂജയെച്ചൊല്ലുനീ സമ്മ
തികേടിതുനമ്മോടല്ലെ * നാവിൽക്കളിക്കസരസ്വതിദേവിവ നാവിൽ
ക്കരുന്നുമരുന്നുനല്ല * കമ്മരായുള്ളവരെണ്മരുണ്ടുമ്മതി നമ്മരിൽനല്ലതോ
കൊഞ്ഞനല്ലോ * കാത്തികമാതുതൻവാത്തയേചൊല്ലുനീ വാത്തികംവാ
യിച്ചുക്രുടിതിപ്പോൾ * മൂർക്കരായുള്ളതിൽമൂത്തതുനീയല്ലോ മൂക്കുതുടച്ചുതു
ടങ്ങിനാർപോൽ * രോഹിണിനാളിലുംമോഹമുണ്ടായ്വരു മാഹവമുണ്ടെ
ന്നുമായവണ്ണം * പേശാതെപോവാനൊവാശിവഴങ്ങീടാ ക്രശാതെചെല്ലു
കരങ്ങുമിടാ * ഓട്ടംതുടങ്ങുന്നതോതിക്കോനല്ലല്ലീ കേട്ടുകോള്ളാരുതട്ടുക്കാ
മല്ലൊ * നീലത്തെക്കൂട്ടേണ്ടചേലകൾക്കെങ്ങനെ ബാലന്മാർകോലു
ന്നലീലപോലെ * മെച്ചമേചൊല്ലിനാൻവെച്ചരശങ്ങവൻ പശ്ചിമ
വാതിലെവന്നാലുംനീ * അംഗനതന്നുടെമംഗലംകൊള്ളുന്നേൻ തങ്ങ
ളുംനിയുംനശിച്ചുപോമെ * മുണ്ഡിതകേശനായ്മുന്നമേവന്നിതോ
വെണ്ണയുംകൊണ്ടുവാവേഗത്തിൽനീ * മുഷ്കരമായുള്ളമുഷ്ടികൾതന്നി
ട്ടു ശക്കരമണ്ടിഞാൻകൊണ്ടുവാരാം * നന്നാറികൊണ്ടച്ചനുനന്നായി
ത്തേക്കനി മുന്നാഴിപ്പാട്ടിന്നുതോലിയല്ലോ * മുക്കാതംപാഞ്ഞതുമൂവ
രുണ്ടിന്നലെ വക്കാണമുണ്ടായതുണ്ടോകേട്ടു * യക്ഷിണിപീഡയ്ക്കു
രക്ഷചൊല്ലെങ്ങനെ പക്ഷികൾമാനത്തുപാറുമ്പോലെ * അഞ്ജ
നംകൊണ്ടുള്ളവേലചൊല്ലെങ്ങിനെ പഞ്ജരംപൂകിനസിംഹംപോലെ
* കിന്നരമന്ത്രംഞാനെങ്ങനെസേവിപ്പു പന്നഗവായിലെപ്പല്ലുപോ
ലെ * വാസവമന്ത്രത്തിൻധ്യാനത്തെച്ചൊല്ലുനി വാജികൾചാടുന്ന
ചാട്ടംപോലെ * വൃത്രനെക്കൊന്നതുവാസവനെങ്ങനെ ചിത്രപിറന്ന
വർശീലംപോലെ * ശ്രാദ്ധത്തിന്നുണ്ടായകാഴ്ചയെച്ചൊല്ലുനീ മൂർഖാ
വിനുണ്ടൊരുപുണ്ണുപാരം * നാകികൾനായകൻപോയവാറെങ്ങനെ
കേകിതാൻകേവലംക്രുക്കമ്പോലെ * ബാലിതൻവാലിന്റെവണ്ണംചൊ
ല്ലെങ്ങിനെ നീലവിലോചനമാരെപ്പോലെ * കുക്ഷിയെപ്പൂരിപ്പാൻഭക്ഷ
ണമെന്തുള്ള ശിക്ഷയെച്ചെയ്കിലേശീലംനല്ല * അക്ഷികളാടുന്നല
ക്ഷണമെങ്ങനെ മക്ഷികൾപാടുന്നപാട്ടുപോലെ * ഇങ്ങനെയോരോ
രോവാത്തകളന്നേരം പൊങ്ങിത്തുടങ്ങീതമ്മന്ദിരത്തിൽ * പ്രജ്ഞപൂ
ണ്ടിടുന്നധമ്മജന്തന്നുടെ യജ്ഞവുംപോന്നുമതിന്നുതായി * പാചക
ന്മാരുടെവേലകളോരോന്ന യാചരിച്ചീടിനാൻഭീമസേനൻ * വാഞ്ഛി
തമായുള്ളവസ്തുക്കളോരോന്നേ പാഞ്ചാലവീരൻവിളമ്പിനിന്നാൻ * അ
ജ്ജുനനായിതുസജ്ജനപൂജയിൽ അച്യുതനംഘ്രിതൻക്ഷാളനത്തിൽ *

പണ്ടാരംകൊണ്ടുള്ളവേലകളെല്ലാമെ തണ്ടാർമാതാണ്ടസുയോധനന്താൻ * സ്വൎണ്ണങ്ങൾകൊണ്ടുള്ളദാനങ്ങളെല്ലാമെ പുണ്യങ്ങൾപൂണ്ടുള്ളകൎണ്ണന്താനും * വേഴ്ചയിൽവന്നുള്ളമററുള്ളോരോരോരോ വേലകൾചാലെ നിന്നാചരിച്ചാർ * വേഗത്തിൽചെന്നങ്ങുതന്നുടെതന്നുടെ ഭാഗത്തെക്കൊണ്ടുകൊണ്ടാദരവിൽ * അബ്ജജൻമുമ്പായനിൎജ്ജരരെല്ലാരും വിജ്വരരായിവിളങ്ങുന്നേരം * അഗ്ര്യമായുള്ളൊരുപൂജകൊണ്ടെല്ലാരും വ്യഗ്രരായ്നിന്നുചമഞ്ഞുകൂടി * പാത്രമായുള്ളവനേവനെന്നിങ്ങനെ ശാസ്ത്രികളെല്ലാരുംശ്രോത്രിയരും * ചിന്തിച്ചതോറുമങ്ങ്സന്ധതകൈവിട്ടു സന്ധിച്ചുകൂടിയില്ലാക്കമൊന്നും * ഉത്തമരായുള്ളസത്തുക്കളന്നേരം പത്തുന്തുറല്ലല്ലോവന്നിതിപ്പോൾ * കന്മഷംകൈവിട്ടുന്നിൎമ്മലർപിന്നെയും സമ്മതംചിന്തിച്ചുനിന്നനേരം * വത്സലനായുള്ളനത്സഹദേവന്താൻ സത്സഭതന്നിലെചെന്നുനേരേ * ഉത്തമന്മാരുടെചിത്തത്തിലേറിന പ്രത്യക്ഷമായിട്ടുചൊന്നാനപ്പോൾ * വാഞ്ഛിതമായൊരുരത്നത്തെക്കൈവിട്ടു കാഞ്ചനംതേട്ടുന്നരെന്തുനിങ്ങൾ * ശാഖിതൻമൂലത്തിലല്ലയോവേണ്ടുന്നു ശാഖകൾകോരിന്നനയ്ക്കുവേണ്ട * വിശ്വങ്ങൾക്കെല്ലാമേബീജമായ്മേവുന്നോ രച്യുതനല്ലോയിന്നിന്നതെന്നാൽ * മററുള്ളതൊന്നുമേചിന്തിച്ചുനില്ലാതെ തെററെന്നുപൂജിക്കയെന്നേവേണ്ടു * മാദ്രേയനിങ്ങിനെവാൎത്തയെച്ചൊന്നപ്പോൾ ആൎദ്രമായുള്ളമനസ്സുകളായ് * ആസ്ഥാനവാസികളായുള്ളോരെല്ലാരും വാഴ്ത്തിനിന്നീടിനാരോത്തതോറും * അംബുജലോചനൻതന്നുടെപൂജയ്ക്കു ധൎമ്മജന്താനുംമുതിന്നാനപ്പോൾ * പൊല്ക്കുടംകിണ്ടികൾപൊൽത്താലമെന്നിവ യൊക്കവേവന്നുനിരന്നുകൂടി * പൊന്മയമായൊരുനിൎമ്മലപീഠത്തിൽ സന്മതിയോടങ്ങിരുത്തിപ്പിന്നെ * വേദങ്ങൾചെന്നങ്ങുവേഗത്തിൽ തേടുന്ന പാദങ്ങൾരണ്ടുംപിടിച്ചുചെമ്മേ * ക്ഷാളനംപെണ്ണീട്ടുപൂരിച്ചവാരികൊ ണ്ടാനന്ദലോചനവാരികൊണ്ടും * ചാരത്തുവന്നോരുവാമനൻപാദത്തേ വാരിജസംഭവനെന്നപോലെ * ക്ഷാളനതോയങ്ങൾകയ്യിലങ്ങാക്കിത്ത ന്നാനനംതന്നിലുംമേനിയിലും * ഭക്തിയെപ്പൂണ്ടുതളിച്ചുനിന്നിടിനാ നുത്തമന്മാൎക്കെല്ലാംതോന്നിഞായം * വട്ടത്തിൽനിന്നുള്ളമാമുനിമാരെല്ലാം തൊട്ടുതളിച്ചുതുടങ്ങീതപ്പോൾ * ഒക്കവേചെന്നങ്ങുതിക്കിത്തുടങ്ങിനാർ പുഷ്കരലോചനൻചാരത്തെങ്ങും * പ്രീതനായുള്ളൊരുധൎമ്മജന്മാവുതാൻ പ്രീതങ്ങളായുള്ളകൂറകളും * മുത്തുകൾമുമ്പായഭൂഷണം നൽകിനി നുത്തമപൂജയുമാചരിച്ചാൻ * ദേവകളെല്ലാരുമേറിനമോദത്താൽ പൂവുകൾതൂകിനാരായവണ്ണം * മാമുനിമാരുമങ്ങാമോദം പൂകിനാർ മാലോകരെല്ലാരുമവ്വണ്ണമേ * പൂതനാവൈരിതൻപൂജയെച്ചെയ്കയാൽ പൂതനായുള്ളൊരുധൎമ്മജന്താൻ * പൊങ്ങിയെഴുന്നൊരുസന്തോഷവാരിയിൽ മുങ്ങിവിളങ്ങിയിരുന്നനേരം * വേദിതൻ ചാരത്തുമേവിനിന്നീടുന്ന ചേദിപനാകുന്നമന്നവന്താൻ * ദേവകീസൂനുവെക്കാണ്മോരുനേരത്തു വേവുററുതന്നിലേനണ്ണിനിന്നാൻ * പാണ്ഡവന്മാരിങ്ങുനിന്നോരിപ്പാഴൻെറ മോന്തയെക്കാണാതെനിന്നിതാവൂ * കണ്ഡിനന്തന്നിൽപണ്ടുണ്ടായതോൎക്കുമ്പോൾ കണ്ടോളമൊന്നുണ്ടുതോന്നുന്നിപ്പോൾ * ഇങ്ങനെതന്നിലെനണ്ണിനമന്നവ നിങ്ങനെപിന്നെയും

നിന്നനേരം * മദ്രേയന്തന്നുടെവാൎത്തയെക്കേൾക്കയാൽ മാത്സൎയ്യംപൊ
ങ്ങീതുപാരമപ്പോൾ * ആസ്ഥാനംതന്നിലുള്ളാൎയ്യന്മാരെല്ലാരും വാഴ്ത്തീ
ന്നതൊന്നൊന്നേകേട്ടനേരം * ഉന്മുകംകൊണ്ടുതൻകണ്ണുങ്ങൾരണ്ടിലും
ചെമ്മേചെലുത്തുന്നതെന്നുതോന്നി * കൊണ്ടാടിനിന്നുള്ളമാമുനിമാരോ
ട മുണ്ടായിവന്നിതുകോപമപ്പോൾ * ധൎമ്മജന്തന്നുടെസമ്മാനംകണ്ട
പ്പോ ളുന്മത്തനായിച്ചമഞ്ഞുകൂടി * പെട്ടെന്നെഴുനീററുകഷ്ടമെന്നിങ്ങനെ
രുഷ്ടനായ്നിന്നങ്ങുചൊല്ലിപ്പിന്നെ * മൂക്കിന്മേൽകൈവെച്ചുചൊല്ലിനി
ന്നീടിനാൻ മൂക്കത്തുചീൎത്തുള്ളവാൎത്തതന്നെ *മൂഢനായുള്ളോരുബാലന്റെ
ചൊൽകേട്ടു മൂഢന്മാരായിതോനിങ്ങളെല്ലാം * യോഗ്യതയുള്ളവർനോക്കി
നിന്നീടവേ മൂൎക്ക്ഖനായ്പോയല്ലോപൂജയിപ്പോൾ * കണ്ടാലുംഹല്ലൊ
രുയാഗമാഃസ്സായതു ചണ്ഡാലർത്തിണ്ടിനപിണ്ഡംപോലെ * ആരിവ
നെന്നതുനിങ്ങളിലാരുമേ ഓരാതെനിന്നതേപോരായ്മതാൻ * ഗോപാ
ലനെന്നങ്ങുചൊല്ലുന്നിതെല്ലാരും ഗോപാലന്താനുമല്ലോൎത്തു കണ്ടാൽ *ഇല്ല
വ്വംജന്മവുചിന്തിച്ചുകാൺകിലോ ചൊല്ലാവതല്ലിവനൊന്നുമേതാൻ * അ
ല്പനായുള്ളവനേവനെന്നിങ്ങനെ നിശ്ചയമുണ്ടെങ്കിൽചൊല്ലിനാലും *
കാനനവാസിയാംനന്ദനമല്ലയ ങ്ങാനകദുന്ദുഭിതാനുമല്ലെ * കാന്തങ്ങളായ
ഗ്ഗുണങ്ങളില്ലൊന്നുമേ താന്തോന്നിയായത്രേപണ്ടേയുള്ളൂ * നിങ്ങളച്ചെ
യ്യോരുപൂജയ്ക്കുചിന്തിയ്ക്കി ലിങ്ങനെയാരുമേവന്നുകൂടാ * വായ്പെഴുമാച്ചി
മാർകാച്ചുപാൽതൈർവെണ്ണ രാപ്പകൽകക്കയിവന്നുശീലം * കള്ളനെ
ന്നുള്ളൊരുനാമമുണ്ടാകയാൽ കണ്ണനെന്നെല്ലാരുംചൊല്ലുന്നിപ്പോൾ * ക
ന്യകമാരുടെചേലകൾവാരിനാൻ പിന്നേടമെല്ലാമെചൊല്ലവേണ്ടാ * മാ
തുലൻമൂലമാഃസ്സാതകമുണ്ടല്ലൊ പൂതനമൂലമായ്പെൺകൊലയും * ഇ
ത്തരംചൊല്ലുവാൻപത്തുനൂറല്ലുള്ളു അത്തരമോൎക്കുമ്പോളെന്നുവേണ്ടാ * പ
ണ്ടിവൻചെയ്യുള്ളവേലകൾചൊൽവാനി ക്കണ്ടുള്ളോരാരുമില്ലെന്നുചൊ
ല്ലാം * ഇങ്ങനെയുള്ളവനെങ്ങനെനിങ്ങൾക്കി മ്മംഗലപൂജയ്ക്കുവന്നവാ
റ് * സജ്ജനമായുള്ളോരിജ്ജനംമുമ്പിലെ ലജ്ജയുംകൂടാതെനിന്നതുകാ
ൺ * മത്സരിയായൊരുദുസ്സഹന്തന്നെയി സ്സത്സദതന്നീന്നുപോക്കവേണം
* ഇത്തരമായുള്ളദുസ്സഹവാക്കുകൾ മത്സരമാണ്ടവൻചൊന്നനേരം * ഉത്ത
മരായവർനൽച്ചെവിതന്നെയും പൊത്തിനിന്നീടിനാരത്തലോടെ * ചേ
ദിപനിങ്ങനെചൊന്നതുകേട്ടപ്പോ ളേതുമേമിണ്ടിലമാധവൻതാൻ * ശപാ
ക്കൾതൻനാദത്തെക്കേൾക്കുന്നനേരത്തു നോക്കുമോകേസരിയായവീരൻ
* ചിത്തൊരുകോപത്തെക്കോലുന്നപാൎത്ഥന്മാർ വാൎത്തയെച്ചൊല്ലി
നാരാത്തവേഗം * സമ്മതികേടിന്നുനമ്മുടെവീടല്ല തന്നുടെവീടകംപൂ
ക്കവേണം * വല്ലാതവാൎത്തകളിന്നുനീചൊല്ലുകിൽ ഒല്ലായെന്നിങ്ങനെ
ചൊല്ലുംഞങ്ങൾ * ചൊല്ലുകൊണ്ടിന്നു നീനല്ലനല്ലെങ്കിലോ തല്ലുകൊണ്ടി
ടിനാൽനല്ലനാവോം *തല്ലുകൊണ്ടാലുംപിന്നിങ്ങനെയെങ്കിലോ വില്ലുകൊ
ണ്ടെങ്ങൾക്കപിന്നേതെല്ലാം * എന്നതുകേട്ടൊരുചേദിപൻചൊല്ലിനാൻ
സന്നദ്ധരായ്ക്കോൾവിനെന്നിങ്ങനെ * വാൎത്തയെക്കേട്ടൊരുപാൎത്ഥന്മാര
ന്നേര മാൎത്തണഞ്ഞീടിനാരോൎത്തുനേരേ * എന്നതുകണ്ടൊരുചേദിപവീ
രനും ചെന്നുതുടങ്ങിനാൻമുന്നിൽനോക്കി * നാന്ദകധാരിതാനെന്നതു

കേട്ടപ്പോൾ പാണ്ഡവന്മാരെത്തട്ടത്തുന്നീക്കി * മുന്നിട്ടുവന്നൊരുചേദിപ
ന്തന്നോട്ട സന്നദ്ധനായിപ്പിണങ്ങിനിന്നാൻ * മാനിയായുള്ളൊരുചേദി
പന്താനപ്പോൾ മാധവൻവന്നതുകണ്ടനേരം * അന്തമില്ലാതൊരുവൈ
രമുണ്ടാകയാ ലെന്തുനാംചെയ്യതെന്നോർത്തുപിന്നെ * ആക്കമൊണ്ടിട്ടന്ന
മാധവൻമേനിയെ നോക്കിനിന്നീടിനാൻകൺചുവത്തി * ചേദിപന്ത
ന്നുടെമാനസമന്നേരം മാധവൻതങ്കലുറച്ചുനിന്നു * കൺചുവത്തീടിന
ചേദിപൻവന്നതു കണ്ടുനിന്നീടുന്നകൊണ്ടൽവർണ്ണൻ * ഉഗ്രമായുള്ളൊ
രുചക്രമെടുത്തപ്പോൾ നിഗ്രഹിച്ചീടിനാൻനീചൻതന്നെ * ചക്രമേററി
ട്ടന്നചേദിപനന്നേരം ചക്രധരന്തന്നെനോക്കിനോക്കി* ത്തൂമയിൽനിന്നൊ
രുഭ്രമിയിൽവീണുടൻ നാമാവശേഷനായ്വന്നാനപ്പോൾ * ചൈദ്യനിൽനി
ന്നങ്ങെഴുന്നതുകാണായി വൈദ്യുതകാന്തികണക്കെയപ്പോൾ * കൊണ്ടൽ
നേർവർണ്ണനോടൊന്നായിവന്നതും കണ്ടുനിന്നീടിനാർചിണ്ടലരും *
വിജ്വരനായൊരുധർമ്മജൻപിന്നെത്തൻ യജ്ഞവുംപൂരിച്ചുപൂർണ്ണനായി
* ദക്ഷിണന്മാരായഭൂസുരന്മാർക്കെല്ലാം ദക്ഷിണനൽകിനാനക്ഷതനായ് *
സന്തുഷ്ടന്മാരായഭൂദേവന്മാരപ്പോൾ സന്തതിമുമ്പായമംഗലങ്ങൾ * കാ
മ്യങ്ങളായുള്ളമററുള്ളതെല്ലാമേ മേന്മേലെപൊങ്ങുകയെന്നുചൊന്നാർ *
ഖിന്നതകൈവിട്ടുധർമ്മജന്മാവുതാൻ മന്നവന്മാരുമായ്മാൺപിനോടെ
* തുംഗയായുള്ളൊരുഗംഗയിൽചെന്നങ്ങു മംഗലസ്നാനവുമാചരിച്ചാൻ *

## സാലപവധം

ധന്യമായുള്ളൊരുയാഗത്തെച്ചെയ്യയാ ലുന്നതനായൊരുമന്നവൻ
താൻ * മന്നിടമെങ്ങുമേമങ്ങാതെപാലിച്ചു മന്ദിരംതന്നിലിരുന്നകാലം *
അക്ഷീണരായുള്ളദാനവന്മാരുടെ തക്ഷാവുനൽകിനസത്സഭയിൽ * വ
ന്ദിച്ചുനിന്നുള്ളവന്ദികൾ ചൂഴമായ് നിന്നുവിളങ്ങിനാനന്നൊരുനാൾ *
നന്ദജൻമുമ്പായബന്ധുക്കളെല്ലാരും ചെന്നുതുടങ്ങിനാരെന്നനേരം * സേ
വകരായുള്ളലോകരുമെല്ലാരും ചേവകരായുള്ളവീരന്മാരും * ഉററവരായി
ട്ടുംമററുള്ളലോകരും ചുററുംവിളങ്ങിനാർമന്നവൻെറ * നത്തകന്മാരുടെ
നൃത്തവുംകണ്ടിട്ടു വിസ്മയിച്ചെല്ലാരുംനിന്നനേരം * മാനിയായുള്ളസുയോ
ധനന്താനപ്പോൾ മന്നവൻചാരത്തുചെൽവതിന്നായ് * പിച്ചയായു
ള്ളൊരുനൽച്ചേലതന്നെയു മിച്ഛയിൽനിന്നങ്ങുടുത്തുപിന്നെ * കണ്ഡലം
മുമ്പായമണ്ഡനംകൊണ്ടങ്ങു മണ്ഡിതദേഹനായ്മന്ദംമന്ദം * വന്നു
തുടങ്ങിനാൻവാളുമിളക്കിയ ന്നിന്നൊരുലോകരാൽവന്ദിതനായ് * ചേ
ലയെപ്പൂണ്ടതിൻചൊവ്വിനെപ്പിന്നെയും ചാലെനിന്നമ്പോടുനോക്കിനോ
ക്കി * പാണ്ഡവന്മാരുടെയാണ്മയെക്കാൺകയാ ല്പാരമുഴന്നുള്ളോരുള്ള
വുമായ് * ആസ്ഥാനമന്ദിരംതന്നിലേചെന്നവ നാസ്ഥപൂണ്ടൊന്നൊ
ന്നേനോക്കുന്നേരം * അമ്മയന്തന്നുടെമായകൊണ്ടുന്നില മമ്മയമെന്ന
ങ്ങുതോന്നീതപ്പോൾ * ചേലയുംചാലെച്ചുരുക്കിനിന്നീടിനാൻ കാൽവിര
ൽകൊണ്ടുനടത്തവുമായ് * വെള്ളമെന്നുള്ളിലേന്നണ്ണിക്കരംകൊണ്ടു ത
ള്ളിത്തുടങ്ങിനാൻപാഴിലെങ്ങും * വായ്ക്കൊണ്ടുപിന്നെയുമിഞ്ഞുതുടങ്ങി
നാൻ ചാക്കിയാർകാട്ടുന്നകൂത്തുപോലെ * ചേലനനഞ്ഞുതുടങ്ങിതെ
ന്നോർത്തുടൻ ചാലെക്കരേററിനാൻമാറിലോളം * ആസ്ഥാനവാസി

കൾംനോക്കിനിന്നീടവേ യാത്രതുടങ്ങിനാനവ്വണ്ണമേ * ധർമ്മജൻമുമ്പായ
മന്നവരെല്ലാരും കണ്ണടച്ചീടിനാരെന്നനേരം * കാണാതെനിന്നോരെ
ക്കാട്ടിനിന്നീടിനാൻ നാണാതെനിന്നോരുഭീമനപ്പോൾ * ഏറിയിരു
ന്നോരുനാണവുംപൂണ്ടുനി ന്നേറ്റുമേവല്ലാതെയായിപ്പിന്നെ * ഫാസംതു
ടങ്ങിനാർതങ്ങളിൽമെല്ലവേ ദാസിമാരായുള്ളമാതരെല്ലാം * പാണ്ഡവ
ന്മാരുടെയാനനംതങ്കലേ പാഞ്ചാലനന്ദനനോക്കിക്കൊണ്ടാൾ * അങ്ങ
നെപോയവനങ്ങൊരുഭാഗത്തു പൊങ്ങിനിന്നീടുന്നവെള്ളത്തിൻെറ *
ചാരത്തുചെന്നോരുനേരത്തന്നീരെല്ലാം നിരററഭൂതലമെന്നുതോന്നി *
പൂഞ്ചേലതന്നെയുംപൂണ്ടുനിന്നീടിനാൻ കാഞ്ചിയുംചാലെമുറുക്കിപ്പിന്നെ
* മന്നവൻചാരത്തുചെൽവതിന്നായിട്ടു സന്നദ്ധനായവൻപോയിപ്പോ
യി * മായത്തിൻതോയമതോയത്തിലാമ്മാറു പോയങ്ങുചാടിനാൻമൂ
ഢനായി * ആണ്ണൊരുതോയത്തിൽവീണ്ണാരുനേരത്തു പാണ്ഡവന്മാരു
ടെയാനനത്തെ * മേൽക്കണ്ണുമിട്ടങ്ങുചീററവുംപൂണ്ടുടൻ നോക്കിത്തുട
ങ്ങിനാൻപാൽകുഴമ്പൻ * ഭീമനായുള്ളോരുഭീമനുംപിന്നെയ ക്കോമള
യാകിയകാമിനിയും * ഭോഷനായഅവൻവീണതുകണ്ടപ്പോൾ തോഷ
വുംപൂണ്ടുചിരിച്ചുനിന്നാർ* ധർമ്മജഞ്ചൊല്ലിനാനെന്നതുകണ്ടിട്ടു സമ്മതി
യല്ലിതുനിങ്ങൾക്കൊട്ടും * പാപത്തെപ്പൂരിപ്പാൻതാപത്തെത്തുകുന്ന താ
പത്തിന്മൂലമായ്വന്നുകൂട്ടും * എന്നതുകേട്ടങ്ങുവന്നൊരുഫാസത്തെ ത
ന്നിൽതളത്തവർനിന്നനേരം * കണ്ണുകളുത്തോരുകാർമുകിൽവണ്ണന്താൻ
കണ്ണെറിഞ്ഞിടിനാൻതിണ്ണമപ്പോൾ * എന്നതുകണ്ടവർപിന്നെയുംപി
ന്നെയും മുന്നേതിലേററംചിരിച്ചാരപ്പോൾ* സന്മതിപൂണ്ടോരുധർമ്മജൻ
തന്നുടെ കൺമുനതന്നെയുംകൈക്കൊള്ളാതെ * മാല്യവുംപൂണ്ടുതൻവീ
ണൊരുനീരിലും ജാളൃമാംനിരിലുംനീന്തുകയാൽ * താന്തനായുള്ളോരു
ഗാന്ധാരിനന്ദനൻ ബാന്ധവന്മാരിലുംകൺകൊടാതെ * നാണവുംപൂണ്ടു
കനത്തുനിന്നിട്ടന്നോ രാനനംതന്നെയുംതാഴ്ത്തിമെല്ലെ * ധന്യമായുള്ളോ
രുതന്നുടെമന്ദിരം തന്നിലുംപൂകിനാൻഖിന്നനായി * മാനവുംകൈവിട്ടു
ഗാന്ധാരിനന്ദനൻ ദീനനായ്കേവലംപോയനേരം * ചാരത്തുനിന്നവർ
ചാലെച്ചിരിക്കയാൽ വൈരമുണ്ടായ്വരുമെന്നിങ്ങനെ * ചിന്തയെപ്പൂ
ണ്ടോരുധർമ്മജനുള്ളിലെ സന്താപംപൊങ്ങിത്തുടങ്ങിതപ്പോൾ * മേ
ദിനിതന്നുടെഭാരത്തെപ്പോക്കുവാൻ സാധനമുണ്ടായിവന്നിതിപ്പോൾ *
എന്നങ്ങുചിന്തിച്ചുനന്ദജനുള്ളിലെ സന്തോഷമുണ്ടായിപിന്നെപ്പിന്നെ *
തുഷ്ടരായ്മേവുമോരിഷ്ടരുമായിനി ന്നൊട്ടുനാളിങ്ങനെനിന്നകാലം* ദ്വാര
കതന്നിലേപോവതിന്നായിട്ടു പാരാതെനിന്നുമുതിൻപിന്നെ * യാത്രയും
ചൊല്ലിനാൻപാർത്ഥന്മാരോട്ടുടൻ തേർത്തടംതന്നിൽകരേറിനേരേ * വാ
ററുനിന്നൊരുസേനയുമായിത്തൻ ദ്വാരകനോക്കിയെഴുന്നള്ളിനാൻ* കാ
രണനായൊരുവാരിജലോചനൻ ദ്വാരകനോക്കിവരുന്നനേരം * കോപി
ച്ചുനിന്നൊരുസാലചനെന്നിങ്ങനെ പേർപെററുനിന്നൊരുമന്നവന്താ
ൻ * പോക്കായിച്ചെന്നങ്ങുയാദവന്മാരിൽത്ത ന്നുക്കിനെകാട്ടിനാൻമേല്ക്കു
മേലേ * വൈരസ്യംപൂണ്ടൊരുവൈദർഭിനന്ദനൻ വൈകാതെചെന്നുപി
ണങ്ങുന്നേരം * വൈകല്യംവാരാതെവൈരിയുംതാനുമായ് വൈദ

ഢ്യംകാട്ടിനനേരത്തപ്പോൾ * ചേണേറവന്നിന്നൊരുചേദിപന്തന്നുടെ ചേ
തനപോക്കിനമാധവന്താൻ * പെട്ടെന്നചെന്നങ്ങുരുഷ്ടനായ്നിന്നൊരു
ദുഷ്ടനുംതാനുംപിണങ്ങിപ്പിന്നെ * മായകൾകൊണ്ടങ്ങുംതൂകിനിന്നേറ
വും മാനിയായ്മേവുമമ്മന്നവൻെറ * മാറിടംതന്നിലേസായകംമുമ്പായു
ള്ളായുധമേല്പിച്ചങ്ങായവണ്ണം * വാനിൽനിന്നീടുന്നമാനിനിമാരുടെ വാർ
കൊങ്കപുൽകുവാനാക്കിവെച്ചാൻ * മന്ദനായ്നിന്നൊരുമന്നവന്തന്നു
ടെ ബന്ധുവായുള്ളൊരുദന്തവക്ത്രൻ* കോപിച്ചുചെന്നുപിണങ്ങിനിന്നീ
ടിനാൻ വേപിച്ചുനിന്നൊരുമെയ്യുമായി* മണ്ടിവരുന്നൊരുവൈരിയെക്കാ
ൺകയാ ലിണ്ടലെക്കൈവിട്ടുകൊണ്ടൽവണ്ണൻ * ചണ്ഡമായുള്ളൊരുച
ക്രമെടുത്തവൻ കണ്ഠത്തെകണ്ടിച്ചുതുണ്ടിച്ചപ്പോൾ * ചേദിപൻപോ
യൊരുനൽവഴിതന്നുടെ ചൊവ്വോടെപോകമാറാക്കിവച്ചാൻ * വേദനപൂ
ണ്ടുപിണങ്ങിനിന്നീടുന്ന സോദരന്തന്നെയുംകൊന്നുപിന്നെ * വാഴ്ത്തിനി
ന്നീടുന്നവാനവർകാണവെ വാട്ടമകന്നുതൻകോട്ടപുക്കാൻ * *

സീരിണസ്സൽക്കഥ.

വീരനായുള്ളോരുരോഹിണീനന്ദനൻ ദ്വാരകതന്നിലിരിക്കുംകാലം
കൌരവന്മാരുമപ്പാണ്ഡവന്മാരുമായ് വൈരമുണ്ടാകയാൽപാരമപ്പോൾ
* പോക്കുനിഞ്ഞാരെന്നിങ്ങനെയുള്ളൊരു വാക്കിനെക്കേൾക്കയാൽ
വായ്പിനോടെ * ഓർത്തുനിന്നീടിനാൻചിത്തുനിന്നിടുന്നോ രാത്തിയെപ്പൂണ്ടു
വനാസ്ഥയോടെ * ഗോവിന്ദൻതന്നുടെജീവനമായല്ലോ കേവലംമേവുന്നു
പാണ്ഡവന്മാർ * കേശവന്തന്നുടെചൊല്ലിനെക്കേളാതെ വാശിയെപ്പൂണ്ടു
സുയോധനൻതാൻ * ശിക്ഷയെച്ചെയ്കയാലക്ഷതനായൊരു ശി
ഷ്യനായ്വന്നുനമുക്കുമെന്നാൽ * തങ്ങളിൽനിന്നുപിണങ്ങുതുകാണു
മ്പോ ളെങ്ങനെമിണ്ടാതെനിന്നുകൊൾവൂ * മദ്ധ്യസ്ഥനായിട്ടുനിന്നു
കൊൾവാനുള്ള ബുദ്ധിയുണ്ടാകുന്നതല്ലയെന്നാൽ * ഇന്നിലംകൈവെ
ടിഞ്ഞിന്നുഞാൻപോകേണ്ട മെന്നങ്ങുതന്നിലേനണ്ണിനേരേ * തീർത്ഥങ്ങ
ളാടുവാൻപോകുന്നേനെന്നൊരു വാത്തയെച്ചൊല്ലിനടന്നുനേരേ * നേ
റവുനിന്നുള്ളോരാരണന്മാരുമാ യോരോരോതീർത്ഥങ്ങളാടിയാടി * ഉത്തമ
മായൊരുനൈമിശാരണ്യത്തിൽ സത്വരംചെന്നവൻനിന്നനേരം * സത്ര
ത്തെച്ചെയ്യുള്ളമാമുനിമാരെല്ലാം ഉത്തമയായൊരുഭക്തിയാലെ * ആ
തിഥ്യവേലയുമാചരിച്ചൻപിനോ ടാദരിച്ചീടിനാരായവണ്ണം * സത്ത്വര
നായൊരുരാമനെയെല്ലാരും വിശ്രമനാക്കിനാർവാക്കുകൊണ്ടേ * കേ
ടറവുനിന്നൊരുസൂതനെക്കാണായി പീഠത്തിലേറിഞെളിഞ്ഞിതപ്പോൾ *
കല്യനായുള്ളൊരുസീരിതാൻകോപിച്ചു ചൊല്ലിനിന്നീടിനാനെല്ലാരോടും
* സജ്ജനമെല്ലാമെഴുന്നേറവുനിന്നപ്പോൾ ലജ്ജയുംകൂടാതെപീഠത്തി
ന്മേൽ * ഉദ്ധതനായിഞെളിഞ്ഞൊരിപ്പാഴന്താൻ വധ്യനെന്നുള്ളതുതേ
റിനാലും * വന്ദ്യന്മാരായുള്ളമാമുനിമാർക്കെല്ലാം വന്നിങ്ങുകൂപ്പേണമെന്നു
തോന്നി * വന്ദ്യനായുള്ളതുഞാനത്രേയെന്നതി നിന്ദ്യനായ്മേവുമിമ്മന്ദ
നോർത്തു * നാണവുംകൈവിട്ടനമ്മെവന്നിങ്ങനെ നാളെയുംനിന്നിവൻനി
ന്ദിക്കൊല്ലാ* ഇങ്ങനെചൊല്ലീട്ടുദർഭയെടുത്തുടൻ പൊങ്ങിനകോപത്തിൽ
മുങ്ങുകയാൽ * ശത്രുവെവെല്ലുന്നോരസ്ത്രമെന്നിങ്ങനെ ചിത്തത്തിൽചിന്തി

ച്ചെറിഞ്ഞാനപ്പോൾ *മാമുനിമാരുടെലോചനവാരിയും മാഴ്കിനസൂതനും
വീണിതപ്പോൾ * ഇച്ഛപിഴച്ചുള്ളമാമുനിമാരപ്പോൾ അച്യുതസോദര
നോടുചൊന്നാർ * കഷ്ടമായുള്ളൊരുകാരിയമല്ലോനീ രുഷ്ടനായ്ചെയ്തു
തുചെട്ടെന്നിപ്പോൾ * സൽക്കഥകളെങ്ങൾക്കചൊൽവതിന്നായല്ലോ സ
ല്ക്കരിച്ചിന്നിവൻതന്നെഞങ്ങൾ * ആരണക്കായുള്ളൊരാസനന്തന്നെയു മാ
ദരവോടുകൊടുത്തുനേരേ * ആരെയുംകണ്ടാൽനീയാചാരംവേണ്ടായെന്നാ
ജ്ഞയുംനൽകിയിരുത്തിക്കൊണ്ടു * അങ്ങനെയുള്ളൊരുസൂതനെയിന്നു
നീയിങ്ങനെകൊന്നതുവേണ്ടീലൊട്ടും * എന്നതുകേട്ടൊരുസീരിതാൻചൊ
ല്ലിനാൻ നിന്നൊരുമാമുനിമാരോടപ്പോൾ * എന്നുടെകയ്യാലെചാകയെ
ന്നിങ്ങനെ മുന്നമേയുണ്ടിവനെങ്കിലെന്നാൽ*ഇന്നതുചിന്തിച്ചുഖിന്നതകോ
ലേണ്ട വന്നതിൻകാരണമുള്ളിലായാൽ *ചേതനകൈവെടിഞ്ഞീടുമിസ്സൂത
ന്റെ നൂതനനായൊരുസൂനുതന്നെ * സൽക്കഥചൊല്ലുവാനാക്കിനിന്നീടു
വിൻ ദുഃഖവുംകൈവിട്ടുനിന്നുനിങ്ങൾ * ഓരാതെചെയ്തൊരുകാരിയംതൊ
ട്ടേതും പോരായ്മചിന്തിച്ചുചീറൊല്ലാതെ * നമ്മെക്കൊണ്ടേതാനുംവേ
ണന്നതുണ്ടെങ്കിൽ കന്മഷംകൈവിട്ടുചൊല്ലിയാലും * ഇങ്ങനെചൊന്നതു
കേട്ടവരെല്ലാരും തങ്ങളിൽചിന്തിച്ചുചൊന്നാരപ്പോൾ * വല്ക്കലനെന്നങ്ങു
ചൊല്ലിക്കൊണ്ടുനില്ക്കുന്നോ രുല്കടനായൊരുദാനവന്താൻ * വന്മദംപൂണ്ടുതി
മക്കയാലെങ്ങൾക്ക കർമ്മങ്ങളെല്ലാംമുടങ്ങിക്കൂടി* ആവതല്ലിന്നിവൻചെ
യ്യുതുചൊല്ലുവാൻ കേവലംവന്നിങ്ങുവാവുതോറും * ഇന്നവൻതന്നെനീ
കൊന്നങ്ങുവീഴ്ത്തുകിൽ നന്നായിവന്നീടുമെന്നേയുള്ളൂ * എന്നതുകേട്ടൊരു
സീരിതാൻചൊല്ലിനാൻ വന്നൊരുവാവുനാൾകൊന്നുനേരേ * വിണ്ടലരു
ള്ളിലുംനിങ്ങൾതന്നുള്ളിലും ഉണ്ടായഖേദത്തെപ്പോക്കുവൻഞാൻ * എന്ന
ങ്ങുചൊന്നവനന്നിലംതന്നിലേവന്നൊരുവാവിനെപ്പാർത്തുനിന്നാൻ *വാവി
ങ്ങുവന്നപ്പോൾമാമുനിമാരെല്ലാംആവിലമാനസരായനേരം*ഭീതരായ്നി
ല്ലാതെവൈതാനകർമ്മത്തിൽകൈതുടന്നീടുവിനെന്നുചൊന്നാൻ * നന്മു
നിമാരതുകേട്ടുനിന്നോരോരോ കർമ്മങ്ങളാചരിച്ചീടുന്നേരം* മുഷ്കരനായൊ
രുവല്ക്കലൻവന്നുനി ന്നൽക്കടകർമ്മങ്ങളാചരിച്ചാൻ* മത്സ്യങ്ങൾകൊണ്ടു
വിതച്ചുനിന്നീടിനാൻമദ്യമായുള്ളൊരുനീരുംവീഴ്ത്തി*വാൺമയമായൊരുന
ൽവളംതൂകിനാൻ കന്മഷക്കായ്കകളെക്കായ്പ്പിപ്പാനായ് * ശോണമായുള്ളൊ
രുശോണിതംതൂകിനാൻ ചേണെററകുണ്ഡങ്ങൾതോറുംപിന്നെ * ദുഷ്ടനായു
ള്ളൊരുവല്ക്കലനിങ്ങനെ കഷ്ടതപിന്നെയുംകാട്ടുന്നേരം * ദുർഗ്ഗന്ധമേതും
പൊറുക്കരുതായ്കയാൽ നിർഗ്ഗമിച്ചീടിനാർനിന്നോരെല്ലാം * വീരനായു
ള്ളൊരുസീരിതാൻനോക്കുമ്പോൾ ദൂരവേകാണായിഘോരൻതന്നെ * സീര
ത്തെക്കൊണ്ടുവലിച്ചുവന്തന്നെയും ചാരത്തുകൊണ്ടുപിടിച്ചുപിന്നെ * നി
മ്മലമായൊരുവൻമുസലത്തിന്നു വന്മദംപൂകിച്ചാൻതാഡിച്ചപ്പോൾ * ന
ന്മുനിമാരുടെവേദനപോലെയ ക്കമ്മന്റെജീവനുംപോയിതപ്പോൾ *
മോദിതരായുള്ളമാമുനിമാരപ്പോൾ ആദരിച്ചൻപോടുസീരിതന്നെ * ആശ
യംതന്നിൽനിറഞ്ഞുനിന്നീടുന്നോ രാശിയുംചൊല്ലിനാരായവണ്ണം * വാ
ഴുറുനിന്നൊരുസീരിതാനെന്നപ്പോ ളാരണർചൊല്ലിയുള്ളാശിയെല്ലാം *
പാഥേയമായിപ്പരിഗ്രഹിച്ചങ്ങനെ പാരാതെപിന്നെയുംതീർത്ഥത്തിന്നാ

യ് * ആഗതരായുള്ളോരാരണന്മാരുമാ യ്യോകത്തുടങ്ങിനാൻവേഗത്താലെ * ചാരത്തുനിന്നൊരുകൌശികതീർത്ഥത്തെ പാരാതെചെന്നുനിന്നാടിപ്പിന്നെ * ചൊൽക്കൊണ്ടുനിന്നുള്ളതീർത്ഥങ്ങളോരോന്നേ ദിക്ക്രമംകൊണ്ടുനിന്നാടിയാടി * മേദിനിതന്നെവലത്തുവച്ചങ്ങനെ മേളത്തിൽനീളെനടന്നുമെല്ലെ * പാതകംപോക്കുംപ്രഭാസമാംതീർത്ഥത്തിൽ കൌതുകംപൂണ്ടവൻവന്നനേരം * പാന്ഥന്മാർവന്നുപറഞ്ഞതുകേൾക്കായി പാണ്ഡവന്മാരായവീരരെല്ലാം * ഘോരമായ്നിന്നുള്ളോരാഹവമുണ്ടായി കൌരവന്മാരോടുകൂടിയിന്നാൾ* എണ്ണമില്ലാതൊരുമന്നവരെല്ലാരും മന്നിടംകൈവിട്ടുവിണ്ണിലായി * വീരനായുള്ളൊരുവായുതനയനും നേരററുനിന്നസുയോധനനും * തങ്ങളിൽനിന്നുപിണങ്ങിനിന്നീടുവാൻ ഭംഗിയുംപൂണ്ടുകണക്കണ്ടിപ്പോൾ * എന്നതുകേട്ടൊരുസീരിതാൻനണ്ണിനാൻ മന്നിന്റെഭാരംതളർന്നതായി* പാരാതെചന്നിനിവീരന്മാർകോലുന്നവൈരത്തെപ്പോക്കേണമാകിലിപ്പോൾ * എന്നങ്ങുനണ്ണിനരോഹിണീനന്ദനൻ ചെന്നവർചാരത്തുപൂകുന്നേരം * കണ്ടുനിന്നീടുന്നപാണ്ഡവന്മാരെല്ലാമിണ്ടലുംപൂണ്ടുചമഞ്ഞാരപ്പോൾ * എന്തൊന്നുചിന്തിച്ചുവന്നതെന്നിങ്ങനെ ചിന്തയുംപൂണ്ടുനിന്നന്ധനായി * കാർവർണ്ണൻതൻമുഖംനോക്കിത്തുടങ്ങിനാൻ കാതരനായൊരുധർമ്മജൻതാൻ * എന്തിവൻചൊല്ലുന്നതെന്നതേചിന്തിച്ചു വെന്തുവെന്തെല്ലാരുംനിന്നനേരം * ചാരത്തുചെന്നൊരുസീരിതാനെന്നപ്പോൾ വീരന്മാരോടുവിളിച്ചുചൊന്നാൻ * എന്നുടെചൊല്ലിനെക്കേൾക്കമിന്നിങ്ങളെ ന്നിങ്ങനെചിന്തിച്ചുവന്നതിപ്പോൾ * ബന്ധുക്കളായോരുംബന്ധിച്ചുനിന്നോരു മന്ത്രത്തെപ്രാപിച്ചുതെല്ലോയെന്നാൽ * ചൊങ്ങിനകോപവുംപൂണ്ടുനിന്നിങ്ങനെ നിങ്ങളിൽനിന്നുപിണങ്ങവേണ്ടാ * ഊക്കിനെപ്പാർക്കുമ്പോളൂക്കനായ്നിന്നിട്ടു രൂക്ഷനായുള്ളതുഭീമനത്രേ * ശിക്ഷകൊണ്ടുള്ളതുചിന്തിച്ചുകാണുമ്പോ ളക്ഷതനാസ്സുരുംനീയുമെന്നാൽ * നിഷ്ഫലമായൊരുയുദ്ധമെന്നിങ്ങനെ നിശ്ചയമുണ്ടെനിക്കുള്ളിലെന്നാൽ * നേരിട്ടുനിങ്ങളിലിങ്ങനെനില്ലാതെ നേരത്തിണങ്ങുകയെന്നേവേണ്ടു * സീരിതാനിങ്ങനെചൊന്നതുകേട്ടുള്ള വീരന്മാരേറിനവൈരത്താലെ * പിന്നെയുംപാരംപിണങ്ങിനിന്നീടിനാരെന്നതുകണ്ടോരുസീരിയപ്പോൾ * ഇങ്ങനെകർമ്മമിവർക്കെന്നുചിന്തിച്ചു ചൊങ്ങിനഖേദത്തെപ്പോക്കിപ്പിന്നെ * പാണ്ഡവന്മാരോടുയാത്രയുംചൊല്ലീട്ടു പാരാതെപോയിത്തദ്വാരകയിൽ * ഇഷ്ടരുമായിട്ടുതുഷ്ടനായ്മേവിനാ നൊട്ടുനാളങ്ങനെചെന്നുപിന്നെ * ധന്യമായുള്ളൊരുനൈമിശക്ഷേത്രത്തിൽ പിന്നെയുംപോയവൻചെന്നനേരം * യജ്ഞങ്ങൾകൊണ്ടുയജിപ്പിച്ചുമേവിനാ രജ്ഞതവേറിട്ടമാമുനിമാർ * മംഗലസ്നാനവുമാചരിച്ചങ്ങനെ മണ്ടാതെവന്നുതൻദ്വാരകയിൽ * കാർമുകിൽവർണ്ണനുംതാനുമായമ്പോടു തുമയിൽമേവിനാൻകാമപാലൻ *

## കുചേലഗതി

കാർവർണ്ണനേററവുംകാരുണ്യംപൂരിച്ചുള്ളോരാരണനുണ്ടായിപാരിടത്തിൽ * ശൈശവമേത്തുന്നകാലത്തുപണ്ടുപോയ് ദേശികൻചാരത്തുമേവുമന്നാൾ* തങ്ങളിലൊന്നിച്ചുവിദ്യകൈക്കൊൾകയാൽ ചങ്ങാതിയായുള്ളപണ്ടുപ

ണ്ടേ * നിത്യങ്ങളായുള്ളകൎമ്മങ്ങളെല്ലാമെ കൃത്യമായ്ചെയ്തുതെളിഞ്ഞുനി
ല്ലോൻ * ശാന്തയായുള്ളൊരുകാന്തയുംതാനുമാ യ്സ്വാന്തരായ്നീളെനടന്നു
മേന്മേൽ * പാരിച്ചനിന്നൊരുദാരിദ്ര്യംപൂണ്ടിട്ടു യാചിച്ചപോരുന്നോർ
പാരിലെങ്ങും * കുത്സിതമായൊരുചേലയുംപൂണ്ടെങ്ങും നിൽക്കയാലെ
ന്നതേപേരുമായി*ശാശ്വതനായുള്ളോരീശ്വരൻതന്നെയു മാശ്രയിച്ചങ്ങവ
ൻനിൽക്കുംകാലം * ക്ഷുത്തുകൊണ്ടേററവുംദീനമായുള്ളോരു ചിത്തവുംപൂ
ണ്ടുനിന്നന്നൊരുനാൾ * ആൎയ്യയായുള്ളൊരുഭാൎയ്യതാൻചെന്നുനി ന്നാൎയ്യ
നായുള്ളവനോടുചൊന്നാൾ * ഓദനംകാണാതെമുട്ടുനാളുണ്ടല്ലോ വേദന
മാറാതെമേവുന്നുനാം * ഓദനംതന്നോടനെക്കണ്ടതുമില്ലെന്നാൾ വേദന
ചിന്തിക്കിൽമേലിലത്രേ * ആവതുമില്ലേതുംപാതിയായ്മേനിയും നാ
വുംമയങ്ങുന്നുനാളിൽനാളിൽ * യാചിപ്പാൻപോവാനോചേലയുംചെ
മ്മെല്ല ഗേഹത്തിൽമേവുവാൻപയ്യമുണ്ടേ * ചെന്താരിൽമാതൊട്ടുചേരു
ന്നകാൎവ്വൎണ്ണൻ ബന്ധുവെന്നല്ലയോചൊല്ലിപ്പോരു * ദ്വാരകയാകിനപൂ
രിലുംചെന്നിന്നു പാരാതെകണ്ടാകിൽനന്നായിതും * ക്ഷുത്തുകൊണ്ടു
ണ്ടാകുന്നതളൎലെയിന്നവൻ ചിത്തത്തിലാക്കുകഎന്തുചേതം * ഏററു
നിന്നിട്ടുകിലാണചൊല്ലാമല്ലോ ഏററില്ലയെങ്കിൽചെന്നമ്പെട്ടുക്കാം *
നമ്മുടെവാഞ്ഛിതംനന്നായിനിന്നവൻ നൽകിനിന്നീടുവാൻപോരുമല്ലൊ
* കാരുണ്യമില്ലയെന്നല്ലീയിരിക്കുന്നു കാരുണ്യവാരിധിയെന്നേവേണ്ടു* വാ
രുററുമേവുമദ്ദ്വാരകതന്നിലെ പാരാതെചെല്ലുകയെന്നേവേണ്ടു * ആൎയ്യ
യായുള്ളോരുഭാൎയ്യതാനിങ്ങനെ കാൎയ്യമായുള്ളതുചൊന്നനേരം * സന്തു
ഷ്ടനായവൻചൊല്ലിനിന്നീടിനാൻ ചിന്തിച്ചനിന്നുനരുങ്ങുനേരം * എ
ന്നുടെമാനസംതന്നിലേയുണ്ടിതു മുന്നമേകാണേണമെന്നുതന്നെ * നി
ന്നുടെസാഹസംതന്നാലെയെങ്കിലെൻ പുണ്യങ്ങളുംപൂരിച്ചകൊള്ളാമി
പ്പോൾ * രണ്ടേടത്തല്ലല്ലോരാശികളാംഞങ്ങ ളുണ്ണുമുറങ്ങിയുംപണ്ടേപോ
രു * ഇന്നിനിനമ്മെമറന്നങ്ങുപോകില്ല മെന്നുടെകണ്ണിനുപുണ്യമുണ്ടാം
* കാണുന്നനേരത്തുകാഴ്ചയായ്നൽകുവാൻ വേണുന്നതേതുമൊന്നില്ലയ
ല്ലോ * പ്രാഭവംപൂണ്ടോരെപ്രാകൃതർകാണുമ്പോൾ പ്രാഭൃതംവേണമെ
ന്നുണ്ടുഞായം *ഭാൎയ്യതാനെന്നതുകേട്ടങ്ങുനിന്നപ്പോ ളാരണന്മാരുടെഗേഹം
തോറും* നാല്പിടിനെല്ലിനെയാചിച്ചകൊണ്ടുവന്നു വായ്പോടുനിന്നുവരുത്തു
പിന്നെ * കല്ലാലെമെല്ലവേതാഡിച്ചനെല്ലിനെ നല്ലവലാക്കിനാൾ
നല്ലവണ്ണം * ചീത്തോരുമോദത്താലാസ്ഥപൂണ്ടങ്ങതു പേത്തുണി
തന്നിലെചേൎത്തുപിന്നെ * സന്തുഷ്ടനായൊരുകാന്തൻതൻകയ്യിലേ
ചന്തത്തിൽനൽകിനാൾബന്ധിച്ചപ്പോൾ * ഭാൎയ്യതാൻനൽകുമപ്പ്രാഭൃ
തന്തന്നെയും പാരാതെവാങ്ങിനോരാരണൻതാൻ * ദ്വാരകനോക്കിന
ടന്നുതുടങ്ങിനാൻ വാരിജലോചനൻതന്നെക്കാൺമാൻ * ചെന്നാലേ
തെല്ലാമേചിന്തിച്ചനിന്നവൻ തന്നിലേനണ്ണിനാൻമെല്ലെമെല്ലെ * കാ
ൎവ്വൎണ്ണൻതന്നുടെചാരത്തുചെന്നിട്ടു കാണ്മതിനുണ്ടോകണക്കവന്നു * ത്രൈ
ലോക്യനാഥനായ്നിന്നവൻതന്നാലി ന്നാലോക്യനായ്സുരുമെങ്ങനെഞാൻ
*കണ്ടോരുനേരത്താക്കാൎവ്വൎണ്ണൻതന്നോടു പണ്ടുഞാൻകണ്ടതുമിണ്ടാമോതാ
ൻ * വാതിൽക്കൽനിന്നവർശാസിച്ചനിന്നിട്ടു ബാധിച്ചപോമല്ലോപോ

ക്കതന്നെ * ആവേടത്തോളമിന്നെങ്കിലുംചെല്ലുംഞാൻ ദൈവത്തിൻ
കയ്യിലുമ്പിന്നേതെല്ലാം * ഇങ്ങിനെതന്നിലേനണ്ണിനോരാരണൻ മങ്ങാ
തെയുള്ളോരുമാർഗ്ഗത്തൂടെ * ദ്വാരകയാകിനപൂരിലുംപൂകിനാൻ വാരിത
നാകാതെനേരേയപ്പോൾ * പണ്ടെന്നുംകാണാതൊരുത്തനെക്കണ്ടപ്പോ
ൾ മണ്ടിച്ചെന്നെല്ലാരുംകണ്ടുനിന്നാർ * ചാലെമെലിഞ്ഞൊരുമേനിയെ
ക്കണ്ടിട്ടു ലീലയായ് നിന്നുപറഞ്ഞാർപിന്നെ * അസ്ഥികൾകൊണ്ടുചമച്ച
തിൻമൂലമെ ന്തംബ്ജജൻപണ്ടിവൻമേനിതന്നെ * ബീഭത്സമായരസ
ത്തിനെക്കാട്ടുവാ നാബലാലിലനായല്ലയല്ലീ * പേശലമായൊരുകാശത്തോ
ടേശ് ട്ടു പേശ്രുവാൻപോരുമിക്കേശമിപ്പോൾ * പാംകുഴിയെന്നോർത്തോനേ
ത്രങ്ങൾനിർമ്മിച്ച യോഗ്യതപോരുമിതിന്നുപാർത്താൽ * പാതാളലോക
ത്താലൊന്നിങ്ങുപോന്നിവൻ നാഭിക്കമീതേപോയ്നിന്നിതോചൊൽ *
വിശ്വത്തിനായൊരുനൽത്തൂണുനിർമ്മിച്ചു വിശ്വസിച്ചീടാവ്വവീഴായിവാൻ
* എന്നങ്ങുനണ്ണിയതിന്നുള്ളനീളത്തെ ത്തന്നിലെചിന്തിച്ചുനിന്നനേരം *
നാളീകജന്മാവിപ്പാദങ്ങൾനിർമ്മിച്ചു നിളത്തെക്കാണുമ്പോളെന്നുതോന്നും
* ദുർഗ്ഗനെങ്കിലുംവിപ്രതയോർക്കുമ്പോ ളത്ഭുതവീര്യനായ്മേവുമത്രെ *
ബ്രാഹ്മമായുള്ളോരുമേന്മയെക്കണ്ടാലും മേന്മേലെമെയ്യിലെഴുന്നതിപ്പോ
ൾ * നിന്ദ്യനല്ലേതുമേമന്ദതകൊണ്ടിവൻ വന്ദ്യനായുള്ളോരുഭൂമിദേ
വൻ * ഇങ്ങനെചൊന്നവർവന്ദിച്ചുനിന്നുടൻ ചൊല്ലിനകൗതുകംപൂ
ണ്ടനേരം * വാരിജലോചനൻമേവുന്നഗേഹത്തോ ടാരണൻനേരെനട
ന്നാനപ്പോൾ * ദൂരവേകണ്ടൊരുവാരിജലോചന നാരിതന്നിങ്ങനെനോ
ക്കിനോക്കി * ചങ്ങാതിയായുള്ളൊരാരണൻവന്നിതെ ന്നിങ്ങനെതന്നിലേ
നണ്ണിനണ്ണി * കാമിനിയോടുകലർന്നുള്ളലീലയും കൈവിട്ടുപെട്ടെന്നെഴു
നീററപ്പോൾ * ഓടിച്ചെന്ന ടിനാൻകേടററവേദങ്ങൾ തേടിച്ചെന്നീടു
ന്നപാദമുള്ളോൻ * ആരണനായൊരുവാരിജകാമുകൻ ദ്വാരകതന്നിലേ
ചെന്നനേരം * വാരിജലോചനൻതന്മുഖമായൊരു വാരിജമേററംവിരി
ഞ്ഞുനിന്നു * പൂമാതുതന്നുടെപോർമുലക്കുംകുമം പൂരിച്ചുനിന്നോരുമാറു
കൊണ്ടെ * ചാരത്തുവന്നുള്ളോരാരണൻമേനിയെ പ്പാരിച്ചുനിന്നുപുണ
ർന്നാനപ്പോൾ * അസ്ഥികളേററുചുമന്നുചമഞ്ഞിത ങ്ങച്യുതൻപൂവൽ
മെയ്പാരമപ്പോൾ * മേദിനിദേവനിൽമേവുന്നരാഗന്ത ന്മേനിയിൽക്രു
ടിപ്പരക്കയാലെ * പിന്നെയങ്ങൊന്നിച്ചുമന്ദിരംതന്നിലേ ചെന്നങ്ങുനി
ന്നോരുനന്ദജൻതാൻ * ശില്പംകലർന്നുനിന്നല്പമല്ലാതൊരു പൊല്പീഠംതന്നി
ലിരുത്തിപ്പിന്നെ * ആദരിച്ചമ്പിനോടാതിത്ഥ്യവേലയു മാചരിച്ചീടിനാനാ
രണന്നായ് * ശൈത്യമെഴുമ്മാറുവീതുതുടങ്ങിനാൾ ശൈബ്യയായുള്ളൊരുദേ
വിയപ്പോൾ * കേടററകൈകൊണ്ടുനീടുററുനിന്നുള്ള വീടികതന്നെയുംന
ല്കിനിന്നാൻ * പ്രീതനായ്നിന്നുള്ളോരാരണൻതന്നോടു മാധവൻചൊല്ലി
നാൻമാനിച്ചപ്പോൾ * ശ്രദ്ധപെണ്ണീട്ടുന്നതെത്രനാളുണ്ടുഞാൻ മിത്രമായു
ള്ളോരുനിന്നെക്കാൺമാൻ * എത്രയുംനന്നായിവന്നതെന്നിങ്ങനെ ചി
ത്തവുംചാലെക്കുളുർത്തിതിപ്പോൾ * ദേശികഗേഹത്തിൽപണ്ടുനാംനിന്ന
നാ ളാചരിച്ചീടിനവേലയെല്ലാം * ഒന്നുമേയിന്നുമറന്നുപോയില്ലല്ലീ വന്ന
വന്നാടുന്നോരല്ലൽതന്നാൽ * അന്നുനാമന്നന്നേചെയ്തുള്ളവേലക ളിന്നു

മുണ്ടുള്ളത്തിൽമേവുപാരം * ആയ്യനായുള്ളോരുദേശികൻതന്നുടെ ഭാര്യ്യ താൻവന്നുനിന്നന്നൊരുനാൾ * ഇന്ധനംവേണമെന്നിങ്ങനെചൊല്ലിനാ ളുന്ധരാംനമ്മോടങ്ങായിതല്ലൊ * എന്നതുകേട്ടുനാമന്നടേതന്നെപോയ് ചെന്നൊരുകാന്താരംതന്നിലപ്പോൾ * ആരാഞ്ഞുനിന്നിട്ടുപോരാതെവ ന്നപ്പോൾ ദൂരത്തുനിന്നോരുകാനനത്തിൽ *പാരാതെചെന്നതുപൂരിച്ചുകൊ ള്ളുവാ നാരാഞ്ഞുനീളെനടക്കുന്നേരം * പാരിച്ചുനിന്നോരുപാഴിടിക്കൂടി ന മാരിയുംവന്നതുകാണായപ്പോൾ * വേഗത്തിൽവന്നോരുപേമഴയേല്ലു യാൽ വേപത്തെപ്പൂണ്ടുനാമോടിയോടി * തെറെറന്നുപോരുമ്പോൾനൽ വഴികാണാതെ മററൊരുകാനനംതന്നിലായി * പോക്കുതുടങ്ങിനമാർഗ്ഗ വുംകാണാതെ നോക്കിനാംനീളേനടന്നനേരം * ഉൽക്കടമായോരുപേമഴ യേററിട്ടു നിൽക്കരുതായ്കയാലെന്നപോലെ * ദുസ്ഥനായുള്ളോരുപൂ ഷ്കരകാന്തനു മസ്തമിച്ചിടിനാനംബരത്തിൽ * പാരിച്ചുചോരുന്നപേമഴ താനുമ ന്നേരററുനിന്നോരുപാഴിടിയും * കന്നിനെത്തള്ളുന്നവൻകാററുമെ ന്നപ്പോൾ മുന്നേതിലേററവുംവന്നിതല്ലോ * പാരിച്ചുനിന്നോരുക്രൂരിരുട്ടു ന്നേരം പാരിടമെങ്ങുമെമൂടിനിന്നു * കാറേററുനിന്നുള്ളവന്മരമെല്ലാമ ങ്ങേററംഞെരിഞ്ഞുമറിഞ്ഞുപിന്നെ*നമ്മുടെചൂഴവുംവീഴുന്നനേരത്തുനമ്മു ടെവേദനയാരറിഞ്ഞോർ * വന്മദംപൂണ്ടൊരുവൻകരിപിന്നാലെ വന്നൊ രുകേസരിവീരൻതന്റെ * പൊട്ടുമാറുള്ളോരുനാദത്തെക്കേട്ടല്ലോ ഞെ ട്ടിനാൻഭൂതലംതന്നിൽവീണു * പിന്നെയെഴുന്നേററുനിന്നോരുനേരത്തു മിന്നൽകൊണ്ടിഷൽവിളങ്ങുകയാൽ * വൻനരിവന്നതുകണ്ടോരുനേര ത്തു വന്നുള്ളോരല്ലലെച്ചൊല്ലാമോതാൻ * കാട്ടാനവന്നപ്പോൾകാട്ടിന ഗോഷ്ഠികൾ നാട്ടാരെമുമ്പിലെചൊല്ലാമോതാൻ * നേരിട്ടുവന്നുള്ളപ ന്നികൾപാഞ്ഞല്ലൊ വേറിട്ടുപോയതുനമ്മിലപ്പോൾ * നാമത്തെച്ചൊ ല്ലിവിളിച്ചുകൊണ്ടങ്ങനെ നാമത്തൽപൂണ്ടുനടന്നതെല്ലാം * കണ്ടുള്ളോ രാരേലുമുണ്ടായിതെന്നാകിൽ കണ്ണുനീരിന്നുമേമാറായിതും * കാട്ടാനകാ ട്ടികൾചഞ്ചാതമായ്നിന്ന കാട്ടിലെനീളെനടന്നുപിന്നെ * രോദനംകേ ട്ടുഞാൻവന്നതങ്ങോക്കുമ്പോൾ വേദനയുള്ളതിലിന്നുമുണ്ടാം * കണ്ടോ രുനേരത്തുമണ്ടിനാംപൂണ്ടല്ലോ ളുണ്ടായസന്തോഷമോർത്തുകണ്ടാൽ * വന്നാവൂതെന്നുകൊതിച്ചിതെന്നാകില്ല മിന്നുമുണ്ടായ്ലയിന്നയോളം *ദപ്പ ത്തെപ്പൂണ്ടോരുസപ്പത്താൻമുന്നിൽവ ന്നുല്പന്നരോഷനായ്നിന്നനേരം * വേറിട്ടുപോകാതെവേഗത്തിൽപാഞ്ഞങ്ങു ദൂരത്തുപോയതുനന്നെടോനാം * നാമങ്ങുചെല്ലുമ്പോൾഭീമങ്ങളായുള്ള ക്രമന്മാർവന്നങ്ങുമൂളുന്നേരം * ഓട്ടുവാനേതുമേകാണരുതാഞ്ഞിട്ടു പേടികളേററവുംമൂട്ടുകയാൽ * കോഴ യുംപൂണ്ടുനാംകേഴുവാനോങ്ങുമ്പോൾ കോഴികൾക്രൂകുന്നനാദംകേട്ടു * മേ ളത്തിൽവന്നിട്ടമാല്ിന്യൻതന്നുടെ കാളത്തിൻനാദങ്ങളെന്നപോലെ * ക്ലേശിതരായനാമേറിയമോദംകൊ ണ്ടാശികൾമേന്മേലെചൊൽകയാലെ * അന്നങ്ങുക്രൂകിനകോഴികൾചിന്തിച്ചാ ലെന്നുമേചാകയില്ലെന്നുചൊ ല്ലാം * പിന്നെനാമന്നേരംഖിന്നതകൈവിട്ടു വന്നൊരുസൂര്യ്യനെപ്പാർക്കു ന്നേരം * മാറാതെപെയ്യുന്നമാരിയുംനമ്മുടെ പാരിച്ചഭീതിയുംക്രൂരി രുട്ടും * ചാരത്തുനിന്നോരുനമ്മെയുംകൈവിട്ടു ദൂരത്തുപോയിമറഞ്ഞി

തപ്പോൾ *വൃക്ഷങ്ങളേറിനപക്ഷികൾനാദവൃ മക്ഷണംകേട്ടനാംനിന്ന
നേരം * ആഖണ്ഡലാശയായ്മേവുന്നനാരികൾ വാർകൊണ്ടനിന്നൊരു
ഭൂഷണമായ് * പങ്കജകാമുകൻതന്നുടെമണ്ഡലം കിഞ്ചനമൊങ്ങി
ത്തുടങ്ങുന്നേരം * നാമങ്ങൾചൊല്ലാഞ്ഞുദേശികനാഥൻതാൻ നാമവുംചൊ
ല്ലിവിളിച്ചതിന്നും * കാനനംതോറുംനടന്നുതുടങ്ങിനാൻ കാതരമാനസ
നായിനേരേ * ദൂരത്തുനിന്നുവിളിച്ചതുകേട്ടനാം ചാരത്തുചെന്നങ്ങുനി
ന്നനേരം * ഇണ്ടലുംപൂണ്ടുതൻതൊണ്ടയുംകമ്പിച്ച മിണ്ടരുതായ്ക
യാൽപൂണ്ടചാരം * തോഷവുംഖേദവുംതോഞ്ഞുനിന്നീടിന ലോചന
തോയവുംതൂകിച്ചൊന്നാൻ * ഉത്തമരായുള്ളശിഷ്യരിൽനിങ്ങളോ ടൊത്ത
വരില്ലയില്ലാരിലെന്നാൽ * വിദ്യകൾകൊണ്ടുമിന്നിങ്ങളോടെന്നുമേ
ഒത്തുവരായ്കയില്ലാരിലെങ്ങും * ഇങ്ങനെചെന്നുടൻനമ്മെയുംകൊ
ണ്ടുതൻ മന്ദിരംപൂകിനാൻവന്ദ്യനപ്പോൾ * ഇങ്ങനെപണ്ടുനാമാചരി
ച്ചുള്ളവ യിന്നുമറന്നുപോയില്ലയല്ലി * തങ്ങളിൽനിന്നവരിങ്ങനെയോ
രോരോ മംഗലവാർത്തകളോതുന്നേരം * അല്പമായ്മേവുമിക്കാഴ്ചഞാനെ
ങ്ങനെ അബ്ജവിലോചനൻമുമ്പിൽവെപ്പു * എന്നങ്ങുതന്നിലേന
ണ്ണിനോരാരണ നേറിനനാണവുംപൂണ്ടുപിന്നെ * കാഴ്ചയുംമെല്ലെമറപ്പ
തിനായുള്ളോ രോച്ചയുംപൂണ്ടങ്ങുഴന്നനേരം * മാലോകരുള്ളത്തിൽ
മാലെനിന്നീടുമ മ്മാമയനായൊരുമാധവൻതാൻ * ആരണൻവന്ന
തിൻകാരണംചിന്തിച്ചി ട്ടാരണന്തന്നോടുമെല്ലെച്ചൊന്നാൻ * ചാർച്ച
യുംചേർച്ചയുംവേഴ്ചയുംപൂണ്ടവർ കാഴ്ചയുമായല്ലോവന്നൊയം * വേ
ഴ്ചയിൽവന്നുനീവാഴ്ചനിന്നീടുന്ന കാഴ്ചയായെന്തൊന്നുകൊണ്ടുപോന്നു *
അല്പമെന്നാകിലുംമൽപ്രിയമാകയാൽ ചൊല്ലെററുനിന്നൊരുകാഴ്ചയത്രേ
* ഇങ്ങിനെകേട്ടുള്ളോരാരണൻപിന്നെയും പൊങ്ങിനനാണവുംപൂണ്ടു
നേരേ * ദീനനായ്നിന്നുനല്ക്കാഴ്ചയുംനല്കാതെ യാനനംതന്നെയും
താഴ്ത്തിനേരേ * പുഞ്ചിരിതൂകികൊണ്ടഞ്ജനവർണ്ണന്താ നഞ്ചാതെചെ
ന്നങ്ങണഞ്ഞുപിന്നെ * ചേലതൻമൂലയിൽകെട്ടിനതെന്തെന്നു ല്ല
യായ്ച്ചെന്നുവലിച്ചുനേരെ * മെല്ലെന്നഴിച്ചുതൻമുന്നിലങ്ങാക്കിനാൻ
നല്ലവിലായൊരുകാഴ്ചതന്നെ * നിത്യമായിങ്ങനെശ്രദ്ധചെണ്ണീടുന്ന തെത്ര
നാളുണ്ടവിൽതിന്മതിന്നായ് * എത്രയുംനല്ലൊരുകാഴ്ചയായ്വന്നിതു ഭദ്രനാ
യുള്ളനീതന്നതിപ്പോൾ * ഇങ്ങനെചൊന്നൊരുമുഷ്ടിയാസ്ലൂരിനാൻ മംഗ
ലംനല്കുവാനാരണന്നായ് * പാൽവെണ്ണയുണ്ടുവയന്നുനിന്നീടിന വായില
മാക്കിനാൻവാഞ്ഛയോടെ * ആസ്വാദിച്ചീടിനാനാശ്വസിച്ചമ്പിനോ ടാ
ശ്രിതവത്സലനായദേവൻ * കല്ലമന്നെല്ലുംകടിച്ചുനിന്നുണ്ടായ പല്ലുകൾ
നോവുതളർന്നനേരം * പിന്നെയുംമെല്ലവേവാരിനാൻനല്ലവിൽ പ
ല്ലവംവെല്ലുന്നപാണിയാലെ * ആഗ്രഹിയായിനിന്നാനനംതന്നിലി ട്ടാ
സ്വാദിച്ചീടുവാനോങ്ങുന്നേരം * പെട്ടെന്നുചെന്നുനിന്നിന്ദിരതാനതു ത
ട്ടിക്കളഞ്ഞുവിരഞ്ഞുചൊന്നാൾ * ഉററവരെന്നുമൊഴെന്നെയിന്നി
ങ്ങനെ വിററതോചിന്തിച്ചാൽപററുമല്ലോ * വററാതൊരമ്പുകൊ
ണ്ടാരണന്തന്നുടെ മുററമടിക്കമാറാക്കൊല്ലാതെ * എന്നുമിക്കൽ

കളംനെൽകളംതിങ്കിൽനി എന്നുടെവേലകളാവതല്ലേ * ഇങ്ങിനെചൊ
ല്ലിനോരിന്ദിരാപിന്നെയു ന്നിന്നുള്ളോരാരണൻമെയ്യിലെങ്ങും * കൺമുന
കൊണ്ടങ്ങുഴിഞ്ഞുനിന്നീടിനാൾ നിർമ്മലദേഹനായ്മേവുംവണ്ണം * ഇ
ന്ദിരതന്നുടെകൺമുനയേൾക്കയാൽ സുന്ദരനായുള്ളോരാരണന്താൻ * മൃഷ്ട
മായുണ്ടങ്ങുതുഷ്ടനായ്മേവിനി ന്നിഷ്ടമാംവണ്ണമുറങ്ങിപ്പിന്നെ * കാല
ത്തുണൎന്നിട്ടുയാത്രയുംചൊന്നുടൻ ചാലത്തുനിഞ്ഞിങ്ങുപോകന്നേരം *തന്നി
ലേനണ്ണിനാനെന്നുടെവാഞ്ഛിത മൊന്നുമേചൊല്ലുവാൻവല്ലീലല്ലോ * ഇ
ല്ലത്തുചെല്ലുമ്പോൾചൊല്ലുവതെന്തുഞാൻ വല്ലഭേവന്നിങ്ങുവന്ദിക്കുമ്പോൾ
* ഏറിയിരുന്നധനത്തെയുംകൊണ്ടുഞാൻ ഏവഴിപെല്ലുന്നതെന്നുനണ്ണി
* ആശയുംപൂണ്ടങ്ങുനില്ക്കുമ്പോഴല്ലോഞാൻ വീശവുംകൂടാതെചെല്ലുന്നി
പ്പോൾ * പാതിപുക്കീടുന്നചേലയാലൊന്നുഞാൻ യാചിച്ചുനിന്നാകി
ൽതന്നേനുംതാൻ * എന്നതുമൊന്നുമേതോന്നീതില്ലന്നേരം മന്ദന്മാരായ
വക്കെന്നുഞായം * ചേലയോവേണ്ടിലതൈലത്തെത്തന്നെയും ലീലയാ
യ്ചൊൽവാനുംതോന്നീലല്ലോ * പത്തുനാളെങ്കിലുംപട്ടിണികൂടാതെ പ
ത്നിയെപ്പാലിക്കാമെന്നോത്തല്ലോ * ദീർഘമായുള്ളൊരുമാർഗ്ഗത്തെപിന്നി
ട്ടു ഭാഗ്യമില്ലാതനാളൊന്നുമേശാ * പത്മവിലോചനൻശിലമോചിന്തി
ച്ചാൽ കല്പകദാരുവപ്പോലെയല്ലോ * ചാരത്തുചെന്നിടിൽവാഞ്ഛിതം
നൽകിടും ദൂരത്തുനിന്നീടിലേതുമേശാ * ചാരത്തുചെന്നുഞാൻയാചിച്ചുനി
ന്നാകിൽ പൂരിച്ചുനിന്നീടുംവാഞ്ഛയെല്ലാം *പണ്ടുഞാൻചെയ്തുള്ളപാപങ്ങ
ൾകൊണ്ടല്ലോ മിണ്ടുവാൻവല്ലാതെവന്നതിപ്പോൾ * എന്തെസന്തതം
ചിന്തിച്ചുനിന്നിനി വെന്തുവെന്തീടുവാനുള്ളമേററം * നിർഗ്ഗതനായവ
നിങ്ങിനെചിന്തിച്ചു സദ്ഗതിയായ്നിന്നകാവണ്ണന്നെ * കണ്ടതുകൊ
ണ്ടുള്ളസന്തോഷംപൂണ്ടുനി ന്നിണ്ടലെക്കെവിട്ടുപോയിപ്പോയി * തന്നു
ടെഗേഹത്തിൻചാരത്തുചെന്നപ്പോൾ വന്നൊരുതെന്നലെപ്പാൎത്തുകണ്ടാൻ
* സൌരഭ്യമാണ്ടൊരുതെന്നലെന്തിങ്ങിനെ ചാരത്തുവീശ്ശാനിക്കാനന
ത്തിൽ * എന്തിതിൻകാരണമെന്നങ്ങുതന്നിലേ ചിന്തിച്ചുപിന്നെയും
ചെന്നനേരം * താവിനിന്നീടുന്നപൂവുകൾമേവുന്ന കാവുകൾകാണാ
യിനീളെനീളെ * മേളമിയന്നുള്ളതാമരപ്പൊയ്കയും നീളവേകാണായി
ന്നിന്നതെങ്ങും * എന്തിതെന്നിങ്ങനെചിന്തിച്ചുനിന്നവൻ ചെന്നുതുടങ്ങി
നാനങ്ങുതന്നെ * പ്രാഭവംകോലുമപ്പ്രാകാരന്തന്നെയും പ്രാസാദജാലവും
കാണായപ്പോൾ * ആരുടെമന്ദിരംപോലിതെന്നിങ്ങനെ പാരംതന്നു
ള്ളിലെനണ്ണിനണ്ണി * ഗോപുരവാതിലകത്തുപുക്കെങ്ങുമെ വ്യാപരിച്ചീ
ടിനാൻകണ്ണുകൊണ്ടെ * ചൊല്ക്കൊണ്ടുനിന്നുള്ളപൊൽസ്തംഭംകാണായി
നില്ക്കുന്നതോരോരോദിക്കുതോറും * രത്നങ്ങൾകൊണ്ടുള്ളവേദികൾകാണാ
യി മുത്തുകൾകൊണ്ടുവിതാനങ്ങളും * നിട്ടറുനിന്നുള്ളനാടകശാലയി ലാ
ടിനിന്നമ്പോടുപാടിപ്പാടി * ഓലക്കമൊണ്ടുവിളങ്ങിനിന്നീടുന്ന ബാലി
കമാരെയുംചാലെക്കണ്ടാൻ * വാജികൾമേവുന്നശാലകൾകാണായി
വാരണംചേരുന്നശാലകളും * ഇത്തരമോരോരോരത്നങ്ങൾകൊണ്ടു
ള്ള വസ്തുക്കൾപിന്നെയുംകണ്ടാനപ്പോൾ * വിദ്രുമംകൊണ്ടുള്ളഭിത്തി
കൾകണ്ടിട്ടു വിസ്മയിച്ചീടിനാനേററമേററം * വന്നുവന്നീടുന്നവന്ദികളെ

ല്ലാരും വാരണയൂഥവുംചേവകരും * വന്ദിച്ചുനിന്നതുകണ്ടുനിന്നന്നേര
മെന്തതിൻകാരണമെന്നുഴന്നാൻ * വൃദ്ധനായ്‌നിന്നുള്ളോരധഃപ്രാഗനായങ്ങ
നിർദ്ധനനായുള്ളോരെന്നെയിപ്പോൾ * ചാരത്തുവന്നിവർവന്ദിച്ചുനി
ന്നതിൻ കാരണമെന്തെന്നുകണ്ടതില്ലേ * ഏതൊരുലോകമിതെന്നതു
ചിന്തിച്ചാ ലേതുമേനിർണ്ണയിക്കാവതല്ലേ * സ്വർഗ്ഗമായ്‌മേവുന്നലോക
മെന്തിങ്ങിനെ നിർമ്മിച്ചിങ്ങിതിലായിതോതാൻ * എന്നുടെഗേഹ
മിതെന്നതു ചിന്തിച്ചാൽ നിർണ്ണയമുണ്ടെനിക്കുള്ളിലെന്നാൽ * ദുഷ്ടന്മാ
രായുള്ളമന്നവരാരേലും പെട്ടെന്നുപോന്നുമദ്ഗേഹത്തന്നിൽ * ആട്ടി
വിട്ടെന്നുടെഭാര്യയെത്തന്നെയും കോട്ടയുംകെട്ടിനാരെന്നുവന്നു * ഗേഹ
വുംകൂടാതെഭാര്യയെക്കൈവിട്ടു കേവലംപോകനാമെന്നുവന്നു * ശില്പ
ങ്ങൾകണ്ടിനിവിസ്മയിച്ചീടാതെ മൽപ്രിയപോയേടമാരായ്‌വൂഞാൻ *
ശ്രീപത്മനാഭനെക്കണ്ടിനിക്കിങ്ങനെ യാപത്തുവന്നുപിണയൊല്ലാഞ്ഞു
* ചെമ്മുപരന്നുപെരുത്തുനിന്നീടിനാൽ തന്മയേവന്നീടുമെന്നുഞായം *
വേദനമേവുന്നമാനസംവെന്തിട്ടു രോദനംവേണ്ടുന്നകാലത്തിപ്പോൾ *
അന്തമില്ലാതൊരുസന്തോഷംപൊങ്ങുന്നതെന്തിതിൻകാരണമെന്നുചൊൽ
വൂ * ധന്യനായ്‌നിന്നുള്ളോരാരണനിങ്ങനെ തന്നിലേചിന്തിച്ചുനി
ന്നനേരം * ആരണനാരിമാർമൗലിയായ്‌മേവിനി ന്നായ്യയായുള്ളൊരു
ഭാര്യയപ്പോൾ * തൻപതിവന്നതുകണ്ടോരുനേരത്തു സംഭ്രമിച്ചൻ
പിനോടാദരവിൽ * സുന്ദരിമാരായചേടിമാർചൂഴററു വന്നുതുടങ്ങി
നാൾമന്ദമപ്പോൾ * സുന്ദരിയായൊരുനാരിയുണ്ടിങ്ങോട്ടു വന്നുതുട
ങ്ങുന്നിതാരിതോതാൻ * രത്നങ്ങൾപൂണ്ടോരുമേനിയെക്കാണുമ്പോൾ
കല്പകവല്ലിതാനെന്നുതോന്നും * ലക്ഷണമൊന്നൊന്നേ ചിന്തിച്ചുകാണു
മ്പോൾ ലക്ഷ്മിതാൻകേവലമല്ലയല്ലീ * ഉത്തമയായൊരുനാരിയെന്നു
ള്ളതോ വ്യക്തമായ്ക്കാണാമിമ്മേനികണ്ടാൽ * ആരണനാരിയെന്നി
ങ്ങിനെതോന്നുന്നു ആനനംതന്നിലേനാണംകണ്ടാൽ * എന്നുടെമാന
സമന്യമാരാരിലു മെന്നുമേചെല്ലുവോന്നല്ലയല്ലോ * ഇന്നിവൾതന്നിലേചെ
ന്നുനിന്നീടുന്നു പിന്നെയുംപിന്നെയുംകണ്ടതോറും * പാപത്തെപ്പൂരി
പ്പാൻപോകൊല്ലനീയെന്നി പ്പാപിയോടേററംഞാൻചൊല്ലുംതോറും * എ
ന്നെയുംകൈവിട്ടുപിന്നെയുംചെല്ലുന്നു തന്നുടെകോരകമെന്നുനണ്ണി * ക
ഷ്ടമേഎന്നുടെധർമ്മവുംകൈവിട്ടു ദുഷ്ടനായ്പ്പന്നുഞാനിന്നുനേരേ * കാ
ണുന്നതോറുമിന്നാണവുംപൂണ്ടുനി ന്നാനനംതന്നെയുംതാഴ്ത്തിമെല്ലെ * എ
ന്നുടെപാദങ്ങൾതന്നിലേനോക്കുന്നോ ളെന്നുടെജായതാനെന്നപോലെ *
ആരിവളെന്നുമമാനസേചിന്തിച്ചി ട്ടാരണൻപിന്നെയുംനോക്കുന്നേരം *
ചാരത്തുവന്നൊരുഭാര്യതാനങ്ങവൻ വാരുററപാദങ്ങൾകൂപ്പിനിന്നാൾ
* കൂപ്പിനിന്നീടുന്നജായതൻമെയ്യെങ്ങും വായ്പോടുനിന്ന വൻപാർക്കു
ന്നേരം * രത്നങ്ങൾതന്നുടെരശ്മികൾകൊണ്ടവൾ പ്രത്യംഗമെങ്ങു
മേമൂടുകയാൽ * ജായയെന്നിങ്ങനെനിർണ്ണയിച്ചീടുവാ നായില്ലയങ്ങ
വനൊട്ടുനേരം * പിന്നെയുംചിന്തിച്ചുതന്നുടെജായയെ ന്നിങ്ങനെത
ന്നിലുറച്ചനേരം * തന്നെമറന്നൊരുസന്തോഷംപൂണ്ടുത ന്മന്ദിരംപൂ
കിനാൻഭാര്യയുമായ് * പെട്ടെന്നുചെന്നുനൽകെട്ടകത്തന്നിൽപ്പു ക്കിട്ടു

മായുള്ളൊരുകട്ടിൽതന്മേൽ * പുത്രനായുള്ളൊരുമെത്തതൻമീതേപോയ് സ്വസ്ഥനായ്ചെന്നങ്ങിരുന്നനേരം * നീതിയിൽനിന്നങ്ങുചോദിച്ചാനന്നുടെ ഭൃതിയുണ്ടായതിൻകാരണത്തെ * ഇഷ്ടനായുള്ളവൻചോദിച്ചനേരത്തു തുഷ്ടയായുള്ളൊരുഭാൎയ്യചൊന്നാൾ * ഇന്നലെയിന്നേരംവന്നതുകാണായി സുന്ദരിയായൊരുനാരിതന്നെ * പങ്കജമുണ്ടുനൽകൈകളിൽരണ്ടിലും കൊങ്കയിലുണ്ടുനൻമുത്തുമാല * ചേൎന്നുററുനിന്നുള്ളോരാണിപ്പൊന്നെല്ലാമേ നാണിച്ചുപോമവൾകാന്തികണ്ടാൽ * പൊൽക്കടംപൂണ്ടുള്ളോരാനകൾരണ്ടുണ്ടു നിൽക്കുന്നുതങ്ങവൾരണ്ടുപാട്ടും * ആയിരംതിങ്കൾതൻകാന്തിയെവെല്ലുന്നോ രാനനംതന്നുടെകാന്തികണ്ടാൽ * തെറെറന്നുപോന്നിങ്ങുവന്നുടൻനമ്മുടെ ചെററയിൽനൂണങ്ങുനിന്നുചൊന്നാൾ * ദ്വാരകതന്നിൽനിന്നിങ്ങുഞാൻവന്നുത ങ്ങാരണൻവന്നതുകാരണമായ് * എന്നതുകേട്ടുഞാൻചെന്നങ്ങുനിന്നപ്പോ ളിന്നിലംതന്നിൽമറഞ്ഞുകൊണ്ടാൾ * പിന്നെഞാൻനോക്കുമ്പോളിന്നിലന്തന്നെയു മെന്നെയുമിങ്ങിനെകണ്ടാനത്രെ * ഇങ്ങിനെകേട്ടുള്ളോരാരണൻചിന്തിച്ചി ട്ടിന്ദിരാതാനെന്നുനണ്ണിപ്പിന്നെ * കാവ്യന്റൻതന്നുടെലീലയെന്നിങ്ങിനെ ഭാൎയ്യയുംതാനുമായ്നിൎണ്ണയിച്ചാർ * ഏറിയിരിപ്പോരുമോദവും പൂണ്ടുനി ന്നാരണൻതന്നുടെഭാൎയ്യയുമായ് * വിണ്ണിലുണ്ടാകുന്നഭോഗങ്ങളെല്ലാമേ മണ്ണിൽനിന്നങ്ങുലഭിച്ചുനിന്നാർ * ഇഷ്ടങ്ങളായുള്ളഭോഗങ്ങൾസേവിച്ചി ട്ടൊട്ടുനാളിങ്ങനെചെന്നകാലം * ശ്രീമദമേറുന്നിതെന്നൊരുപേടിപൂ ണ്ടാരണൻതന്നിലേനണ്ണിനിന്നാൻ * ഭോഗങ്ങൾതന്നെഭുജിച്ചുനിന്നിങ്ങനെ ഭോഷനായ്പോകുന്നാമെന്നുവന്നു * ഭോഗങ്ങളെല്ലാമേപോകെന്നുചൊന്നിനി യോഗങ്ങൾവേണംഞാനാചരിപ്പാൻ * ഇങ്ങിനെചിന്തിച്ചുപൊങ്ങിനിന്നീടുന്ന സംഗങ്ങളെല്ലാമെദൂരത്താക്കി * സംഗംവെടിഞ്ഞൊരുമാനസംതന്നെയും പങ്കജലോചനൻതങ്കലാക്കി * കേവലയായൊരുഭാവനതന്നിലേ മേവിനിന്നീടിനാൻമെല്ലെമെല്ലെ * ഭാവനകൊണ്ടുവരിച്ചുനിന്നീടുന്ന ഗോവിന്ദരൂപംതൻമാനസത്തിൽ * പൂൎണ്ണംതന്നിലുള്ളാനന്ദംപോലെയ ങ്ങെപ്പൊഴുംകാണായിവന്നിതപ്പോൾ * മീനങ്ങൾവേറിട്ടോരാരണനിങ്ങിനെ യാനന്ദലീനനായ്നിന്നുപിന്നെ * നേരുററുനിന്നൊരുചങ്ങാതിയായഞാൻ വേറിട്ടുപോകൊല്ലായെന്നപോലെ * വൻകനിവമ്പുംനൽപങ്കജലോചനൻ തൻകഴൽതന്നിലേതാങ്ങിക്കൊണ്ടാൻ * *

## തീൎത്ഥയാത്ര

സീരിയുംതാനുമായ്വാരിജലോചനൻ ദ്വാരകതന്നിലിരുന്നകാലം * സൂൎയ്യോപരാഗമുണ്ടെന്നൊരുവാൎത്തതാൻ പാരിടമെങ്ങുമേപൊങ്ങിനിന്നു * മാലോകരന്നപ്പോൾമാമുനിമാരുമായ് മാപാപമ്പോക്കുവാൻമാൎഗ്ഗത്തെപോയ് * ഭാൎഗ്ഗവൻനിൎമ്മിച്ചതീൎത്ഥത്തിൽപൂകുനാം മാൎഗ്ഗമായെല്ലാരുംയോഗ്യന്മാരായ് * വൃഷ്ണികളെല്ലാരുമൊക്കെവേപോയങ്ങു കൃഷ്ണനെമുന്നിട്ടുചെന്നുപുക്കാർ * പാണ്ഡവന്മാരുമക്കൌരവന്മാരുന്തന്മാണ്ഡലികന്മാരുമായിച്ചെന്നാർ * ഗോകുലവാസികളായിനിന്നീടുന്ന ഗോപന്മാരെല്ലാരുംഗോപിമാരും * ക്കൊവേപോയ

ങ്ങുചെന്നുതുടങ്ങിനാർ ദുഷ്കൃതിപോക്കുവാന്മററുള്ളോരും * ചി
ത്തുനിന്നീടുന്ന പാപങ്ങൾപോക്കുവാൻ തീർത്ഥത്തിലെല്ലാരുംമു
ങ്ങിപ്പിന്നെ * ദീനരായ്നിന്നുള്ളോരാരണർക്കെല്ലാമേ ദാനവുംചെ
യ്തുനിന്നായവണ്ണം * മൃഷ്ടമായുള്ളോരുഭോജനംനൽകിനി ന്നിഷ്ടമായ്ത
ങ്ങളുമുണ്ടുപിന്നെ * വൃക്ഷങ്ങൾതന്നുടെനൽതണൽതന്നില ങ്ങൊക്കവേ
ചെന്നങ്ങിരുന്നുപിന്നെ * ബന്ധുക്കളൊയോരെച്ചന്തത്തിൽകാൺകയാൽ
സന്തുഷ്ടരായിട്ടുനിന്നാരപ്പോൾ * വൃഷ്ണികളെല്ലാരുംപാണ്ഡവന്മാരുമായ്
കൃഷ്ണനെക്കൊണ്ടുപറഞ്ഞുനിന്നാർ * നന്ദൻതുടങ്ങിനവല്ലവന്മാരെല്ലാം ന
ന്നായിനിന്നുഭുജിച്ചുപിന്നെ * വൃഷ്ണികളോടുകലർന്നുനിന്നീടുന്ന കൃഷ്ണന്താൻ
വന്നതുകേട്ടനേരം * പെട്ടെന്നുപോയവൻചാരത്തുനിന്നിട്ടു തുഷ്ടനായ്
നിന്നൊരുനന്ദനനപ്പോൾ * ആനകദുന്ദുഭിതന്നെയുംപൂണ്ടുനി ന്നാനന്ദം
പൂകിനാനാദരവിൽ * ദേവകിതന്നെയുംപൂണ്ടുനിന്നങ്ങിനെ മേവിനിന്നീ
ടുമെശോദയപ്പോൾ * കണ്ണൻതാൻവന്നതുകണ്ടൊരുനേരത്തു കണ്ണുനീർ
വാഴ്ത്തിയണഞ്ഞുചെമ്മെ * കോപിച്ചുപണ്ടുതാൻകോലുമായ്ചെല്ലുമ്പോ
ൾ വേപിച്ചുമേവുന്നമേനിതന്നെ * ചാലെപ്പിടിച്ചങ്ങുപൂണ്ടുനിന്നീടിനാ
ൾ ബാലനായുള്ളനാളെന്നപോലെ * പാരിച്ചുനിന്നുള്ളപാഴായ്മചെ
യ്തുയാ ല്പാശത്തെക്കൊണ്ടുപിടിച്ചുകെട്ടി * തിണ്ണംവലിച്ചുമുറുക്കിഞാൻ
നില്ക്കയാൽ ഉണ്ണിപ്പൂമേനിയിൽപുണ്ണുണ്ടല്ലീ * എന്നങ്ങുചൊല്ലിത്ത
ലോടിത്തുടങ്ങിനാൾ നന്ദജൻതന്നുടെമേനിപിന്നെ * എന്മടിതന്നിൽ
ഞാൻനന്നായിവെച്ചുകൊ ണ്ടെന്മകൻവാഴ്കെന്നുചൊല്ലുന്നേരം * എ
ന്മുഖംനോക്കീട്ടുപുഞ്ചിരിതൂകുന്ന നന്മുഖംകാണട്ടെയെന്നുചൊല്ലി * അമ്മു
ഖംതന്നെമുകർന്നുതുടങ്ങിനാ ളമ്മയായുള്ളയശോദയപ്പോൾ * നന്മധുതൂ
കിവന്നെന്മടിതന്നിലായ് നന്മുലയുണ്ടുചിരിക്കുന്നേരം * തിണ്ണമെന്മാ
റിലലച്ചുനിന്നീടുന്നോ രുണ്ണിക്കൈകാണട്ടെയെന്നുചൊല്ലി * മെല്ലെന്നെ
ട്ടുത്തുമുകർന്നുനിന്നീടിനാൾ പല്ലവംവെല്ലുന്നപാണിതന്നെ * എന്നുടെ
ചേലയിൽചേരുതേച്ചീടിനോ രുണ്ണിക്കാൽകാണട്ടെയെന്നുംചൊല്ലി * സ
മ്മോദംപൂണ്ടുമുകർന്നുനിന്നീടിനാൾ തന്മകന്തന്നുടെപാദങ്ങളെ * ഇങ്ങി
നെയോരോരോവേലകൾകാട്ടിനാൾ പൊങ്ങിവന്നീടുന്നമോദത്താലെ *
എന്നതുകണ്ടൊരുനന്ദനുമന്നേരം ചെന്നങ്ങുപൂണ്ടുനിന്നായവണ്ണം * ചി
ത്തംതെളിഞ്ഞുപറഞ്ഞുനിന്നീടിനാൻ പുത്രനെക്കണ്ടുള്ളസന്തോഷത്താ
ൽ * നിത്യവുംകണ്ടകിനാവുകളെല്ലാമെ സത്യമെന്നിങ്ങനെചൊല്ലാമി
പ്പോൾ * മുന്നമെപ്പോലെവന്നിന്നുഞാനൊന്നുടെ പൊന്നാരപ്പൈത
ലെപ്പൂണ്ടേനല്ലോ * എമ്മുതുകേറിനിന്നാനകളിപ്പതി നിന്നിനിയാമോ
ചൊല്ലുണ്ണിക്കണ്ണാ * തിങ്കളെച്ചെന്നുപിടിപ്പതിനായിനി ന്നെങ്കഴുത്തേറുക
വേണ്ടായോചൊൽ? * ഓടിവന്നിട്ടുടനെന്മടിതന്നിലായ് താടിപിടിച്ചുക
ളിക്കേണ്ടയോ * പ്രേമംപൊഴിഞ്ഞുനിന്നിങ്ങനെയോരോരോ ഓമനവാ
ത്തകളോതിയോതി*പിന്നെയുംപിന്നെയുംപൂണ്ടുനിന്നീടിനാൻ നന്ദനൻ
തന്നെയന്നന്ദനനപ്പോൾ * നൽച്ചൊല്ലുകൊണ്ടുടനച്ഛന്നുമമ്മയ്ക്കും ന
ൽചെവിരണ്ടുംകുളുർപ്പിച്ചപ്പോൾ * ഉൾച്ചൂടുതന്നെയുംമെച്ചമേപോക്കി
നാൻ ഇച്ഛയിൽനിന്നുള്ളോരച്യുതൻതൻ * ദൂരത്തുനിന്നുള്ളവല്ലവിമാരെ

ടെ ചാരത്തുചെന്നങ്ങിരുന്നുപിന്നെ * കാണാഞ്ഞുനിന്നുള്ളവേദനതന്നെ
യും പൂണാഞ്ഞുനിന്നുള്ളവേദനയും * ചേണാൻനിന്നുപറഞ്ഞവർതന്നു
ടെ പൂണാരംപൂണുന്നമാറുതന്നെ * മാറോട്ടുചേർത്തുടൻനീറുന്നതെല്ലാമെ
മാറുമാറാക്കിനാൻമാനിച്ചപ്പോൾ * വല്ലവിമാരുടെയല്ലലുംതീർത്തുടൻ
മെല്ലവേപോന്നിങ്ങുവന്നുപിന്നെ * പാണ്ഡവന്മാരുമായ്നിന്നുള്ളവാ
ർത്തയു മാണ്ടവനിങ്ങിനെനിന്നനേരം * പാഞ്ചാലിയായൊരുതേഞ്ചെ
ല്ലാൾതന്നുടെ വാഞ്ഛയെപ്പൂരിപ്പാനായിപ്പിന്നെ * ഉത്തമയായൊരുരുഗ്മി
ണിമുമ്പായ പത്നിമാരെല്ലാരുംപണ്ടുതങ്ങൾ * കാർവർണ്ണൻതന്നുടെഭാ
ര്യമാരായതിൽ കാരണംചൊല്ലിനാരുള്ളവണ്ണം * എന്നതുകേട്ടുള്ള പാഞ്ചാ
ലിതാനുമി ന്നിന്നൊരുമന്നവനാരിമാരും * ഉൽസ്മിതമായുള്ളോരാന
നമാണ്ടങ്ങു വിസ്മയിച്ചെല്ലാരുംനിന്നനേരം * വന്ദിതരായുള്ളമാമുനിമാ
രെല്ലാം വന്നുതുടങ്ങിനാർവാഞ്ഛയോടെ * കാരണമാനുഷനായിനിന്നീ
ടുന്ന കാർമുകിൽവർണ്ണനെക്കാണ്മതിന്നായ് * വന്നതുകണ്ടൊരുനന്ദജ
നന്നേരം മന്ദിച്ചുനില്ലാതെചൊന്നാനപ്പോൾ * വന്ദിച്ചുനിന്നങ്ങുവന്ദ്യ
ന്മാരായോരെ നന്ദിപ്പിച്ചീടിനാൻനന്നായ്പിന്നെ * ദൈവതത്തെക്കൈ
വിട്ടവാർത്തകൾതന്നുടെ വൈദഗ്ദ്ധ്യംകാട്ടിനിന്നോതിയോതി * മാമുനി
മാരുടെമാനസംതന്നില ങ്ങാനന്ദംപൂരിച്ചാനായവണ്ണം * ആനന്ദംപൂ
ണ്ടുള്ളമാമുനിമാരെല്ലാം മൌനവുംപൂണ്ടങ്ങുനിന്നുപിന്നെ * മായതൻ
മായത്താൽമാനുഷനായൊരു മാധവൻതന്നെയുംവാഴ്ത്തിപ്പിന്നെ * കേ
വലനായവൻതൻകഴൽകുമ്പിട്ടു പോവതിന്നായിത്തുടങ്ങുന്നേരം * പി
ന്നാലെചെന്നുള്ളോരാനകദുന്ദുഭി തന്നുടെയാചനംകേട്ടുപിന്നെ * യ
ജ്ഞങ്ങൾകൊണ്ടുയജിപ്പിച്ചുനിന്നവ ന്നജ്ഞതപോക്കിനാർവാക്കുകൊ
ണ്ടേ * ചൊൽക്കൊണ്ടുനിന്നുള്ളദക്ഷിണതന്നെയും കയ്ക്കൊണ്ടുപിന്നെ
യമ്മാമുനിമാർ * സ്വസ്തിയുംചൊന്നുടൻചിത്തവുംപൂരിച്ചു സ്വസ്ഥ
രായങ്ങുനടന്നാർചെമ്മെ * ആസ്ഥപൂണ്ടീടുന്നപാർത്ഥന്മാരെല്ലാരും
യാത്രയുംചൊല്ലിനടന്നു പിന്നെ * നന്ദിതനായോരുനന്ദനുംവന്ദിച്ചി
ട്ടിന്നിനിന്നുപോകുന്നുതെന്നുചൊല്ലി * നന്ദനുംതാനുംമററുള്ളോരുമായി
നിന്നങ്ങുമേവിനാർമൂന്നുമാസം * ആനകദുന്ദുഭിതാനുമായങ്ങിനെ
മാനിച്ചുനിന്നുസുഖിച്ചുപിന്നെ * യാദവന്മാരോടുയാത്രയുംചൊന്നുട
ൻ യാതനായ്മേവിനാൻപിന്നെനന്ദൻ * ബന്ധുക്കളെല്ലാരുംചന്ത
ത്തിൽചാഞ്ഞപ്പോ ളന്ധകന്മാരുമായ്മെല്ലെമെല്ലെ * കാർവർണ്ണൻതാനും
തൻദ്വാരകയാകുന്ന പൂരിച്ചുംപൂകിനാൻസിരിയുമായ് * *

കുമാരഷൾക്കാനയനം.

ദീനതനീക്കിവസിച്ചുകൊണ്ടീടുന്നോ രാനകദുന്ദുഭിയന്നൊരുനാൾ *
വന്ദിച്ചുനിന്നുള്ളനന്ദനന്മാരെക്ക ണ്ടുന്നിച്ചുനിന്നവർകർമ്മമെല്ലാം *
ശാശ്വതവാക്കുകളാശ്രയിച്ചീടുന്നോ രീശ്വരന്മാരെന്നബോധത്താലെ *
പുത്രരെന്നുള്ളോരുചിത്തവുംകൈവിട്ടു ഭക്തിയെപ്പൂണ്ടുപുകണ്ണുനിന്നാൻ
* ഉണ്മയെക്കണ്ടുള്ളോരച്ഛനോടന്നേരം തന്മകനാകിയനിർമ്മലന്താൻ *
വന്മോഹംപോക്കുന്നവാക്കുകൾകൊണ്ടവ ന്നുന്മേഷംപൊങ്ങിച്ചാനുള്ളി
ലേററം * നന്ദനൻചൊന്നുള്ളവാർത്തകൾകേൾക്കയാൽ മന്ദതനീക്കിയു

ണൻപിന്നെ * ആനന്ദംപൂണ്ടുള്ളോരാനകദുന്ദുഭി ദീനതതീൎത്തുവിളങ്ങിനിന്നാൻ * പാവനയായിട്ടുമേവിനിന്നീടുന്ന ദേവകീദേവിതാനന്നൊരുനാൾ * പാതകമാണ്ടോരമാതുലംപണ്ടുതൻ ചേതനപോക്കിനപൈതങ്ങളെ * ചിന്തിച്ചുചിന്തിച്ചുസന്തതമിങ്ങനെ വെന്തുവെന്തിട്ടന്നൊരുള്ളവുമായ് * കാൎവ്വൎണ്ണൻതന്നോടുചൊല്ലിനിന്നീടിനാൾ കാതരയായിക്കനിഞ്ഞുതിണ്ണം * ദേശികൻതന്നുടെപൈതലെപ്പണ്ടുനീ ക്ലേശാതെകൊണ്ടന്നുനൽകിനാൻപോൽ * നിന്നുടെമാതുലൻകൊന്നുകളഞ്ഞുള്ളോ രെന്നുടെബാലകന്മാരെക്കാണ്മാൻ * ഏറിയിരുന്നുള്ളോരിച്ഛയുണ്ടാകുന്നു ഏതുമൊന്നാവതോയില്ലയല്ലോ * നിൻകനിവുണ്ടാകിലെങ്കലെഴുന്നൊരു വൻകൊതിതീൎത്തുകൊള്ളായിരുന്നു * അമ്മതാനിങ്ങനെചൊന്നതുകേട്ടുള്ളോ രംബുജലോചനനന്നേരംപോയ് * സീരിയുംതാനുമായ്പാതാളലോകത്തു പാരാതെചെന്നങ്ങുനിന്നനേരം * വന്നതുകണ്ടുമഹാബലിതാനപ്പോൾ വന്ദിച്ചുനിന്നുപുകണ്ണുപിന്നെ * വന്നതിൻകാരണമെന്തെന്നുചോദിച്ചാ നെന്നതുകേട്ടുമുകുന്ദൻചൊന്നാൻ * മാതാവിൻവേദനപോക്കുവാനായിട്ടു പാതാളലോകത്തുപോന്നുവന്നു * വഞ്ചകനായൊരുകഞ്ചനുകോപത്താൽ പഞ്ചതപൂണ്ടുള്ളപൈതങ്ങളെ * അഞ്ചാതെകൊണ്ടുപോയമ്മതൻകയ്യിലെ ചെഞ്ചെമ്മേനൽകേണമിന്നുതന്നെ * നാന്മുഖന്തന്നുടെശാപത്തെക്കൊണ്ടവർ ചാമ്മാറുവന്നുപിറന്നുപണ്ടേ * താപത്തെത്തുകന്നോരാപത്തായുള്ളോരു ശാപത്തെത്തീക്കയുംവേണമിപ്പോൾ * ഇങ്ങിനെചൊന്നവൻപൈതങ്ങളാറൊട്ടു മിങ്ങുപോന്നീടുവാനെന്നുചൊല്ലി * സീരിയുംതാനുമായ്പാരാതെപോന്നുതൻ ദ്വാരകതന്നിലേവന്നുപിന്നെ * കൈതവംകൈവിട്ടുപൈതങ്ങളാറുമ മ്മാതാവിൻകൈയിലേനൽകിനിന്നാൻ * തന്നുടെപൈതങ്ങൾവന്നതുകണ്ടപ്പോൾ ധന്യയായുള്ളോരുദേവകിതാൻ * നന്മുഖംതന്നിലേചുംബിച്ചുനിന്നുതൻ നന്മുലതന്നെയുംനൽകിനിന്നാൾ * മൂൎഖനായുള്ളോരുകംസനെച്ചിന്തിച്ചു ദീൎഘമായ്വീൎത്തുപണ്ടുചെമ്മേ * കാണാഞ്ഞുനിന്നുള്ളവേദനതന്നെയും ക്ഷീണമാക്കീടിനാൾപ്പേടിനിക്കി * കന്മഷവൈരിയായ്നിന്നുവിളങ്ങിനോ രംബുജനേത്രനെക്കാൺകയാലെ * നന്മുലയുണ്ണുന്നബാലകരെല്ലാരും നല്ലരാസ്സന്നതുംകാണായപ്പോൾ * ചാരത്തുനിന്നൊരുവാരിജലോചനൻ വാരുററപാദങ്ങൾകുപ്പിപ്പിന്നെ * സ്വൎഗ്ഗത്തിൽപോകുന്നേനെന്നങ്ങുചൊന്നുടൻ നിൎഗ്ഗമിച്ചീടിനാരഗ്രജന്മാർ * സ്വൎഗ്ഗതരായുള്ളബാലരെക്കണ്ടുനിവ്യഗ്രയായുള്ളോരുദേവകിതാൻ * വിഷ്ണുവിൻമായയെന്നിങ്ങനെചിന്തിച്ചു വിസ്മിതയായിവിളങ്ങിനിന്നാൾ * * * *

## സൌഭദ്രികകഥ

പാൎത്ഥലംതന്നിൽപൊരുത്തുള്ളവൈരികൾ ക്കാൎത്തികൾചേൎത്തുചെരുത്തപാൎത്ഥൻ * തീൎത്ഥമാടീടുവാനാസ്ഥപൂണ്ടെങ്ങുമേ പാൎത്ഥലംതന്നിൽനടന്നകാലം * ദിക്കുകളെങ്ങുമേചൊൽക്കൊണ്ടതീൎത്ഥങ്ങ ളൊക്കവേചെന്നുചെന്നാടിയാടി * ആസന്നമാമപ്രഭാസമാംതീൎത്ഥത്തിൽ വാസവനന്ദനനായവന്താൻ * പോയങ്ങുചെന്നപ്പോളാദരവിൽഗദ നായോരുയാദവന്താനുംചെന്നാൻ * പാൎത്ഥനെക്കണ്ടവനാൎത്തിയുംതീൎത്തോരോ വാ

ത്തകളോതിനിന്നാസ്ഥയോടെ * മാധവന്തന്നുടെസോദരിയായൊരു മാധ
വിതന്നുടെകാന്തിയെല്ലാം * മാനിച്ചുനിന്നുപറഞ്ഞുതുടങ്ങിനാൻ മാര
മാൽകൊണ്ടവൻമാഴ്കുംവണ്ണം * ദ്വാരകതന്നിലുണ്ടിന്നൊരുകന്യക സീ
രവരായുധസോദരിയായ് * ഇന്നവൾതന്നുടെകാന്തിയെവാഴ്ത്തുവാൻ മന്നി
ടംതന്നകത്താരുമില്ലേ * ചൊല്ലരുതെങ്കിലുംമെല്ലെമെല്ലിങ്ങനെ ചൊല്ലി
നിന്നീടുന്നേൻവല്ലവണ്ണം * മാനിനിമാരുടെമൌലിയായ്മേവുന്ന മാണി
ക്കക്കല്ലെന്നേ ചൊല്ലാവൂതാൻ * ശൃംഗാരമായോരുസാഗരന്തന്നെയു മംഗ
ജനിന്നുകടഞ്ഞുനന്നായ് * മെല്ലവേകൊണ്ടൊരുപീയൂഷംതാനെന്നു ചൊ
ല്ലുന്നതാകിലൊന്നൊട്ടുചേരും * പൂവൽമെയ്യാന്നുടെകാന്തിയെച്ചിന്തിച്ചാ
ലേവമെന്നിങ്ങനെചൊല്ലാവല്ലേ * മേനകമുമ്പായമാനിനിമാരുടെ മേനി
യെനിർമ്മിപ്പാൻമാതൃകയായ * ഭംഗിയിൽനിർമ്മിച്ചുപങ്കജയോനിയും
മംഗലതന്നുടലെന്നുതോന്നും * അഞ്ചമ്പന്തന്നുടെചാപത്തെച്ചന്തത്തി
ൽ ചെഞ്ചെമ്മേനിന്നുപിഴിഞ്ഞുനന്നായ് * വെൺതിങ്കൾതന്നെത്തൊ
ലിച്ചുചമച്ചുടൻ വെണ്മവരുത്തിയലിച്ചുതന്നിൽ * സാരമായുള്ളൊരു
ലാവണ്യപൂരത്തെ പൂരിച്ചുകൊണ്ടൊരുഭാജനത്തിൽ * മാനിനിതന്നു
ടെയാനനമിങ്ങിനെ മാനിച്ചുനിന്നുചമച്ചുപിന്നെ * ശേഷിച്ചുനി
ന്നൊരുലേശത്തെക്കൊണ്ടുടൻ ദോഷത്തെക്കൈവിട്ടോരാനനത്തെ *
പിന്നെയുംനിർമ്മിച്ചുനിന്നോരുനേരമ തിന്ദുതൻമണ്ഡലമായ്ചമഞ്ഞു *
ക്ഷാളനംചെയ്യാനപ്പാണികൾപിന്നെയ നാളീകസംഭവൻതോയംതന്നി
ൽ * എന്നതുകൊണ്ടുനല്പങ്കജജാലങ്ങ ളിന്നുമുണ്ടാകുന്നുതോയത്തി
ങ്കൽ * എന്നുമുണ്ടെല്ലാരുഞ്ചൊല്ലിനിന്നീടുന്നു കന്യകാതന്മുഖംകാ
ണുന്നേരം * മാനിന്നുംമീനിന്നുംമാനത്തെപ്പോക്കുന്നോ രാനന്ദംതൂകുമക്കണ്മി
ഴികൾ * ചോരിവാകണ്ടത്രേമൂവന്തിമേഘങ്ങൾ പാരാതെപോകുന്നുനേ
രിട്ടായ്വാൻ * കണ്ഠത്തോടേററല്ലോകംബുക്കളെല്ലാമെ മണ്ടുന്നുവെള്ള
ത്തിൽമുങ്ങിയിന്നും * വാരുററകൊങ്കതൻചാരുതകണ്ടിപ്പോൾ മേരു
ക്കുന്നഞ്ചുന്നുകിഞ്ചിൽകിഞ്ചിൽ * തന്നോടുചേരുന്നലോകരുമിന്നിനി
ന്നിന്ന് ഭ്രന്മാരായിമേവിടുന്നു * അങ്കുരിച്ചീടുന്നരോമാളിതന്നുടെ ഭംഗി
യെച്ചൊല്ലുവാൻവല്ലേൻഞാനൊ * പൂഞ്ചേലതന്നെയുംകാഞ്ചിയെത്ത
ന്നെയും പൂണ്ടുനിന്നീടുന്നോരല്ക്കിടമോ * ഒന്നഞ്ഞൂറായിരംമാരന്മാർ
മേന്മേലെ നന്നായിനിന്നുമുളപ്പതിന്നായ് * മോഹനമായൊരുലാവ
ണ്യമാകുന്ന ദോഹളംപൂണ്ടൊരുകേദാരന്താൻ * നിന്തുടതന്നുടെകാ
ന്തിയെച്ചിന്തിച്ചാൽ മന്ത്രിച്ചേനിന്നോടുചൊൽവാനാവൂ * ജംഭാരിക്ക
ന്നുള്ളകുംഭീന്ദ്രൻതന്നുടെ തുമ്പിക്കൈച്ചേർന്നുള്ളകാന്തിയെല്ലാം * പെ
ട്ടെന്നുചെന്നിങ്ങുകട്ടുകൊണ്ടിങ്ങുപോ ന്നിഷ്ടത്തിൽതങ്കലേവച്ചുകൊണ്ടു
* എന്നതുകൊണ്ടല്ലോചേലകൊണ്ടെപ്പൊഴും തന്നെമറച്ചുനിന്നീടുന്നു
താൻ * പാദങ്ങൾതന്നുടെകാന്തിയെച്ചൊല്ലിനാൽ പട്ടാങ്ങെന്നിങ്ങ
നെതോന്നിക്കൂടാ * മാൻകണ്ണിമാരുടെമൌലിതൻമേനിയെ കാ
ൺകിലേനിണ്ണയംവന്നുകൂടൂ * കത്തിപ്പൊങ്ങീടുമിക്കന്യകതന്നുടൽ
വാഴ്ത്തുവാനാവതല്ലാർക്കുമോർത്താൽ * നല്ലോന്നെന്നിങ്ങിനെപിന്നെയും
പിന്നെയും ചൊല്ലിനിന്നീടുന്നാമെന്നേയാവൂ * വാട്ടമകന്നവനിങ്ങി

നെചൊന്നതു കേട്ടുനിന്നീടുന്നപാൎത്ഥനപ്പോൾ * വൎണ്ണിച്ചവസ്ഥകൾ
വാസ്തവമോയെന്നു നിൎണ്ണയിച്ചീടുവാനെന്നപോലെ * മാനസംത
ന്നെയയച്ചുനിന്നീടിനാൻ മാനിനിതന്നുടെമേനിതന്നിൽ * ചെന്നൊ
രുമാനസമന്നേരംതന്നെയ കന്യകമെയ്യിൽനടക്കമപ്പോൾ * നാഭി
യായ്നിന്നുള്ളേരോവാൎത്തന്നിൽവീ ണാപന്നമായ്ചമഞ്ഞതാണുപോ
യാൻ * പോയൊരുമാനസംപേയായിപ്പോകയാ ലായാസംപൂണ്ടൊരു
പാൎത്ഥനപ്പോൾ * എന്തിനിച്ചെയ്യുതെന്നന്ധനായ്സന്തതം ചിന്ത
യുംവെന്തുവെന്തുണ്ടായ്വന്നു * ശിക്ഷിച്ചുനിന്നൊരുലാംഗലിതന്നുടെ ശി
ഷ്യനായെല്ലോതാനുള്ളുവെന്നാൽ * ധന്യനായുള്ളസുയോധനനത്രെയി ക
ന്യകതന്നെയകപ്പെടുന്നു * നാമെല്ലാമിങ്ങിനെകോമളതന്നെയും കാമി
ച്ചുപോകെന്നേവന്നുകൂടു * കാൎമുകിൽവൎണ്ണനെക്കാണുന്നതാകിലെൻ
കാൎയ്യങ്ങളെല്ലാമെസാധിച്ചീടും * എന്നങ്ങുനണ്ണുമ്പോളന്നിലംതന്നിലേ
ചെന്നുനിന്നീടിനാനങ്ങവന്താൻ * കണ്ടോരുനേരത്തുമണ്ടിയണഞ്ഞവ
നിണ്ടലുംകൈവിട്ടുപൂണ്ടനേരം * കന്യകതന്നെലഭിച്ചുനിന്നീടുവാ നിങ്ങ
നെയെന്നുപറഞ്ഞുപായം * ബോധകപൂകിനാൻവാരിജലോചനൻ വീര
നായുള്ളോരുപാൎത്ഥനപ്പോൾ * ധന്യമായുള്ളോരുസന്യാസിവേഷമ കന്യ
കാമൂലമായ്കൈതുടൎന്നാൻ * സന്യസിച്ചീടുമപ്പാണ്ഡവവീരന ക
ന്യകതന്നെയുംനണ്ണിനണ്ണി * ദൈവതമാകിനപൎവ്വതന്നുടെ താഴ്‌വര
തന്നിൽവിളങ്ങുമന്നാൾ * ഉത്തമനായൊരുമസ്കരിയുണ്ടുചോലി സ്ഥലം
തന്നിലെഴുന്നള്ളുന്നു * എന്നതുകേട്ടൊരുസിരിതാനന്നേരം നന്ദതന്തുജ
നുംതാനുമായ്പോയ് * മസ്കരിതന്നെനമസ്കരിച്ചിങ്ങനെ സല്ക്കരി
ച്ചമ്പിനോടായവണ്ണം * വാസ്തവരീതിയെച്ചേൎത്തുനിന്നീടുന്ന ശാസ്ത്രങ്ങ
ൾകൊണ്ടുപറഞ്ഞുപിന്നെ * നിൎമ്മലനായൊരുദിവ്യനെന്നിങ്ങനെ ത
ന്മനംതന്നിലുറച്ചന്നേരം * മന്ത്രിച്ചുചൊല്ലിനാൻമാധവൻതാനപ്പോ
ൾ ചിന്തിച്ചുനിന്നവരുങ്ങുന്നേരം * സജ്ജനമായുള്ളോരിജ്ജനത്തിന്നൊ
രു നിൎജ്ജനമായൊരുഗേഹമിപ്പോൾ * നിഷ്കളഭസവയെച്ചെയ്യുതിന്നായിട്ടു
സല്ക്കരിച്ചീടുന്നതെങ്ങിനെനാം * എന്നതുകേട്ടൊരുസീരിതാൻചൊല്ലി
നാൻ കന്യകതന്നുടെഗേഹമാവു * നിൎജ്ജനമായൊരുമറെറാരുദേശവു മി
ജ്ജനത്തിന്നുനിരന്നുകൂടാ * വന്ദിച്ചുനിന്നാലകന്യകതന്നുടെ ചിന്തിതംത
ന്നെയുംവന്നുകൂടും * മാധവൻചൊല്ലിനാൻനീതിയിലെന്നപ്പോൾ ബാ
ധയില്ലേതുമിതിന്നുപാൎത്താൽ * ധന്യനായുള്ളോരുസന്യാസിവന്നതി ക
ന്യകതന്നുടെഭാഗ്യമത്രെ * സേവിച്ചുകൊള്ളുകിൽവാഞ്ഛിതംനൽകുവാൻ
കേവലമിന്നുതാൻപോരുമല്ലോ * എന്നതുകേട്ടൊരുസീരിയുംചൊല്ലി
നാൻ നിന്നൊരുസന്യാസിതന്നെനോക്കി * ആശ്രയയായോരുകന്യ
കയുണ്ടിന്നു ശുശ്രൂഷിച്ചീടുവാൻഭക്തിയോടെ * പാദപരാഗങ്ങൾകൊ
ണ്ടവൾമന്ദിരം പാവനമാക്കകയെന്നേവേണ്ടു * ഇങ്ങിനെചൊന്നവൻ
തന്നെയുംമെല്ലവേ കന്യകാമന്ദിരംതന്നിലാക്കി * മററുള്ളവേലകളാച
രിച്ചീടുവാൻ തെറെറന്നുപോയ്പിന്നെലാംഗലിതാൻ * ധന്യയായു
ള്ളോരുകന്യകചാരത്തു സന്യാസിവന്നതുകണ്ടനേരം * പെട്ടെന്നെഴുന്നേ
ററുള്ളൂഷ്ടയായ്മേവിനാ ളിഷ്ടനെക്കാണുമ്പോളെന്നപോലെ * തന്നിലേ

നണ്ണിനാൾമന്മഥമാലുററു സന്ന്യാസിയല്ലിതുനിണ്ണയംതാൻ * എന്നുടെ
മാനസംഭിന്നമാക്കീട്ടുവാൻ ഛന്നനായ്പ്പുന്നൊരുകാമനത്രേ * കണ്ടതുകൊ
ണ്ടുമെന്നംഗങ്ങൾമാഴ്കുന്നു മിണ്ടുവാൻതന്നെയുംവല്ലാചെമ്മേ * എ
ങ്ങിനെയിന്നിവൻപൂജയെചെയ്വുഞാൻ നിന്നുപൊറുക്കരുതായിതി
പ്പോൾ * മന്മഥൻതന്നുടെമംഗലമായൊരു മന്ദിരമായിവിളങ്ങുമിന്നി *
ഇഷ്ടനായുള്ളോരുകാന്തനുമായിട്ടു തുഷ്ടയായ്മേവുകയെന്നിങ്ങനെ * ഇ
ഷ്ടനായുള്ളതോമററാരുമല്ലല്ലോ കഷ്ടമായല്ലോചമഞ്ഞുകൂടി * ഇച്ചൊല്ലി
നിന്നുള്ളോരാശിയെക്കോലുവാ നിജ്ജന്മമില്ലെനിക്കെന്നുവന്നു * സജ്ജന
വാക്കിന്നുസത്യതയില്ലെന്നു മിജ്ജനംമൂലമായ്വന്നുകൂടി * കന്ദർപ്പൻത
ന്നുടെകാന്തിയെവെല്ലുന്ന സുന്ദരനായോരുപാൎത്ഥൻതന്നിൽ * മുന്നമേ
ചെന്നുള്ളോരെന്നുടെമാനസം തന്നിലേയാക്കുന്നോനിന്നവൻതാൻ * ഇ
ങ്ങിനെനണ്ണിനമംഗലാതാനപ്പോ ളംഗജമാലുററുനിന്നനേരം * പാൎത്ഥ
നോടായിട്ടുചൊല്ലിനിന്നീടിനാ ളാൎത്തയായ്നിന്നങ്ങുമുന്നിൽമെല്ലെ * നി
ന്നുടെകോരകമായിനിന്നീട്ടുന്നോ രെന്നുടെമാനസംതന്നെയിപ്പോൾ * ത
ന്നുടെകോരകമാക്കിനിന്നീട്ടുന്നോൻ നിന്നെയുംവെന്നൊരുസന്ന്യാസിതാ
ൻ * പാരാതെവന്നുനീപാലിച്ചുകൊള്ളായ്കിൽ പോരായ്മയായ്വ
രുംപാരമിപ്പോൾ * വാരുററുനിന്നോരുകന്യകയിങ്ങനെ ധീരതകൈ
വിട്ടുചൊന്നനേരം * ചന്തത്തിൽനിന്നുള്ളചേടിമാർചൊല്ലിനാർ മ
ന്ത്രിച്ചുതങ്ങളിൽമെല്ലെമെല്ലെ * സന്ന്യാസിമാരുടെനോക്കിനെപ്പോ
ലെയല്ലിന്നിവൻനോക്കുന്നുകന്യകയെ * കന്യകതന്നോടുകൺമു
നകൊണ്ടിവൻ ഖിന്നനായ്ചൊന്നതുകണ്ടദായോനി * എന്നുടെജീവി
തംനിന്നുടെകയ്യിലും മന്നിലെമാനിനിമൌലിമാലേ * കാരുണ്യംദൂരമാ
യ്വാരിജലോചനേ മാരനുനമ്മെനീതിനിടൊല്ലാ * ചാരത്തുകണ്ടുനി
ൻചോരിവാതന്നെയും പാരമുണ്ടാകുന്നുഭിനമുള്ളിൽ * കാണുന്നോരെ
ല്ലാരുംകണ്ടങ്ങുനിന്നാലും പൂണുന്നതുണ്ടുഞാൻനിന്നെയിപ്പോൾ * എന്നെ
ല്ലാമുണ്ടോചൊൽകണ്ണുകൊണ്ടിങ്ങനെ സന്ന്യാസിമാരായോർചൊല്ലിക്കാ
ൺമു * ചെഞ്ചെമ്മേയുള്ളൊരുസന്ന്യാസിയല്ലിവൻ വഞ്ചകനെന്നതേവ
ന്നുകൂട്ടു * ഭക്ഷമാരായുള്ളചേടിമാരിങ്ങനെ ഭിക്ഷുതൻമൂലമായ്ചൊല്ലും
നേരം * ഭിക്ഷയ്ക്കുവേണ്ടുന്നസാധനംനിർമ്മിപ്പാ നക്ഷണംപോയാളക്ക
ന്യകതാൻ * മുന്നിൽനിന്നീടുന്നകന്യകപോയപ്പോൾ ഖിന്നനായ്നി
ന്നൊരുസന്ന്യാസിതാൻ * കന്യകതന്നെയുംചിന്തിച്ചുചിന്തിച്ചു തന്നെയും
കൂടെമറന്നനേരം * വന്ദിപ്പാനായിട്ടുചെന്നുള്ളരോരെല്ലാരും വന്ദിച്ചുനിന്നു
പറഞ്ഞാർതമ്മിൽ * ഇങ്ങനെയുള്ളോരുസന്ന്യാസിതന്നെ പ്പണ്ടെങ്ങുമേ
കണ്ടീലയെങ്ങുമേതാൻ * മാനമററീടുന്നോരാനന്ദംതന്നിലേ മാനസം
ചെന്നുലയിക്കയാലെ * സ്പന്ദതകൈവിട്ടോരിന്ദ്രിയമെല്ലാമേ മന്ദങ്ങളായി
ട്ടേകാണാകുന്നു * കൺമുന്നിൽനിന്നുള്ളനമ്മെയുംചെഞ്ചമ്മേ കാണു
ന്നതില്ലേതുംധ്യാനിക്കയാൽ * ഉള്ളകംതന്നിലുണച്ചുപൂണ്ടിട്ടുന്നോ ക്കുള്ളോ
രുതായമിതെന്നുവന്നു * വിസ്മയിച്ചിങ്ങിനെചൊന്നവരെല്ലാരും വിശപ
സിച്ചങ്ങനെപോയനേരം * ഭക്ഷയായുള്ളോരുകന്യകവന്നുടൻ ഭിക്ഷയിട്ടു
വാനായാരംഭിച്ചാൾ * ഭിക്ഷുകൻമൂലമായുൽക്കടമാൽകൊണ്ടു മിക്കതും

വെണ്ണുള്ളോരുള്ളവുമായ് * ലാളനംപൂണ്ടവൻപാദങ്ങൾനന്നായി ക്ഷാ
ളനംചെയ്യുങ്ങുമേളമായി * ചിത്രമായുള്ളോരുപത്രവുംമുന്നിൽവെ ച്ചുത്ത
മപീഠത്തിലാക്കിപ്പിന്നെ * മൂത്തുള്ളമന്മഥബാണങ്ങളേൽക്കയാൽ ദീർഘ
മാശ്ശീത്തുവിത്താത്തിയോടെ * ഓദനംതന്നെവിളമ്പിനിന്നീടിനാൾ വേ
ദനപൂണ്ടുള്ളോരുള്ളവുമായ് * മുന്നിലിരുന്നോരുഭിക്ഷുകൻതാനമ ക്ക
ന്യകതൻമുഖംകാൺകയാലെ * ഓദനംതന്നെവിലക്കവാൻവല്ലാതെ
യോർച്ചയുംപൂണ്ടങ്ങുമേവുകയാൽ * പാത്രത്തിൽനിന്നുള്ളോരോദനമെ
ല്ലാമി പ്പുത്രത്തിലാമ്മാറുവീണുകൂടി * ചാലെത്തൊലിച്ചുള്ളവാഴപ്പഴങ്ങ
ളും ചാലക്കളഞ്ഞുടൻചാപല്യത്താൽ * അത്തൊലിതന്നെവിളമ്പിനി
ന്നീടിനാൾ ചിത്തംമയങ്ങിനാലെന്നുഞായം * പത്രത്തിലായുള്ളോര
ത്തൊലിതന്നത്താൻ ചിത്തമഴിഞ്ഞവനാസ്വദിച്ചാൻ * കമ്പവുംപൂണ്ടു
കരുത്തുമകന്നങ്ങു സംഭ്രമിച്ചീട്ടന്നകന്യകതാൻ * മുമ്പിലേവേണ്ടതുപി
മ്പിൽവിളമ്പിനാൾ പിമ്പിലേവേണ്ടതുമുമ്പിൽത്തന്നെ * ഇങ്ങിനെവ
ന്നവയൊന്നുമറിഞ്ഞില്ലാ കന്യകാമുന്നിലിരുന്നവൻതാൻ * നിത്യമായി
ങ്ങനെഭിക്ഷയുംപെണ്ണിനി നസ്തമിച്ചീടിനാനാലയത്തിൽ * വിശ്രമിച്ചീ
ട്ടുവാൻവിശ്രുതയാമവൾ സത്രമയായിട്ടുപോയനേരം * ഏറിയിരുന്നോ
രുവേദനപൂണ്ടവൻ വേവുകലൻപൊറായ്കയാലെ *ദീപവുംചാലെപ്പൊ
ലിച്ചുകളഞ്ഞുടൻ ദീപമില്ലെന്നതുചൊല്ലുംപിന്നെ * ദീപവുംകൊണ്ടു
വൾവന്നതുകാണുമ്പോൾ ചാപലംപൂണ്ടൊന്നുവീത്തുനിൽക്കും * പി
ന്നെയുംപോയവൾമന്ദിരംപൂകുമ്പോൾ മുന്നമെപ്പോലെപൊറായ്കയാ
ലെ * നീരുള്ളതെല്ലാമെട്ടരെക്കളഞ്ഞിട്ടു നീരില്ലയെന്നങ്ങുചൊല്ലുംപിന്നെ
* നീരുമാശ്ശന്നവൾപിന്നെയുംപോകുമ്പോൾ ധീരതപോക്കമെത്താരമ്പ
ന്താൻ * വററാതെകോഴയാൽതെറെറന്നുപിന്നെയും മറെറാന്നുചൊല്ലി
വിളിക്കുംപിന്നെ * ഇങ്ങനെഓരോരോരാത്രികൾപിന്നിട്ടാ നംഗജമാല്യ
ള്ളിൽപൊങ്ങുകയാൽ * പാരിച്ചുനിന്നുള്ളപാഴിടിനാളത്തെ പൂരിച്ചുപെ
യ്യുമപ്പ്രേമഴയിൽ * അന്നിലംതന്നിലേനിന്നുപലൻനാന ക്കന്യകതന്നി
ലേകാംക്ഷയാലെ * ഊക്കേറിനിന്നൊരുമാരശരങ്ങൾക്ക ലാക്കായിമാപ്പു
കൽമേവുകയാൽ * വെണ്ണുവെന്തീട്ടുമക്കന്യകതന്നുള്ളിൽ ചിന്തതു
ടങ്ങീതുപിന്നെപ്പിന്നെ * യോഗ്യമില്ലാതൊരുഭിക്ഷുകന്മേലല്ലോ ഭാഗ്യമി
ല്ലാതയെൻജാല്യമിപ്പോൾ * ഉത്തമമായകുലത്തിൽമുളച്ചിനി ക്കിത്തരം
തോന്നുവാനെന്തുഞായം * പാത്ഥനില്ലുള്ളോരുമാനസമെന്തിന്നി ത്തീത്ഥ
കന്തങ്കലേക്കായിക്കൂടി * ഓത്തുനിന്നീടിലിമന്മഥനിങ്ങനെ കീത്തികെട്ടു
ക്കുന്നോനെന്നുവന്നു * ഊക്കുകൊണ്ടിനിവനിങ്ങിനെകൊൽകിലും യോ
ഗ്യമല്ലാത്തതുചെയ്യീലെന്നും * ഭിക്ഷുകൻമൂലമായ്ദുഷ്കൃതിചെയ്യുഞാൻ
നില്ക്കുമാറെങ്ങിനെലോകർമുമ്പിൽ *കണ്ണന്നുചെഞ്ചെമ്മേസോദരിയായോ
രു കന്യകയല്ലോഞാൻനൂനമെന്നാൽ * ഇജ്ജന്മമിങ്ങനെദുഃഖമാംവാരി
യിൽ മജ്ജനംചെയ്തു കിടന്നുപിന്നെ * വിജ്വരയായിവന്നുജലധേയാ
യജ്ജുനൻതന്നെഞാനേശിക്കൊംവ്വു * ഇങ്ങനെതന്നിലേ നണ്ണിനകന്യ
ക ഖിന്നയാശ്ശന്നങ്ങുനിന്നനേരം * നീട്ടറുനിന്നുള്ളചേടിമാർതങ്ങളിൽ
കൂടിപ്പറഞ്ഞുതുടങ്ങീതപ്പോൾ * എന്തീതുചൊൽതോഴികന്യകതന്നുടെ

മന്ദിരമിങ്ങിനെമങ്ങിപ്പോയി * ചങ്ങാതിമാരായചന്ദനവാണിമാരെ ങ്ങ
ളേപോകുന്നതെയങ്ങുമിങ്ങും* നിന്നമിരുന്നുമങ്ങൊന്നുമേവല്ലാതെ മന്ത്രിച്ചു
പോരുന്നതെന്തിങ്ങനെ* എന്നതുകേട്ടവൾചൊല്ലിനിന്നീടിനാ ളുണ്മയായു
ള്ള തുമൂടിമെല്ലെ * കന്യകതന്നുടെരോഗമെന്നുള്ളതോ നിന്നുടെയുള്ളിലുംവ
ന്നിതെല്ലോ * ഉററവരിങ്ങനെമന്ത്രിച്ചുപോരുവാൻ മറെറാരുകാരണമി
ല്ലയേതും * അന്യയായുള്ളവൾചൊല്ലിനിന്നീടിനാ ളെന്നതുകേട്ടുചിരിച്ചു
മെല്ലെ * മത്തനായുള്ളോരുവാരണൻതന്നെനീ ഹസ്തങ്ങൾകൊണ്ടുമറച്ചു
വച്ചാൽ *എന്നെയോവഞ്ചിക്കാമിങ്ങനെചൊല്ലിനാൽ മന്നിലെലോകരെ
വഞ്ചിക്കാമോ*സന്യാസിതന്നെയുംകന്യകതന്നെയുംമുന്നിട്ടുനിന്നുള്ളവാൎത്ത
യെല്ലാം * മാലോകർചൊന്നതുകേട്ടുനിന്നീടുമ്പോൾ മാലിയന്നീടുമമ്മാ
നസത്തിൽ * എങ്ങുമേപോങ്ങാതമന്ദിരവാൎത്തയിന്ന ങ്ങാടിപ്പാട്ടായിവ
ന്നുകൂടി * എന്നതുകേട്ടവൾപിന്നെയുംചൊല്ലിനാ ളെന്നുണ്ടോമാലോക
ൎക്കൊന്നുകണ്ടാൽ* അന്തവുമാലിയുംചിന്തിച്ചോയിന്നെല്ലാമന്ധന്മാരായവർ
ചൊല്ലിഞായം * ഒന്നുണ്ടോതോഴിനിനക്കിന്നുകേൾക്കേണ്ടു സന്യാസിയ
ല്ലിവനെന്നുചൊല്ലാം * സന്യാസിമാരിലിക്കന്യകതന്നുള്ള മെന്നുമേചെല്ലു
വോന്നല്ലചൊല്ലാം * കന്യകതന്നെയുംകാമിച്ചുവന്നൊരു മന്നവനെന്ന
തേവന്നുകൂടൂ * എന്നതല്ലിന്നിതിൽവന്നുള്ളസങ്കട മിന്നിതുതൊട്ടുപിണ
ഞ്ഞുകൂടും * വീരന്മാരായുള്ളയാദവന്മാരിലി ന്നാരുമേയില്ലയിദ്ദ്വാരകയിൽ
* കെല്പുകലൎന്നസുയോധനനായിട്ടു കല്പിതയായിവൾതന്നെയിപ്പോൾ
* സ്പഷ്ടമേകട്ടിവൻപെട്ടെന്നുപോകിലോ കഷ്ടമായല്ലോതാൻവന്നു
ഞായം * ഇങ്ങിനെകേട്ടവളിങ്ങനെചൊല്ലിനാ ളെങ്ങിനെയിന്നതുവന്നു
കൂടൂ * മല്ലാരിതന്നുടെമന്ദിരംതാനിതേ വല്ലാതെയാരേലുംവന്നുചെയ്കി
ൽ * അന്നവൻതൻതലതുണ്ടുതുണ്ടാക്കീട്ടു കന്യകതന്നേയുംകൊണ്ടുപോരും
* എന്നതുകൊണ്ടുള്ളവാൎത്തകൾനിന്നില മെന്നുമേയിങ്ങനെവന്നുകൂടാ
* എങ്ങുനിപോകുന്നുചങ്ങാതിചാരത്തോ എങ്കിലോപോകനാമെന്നേ
വേണ്ടൂ * ശ്രദ്ധമായ്നിന്നുപറഞ്ഞുള്ളതോഴിമാർ കേടററമന്ദിരംപൂകുന്നേ
രം * വൃഷ്ണികളെല്ലാരുംദൈവതപൂജയ്ക്കു കൃഷ്ണനെമുന്നിട്ടുപോയാരപ്പോ
ൾ * സുന്ദരിയായൊരുകന്യകതാനുമ മ്മന്ദിരംതന്നിൽനിന്നന്നേരം
* സുന്ദരമായോരുസ്യന്ദനമേറിത്തൻ സുന്ദരിമാരുമായ്മന്ദംമന്ദം
* ഉൾക്കമായുള്ളോരുമാൎഗ്ഗവുംപിന്നിട്ടു നിൎഗ്ഗമിച്ചീടിനാൾനിതിയോടു * സി
രിതുടങ്ങിനവീരന്മാരങ്ങൊരു കാരിയംചിന്തിച്ചുദൂരത്തപ്പോൾ * ഒക്കവേ
പോകുന്നതക്കവുംപാൎത്തുള്ള തസ്കരനായോരുമസ്കരിതാൻ * ചാരത്തു
ചെന്നവൾതേരിലങ്ങേറിനിന്നാ രബ്ബ്വീലനായാദരവിൽ * പല്ലവംവെ
ല്ലുമപ്പാണിയെപ്പാരാതെ മെല്ലവേപൂൺമതിന്നേ ങ്ങുന്നേരം * മന്ദമായ്
ചൊല്ലിനാൾസുന്ദരിതാനപ്പോൾ വന്ദിച്ചുനിന്നവൻപാദങ്ങളെ * ബന്ധ
ങ്ങളെല്ലാമേവേർമുറിച്ചീടിനാനെന്തിതുതോന്നുവാൻതമ്പുരാനേ*ഇത്രമേൽ
വിണ്ണകരേറിനിന്നോരുനീ മുക്തിക്കുദൂഷണംചെയ്യൊല്ലാതെ * ഉജ്ജ്വല
നായുള്ളൊരൎജ്ജുനൻതന്നിലേ മജ്ജനംചെയ്യാന്നെന്നുള്ളമെന്നാൽ * സ
ജ്ജനായുള്ളനിന്നൎജ്ജുനൻവേണമി ന്നിജ്ജനാതന്നുടെപാണിപൂൺമാൻ*
കോമളതന്നുടെപൂമൊഴിയായൊരു താർമധുപെയ്യുകളക്കയാലെ * കോൾ

മയിക്കൊണ്ടുടനാമോദന്തന്നുടെ കോമരമായിഞ്ഞാനെന്നുചൊന്നാൻ * ഉണ്മ
യെക്കേട്ടൊരുസുന്ദരിതന്നുടെ നന്മുഖംചാലെവിളങ്ങീതപ്പോൾ * വാ
തററുനിന്നൊരുസൂൎയ്യനെക്കണ്ടൊരു വാരിജകോരകമെന്നപോലേ * സംഭ്ര
മംകൊണ്ടവളൊന്നുമേമിണ്ടാതെ കമ്പവുംപൂണ്ടുവിളങ്ങിനിന്നാൾ * നാ
ണവുംപൂണ്ടുനടുങ്ങിനിന്നീടുന്ന മാനിനിതന്നുടെയുള്ളമപ്പോൾ * പായ
സംകണ്ടബുഭുക്ഷിതന്തന്നുടെ മാനസംപോലെചമഞ്ഞുകൂടി * ഇഷ്ടമാ
യുള്ളതുകിട്ടുകമൂലമായ് തുഷ്ടനായുള്ളൊരുപാൎത്ഥനപ്പോൾ * പേയററു
നിന്നൊരുജായയുംതാനുമായ് പോകത്തുടങ്ങിനാനങ്ങുനോക്കി * വണ്ടേ
ലുംചായലാൾതന്നെയുംകൊണ്ടവൻ മണ്ടിനിന്നീടുന്നോനെന്നിങ്ങനെ
* ദ്വേഷികളായുള്ളയാദവന്മാൎക്കെല്ലാം ഘോഷമുണ്ടായിട്ടുവന്നുകൂടി * സി
രിതാനങ്ങുതുകേട്ടൊരുനേരത്തു സീരവുംപാരാതെകയ്യിലാക്കി * അന്ത
മില്ലാതൊരുകോപവുംപൂണ്ടുനി ന്നന്ധകന്മാരോടുകൂടിച്ചെമ്മേ * ഭീ
തിയെക്കാണാതൊരന്തകനുള്ളിലും ഭീതിയെപ്പൊങ്ങിച്ചുഭീഷണനായ്
* നോക്കിനെക്കൊണ്ടേയിപ്പാരിടമെല്ലാമെ തിക്കനെലാക്കുന്നോനെന്ന
പോലെ * നില്ലുനില്ലെന്നതേചൊല്ലിനിന്നങ്ങനെ ചെല്ലത്തുടങ്ങിനാന
ങ്ങുനോക്കി * കോപിച്ചുപോകുന്നലാംഗലിതന്നുടെ കോപത്തെക്കണ്ടൊ
രുഗോവിന്ദന്താൻ * ഓടിച്ചെന്നങ്ങവൻകോപത്തെപ്പോക്കുവാൻ കേട
റവാക്കുകളോതിനിന്നാൻ * പാൎത്ഥനീനിന്നുടെചിത്തെഴുംകോപത്തി
ൻ പാത്രമായ്വന്നതിന്നോൎത്തുകണ്ടാൽ * വീരനായുള്ളൊരുകേസരിതന്നോടു
നേരായിപ്പോരുമപ്പേക്കുറുക്കൻ * സീരവുമായിട്ടുപാരാതെചെന്നങ്ങു
നേരിട്ടുനിന്നുകതിക്കിലിപ്പോൾ * മാധവിതന്നുടെമംഗലസൂത്രത്തിൻ
ബാധയെചെയ്യൊഴിച്ചേതുമില്ലെ * സോദരിതന്നുടെവേദനപിന്നെക്ക
ണ്ടാദരവോടതിലാടിനില്ക്കും * ഉൺമയെച്ചൊൽകിലാപ്പാണ്ഡവൻനമ്മു
ടെ സംബന്ധിയായിട്ടുവന്നാനല്ലോ * ചീററവുംകൈവിട്ടുപാരാതെചെ
ന്നിനി യേററവുംമാനിക്കവേണ്ടതിപ്പോൾ * നാമൊഴിച്ചാരിനിപ്രേമ
വുംപൂണ്ടുനി ന്നോമനിച്ചീടുവാനോൎത്തുകണ്ടാൽ * ഇത്തരമായുള്ളൊരു
ക്തികൾകൊണ്ടവൻ ചിത്തമയച്ചുചമച്ചുപിന്നെ * കോപിച്ചുപായു
ന്നയാദവന്മാരുടെ കോപവുംപോക്കിനാൻവാക്കുകൊണ്ടു * ശാൎങ്ഗി
താനിങ്ങനെചൊന്നതുകേട്ടൊരു ലാംഗലിതന്നുടെയുള്ളമപ്പോൾ * നീ
തിയുംചിന്തിച്ചുകോപവുംകൈവിട്ടു ശീതളമായിച്ചമഞ്ഞുകൂടി * ഏററി
യിരുന്നപൊലിക്കാണന്തന്നെയും പാരാതെനൽകിനാൻപാൎത്ഥനായി
* തുഷ്ടനായ്വന്നവന്തന്നോടുകൂടെപ്പോ യിഷ്ടമായ്നിന്നവൻമന്ദിരത്തിൽ
* കല്യാണമായുള്ളതെല്ലാമെചെയ്യിച്ചു മെല്ലവേപോന്നിങ്ങുവന്നുപിന്നെ *
വൃഷ്ണികൾചൂഴററുകൃഷ്ണനുന്താനുമായ് വൃത്തികളോരോന്നേചെയ്തുനിന്നാർ *

## വൃകാസുരകഥ.

ദേവകീനന്ദനനാശ്രിതനായ ശ്രുത ദേവനായ്നിന്നുള്ളോരാര
ണനെ * മൈഥിലനാകുന്നമന്നവന്തന്നെയും ശൈഥില്യംകൈവിട്ടു
കാണ്മതിന്നായ് * പൂജ്യന്മാരായുള്ളമാമുനിമാരുമായ് രാജ്യത്തിലാ
മ്മാറുചെന്നനേരം * പ്രാൎത്ഥിച്ചുപോരുന്നമേദിനിദേവനും മൈത്രിയെ
പ്പൂണ്ടുള്ളമൈഥിലനും * പാരാതെചെന്നവൻപാവനമായുള്ള പാദങ്ങൾ

കൂപ്പിനിന്നായവണ്ണം * ആതിത്ഥ്യംതന്നെയങ്ങാചരിച്ചീടുവാൻ യാചി
ച്ചുപിന്നെക്ഷണിച്ചുനിന്നാർ * മൈഥിലന്തന്റെയുംഭൂസുരന്തന്റെയും
മൈത്രിയെപ്പാരാതെപൂരിപ്പാനായ് * ഗേഹങ്ങൾരണ്ടിലുമൊപ്പമായ്
പുക്കിനാൻ ദേഹങ്ങൾരണ്ടാക്കിക്കൊണ്ടുമെല്ലെ * തിണ്ണമക്കണ്ണനെന്ന
ണ്ണിനിന്നെപ്പൊഴും പുണ്യവാനായുള്ളമന്നവന്താൻ * മാമുനിമാരെയും
മാധവന്തന്നെയും മാനിച്ചുനിന്നുഭുജിപ്പിച്ചുടൻ * തല്പത്തിൽചേർത്തുവിള
ങ്ങിനിന്നീടുന്ന പത്മവിലോചനൻപാദങ്ങളെ * ചന്തമായ്ചെന്നുത
ലോടിനിന്നീടിനാൻ ചെന്താരിൽമാരുതാനെന്നപോലെ * മന്ദിരംപുക്കി
നമാമുനിമാരെയും നന്ദജൻതന്നെയുംമാനിയാതെ * ആഗമിച്ചമ്പി
നോടാദരിച്ചീടിനാ നാരണന്താനുമങ്ങായവണ്ണം * ഭക്തിയെക്കണ്ടുതെ
ളിഞ്ഞുനിന്നീടുന്നോ രുത്തമശ്ലോകന്താനാരണന്നായ് * മുക്തിയെത്ത
ന്റെയുംനൽകിനിന്നീടിനാൻ ഭക്തിയെപ്പൂണ്ടവർക്കെന്നുഞായം * കൈത
വംകൈവിട്ടുമൈഥിലഭൂപനും കൈവല്യംനൽകിനാനവ്വണ്ണമേ * പെ
ട്ടെന്നുപോന്നുതൻദ്വാരകതന്നിൽനി ന്നിഷ്ടമായ്മേവിനാൻപിന്നെനേ
രെ * വീരനായുള്ളോരുദാനവനുണ്ടായാൻ പാരിടമെല്ലാമേവെല്ലുവോ
നായ് * നാമത്തെക്കൊണ്ടുവൃകാസുരനായുള്ളോൻ താതനെക്കൊണ്ട
വൻശാകുനേയൻ * നൽവരംനൽകുവാൻനല്ലതാരെന്നു നണ്ണിനിന്ന
ങ്ങവൻപോകുന്നേരം * നാരദൻവന്നുതദ്ദ്വാരവേകണ്ടപ്പോൾ പാരാതെ
ചാരത്തുചെന്നുചൊന്നാൻ * നൽവരംനൽകുവാൻനല്ലതാരെന്നു പാ
രാതെചൊല്ലണമെന്നോടിപ്പോൾ * എന്നതുകേട്ടൊരുനാരദൻചൊല്ലി
നാൻ ചന്ദ്രകലാധരനെന്നിങ്ങനെ * നൽവരംനൽകിനാലന്നദ്ദേത
ന്നെന്നി നിണ്ണയംകണ്ടുകൊൾകെന്നുചൊന്നാൻ * എന്നതുകേട്ടവനന്ന
ടേയങ്ങുപോയ് ചന്ദ്രകലാധരൻതന്നെനണ്ണി * ഉൽക്കടമായിട്ടുസേവി
ച്ചുമേവിനാൻ ദുഷ്കരമായുള്ളോരാശയാലെ * എന്നതുകൊണ്ടുമച്ചന്ദ്രക
ലാധരൻ മുന്നിൽവരാഞ്ഞതുകാരണമായ് * കണ്ഠത്തെക്കണ്ടിച്ചുകൊണ്ട
വൻചെഞ്ചെമ്മേ കണ്ഡത്തിലാക്കുവാനോങ്ങുന്നേരം * വേഗത്തിൽ
ചെന്നുവിലക്കിനിന്നീടിനാൻ നാഗത്തെപ്പൂണ്ടുന്നനാഥനപ്പോൾ * ഇഷ്ട
യായുള്ളതുചൊല്ലുനീയെന്നവൻ മെച്ചമേചൊന്നതുകേട്ടുചൊന്നാൻ * മൂ
ർഖനായ്ചെന്നിട്ടുയാവനൊരുത്തന്റെ മൂർദ്ധാവുതന്നെത്തൊടുന്നതുണ്ടോ
ൻ * അപ്പൊഴേതന്നെമരിച്ചവൻവീഴേണം മത്പ്രിയമാകുന്നതെന്നതത്രേ
* ദാനവനിങ്ങനെചൊന്നതുകേട്ടപ്പോൾ ദീനനായ്നിന്നുനരങ്ങുനേരം
* അങ്ങിനെയാകെന്നുചൊല്ലിനിന്നീടിനാ നംഗജവൈരിയായുള്ളദേ
വൻ * എന്നതുകേട്ടൊരുദാനവൻതാനതു നിണ്ണയിച്ചീടുവാനെന്നനേ
രം * പാർവ്വതീകാമുകൻതന്നുടെമൗലിയിൽ പാണിയെച്ചേർപ്പാനായ്പ്പാ
ഞ്ഞണഞ്ഞാൻ * പാഴനെവന്നതുകണ്ടൊരുനേരത്തു പാഞ്ഞുതുടങ്ങി
നാൻപാരമപ്പോൾ * എന്തിനിനല്ലതെന്നിങ്ങനെചിന്തിച്ചി ട്ടന്തകവൈ
രിയായുള്ളദേവൻ * പാരാതെപിന്നാലെപാഞ്ഞുതുടങ്ങിനാൻ പാരമപ്പാ
ഴനുംപാരിലെങ്ങും * മുക്കണ്ണൻപിന്നെയുംപാഞ്ഞുതുടങ്ങിനാൻ മുപ്പു
രംവേവിച്ചകണ്ണുമായി * മന്നിടമെല്ലാമെപാഞ്ഞുമുടിഞ്ഞപ്പോൾ വി
ണ്ണിലുംപുക്കിനാൻതിണ്ണമേററം * ചാർത്തിനിന്നീടുന്നശാർദ്ദൂലചർമ്മവും

ദോഃസ്ഥലംകൊണ്ടങ്ങുതാങ്ങിത്താങ്ങി * വേഗത്തെപ്പൂണ്ടു വിറച്ചുനി
ന്നിടുന്ന നാഗങ്ങളോരോന്നെവീഴെവീഴെ * മുത്താരമായിട്ടുബലാങ്ങളാ
യുള്ളോ രത്തികൾതന്മാറിൽചാടിച്ചാടി * ഉന്മിഷൽകാന്തിയാംവെ
ൺമഴതന്നുടെ വെണ്മതാനെങ്ങുമേപൊങ്ങപ്പൊങ്ങെ * ചേണെററംമേവു
ന്നപാണികൾചേത്തുള്ളോ രേണത്തിൻപോതവുംതുള്ളെത്തുള്ളെ * ക
ണ്ഡലനാദങ്ങൾശ്രുല്ലാരമേല്ക്കയാൽ കണ്ണിലെച്ചെങ്കനൽകത്തെക്കത്തെ
* സ്വർല്ലോകസിന്ധുതൻകല്ലോലംപൊങ്ങീട്ടു വെള്ളങ്ങളെല്ലാമേത്തു
കെത്തുകെ * ഭൂതലന്തന്നിൽപതിച്ചുനിന്നീടുന്ന നൂതനത്തിങ്കളെ
വാരിവാരി * പേടിച്ചുമേവുന്നവാമത്തോടമ്പോടു പേടിക്കവേണ്ടാ
യെന്നോതിയോതി * വാനിലുമെങ്ങുമേപാഞ്ഞുനിന്നീടിനാൻ ദാന
വമ്പിന്നാലെചെൽകയാലെ * വാനവരാക്കുമറ്റാനവന്തന്നുടെ വാര
ണംചെയ്യതിനായീലപ്പോൾ * മൂക്കിന്മേൽകൈവച്ചുനോക്കിനിന്നീ
ടിനാർ മൂർക്ക്ഖരെക്കാണുമ്പോളെന്നുഞായം * പിന്നെയുംപോ
യവൻപാഞ്ഞുപാഞ്ഞങ്ങനെ പിന്തിരിഞ്ഞെപ്പൊഴുംനോക്കിനോക്കി
* കൈവല്യമേകുന്നവൈകുണ്ഠലോകത്തു വൈകാതെചെന്നങ്ങുനിന്ന
നേരം * ശംഭുവിന്നുണ്ടായസങ്കടംകണ്ടിട്ടു സംഭ്രമിച്ചീടിനോരംബു
ജാക്ഷൻ * മാണിയായുന്നുടൻദാനവന്തന്നോടു മാനിച്ചുനിന്നുപറഞ്ഞതാ
നപ്പോൾ * എങ്ങുനിന്നിങ്ങനെവന്നുചൊല്ലുന്നിപ്പോൾ മംഗലമായുന്ന
കണ്ടതേററം * നല്ലവൃകാസുരനെന്നതങ്ങെല്ലാരും ചൊല്ലിനിന്നീടുന്നുനി
ന്നെയല്ലി * ഉത്തമനെന്നതുമന്നമേകേൾപ്പുണ്ടു സത്തുക്കളെല്ലാരുംചൊ
ല്ലിച്ചൊല്ലി * ഇങ്ങിനെനിന്നുള്ളസജ്ജനന്തന്നുടെ സംഗമമെന്നുമേവന്നു
കൂടാ * കണ്ടാവുഞാനെന്നുചിന്തിച്ചുനേരത്തു കണ്ടതിന്നേററവുംവേണ്ടു
വൊന്നേ * ഗേഹത്തിൽപോന്നുവിരുന്നുണ്ണുമുണ്ടിനി സ്നേഹിക്കവേണ
മേനമ്മിലിപ്പോൾ * ഓടിവന്നീടുവാൻകാരണംചൊല്ലുനീ വാടിനിന്നീ
ടുന്നുമേനിയെല്ലാം * നൽവരംതന്നതിൻനിർണ്ണയംകാൺമതി ന്നിന്നിവൻ
പിന്നാലെയെന്നോചൊല്ലി * ഇഷ്ടമായ്നിന്നുള്ളനൽവരംകൊൾവാനി
പ്പൊട്ടനായുന്നിതോയിന്നിനക്കും * ഊഷതപന്തന്നുടെദൂരത്തുനിന്നോക്കും
ഭോഷത്വംവന്നിടുമെന്നേയുള്ളു * ദക്ഷനായുള്ളൊരുദക്ഷൻറശാപത്താ
ൽ ദക്ഷകനല്ലിവനൊന്നിനുംതാൻ * ക്രൂരരായുള്ളതുക്രൂളികളല്ലോതാൻ കാ
ട്ടാനത്തോലല്ലോചേലചെമ്മെ * പാതിരാനേരത്തുപ്രേതത്തിൽകാട്ടിൽ
നി നാടുന്നനാടകമാക്കറിയാം * സ്നാനമെന്നുള്ളതുംശൌചമെന്നുള്ളതും
താനറിഞ്ഞീടുവോന്നല്ലയെന്നും * ഇങ്ങനെപോരുന്നനീചന്മാരെങ്ങനെ
നൽവരംനൽകിനിന്നീടുന്നുചൊൽ * കശ്മലരായോരിലെങ്ങനെനിന്നു
ടെ വിശ്വാസമിങ്ങനെവന്നതിപ്പോൾ * ആരുടെചൊല്ലിനെക്കാരണമാ
ക്കിനീകാരിയമല്ലാതെവേലചെയ്തു * നാരദൻചൊല്ലാലെയെന്നതുചൊ
ന്നതു നാരദൻവഞ്ചിച്ചതെങ്കിലിപ്പോൾ * നൽവരംതന്നതിന്നുണ്മയെന്നു
ണ്ടൊചൊൽ നിന്മനംതന്നിലിന്നുല്ലസിച്ചു * നിർണ്ണയിച്ചീടുവാനില്ലയുണ്ടെ
ങ്കിലോ നിൻതലതന്നെയുംതൊട്ടുകാൺനീ * പൊയ്പറഞ്ഞീടുമന്നീച
നെപ്പിന്നെനാം കൊയ്തുനിന്നീടുവാൻപോകവേണം * മാണിയായിങ്ങനെ
ചൊല്ലിനിന്നീടുമ്പോൾ മാനിയായ്മേവുമദ്ദാനവൻതാൻ * ശങ്കയും

കൈവെടിഞ്ഞങ്ങവന്മുന്നിലേ തൻകരംമൗലിയിൽചേൎത്തുനിന്നാൻ * പക്ഷമററിട്ടമപ്പർവ്വതംപോലവ നക്ഷണംവീണതുകണ്ടുപിന്നെ * പൂചൊരിഞ്ഞീടിനാർവാനിലേലോകരും പൂജ്യനായുള്ളവന്മെയ്യിലപ്പോൾ * സംഭ്രമംപൂണ്ടൊരുശംഭുതൻവാമവും കമ്പവുംകൈവെടിഞ്ഞൊന്നുവീൎത്തു * ആശ്രിതന്മാരെനിന്നാശപസിച്ചെപ്പൊഴും ശാശ്വതന്മാരായോരീശ്വരന്മാർ * സ്പഷ്ടമായോതിനിന്നിഷ്ടമായുള്ളതും തുഷ്ടനായ്മേവിനിന്നൊട്ടുനേരം * എങ്കിലോ ലോകപാലകനാമെന്നതുംചൊന്നുടൻ ഭംഗിയിൽത്തങ്ങിനാർമന്ദിരത്തിൽ * * * * *

## ഭൃഗുപരിക്ഷ

ഉത്തമമായസരസ്വതീതീരത്തു സത്രത്തെച്ചെയ്യുന്നമാമുനിമാർ * ലീലയായ്നിന്നങ്ങുസംഗമിച്ചീടിനാർ ഭൂലോകനാഥരാംമൂവരിലും * ശാന്തനായ്നിന്നവനേവനെന്നിങ്ങനെ ആസ്ഥ്യവുംപൂണ്ടുനിന്നായവണ്ണം * സംഭ്രമംപോക്കുവാനപ്പൊഴേപോയിതു നൽഭൃഗുവാകിനമാമുനിതാൻ * നാന്മുഖൻതന്നുടെമന്ദിരംപൂകിനാൻ കാണ്മതിന്നായവൻമേന്മയെല്ലാം * വന്ദനംമുമ്പായതൊന്നുമേ ചെയ്യാതെ നിന്ദയുംപൂണ്ടവൻനിന്നനേരം * കോപിച്ചുനിന്നൊരുനാന്മുഖന്താനങ്ങു ശാപത്തിന്നായിത്തുനിഞ്ഞുനിന്നാൻ * സാന്ത്വനംകൊണ്ടവൻകോപവുംതീൎത്തങ്ങു ശാന്തനാക്കീടിനമാമുനിതാൻ * കൈലാസന്തന്നിലുമ്പാരാതെചെന്നങ്ങു കൈലാസവാസിയെക്കണ്ടനേരം * ധിക്കരിച്ചീടിനവേലയെക്കാട്ടിനാൻ മുക്കണ്ണൻതാനതുകണ്ടനേരം * കന്ദൎപ്പന്തന്നുടെവേലയെച്ചെയ്യാനായ് ശങ്കരന്താനപ്പോൾനിന്നനേരം * പാരാതെചെന്നുചെറുത്തുനിന്നീടിനാൻ പാൎവ്വതീദേവിതാൻപാരമപ്പോൾ * കൈലാസംതന്നിൽനിന്നന്നേരംമാമുനി പാലാഴിതന്നിലുംചെന്നുപിന്നെ * സപ്രഥതപൂണ്ടുകിടന്നുറങ്ങീടുന്ന ഉത്തമശ്ലോകനെക്കണ്ടനേരം * ചാരത്തുചെന്നുചവിട്ടിനാനങ്ങവൻ മാറത്തുമാനസംചീറുവാനായ് * അപ്പൊഴേതന്നെയെഴുനീറ്റുചൊല്ലിനാൻ വിപ്രപരായണനായദേവൻ * ഒട്ടുപോല്ലുകാലമായ്വന്നുതൻചാരത്തു നിദ്രകൊണ്ടേതുമറിഞ്ഞില്ലഞാൻ * ഉത്തമരായുള്ളനിങ്ങളെക്കണ്ടപ്പോളുത്ഥാനംചെയ്യില്ലയല്ലോമുമ്പെ * എന്നതുകൊണ്ടിനിക്കോപമുണ്ടാകൊല്ലാ ധന്യനായുള്ളോവെയെന്നോടിപ്പോൾ * നിന്നുടെപാദമെന്മേനിയിലേററതു മെന്നുടെഭൂഷണമാകവേണം * ലാഞ്ഛനമായിദ്ധരിച്ചുനിന്നീടുന്നോം വാഞ്ഛിതമിങ്ങനെപൊങ്ങുകയാൽ * ഇങ്ങിനെചൊന്നവൻതന്നെയും പൂജിച്ചു മംഗലദേവതയോടുംകൂടി * പൂജിതനായൊരുമാമുനിയന്നേരം പൂരിച്ചുപൂണ്ടൊരുമോദത്താലെ * വൈകുണ്ഠൻതന്നുടെപാദവുംകുമ്പിട്ടു വൈകാതെപോന്നിങ്ങുവന്നുപിന്നെ * മാമുനിമാരോടുചൊല്ലിനിന്നീടിനാൻ മാനിച്ചുതന്നുടെവേലയെല്ലാം * വിപ്രരിലുള്ളൊരുഭക്തിയെക്കണ്ടിട്ടു വിസ്മിതരായുള്ളമാമുനിമാർ * സാത്വികനായതുവിഷ്ണുവെന്നിങ്ങനെ സാദ്ധ്യമായുള്ളതുബോധിച്ചപ്പോൾ * യജ്ഞാംഗനായവൻതന്നേയുംചെഞ്ഞെമ്മേ യജ്ഞങ്ങൾകൊണ്ടുയജിച്ചുനന്നായ് * സൽസംഗിയായവൻതന്നെയുംചിന്തിച്ചു സൽഗതിതന്നെയുമേശിനിന്നാൻ *

## സന്താനഗോപാലം

പാലിച്ചുനിന്നജഗത്തിനെയെല്ലാമെ പാലെന്നപോലെകുടിച്ചു
പിന്നെ * അന്തമററീടുന്നസന്താനതോയത്തിൽ പന്തമായ്ചെന്നുകിട
ന്നുറങ്ങി * പാതകംപോക്കുവാൻമാധവൻതന്നുടെ നൂതനക്രീഡകളുണ്ട
ല്ലൊതാൻ * കോലെടുത്തീടിനാൽകൊൽകയാമെങ്കിലോ വേലെടുത്തീടി
നാൽവേലയെന്തേ * പീലികളായൊരുപീയൂഷരാശിയിൽ മാനസംചെ
ന്നങ്ങുമുങ്ങുകയാൽ * മാധവൻതന്നുടെലീലകൾതന്നെയേ മാനിച്ചുചൊ
ല്ലുന്നതിന്നുംഞാനൊ * ദ്വാരകതന്നിലെഗേഹമായ്പോരുന്നോ രാരണ
ൻതന്നുടെബാലകന്മാർ * ജാതരായ്മേവുന്നുയാതൊരുഭൂമിയിൽ പ്രേതരാ
യ്പോകുന്നോരന്നിലത്തെ * പിന്നെയുംപിന്നെയുമിങ്ങനെകണ്ടപ്പോ
ൾ ഖിന്നനായ്നിന്നുള്ളോരാരണൻതാൻ * ചേതനപോയുള്ളബാലക
ന്തന്നെയും വേദനപൂണ്ടങ്ങെടുത്തുമെല്ലെ * രാജാവിൻകോയിക്കൽപോ
രാതെചെന്നിട്ടു രാജാവോടായിട്ടുചൊന്നാൻപിന്നെ * പാലനംവല്ലാ
തരാജാവുവാഴുന്നാൾ കാലന്തൻകോയിൽപൂംബാലകന്മാർ * എ
ന്നുള്ളവാർത്തകൾനിർണ്ണയമായ്വന്നു എന്നുടെബാലകർചാകയാലെ *
ധർമ്മിഷ്ഠനായുള്ളരാജാവിൻനാട്ടിലേ നമ്മുടെവാസത്തിൻചേർച്ചയുള്ളു
* ഇന്നാട്ടുകൈവെടിഞ്ഞെങ്കിലോപോകുന്നേൻ നന്നായിവാഴുന്ന
നാടുനോക്കി * ആരണനിങ്ങനെചൊന്നതുകേട്ടപ്പോൾ വീരനാം
പാർത്ഥനുമോർത്തുചൊന്നാൻ * നിന്നുടെബാലകൻതന്നുടെപാലന
മെന്നോടുചൊല്ലുകിലിന്നേചെയ്യാം * ഇന്നാടുകൈവെടിഞ്ഞന്യമാം
നാട്ടിലി ന്നെന്നതുകൊണ്ടുനീപോകവേണ്ട * ഇങ്ങിനെചൊല്ലീട്ടുതാനു
മായ്പോയവൻ മന്ദിരംതന്നിലുംചെന്നുപിന്നെ * ആർത്തിയെപ്പോ
ക്കുമക്കാലവുംചിന്തിച്ചു പാർത്തുനിന്നീടിനാൻപാർത്ഥനപ്പോൾ * സൂതി
കകാലമങ്ങാഗമിച്ചീട്ടപ്പോൾ ഭീതനായ്ചൊല്ലിനാനാരണന്താൻ *
പാലിക്കവേണ്ടുന്നകാലമോവന്നതെ പാർത്തുനിന്നീടൊല്ലയെന്നിങ്ങനെ
* പാണ്ഡവന്താനതുകേട്ടോരുനേരത്തു ഗാണ്ഡീവംവില്ലുതൻകൈ
യാലാക്കി * അസ്ത്രങ്ങൾകൊണ്ടുചെറുത്തുനിന്നീടിനാ നക്ഷണംചെന്നു
നിന്നാശയെല്ലാം * ബാണങ്ങൾകൊണ്ടൊരുപഞ്ജരംനിർമ്മിച്ചാൻ ത്രാണ
ത്തിനായിട്ടുപൈതൽതന്റെ * ചാലെപ്പിറന്നുനിലത്തുവീണീടിനാൻ ബാ
ലകന്താനുമക്കാലത്തപ്പോൾ * ചുററുംനിന്നീടുന്നോർനോക്കിനിന്നീടവേ
തെററന്നുകണ്ടീലയെന്നേയുള്ളു * സജ്ജനനായ്നിന്നുള്ളോരർജ്ജുനന്താ
നപ്പോൾ ലജ്ജയുംപൂണ്ടുപുറപ്പെട്ടുടൻ * പാരിടമെങ്ങുമേയാരാഞ്ഞുനി
ന്നിട്ടു ബാലകൻതന്നെയകപ്പെടാതെ * പിന്നെയുംപോന്നിങ്ങുഖിന്നനാ
യ്നിന്നിട്ടു തന്നെയുംനിന്ദിച്ചുനിന്നനേരം * സാക്രൂതമായിച്ചിരിച്ചുചൊ
ല്ലീടിനാൻ മാഴ്കാതെന്നിങ്ങനെമാധവന്താൻ * ആർത്തിയെപ്പോക്കുവാൻ
തേർത്തടന്തന്നിലോ പാർത്ഥനന്താനുമായ്മെല്ലെമെല്ലെ * പശ്ചിമയാ
യൊരുദിക്കിനെമുന്നിട്ടു നിശ്ചയംപൂണ്ടുള്ളോരുള്ളവുമായ് * പോകുന്ന
നേരത്തുക്രൂരിരുട്ടായിട്ടു പോകരുതാതെയങ്ങായനേരം * ചക്രത്തെക്കൊ
ണ്ടുശമിപ്പിച്ചുനിന്നുട നുഗ്രമായ്മേവുമക്രൂരിരുട്ടും * പാരാതെപിന്നെ
യുംപോയൊരുനേരത്തു പാലാഴിതന്നെയുംകാണായ്വന്നു * രത്നങ്ങളാലുമ

ദീപിന്മേൽകാണായി ഉത്തമമായോരുമന്ദിരത്തെ * തന്നിലുംചെന്ന പ്പോളുന്നതനായോരു പന്നഗനായകൻതന്നുടെമേൽ * വേദങ്ങൾതന്നു ടെകാതലായ്മേവുന്ന ദേവനെത്തന്നെയുംകാണായപ്പോൾ * ശ്രീഭൂമി മാരായദേവിമാർ പൂണ്ടുള്ള ശോഭയെപ്പൂണ്ടോരുമെയ്യുമായി * കൃപ്പിനനേ രത്തുവാത്സല്യാട്ടുചൊല്ലിനാൻ കേൾപ്പിനിന്നിങ്ങളെന്നങ്ങവന്താൻ * നി ങ്ങളെക്കാണ്മാനായ്ബാലകന്മാരെയി ന്നിങ്ങനെയിങ്ങുഞാൻകൊണ്ടു പോന്നു * പാരിടംതിന്നലെപാലനമെല്ലാമേ പാഴായിപ്പോകാതെചെ യ്യേണമേ * ഭൂഭാരന്തന്നെയുംവ്യാപാദിച്ചീടിനാൽ പാരാതെപോന്നിങ്ങു വന്നുകൊൾവൂ * ഇങ്ങിനെചൊന്നോരുവാർത്തയെക്കേട്ടവ രങ്ങിനെയാകെ ന്നുചെല്ലിപ്പിന്നെ * ബാലകന്മാരെയുംപാരാതെകൊണ്ടന്നി ട്ടാരണ നായിട്ടുനല്കിനിന്നാർ * ദാരകന്മാരെത്തൻചാരത്തുകണ്ടുള്ളൊ രാരണൻ ചൊന്നുള്ളോരാശിക്കെല്ലാം * ചിത്തോരുമോദത്താലാർത്തിയുംതീർത്തങ്ങു പാത്രമായുള്ളോരുപാർത്ഥനുമായ് * ധന്യമായുള്ളോരുതന്നുടെമന്ദിരം തന്നിലുംചെന്നുസുഖിച്ചുപിന്നെ * ആര്യനായുള്ളൊരുരാമനുംതാനുമാ യ് കാര്യവിചാരങ്ങളാചരിച്ചാർ * * * *

രാജ്യസ്ഥിതികഥ

ദേവകിതന്നുടെസൂനുവായ്മേവുന്ന കേവലനായൊരുവാസുദേവൻ മംഗലമെങ്ങുമെപൊങ്ങിനിന്നീടുന്ന മന്ദിരംതന്നിലേനിന്നകാലം * ഭാര്യമാരായുള്ളനാരിമാർചൂഴവേ വാരിവിഹാരങ്ങളാചരിപ്പാൻ * താ മരപ്പൊയ്കയിൽചെന്നങ്ങിറങ്ങിനാൻ വാമവിലോചനമാരുമായി * ക്ഷോഭിതമാളുന്നബാലികമാരപ്പോൾ കേളികളോരോന്നേയാചരിച്ചാർ * കാന്തനുംതങ്ങളുംവാശിപറഞ്ഞിട്ടു നീന്തിനിന്നീടിനാരൊട്ടുനേരം * തേകിനിന്നീടിനാർകോമളക്കൈകൊണ്ടു തൂകിനിന്നീടിനാർപുഞ്ചിരിയും * ആഴ്ന്നെഴുന്നൊരുവാരിയിൽമുങ്ങിനാർപിന്നെയ ങ്ങാനന്ദമായൊരുവാരിയി ലും * ഇങ്ങനെയോരോരോലീലകൾചെയ്തുള്ളോ രംഗനമാരുടെമാനസ ത്തെ * അംഗജൻതന്നുടെമന്ദിരമാക്കിനാൻ പങ്കജലോചനൻതങ്കലാക്കി * ചിത്തത്തിൽനിന്നോരുചിത്തജൻചൊല്ലാലെ മത്തമാരായുള്ളമാനിനി മാർ * അന്നംതുടങ്ങിനപക്ഷികളോടെല്ലാം ചെന്നുപറഞ്ഞുതെളിഞ്ഞുനി ന്നാർ * വാരിവിഹാരങ്ങളാചരിച്ചീടുന്ന ഭാര്യമാരോടുകലർന്നുപിന്നെ * രമ്യങ്ങളായുള്ളഹർമ്മ്യങ്ങളേറിയും നർമ്മങ്ങളോരോന്നേയാചരിച്ചാൻ * എണ്ണുരണ്ടായിരത്തെൺമരെന്നിങ്ങനെ എണ്ണമാണ്ടീടുന്നഭാര്യമാരിൽ * ചൊല്ലെഴുന്നിന്നുള്ളപുത്രരെയോരോന്നി ലുല്ലാസിച്ചങ്ങുപത്തപ്പത്തവൻ * ശുദ്ധമായുള്ളൊരുയാദവവംശത്തെ വർദ്ധിപ്പിച്ചീടിനാൻവാഞ്ഛയോടെ * പിന്നെയുംപിന്നെയുംജാതരായിങ്ങനെ എണ്ണമില്ലാതോളമുണ്ടായ്വന്ന * യാദവന്മാരുടെസംഖ്യയെച്ചൊല്ലുവാ നായിരംനാവുന്നുമാവതല്ലേ * വല്ലാ തെപോകുമിന്നാവുകൊണ്ടിന്നുഞാൻ ചൊല്ലിനിന്നീടുന്നുപിന്നെയല്ലോ * സന്താനംകൊണ്ടുതഴച്ചുനിന്നീടുന്ന ചേന്താരിൽമാതുതൻകാന്തൻപി ന്നെ * യജ്ഞങ്ങൾകൊണ്ടുയജിച്ചുനിന്നെല്ലാർക്കും വിത്തങ്ങൾകൊണ്ടു വിതച്ചുനിന്നാൻ * വൃഷ്ടിയെപ്പെയ്യിച്ചുപുഷ്ടിയെപ്പൊങ്ങിച്ചാൻ തുഷ്ട നായുള്ളമഹേന്ദ്രനപ്പോൾ * സസ്യങ്ങൾതന്നുടെവൃദ്ധിയെക്കാണ്കെയാ ല

ത്സവമാസ്സന്നുകഷ്കക്കും * ദസ്യുക്കളെന്നുള്ളവാൎത്തയുംമാഞ്ഞുത ങ്ങത്തു ഗ്രന്മാരെന്നുമവ്വണ്ണമേ * ദുഃഖമെന്നുള്ളതുചിത്തവികാരമോ ദുഷ്ടതയെ ന്നുപോലെന്നുകേൾപ്പു * ഇങ്ങനെതങ്ങളിൽച്ചൊല്ലീട്ടുനിന്നാര മ്മാംഗ ലംപൊങ്ങിനലോകരെല്ലാം * കെല്പോടെകൊണ്ടന്നകല്പകശാഖിതൻ ചൊല്ലൊങ്ങുംകാററുകളേല്ക്കയാലെ * കാരസ്കരങ്ങൾതൻകായ്കളുമന്നെ ല്ലാം വാഴപ്പഴങ്ങളായ്ന്നുകൂടി * നിംബങ്ങളായുള്ളവന്മരക്കൂട്ടങ്ങൾ കദ്ര ങ്ങളായ്നിന്നുതേൻചൊരിഞ്ഞു * ഇങ്ങനെകാരോരോമംഗലജാലങ്ങൾ പൊങ്ങിനിന്നിട്ടുമദ്വാരകയിൽ * ഉത്തമരായുള്ളപുത്രരുമായിട്ടു ചിത്ത വുംചാലെത്തെളിഞ്ഞുമേന്മേൽ * ശോഷിച്ചുപോയൊരുധൎമ്മജന്തന്നെ യും വാഴിച്ചുനിന്നുതൻനാട്ടിൽനന്നായ് * ദുഃസ്ഥിതിയെന്നതുദൂരെവെച്ചി ങ്ങിനെ സ്വസ്ഥനായ്മേവിനാൻഭഗാവിന്ദൻതാൻ * * *

## സ്വൎഗ്ഗാരോഹണം

ഭദ്രാംതീത്തുതന്മന്ദിരംതന്നിലെ ശോഭവാനായ്നിന്നകാൎവ്വണ്ണ ന്താൻ * പിന്നെയുമോരോരോകാൎയ്യങ്ങളോൎത്തങ്ങ തന്നിലേനണ്ണിനാ നന്നൊരുനാൾ * മന്നുടെഭാരംഞാനെല്ലാമേപോക്കിനേ നെന്ന ല്ലോചിന്തിച്ചുനിന്നരിപ്പോൾ * ഏതുമേപോയതില്ലെന്നുതേതോന്നുന്നു യാദവന്മാരുടെതിന്മകണ്ടാൽ * ഇന്നിവൎതന്നെയടക്കിനിന്നിട്ടവാൻ മന്നിലുംവിണ്ണിലുമാരുമില്ലെ * പാലിച്ചുപോരുന്നോരെന്നെയങ്ങോ ൎമ്പോൾ കാലനുംകൂടെനടുങ്ങുമത്രെ * അന്യന്മാരായുള്ളമന്നവന്മാർ വന്നു ഖിന്നന്മാരാക്കുന്നുപിന്നെയല്ലൊ * രക്ഷിച്ചുന നായിപ്പോരുന്ന ഞാൻതന്നെ ഭക്ഷിച്ചുവെന്നതുംവന്നുകൂടാ * തങ്ങളിൽവമ്പുറവു വൈരവുംപൊങ്ങിച്ചു തങ്ങളിൽതല്ലിപ്പുവെന്നേയാവൂ * എന്നതി ന്നുള്ളോരുഹേതുവന്നെന്തുചോ ലെന്നവൻചിന്തിച്ചുനിന്നനേരം * നാര ദൻമുമ്പായമാമുനിമാരെല്ലാം ദ്വാരകതന്നിലെഴുന്നള്ളുമ്പോൾ * ക്രീഡി ച്ചുനിന്നുള്ളബാലകന്മാരെല്ലാം മോടിച്ചെന്നങ്ങവർചാരത്തപ്പോൾ * നാരിമാർവേഷത്തെപ്പാരാതെപൂകിച്ചു വീരനായുള്ളൊരുസാംബന്ത ന്നെ * തോല്പിക്കവേണമിമ്മമുനിമാരെയെ ന്നാത്മനിചിന്തിച്ചുനിന്നു ചൊന്നാൻ * "അൎഭകന്തന്നെയുംകാമിച്ചുനിന്നൊരു ഗൎഭിണിതാനിവ ളുണ്ടോകണ്ടു * എന്തിവളെന്നുപെറുന്ന തന്നിങ്ങനെ ചിന്തിച്ചുചൊ ല്ലണംനിങ്ങളിപ്പോൾ" * ഇങ്ങനെകേട്ടുള്ളമാമുനിമാരപ്പോൾ പൊ ങ്ങിനകോപവുംപൂണ്ടുചൊന്നാർ * ധീരയായ്മേവുമിന്നാരിപെറുന്ന തു ഘോരമായുള്ളോരുവൻമുസലം * സംശയമില്ലതുമൂലമായ്നിങ്ങൾ തൻ വംശവുംകൂടെമുടിഞ്ഞുകൂട്ടും * ചില്ലീലപൂണ്ടുള്ളധന്യന്മാരിങ്ങിനെ ചൊല്ലിനിന്നങ്ങുനടന്നനേരം * കൈതവമെന്നേയപ്പൊതങ്ങൾചി ന്തിച്ചു കൈകളുംതച്ചുചിരിച്ചുചൊന്നാർ * നന്മുനിമാരുടെനൽവരംമൂ ലമായ് നന്മകനുണ്ടായിസാംബനിപ്പോൾ * മംഗലംവേരററബാലന്മാരി ങ്ങനെ തങ്ങളിൽചിന്തിച്ചുനിന്നനേരം * നോകന്നിതെന്നങ്ങുചൊല്ലിനി ന്നിടിനാ നാകുലനാകിയസാംബനപ്പോൾ * എന്തിതിൻകാരണമെന്നങ്ങു ചിന്തിച്ചു മന്ദരായെല്ലാരുംനില്ക്കമപ്പോൾ * നിന്നോരുസാംബൻെറ നാഭിയുംപൊട്ടിച്ചു വന്നതുകാണായിവന്മുസലം * എന്നതുകണ്ടുള്ളബാ

ലകന്മാരെല്ലാം മേറിനപേടിയുംപൂണ്ടുചൊന്നാർ * നമ്മുനിമാരുടെചൊ ല്ലെല്ലാമിങ്ങിനെ ഉണ്മയായ്ചെയ്യെമ്മെവന്നിതല്ലൊ * എന്തുനമു ക്കിപ്പോളിങ്ങനെതോന്നുവാ നന്ത്യമാംകാലമിതെന്നുവന്നു * പാരിലേ ലോകരിപ്പാപികളെന്നൊഴി ച്ചാരുമേചൊല്ലായിന്നമ്മെയിപ്പോൾ * ഇ ങ്ങിനെചൊന്നതുതന്നെയുംകൈക്കൊണ്ടു മന്ദിരംതന്നിലുംചെന്നുചൊ ന്നാർ * മാമുനിമാരുടെശാപത്തെക്കൊണ്ടിനി മ്മാപാപിമാരായതെങ്ങൾ മൂലം * യാദവന്മാരതുകണ്ടോരുനേരത്തു ഖേദവുംപൂണ്ടുനരുങ്ങുംനേരം * മൂക്കിന്മേൽകൈവച്ചുനോക്കിനിന്നീടിനാൻ മൂഢരെപ്പോലെയക്കാവ് ണ്ണന്താൻ * ഉഗ്രമായുള്ളൊരുശാപത്തെക്കൊണ്ടയാൽ വ്യഗ്രനായ്നിന്നു ള്ളൊരുഗ്രസേനൻ * കമ്മാരെക്കൊണ്ടന്നരാകിച്ചനിന്നുടൻ തിന്മയിൽ നിന്നുള്ളോരമ്മുസലം * ആഴിനീർതന്നിലങ്ങാക്കിനിന്നീടിനാൻ ശേഷി ച്ചനിന്നൊരുഖണ്ഡത്തെയും * നിമ്മലസാഗരേവീണുള്ളചൂർണ്ണങ്ങ ളമ്പി കൾകൊണ്ടുവിതയ്ക്കയാലെ * തീരത്തുനീളെമുളച്ചതുകാണായി തേരക മെന്നൊരുപേരുമായി * ഖണ്ഡത്തെവീണതുകണ്ടോരുനേരത്തു മണ്ടി ച്ചെന്നങ്ങൊരുമീനമപ്പോൾ * വായ്ക്കൊണ്ടുചാലെവിഴുങ്ങിനനേരത്ത ങ്ങുക്കനായുള്ളൊരുദാശനപ്പോൾ * ഓട്ടമാണ്ടിട്ടമ്മീനത്തെത്തന്നെയും കൂട്ടമായ്ക്കൂടിപ്പിടിച്ചപിന്നെ * കാട്ടാളനായിട്ടുകാഴ്ചയായ്നൽകിനാ ൻ കാട്ടുടെപ്പോകുമ്പോളങ്ങതിനെ * ഭക്ഷണംകൊണ്ടുവനക്ഷണംചെന്നു തൻ പട്ടണംതന്നിലുംപുക്കപിന്നെ * ഛേതിയെറ്റത്തതിലുള്ളൊരുലോ ഹത്തെ കീറിയെടുത്തതുകൊണ്ടുതന്നെ * യോഗ്യമായുള്ളൊരുമാർ ഗ്ഗണംനിർമ്മിച്ചാൻ മാർഗ്ഗമായാക്കവാൻതന്നെവിണ്ണിൽ * പണ്ടുവ ന്നിട്ടുന്നോരിവരെപ്പോക്കുന്ന കൊണ്ടൽനേർവർണ്ണന്താനന്നുനേരേ * ശാപത്തെക്കൊണ്ടുള്ളൊരാപത്തെച്ചിന്തിച്ച വേവിച്ചനിന്നുള്ളലോകരു മായ് * എന്തിനിച്ചെയ്യുതെന്നങ്ങനെചൊല്ലിക്കൊ ണ്ടന്ധരെപ്പോ ലെയങ്ങായിക്കൊണ്ടാൻ * ശേഷിച്ചനിന്നൊരുഭാരവുംചെയ്യെമ്മെ ശോഷിച്ചുകൂടിതായെന്നുനണ്ണി * പോരംതെളിഞ്ഞുള്ളോരുള്ളവു മായവൻ ദ്വാരകതന്നിൽവിളങ്ങുംകാലം * അംഭോജസംഭ വൻജംഭാരിമുൻപായു ള്ളുമ്പരുമായിവന്നംബരത്തിൽ * സംഭാ വിച്ചൻപോറ്റവമ്പോലുംവാക്കുകൊ ണ്ടംഭോജനേത്രനെവാഴ്ത്തിനിന്നാർ * വേദങ്ങളായുള്ളപാദപന്തന്നുടെ മീതെനിറഞ്ഞൊരുചെന്തളിരാ യ് * അമ്പിനന്നിൻപാദമമ്പോടുസന്തതം കമ്പിട്ടുകുപ്പുന്നേൻതമ്പു രാനെ * കേവലനായൊരുനിന്നുടെവൈഭവ മാവതല്ലേതുമേവാഴ്ത്തുവാ നോ * ഏറെത്തെളിഞ്ഞെന്നെപ്പാലിച്ചകൊള്ളേണം പോററിയെന്നേ തൊന്നുംചൊല്ലവല്ലു * എള്ളിൽനിറഞ്ഞുള്ളൊരെണ്ണയെപ്പോലെപോ യുള്ളിൽനിറഞ്ഞുജഗത്തിലെങ്ങും * സന്തതംനിന്നോരുനിന്നെയുംകാ ണാതെ യന്ധരായില്ലാതോരാരിപ്പാരിൽ * തോയങ്ങൾതോറുംവിളങ്ങി നിന്നീടുന്ന തോയജവല്ലഭനെന്നപോലെ * ജാതങ്ങളായുള്ളഭൂതങ്ങളു ള്ളിലെ ച്ചേതനയായോനെകൈതൊഴുന്നേൻ * ആദ്യങ്ങളായുള്ളവാ ക്യങ്ങൾകൊണ്ടെങ്ങും വേദ്യനായുള്ളതുനീതാനല്ലോ * പാരെല്ലാമുണ്ടാ വാൻകാരണംനീയല്ലോ പാലിച്ചനിന്നതുംനീതാനല്ലോ * കേട്ടുവരുന്ന

തിൻകാരണംനീയല്ലോ കേവലനായതുംനീതാനത്രേ * ഇന്ദ്രനായ്നിന്ന
തുംചന്ദ്രനായ്നിന്നതും ചന്ദ്രക്കലാധരനായതുംനീ * മന്ത്രമായ്നിന്ന
തുംതന്ത്രമായ്നിന്നതും ചിന്തിച്ചുകാണ്കിൽമററാരുമല്ലേ * അന്തണരോ
തുന്നവേദമായ്നിന്നതു മന്തമില്ലാതൊരുനീതാനത്രെ * ഓക്കുന്നതാകി
ലിന്നിന്നുടെവൈഭവ മാക്കുമേകാണാവതല്ലയേതും * എന്തൊരുവേല
യ്ക്കുബന്ധമില്ലാതെനീ ബന്ധമുണ്ടെന്നതുതോന്നിക്കുന്നു * ഒമ്പതുവാതില
ുള്ളമ്പലംതന്നിൽപ്പുക്കമ്പു പൊഴിഞ്ഞുവസിച്ചുചെമ്മേ * അമ്പലംതന്നെ
യെനിക്കുള്ളതെന്നുമ ങ്ങമ്പലമായതുഞാൻതാനെന്നും * സന്തതമിങ്ങ
നെചിന്തിച്ചുകൊൾവാനായ് രണ്ടായിനിന്നെപ്പുക്കുത്താൻപിന്നെ * ഉത
ണ്ണുമുറക്കംതുടങ്ങിനതെല്ലാമെ വേണമൊരുത്തനുപാർത്തുകണ്ടാൽ * മ
റേറവനായനിനക്കുന്നിനയ്ക്കുമ്പോൾ മുററുംവിളക്കുമേമററുവേണ്ടാ *
പന്തിരണ്ടുണ്ടതിൽമാടങ്ങൾമേന്മേലെ പന്തിരണ്ടാമതിൽനിന്നിരിപ്പും
* ഓരോരോവേലതൊട്ടോരോരോനേരത്തു കീഴേവതന്നിലുമുണ്ടുതാനും
* കാരിയമോരോന്നേചിന്തിച്ചുറപ്പാനായ് ചാരത്തുനാൽവരുമുണ്ടെ
പ്പൊഴുതും * തന്നിൽവരുന്നോരെപ്പാരാതെചൊൽവാൻതൻ മുന്നിലാ
യുണ്ടായ്വരുന്നുനന്നായ് * വീട്ടുപണിക്കുമറേറവരുണ്ടങ്ങിനെ വാട്ടമക
ന്നുനിന്നെപ്പൊഴുതും * സഞ്ചരിച്ചീടുവാൻചഞ്ചലരായിനി ന്നഞ്ചുപേരു
ണ്ടതിൽതഞ്ചിയെന്നും * മൂട്ടിൽമുളച്ചങ്ങുമൂന്നായിമേവിനി ന്നോട്ടയാം
വള്ളിതന്നുള്ളിലേപോയ് * നിളെപ്പുറത്തുമകത്തുമായങ്ങിനെ മേളത്തിൽ
നിന്നവർസഞ്ചരിപ്പു * മദ്ധ്യത്തിൽനിന്നുള്ളവള്ളിതന്നൂടെപോയെ
ത്തിനിന്നീടുന്നുനിന്നിരിപ്പിൽ * അവ്വഴിതന്നെയറിഞ്ഞുനിന്നീടുവാൻ
ദിവ്യരായുള്ളവരേററമില്ലെ * അമ്പലംവിണ്ടുപൊളിഞ്ഞുനിന്നീടുമ്പോ ള
മ്പിനോടന്യമാമമ്പലത്തിൽ * പിന്നെയുംപുക്കുന്നോമെന്തിതിൻകാ
രണ മെന്നതുചൊൽവോരെക്കണ്ടീലെങ്ങും * മായതൻവൈഭവമെന്നു
ണ്ടുചൊല്ലുന്നു മാന്യരായ്നിന്നുള്ളമാമുനിമാർ * അങ്ങിനെയാകിലത
ങ്ങിനെയാകട്ടെ യെങ്ങൾക്കോചേതമില്ലൊന്നുമോർത്താൽ * നിന്നുടെ
വൈഭവംകാണരുതെന്നതോ നിർണ്ണയിച്ചീടിനേൻപണ്ടുപണ്ടേ * അ
ന്നിനവെല്ലാമതങ്ങിനെപോകട്ടെ ഇന്നിനിവേണ്ടതേചൊൽകവേണ്ടു
അംബുജംതന്നുടെഡംബരംപോക്കുന്ന നിൻപാദംകമ്പമറെറങ്ങളുള്ളി
ൽ * അമ്പിനിന്നീടുന്നോരമ്പുനീനൽകുവാൻ കുമ്പിടുന്നേൻചെ
മ്മെതമ്പുരാനെ * * * ഉരുവായമൊഴികൊണ്ടുഗുരുവായപരൻതന്നെ
പരിചോടുപുകണ്ണുവൻതളർന്നനേരം * പെരിയോരുപുരുഹൂതന്നരികേ
ചെന്നുണർത്തിനാ നരിയോരുഹരിയോടുവിരവോടപ്പോൾ * അവനി
തൻകനമെല്ലാമഴകോടങ്ങകന്നതായ് യിനിനിൻറമനക്കാമ്പിൽനിന
വെന്തിപ്പോൾ * മനുജന്മാർനയനങ്ങൾകൊതികൊള്ളുംതിരുമേനി ഇനി
യുമിങ്ങവനിയിൽവസിക്കുമാറോ * ഒരിക്കലുംമനക്കാതൽതനിക്കുകാ
ണരുതാത മനക്കാതൽതന്നിൽവച്ചുമറക്കുമാറോ * ഒരിക്കൽനിന്തിരു
ക്കാലങ്ങരയ്ക്കാൽനാഴികനേരം മറക്കാതെമനക്കാമ്പിൽധരിക്കവേണം
* കനത്തിൽവന്നടുത്തീടുംമനസ്താപംതളപ്പാൻമ റെറാരുത്തനുണ്ടിവ
നെന്നുനിനയ്ക്കൊല്ലാതെ * അനല്പമാഴ്ചലപ്പോൾവന്നലപ്പാടങ്ങകററു

വാൻ ഭവല്പാദന്തന്നിൽച്ചെമ്മെതലപ്പെട്ടേൻഞാൻ * ജനിപ്പോരുവിനപ്പാ
ടുംമരിപ്പോരുപിണപ്പാടും ഇനിപ്പോരുമിനിക്കെന്നുനിനയ്ക്കാകേണം *
ചെറുപ്പമായിരുന്നനാൾചെറുപ്പിള്ളേർപലരുമായ് ഉരത്തോരുവനത്തി
ൽപോയ്ചിലപ്പോഴെല്ലാം * മനക്കാതൽമയക്കിനികളിക്കുംനൽക്കളി
കാൺമാൻ കൊതിക്കുന്നയെനിക്കോയിന്നിരക്കണ്ണെല്ലാം * ഉമിണ്ണുംവാ
യ്മലത്തേനുമമിണ്ണോരുനിലന്തന്നിൽ ക്കമിണ്ണുനീയുരുണ്ടുങ്ങപിരണ്ട
നേരം * അണഞ്ഞുവന്നാഴിഞ്ഞൊന്നുപുണർന്നില്ലെന്നതുകൊണ്ടു പിണ
ങ്ങിടുന്നകക്കാമ്പിൽകനമ്മാലിപ്പോൾ * മരണംവന്നണഞ്ഞിടുംവ്യസനം
വന്നുഴന്നിട്ടും കരണങ്ങൾതളർന്നങ്ങു വരുന്നനേരം * ശരണമായ്മുനികൾ
ക്കുമരുവുംനിൻചരണങ്ങൾ മരണമാലകററുമാററരുളിടേണം * ജഗദീശ
പരന്നിന്നോടഗതിയായ്മരുവുംഞാൻ ജളതപൂണ്ടളവേറെപ്പറഞ്ഞതെ
ല്ലാം * നമുക്കുള്ളോനിവൻതാനെന്നതുനണ്ണിപ്പൊറുക്കേണം നമസ്കാരംന
മസ്കാരംനിനക്കെപ്പോഴും * * * പുതിയചൊൽകൊണ്ടുപുരുഷൻതന്നെയ
പ്പുരുഹൂതൻനിന്നുപുകണ്ണപ്പോൾ * മുദിതരായുള്ളമുനികളെല്ലാമ മ്മുകിൽ
വണ്ണന്താനെപ്പുകണ്ണാരെ * അരുതേതുംനിൻറചരിതങ്ങളെങ്ങൾ ക്കു
ചെയ്യാനയ്യോമുകിൽവണ്ണ! * മറകളായുംതൽപൊരുളായുംപിന്നെ മ
റഞ്ഞല്ലോന്നിതാൻമരുവുന്ന * ദഹനനായതുംതപനനായതും പവന
നായതുംപരനേനീ * അവനിയായതുംഗഗനമായതും അഴകിൽവാണെ
ഴുംപരനേനീ അരുണനായതുംവരുണനായതും കരുണക്കാതലേപരനേ
നീ * മദനനായ്ച്ചെന്നുമന്നതാരിൽനിന്നു മലിനരാക്കുന്നു ചിലരെനീ *
അകതാരിൽനല്ലോരുറവുണ്ടാക്കിനി ന്നഴൽതീർത്തിടുന്നുചിലർക്കെല്ലാം *
സമനായ്മേവുന്നയമനായ്നിന്നങ്ങു കുമയ്യൂട്ടീടുന്നുചിലരെനീ * നരക
മായൊരുകടൽതന്നിൽനിന്നു കരയേററീടുന്നുകനിവോടെ * ചരണതാ
രിൽവന്നടിമയായ്പുക്കു മരുവുമെങ്ങളിൽനിനവെന്തേ * കുസുമന്ത
ന്നിലെമണംപോലെനിന്നു ഭുവനങ്ങളെങ്ങുംനിറഞ്ഞോനെ * കുടികൊൾ
കെങ്ങൾതൻമനക്കാമ്പിൽവന്നു കുവലയംവെല്ലുംനിറത്തോനെ * മ
രണമുണ്ടിനിവരുവാനെന്നോർത്തു പരനേമാഴ്കുന്നുമനമയ്യോ * കഴൽ
തൊഴുന്നേൻനിൻകനിവുണ്ടാകേണം കരുണക്കാതലേവിരവോടെ *
കമലാതന്നുടെകരതളിർതന്നാൽ കലിതമായൊരുകഴലെന്നിൽ * വി
ളസേണംചെമ്മേമറവില്ലാതൊരു മുകുരംതന്നിലെമുഖംപോലെ *
നിടിയോരന്തകൻകൊട്ടുതായെങ്ങളെ കട്ടുതായല്ലോവന്നണയുന്നു * കമ
ലക്കൺമുനകനിവോടെങ്ങളോ ടണയേണ്ടുംകാലമണഞ്ഞുതേ * ഇനി
യുമെങ്ങൾക്കുജനനിതന്നുടെ ജഠരംപൂവാനോമടിയുണ്ടേ * അതിനുനി
ന്നുടെകരുണയില്ലായ്കിൽ കഴിവില്ലേതുമേകടൽവണ്ണ! * പരനേനിന്നു
ടെചരണപ്പൂമ്പൊടി പലപ്പോഴുമെങ്ങൾകലതന്നിൽ * മരുവിടേണമേ
പിറവിയുണ്ടാകിൽ മലർമാതിൻമാറുപുണർവോനെ * ചെറുതായുള്ളൊരു
ദുരിതവാരിധി തരണമെങ്ങൾക്കുതരവേണം * അതിനുനിന്നുടെചര
ണസേവയാ മരിയൊരുതോണിയരുളേണം * അടിമയായ്പുക്കൊരിവ
രെഞ്ഞാനെന്നും വെടിയുന്നീലെന്നനിനവാലെ * അഴൽതീർത്തീടുംനിൻക
ഴലിൽചേർപ്പോരു കനിവുണ്ടാകണമിനിയയ്യോ * * * ഭദ്രരുംവരനാഗഭൂഷ

ണമൃദ്രിതാംഗകരായുടൻ ഭസ്മധൂളിധരിച്ചുവന്നിങ്ങുപത്മനേത്രനെവാഴ്ത്തി
നാർ * "ക്ഷീരസാഗരവാരിരാശിയിൽനാഗവീരവരാസനേ താരിൽമാ
തൊട്ടുകൂടിമേവിനനീരജായതലോചന * പാരലാവിനനീരദാവലിനേ
രെഴുംതവപൂവൽമെയ് പാരമുള്ളിലെഴുന്നുതോന്നുകഘോരപാതകശാന്ത
യേ * പാരിടത്തിലുരത്തുനിന്നൊരുഭാരമമ്പൊടുപോക്കുവാൻ പാരിൽ
വന്നുപിറന്നതെന്നുമുരേുരുന്നില്ലിതുചെഞ്ഞെ * പാരിടത്തെയകത്തെ
ട്ടുത്തൊരുചാരുനിന്നുടൽതന്നെയും ആദരിച്ചുധരിച്ചുനിന്നതുമേദിനിക്ക
പൊറുക്കമോ * നാമരൂപമകന്നുനിന്നൊരുനാഥനേനളിനേക്ഷണ!
നാരദാദിഭിരാനതംതവനാമരൂപമുപാസ്മഹേ * വീതരാഗമുനീന്ദ്രവന്ദി
തമ്പോധരൂപദയാനിധേ! വിക്ഷണാന്തമതെന്നിൽനൽകുകമോക്ഷദാം
കരുണാസ്പദം * ഏവമെന്നതുദ്ദരമായതിൽമേവിനിന്നൊരുദേവനേ
വേദനാവലിവേർവിട്ടപ്പൊരുപാദസേവവഴങ്ങുനീ * ധാരണാദികളാദരി
ച്ചെഴമാരണാദികളാദരാൽ ഘോരരായകൃതാന്തകിങ്കരവാരണായവനാ
ന്തരേ * നിന്നുനീയിതിലുള്ളിൽനണ്ണിനനിമ്പദനിഖിലേശ്വര! ഊനമററു
തെളിഞ്ഞുതോന്നുകമാനസേമദലാലസേ * കേശവാദികനാമമാ
ണ്ടെഴമീശനിൻനയനാഞ്ചലം ക്ലേശപാശവിനാശമെങ്ങളിലേല്ക്കുമാറ
രുളേണമേ * ദേവദേവ!ദയാനിധേ!തവചേവടിത്തണൽകേവലം പാ
തകാതപശാന്തയേമമനാഥ!നൽകുകസാദരം * വൃഷ്ണിവീര!വിരിഞ്ചവ
ന്ദിത!കൃഷ്ണരാമ!കൃപാംബുധേ! പുഷ്കരേക്ഷണ!പൂരിതാഖില!നിഷ്കളാത്മ
കനേ!നമഃ * വേദസാരവിനോദനേ!നമഃവേദപാലകനേ!നമഃ വേദവേ
ദികാവേദ്യനേ!നമഃ വേദമായവനേനമഃ * * * ഉത്തമകാന്തിമെത്തിയെ
ഴുന്നനിത്യനെനീതിയോടെ ഭക്തിപൊഴിഞ്ഞുചിത്തമഴിഞ്ഞുരുദ്രർപുക
ണ്ണനേരം * അശ്വികളെന്നുവിശ്രുതരായിമിശ്രിതരായവാനോർ അച്യുത
സേവചെയ്യുതിനായിനിശ്ചലരായ്പുകണ്ണാർ * സന്തതമാണ്ടബന്ധുരകാ
ന്തിചിന്തിയെഴുന്നനിന്മെയ് അന്തികമാളുമന്തകഭീതിയുന്തിയകററുവാനാ
യ് * അന്ധതകൊണ്ടുമന്ദതപൂണ്ടുമന്മനക്കാമ്പുതന്നിൽ സുന്ദരമായിനി
ന്നുവിളങ്ങുകെന്നുതൊഴുന്നുമേന്മേൽ * ഭാരതമായപോരിലിഴിഞ്ഞുവീരത
പൂണ്ടമന്നോർ നേരില്ലയാതധീരതപൂണ്ടുപോരുതുടങ്ങുമപ്പോം * പാർത്ഥ
നിരുമേവുമാർത്തികളഞ്ഞുതേർത്തടമാണ്ടുനിന്നെ ചീർത്തെഴമല്ലൽതീർപ്പതി
നായിവാഴ്ത്തിവണങ്ങിനിന്നേൻ * വിണ്ടലരുള്ളിലിണ്ടൽതിരണ്ടുമണ്ടിവ
രാതവണ്ണം കണ്ടുകൊള്ളണമിണ്ടൽകളഞ്ഞുകൊണ്ടൽനേർവ്വർണ്ണനേന്നി *
നിഷ്കളനായനിൻകഴലെന്നിൽനില്ക്കുമാറാകവേണം ഉൽക്കടയായിനിത്യ
മെഴുന്നദുഷ്കൃതിപോവതിന്നായ് *ഭക്തിപൊഴിഞ്ഞമാമുനിമാർക്കുമുക്തികൊ
ടുത്തനാഥ!*ദുഃസ്ഥിതിചേർക്കുമത്തൽകളഞ്ഞുചിത്തമഴിഞ്ഞുമേന്മേൽ* എ
ത്തുകവന്നുമൃത്യുപുരത്തിലത്തൽപെടാതവണ്ണം സങ്കടമായവൻകടൽതീ
ർത്തുതൻകരയേററുവാനായ് * നിങ്കനിവായജംഘകളുക്കെപങ്കജലോച
നാനി * വൻകനിവാണ്ടുനൽകുവതിന്നുശങ്കകൊട്ടുക്കൊല്ലാതെ * മന്ദതപൂ
ണ്ടുനിന്നെമററുസുന്ദരിമാരുമായി നന്ദനലീലസന്തതമാണ്ടുനിന്ദിതരായ
ഞങ്ങൾ * ചെന്നിനിവീണവൻനരകത്തിൽനിന്നുഴലുന്നകാലം ഘോരകൃ
തിപൂണ്ടകിങ്കരർവന്നുശങ്കകളഞ്ഞുചാലേ * ചെങ്കനൽതന്നിൽഞങ്ങളെ

വിഷ്ണുസങ്കടമാക്കുമപ്പോൾ പങ്കജമങ്കകങ്കണമാണ്ടതൻകരപങ്കജത്താൽ
* ചുംബിതമായനിൻപദമുററവൻതുണയാകവേണം പിന്തുണയോക്കി
ലന്ധകനാഥനിൻതണലെന്നിയില്ലേ * കൈതവമററുനിൻകഴൽ ന്നു
കൈതൊഴവോരുപുണ്യം എങ്ങളിൽവന്നുതങ്ങകവേണമിങ്ങിനിമേലി
ലെന്നും * ഖേദിതയായമേദിനിതന്നെവേദനതീർത്തുനന്നായ് ആദര
വോടുഭാരമിറക്കനീതിയിൽവെപ്പതിന്നായ് * വൃഷ്ണികളാണ്ടഭൂമിയിൽവ
ന്നുകൃഷ്ണനായ്നിന്നന്നെന്നെ വമ്പെഴമല്ലൽതൺപെട്ടമാറിന്നമ്പോടുകമ്പി
ട്ടുന്നേൻ *** ഉത്തമരായുള്ളശക്തികളേററം ഭക്തിപൊഴിഞ്ഞുപുകണ്ണുതെളി
ഞ്ഞു * അച്യുതപാദസരോരുഹയുഗ്മം നിശ്ചലരായിവണങ്ങിനനേരം *
ദ്വാദശരെന്നിപ്പാരിടമെങ്ങും വേദിതരായുള്ളാദിത്യന്മാർ * ദ്വാരകതന്നിലി
രുന്നുവിളങ്ങും വാരിജനേത്രനെവാഴ്ത്തിച്ചൊന്നാർ * കന്മഷനിവഹംകട
കെപ്പോക്കും നിന്പദമമ്പിൽകമ്പിട്ടെങ്ങൾ * പ്രാർത്ഥിക്കുന്നുതൊന്നിതെന്നെ
യുണ്ടിങ്ങാർത്തത്രാണപരായണനേകേൾ * എന്നുടെദാസന്മാരിവരെന്നു
ങ്ങുന്നിച്ചീടുംവങ്കനിവോടെ * തിന്മകളഞ്ഞുനന്മവരുത്തും കൺമുനനൽക
കയെങ്ങളിൽമേന്മേൽ * ജനനമഹാംബുധിതൻനടുവേവീണനിശമുഴ
യ്ക്കുംജനനിവഹങ്ങൾ * സുതജനസഹജസ്ത്രീശ്ചന്മാരാം മുതലകളുംവാ
യിൽപാഞ്ഞുപൊഞ്ഞും * ജായകളായുള്ളാവർത്തത്തിൽ പോയിച്ചെന്നു
ടനാണുംകേണും * ക്ലേശമിയററുന്നാശകളെല്ലാം വീചികളുംതോരുമല
ഞ്ഞുകരഞ്ഞും * മായാകാരംതോയംതന്നിൽ പായംപായംമുങ്ങിനട്ടങ്ങി
* ഒരുകരയെങ്ങുംനിലയില്ലാതെ തെരുതെരെനീന്തിത്താന്തന്മാരായ് *
പെരുകിനതാപമിയന്നുതളൻനും കരുതിനതോരുമുഴക്കുന്നല്ലോ * കരു
ണാവാനായ്പരിണതനാംനിൻ ചരണസരോരുഹയുഗ്മംതന്നെ * കൈ
തവമെന്നതുകൈവിട്ടമ്പിൽ കൈതൊഴതിടുകവല്ലാഞ്ഞുത്രെ * മരണമ
ണഞ്ഞുപിണഞ്ഞുചമഞ്ഞു മനതളിരനിശംമാഴ്കുന്നുതെ * ചരണസ
രോജമൊഴിച്ചുഹരേതേ ശരണംനൈവനമുക്കുപുരാനേ * പാക്കെഴമ
ല്ലൽതളർത്തുവതിന്നായ് ഗോക്കളെമേച്ചുനടന്നപുരാനെ * വാക്കുകളാ
ക്കുമൊരിക്കലുമോർത്താൽ ചേർക്കുതാതമറക്കുരളേനമഃ * രാധാപീനപ
യോധരകലിക യ്ക്കാധാരായിതമാരുടയോനെ * വേദാന്താംബുധിതന്നി
ൽനടക്കും വേധോവേദിതരൂപനമസ്തേ * ബാധാദണിതിയകന്നുവിളങ്ങും
ബോധാനന്ദമയാത്മകനായ! * വേദാംഭോനിധിതന്നിൽവിളങ്ങും പാ
ദാംഭോജപരാഗലവംനാം * മായാധൂളിമലീമസമാമി മ്മാനസമുകു
രംശോധിപ്പാനായ് * കാരുണ്യാമൃതവാരിനിധേകേൾ വാരംവാരം
യാചിക്കുന്നു * മുനിജനമാനസനിലയമുരാരേ! മുകിൽനിരതരമാംനി
റമുടയോനെ * ഹരിഹയവന്ദിതചരണനമസ്തേ ഹരിഹരിഹരിഹരി
ഹരിഹരിഹരിഹരി! * നരഹരിരൂപമിയന്നതികോപാ ലസുരമദത്തെ
യടക്കിയൊടുക്കി * നഖമുഖവിദലിതദനുജനമസ്തേ ഹരിഹരിഹരിഹരി
ഹരിഹരിഹരിഹരി * നതജനപാതകനാശനനായി ക്ഷിതിതലമാ
ണ്ടുനടന്നപുരാനെ * നഗവരകലിതച്ഛത്രനമസ്തേ ഹരിഹരിഹരിഹരി
ഹരിഹരിഹരിഹരി * കടൽമകൾതൻറകരതളിർതന്നോടുടമയിൽ
മേവുംകഴലുടയോനെ കരതലകലിതരഥാംഗനമസ്തേ ഹരിഹരിഹരിഹരി

ഹരിഹരിഹരിഹരി * കമലദലായതലോചനവിഷ്ണോ കമലാകാമുകനായപുരാനേ * കരിവരതുരഗകൃതാന്തനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * മുഖരിതവംശനിനാദംകൊണ്ട അഖിലാനന്ദമിയററുന്നോനെ വരതരവാരിജവദനനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * പൂതനതൻമുലയുണ്ടവൾതന്നുടെ ഘാതകനായപരാപരമൂർത്തേ മറപൊരുളാകിനനാഥനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * ബുധജനമാനസമധുപകുലാനാം മധുജലപൂരിതജലരുഹമേകേൾ മധുമഥനാഖിലനാഥനമസ്തേ! ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * ഫണിവരമേനിക്കണിവായ്നിൽക്കും ഗുണഗണമിയലുംമെയ്യുടയോനെ ചിരതരമെന്നിൽവസിക്കനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * വ്രജകുലനാരികൾപാൽതൈർമൂലം ചതുരംതരംനൽചതിയുടയോനേ! ഉപനിഷദംബുജഹംസനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * സുരവരകരതലസരസിരുഹത്തിന്നരിയനിലാവാംപെരിയപുരാനെ! * വരമുനിസേവിതചരണനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * മരതകനിരവന്നടിതൊഴുത് ട്ടും വരതരനിറമാംപരിചുടയോനെ! * സുരവരപരിചിതചരിതനമസ്തേ ഹരിഹരിഹരിഹരിഹരിഹരിഹരിഹരി * * * നിമേഷംവെടിഞ്ഞോർനിരന്നീടിനോരന്നിജേമന്ദിരേനിർമ്മലേസംവസന്തം * ഗുണാതീതരൂപംരമാധീശമേവം ദീനധീശപരന്മാർപുകണ്ണോരുനേരം * നിലിമ്പാധിനാഥൻബലംകൊണ്ടുമേന്മേൽ നലഞ്ചേർന്നാകേവസിക്കുംവേസൃക്കൾ * മറക്കാതലാമമ്മധുദ്വേഷിതൻെറ മനക്കാമ്പിൽമോദംപുലമ്പെപ്പുകണ്ണോർ * പിറപ്പുംമരിപ്പുംപിണഞ്ഞെത്രനാളുണ്ടുഴൽപാടിൽനിന്നങ്ങുഴയ്ക്കുന്നിതെങ്ങൾ * അനധ്യായമെന്നുംവരുത്തീട്ടുമാറമ്മനത്താരിലേതുംദയാവില്ലയോചൊൽ * ചലൽക്കുന്തളംചഞ്ചലാപാംഗരമ്യം മിളൽക്കുണ്ഡലോല്ലാസിഗണ്ഡാഭിരാമം * മൃദുസ്മേരമേതൻമുഖാംഭോരുഹംതേ സ്മരിക്കാസ്സരേണംമരിക്കുന്നനേരം * സരിൽക്രൂപതോയപ്രവേശേനഭാസ്വാൻ യഥൈതേനരൂപേണനിൽക്കുന്നപോലെ * സമസ്തേഷുഭൂതേഷുനന്യൂതമീഡേ നിരസ്താമയാതാമ്മനസ്താപശാന്ത്യൈ * ഘടാഭാവകാലേതദാകാശലേശം മഹാകാശരൂപേണനിൽക്കുന്നപോലെ * ശരീരാവസാനേശരീരംവിഹായ സ്വരൂപേണനിൽക്കുംവിഭോകൈതൊഴുന്നേൻ * മഹാമോഹമാളുംമഹാലോകരിൽതൻ ഗൃഹാവാസമിട്ടുംമഹാനായനിന്നെ * അഹോകാണ്കവല്ലാഞ്ഞലഞ്ഞങ്ങുമിങ്ങും മുദാകാണ്മതിന്നായ്ഗതികണ്ടുകൊൾവാൻ * ശിലായാമൊരുത്തൻജലേമററൊരുത്തൻ കുലാലാദിശില്പേവരൻപാവകാദൌ * കരാരൂഢപിണ്ഡംകനംകാണവല്ലാഞ്ഞൊരോപാട്ടപായ്വൃപയിച്ചെന്നപോലെ * മനത്താരിലിന്നിൻകഴൽത്താരുറപ്പിച്ച നത്ഥാഗമംവേറെനീക്കിക്കളഞ്ഞങ്ങിരിപ്പോരുപുണ്യംപലപ്പോഴുമെന്നിൽ മരിപ്പോളവുംകേൾനമുക്കേകവേണം * തടിക്കുങ്കരന്മാരടിക്കുന്നനേരം തടുത്തീട്ടുവല്ലാതടുത്തോരുമാരം * കടൽക്കന്നിതൻെറകരത്താമരത്താർ പിടിച്ചുന്നുവന്നങ്ങടുത്തെങ്ങൾമുന്നിൽ * തടുത്തീടവേണംപൊറുത്തീടവല്ലാഞ്ഞുഴൽക്കാഞ്ഞുഴല്ലേട്ടു

ഴയ്ക്കുന്നനേരം * ജഗൽകന്ദമേനന്ദഗോപാംഗഭാഗേ മിളൽകൗതുകംവ
ണകാരുണ്യരാശേ * നിനക്കേറെനിത്യംനിതാന്തംതൊഴുന്നേൻ മനഃക്കാ
തൽമദ്ധ്യേകളിക്കേണമേനി * മഴക്കൊണ്ടൽവന്നിങ്ങഴൽക്കൊണ്ടനേരേ
കഴൽത്താർപിടിക്കുംനിറത്തോടുമേവി * വ്രജസ്ത്രീകൾമദ്ധ്യേകളിക്കുന്ന
നിന്നെ ക്കുറിക്കൊണ്ടുനിത്യംകുളുക്കെത്തൊഴുന്നേൻ * ഉരോമദ്ധ്യദേശേസ
രോജാലയാന്താം പരീരംഭലോലാംമുദാധാരയന്തം * മുരാരേവസന്തംനി
താന്തംതൊഴുന്നേൻ*കുയിൽപേടചൊല്ലിൽകനത്തിടിനോരമ്മനസ്താപമേ
റെറംകൊടുക്കുന്നവേണോ! *സ്വവക്ത്രേണനിന്മെയ്യുണയ്ക്കുന്നനോ ത്തുണ
ത്തീട്ടുനീഞാനുരയ്ക്കുന്നതെല്ലാം *വ്രജസ്ത്രീകളെല്ലാംവിളിച്ചാശ്രുതേടി കളി
ച്ചോടിനീന്തിക്കളിക്കുന്നനേരം * ഒളിച്ചങ്ങുമെല്ലെന്നകത്തുട്ടുപുക്ക കച്ച
ത്തിങ്കൽനിന്നങ്ങെടുത്തോരുവെണ്ണ * സ്വഹസ്തേധരിക്കുംവിഹസ്തേതരാ
ത്മൻ സമസ്തേശനിത്യംനമസ്തേനമസ്തേ*** ഇങ്ങനെവാഴ്ത്തിനോരംഗജ
വൈരിയും മംഗലദേവതാകാമുകനും *പങ്കജയോനിയുംതങ്ങളിൽക്കൂടിനി
ന്നിങ്ങനെയെന്നുപറഞ്ഞുപിന്നെ* വന്ദിച്ചുനിന്നൊരുവാനോരുമായിത്തൻ
മന്ദിരംപൂകിനാർമന്ദിയാതെ * ഘോരങ്ങളായുള്ളദുൎന്നിമിത്തങ്ങള ദ്വാരക
തന്നിലെഴുന്നനേരം * വാരിജലോചനൻചൊല്ലിനിന്നീടിനാൻ ദ്വാരകാ
വാസികളെല്ലാരോടും * കൊന്നുനിന്നീടുന്നദുൎന്നിമിത്തങ്ങളു ണ്ടിന്നിലംത
ന്നിലേവന്നെഴുന്നു * ദ്വാരകതന്നെയുംകൈവെടിഞ്ഞിന്നുനാം പാരാതെ
പോകേണമെന്നുവന്നു*ചൊല്ലേറുണ്ടുനിന്നുള്ളസാഗരതീൎത്ഥത്തി ലിപ്പോ
ഴേപോകനാമെന്നുചൊല്ലി * ഭക്തനായ്നിന്നുള്ളോരുദ്ധവൎക്കായിട്ടു മുക്തി
യെത്തന്നെയുംനൽകിനന്നായ് * യാതനായ്മേവിനാൻയാദവന്മാരുമാ
യ് പൂതനതന്നുടെഘാതകൻതാൻ * ആഗസുപോക്കുന്നസാഗരതീൎത്ഥ
ത്തിൽ വേഗത്തിൽചെന്നുള്ളയാദവന്മാർ * സ്നാനവുംചെയ്തുനല്ലാരണ
ക്കായിട്ടു ദാനവുംചെയ്തുഭുജിച്ചുപിന്നെ * തിരത്തുനിന്നങ്ങുസേവിച്ചുമേ
വിനാർ മൈരേയമാകുന്നവീരമദ്യം * ശാന്തരായുള്ളവർമാനസമന്നേരം
ഭ്രാന്തരെപ്പോലെയങ്ങായിക്കൂടി *ഒച്ചപ്പെടാതെപറഞ്ഞുനിന്നീടുന്നോ ക്ക
ച്ചത്തിലായ്വന്നുവാൎത്തയെല്ലാം * ചാട്ടംതുടങ്ങിനാരോട്ടന്തുടങ്ങിനാർ പാട്ടും
തുടങ്ങിനാർപാരമപ്പോൾ * വാശിപൂണ്ടോന്നൊന്നേപേശിത്തുടങ്ങിനാർ
ക്രൂശാതെചെന്നുനിന്നങ്ങുമിങ്ങും * ആയുധംകൊണ്ടുകളിച്ചുതുടങ്ങിനാരാ
യുധചുഞ്ചുക്കളായോരെല്ലാം *വന്മദംകൊണ്ടവരുന്മാദംപൂണ്ടുള്ള ധൎമ്മതത
ന്നെയുംതണ്മപൂണ്ടു * ശൂരന്മാരായുള്ളവീരന്മാൎക്കന്നേരം കാരുണ്യമെന്ന
തുദൂരമായി * കഷ്ടമായ്നിന്നുള്ളനിഷ്ഠുരഭാഷണ മൊട്ടേറെപ്പൊങ്ങിത്തുട
ങ്ങീതപ്പോൾ * തങ്ങളിൽനേരിട്ടുരോഷവുംപോന്നങ്ങു പൊങ്ങിത്തുടങ്ങീ
തുപിന്നെപ്പിന്നെ * തന്മുമ്പിൽകാണുംജനങ്ങളെയെല്ലാമെ തന്നു
ടെവൈരികളെന്നുതോന്നി * മത്തരായ്നിന്നങ്ങുയുദ്ധംതുടങ്ങിനാ രുത്ത
മശ്ലോകനുമൊന്നുവിട്ടാൻ * നിൎഘൃണരായ്നിന്നുകൊന്നുതുടങ്ങിനാർ
മക്കളെത്തന്നെയുംമന്ദിയാതെ * പ്രദ്യുമ്നസാംബന്മാർതങ്ങളിൽനേരിട്ടു
പത്തഞ്ഞൂറായിരംബാണമെയ്തുർ * താതനായുള്ളവൻതന്മകന്തന്നോടും
സോദരരായവർതങ്ങളിലും * ഘോരമായ്നിന്നുള്ളോരാഹവമുണ്ടായി നേ
രിട്ടുനിന്നുള്ളവീരൎക്കപ്പോൾ * ആയുധജാലമൊടിഞ്ഞുനിന്നൊന്നൊ

ന്നേ പോയിതാശ്ശന്നൊരുനേരത്തപ്പോൾ * ഏരകപ്പുല്ലുപറിച്ചുകൊ
ണ്ടെല്ലാരും പാരിച്ചുപാട്ടിനാർമേനിതന്നിൽ * വേദനപൂരിച്ചുമെയ്പിള
ന്നോരോന്നേ മേദിനിതന്നിൽപതിക്കയാലെ * ആരണശാപത്താൽമാ
രണമായിതേ ദ്വാരകവാസികൾക്കേരകപ്പുൽ * ചേതനവേറിട്ടുപോക
ന്നനേരത്തു വേദനയുണ്ടായിതില്ലയാർക്കും * മാലോകർകണ്ണിന്നുപീയൂഷ
മായൊരു മാധവന്തന്മുഖംകാൺകയാലെ * കണ്ണനെക്കണ്ടുമരിച്ചുനിന്നീ
ട്ടുവാൻ പുണ്യതപൂണ്ടുള്ളയാദവന്മാർ * വാനവരായിട്ടുയാനത്തിലേറി
പ്പോയ് മാനത്തുമേവിനാർനീളെനീളെ * വീരന്മാർതങ്ങളിൽനേരിട്ടുകോ
ലുന്ന പോരുകൾകൊണ്ടുപറഞ്ഞുതമ്മിൽ * സാത്വികനായൊരുസാത്യ
കിതന്നുടെ തേത്തടംതന്നെയുംവീഴ്ത്തിപ്പിന്നെ * സാരസനായുള്ളസാര
ണൻകണ്ടാലും വീരനായ്ച്ചെന്നുപോരിൽനേരെ * പാതിമുറിഞ്ഞങ്ങു
ഭൂതലംതന്നിലെ പാതിതനായൊരുയാദവന്താൻ * ചേതനയോടുപിരി
ഞ്ഞുനിന്നീടാതെ വേദനപൂണ്ടതുകാൺകപാപം * കണ്ഠിച്ചുമേവുന്ന
കണ്ഠവുമായിട്ടു ദണ്ഡിച്ചുഖിന്നനായ്നിന്നൊരന്യൻ * കൊണ്ടൽനേർവർണ്ണ
ന്തൻനന്മുഖംകണ്ടുകണ്ടിണ്ടലെപ്പോക്കുന്നതുണ്ടോകണ്ടു * വില്ലുമുറി
ഞ്ഞൊരുവീരന്താൻചെന്നങ്ങു തല്ലുന്നോൻപിന്നെയുംകാൺകപാപം *
ശവാക്കൾക്കുനല്ലോരുഭോജനമുണ്ടായി പാഴ്ക്കഴുകന്മക്കാകന്മാർക്കും *
എന്നുടെദേഹത്തെപ്പിന്നെയുംകണ്ടാലും പന്നഗൻവന്നുവലിപ്പതിപ്പോൾ
* എന്നുടെദേഹത്തിൻചാരത്തുകണ്ടവ മുന്നേവയല്ലയിശവാക്കളൊന്നും *
വൃദ്ധനായുള്ളൊരുശവാവിനെക്കണ്ടാലും ഗൃദ്ധ്രങ്ങൾചെന്നുപിണങ്ങുക
യാൽ *ഏരകപ്പുല്ലുടെനേരേപോയ്പാഞ്ഞങ്ങു വാരിധിതന്നിലേവീണതി
പ്പോൾ * നിന്നുടെദേഹത്തിൻകണ്ണുകൾകണ്ടാലും ഛിന്നങ്ങളായതുനാ
സികയും * ശൂർപ്പണഖയ്ക്കൊരുകാന്തനായ്മേവുവാൻ യോഗ്യതയുണ്ടിതു
പാർക്കിലിപ്പോൾ * തോമരമേറ്റുപൊളിഞ്ഞതുകണ്ടാലും കോമളനാ
യൊരുസാംബൻമാറിൽ * പുത്രനായുള്ളവനല്ലനെച്ചെന്നണഞ്ഞത്ത
ൽപിണച്ചവൻകണ്ടദേശം * നിർദ്ദയനായിമുറിച്ചുനിന്നിങ്ങനെ വിദ്ദ്യു
തനായതുകാൺകെടോനീ * വിക്രമംപൂണ്ടുള്ളനക്രവരങ്ങളു മുഗ്രങ്ങളാ
യുള്ളമീനങ്ങളും * തീരത്തുചെന്നുവലിച്ചുതുടങ്ങീതെ ചാരത്തുകണ്ടശവ
ത്തെയെല്ലാം * മുഷ്കരമായൊരുനിജ്ജീവദേഹത്തെ യൊക്കവേചെന്നു
വലിക്കയാലെ * നക്രങ്ങൾതങ്ങളിൽപേശിനിന്നീടുന്ന തക്കത്തെക്കണ്ട
ണ്ടൊരുമീനമപ്പോൾ * വൈകാതെചെന്നുതിന്നുതുടങ്ങിനാൻ വൈ
ദഗ്ദ്ധ്യമാളുന്നോരെന്നുഞായം * പൂതനവൈരിതൻപൂവൽമെയ്ക
ണ്ടുടൻ ചേതനപോക്കിനവീരന്മാരെ * വേഗത്തിൽചെന്നുനിന്നാ
ദരിച്ചീടിനാ നാഗതനായൊരുദേവദൂതൻ * യാനങ്ങൾതോറുംകേ
രേറിനിന്നീടുന്നോർ മാനിച്ചുപിന്നെയുംപിന്നെയുംകാൺ * ചാമരം
വീയുന്നകാമിനിമാരെല്ലാം കോമളമാരായിവന്നണഞ്ഞാർ * വീടി
കതന്നെയുംപാണിയിൽചേർത്തുകൊ ണ്ടാടോപംചേരുന്നമാതരെല്ലാം
* പാടിനിന്നമ്പോടുവന്നതുകണ്ടാലും പാടീരച്ചാറുംകൊങ്കയുമാ
യ് * നേരേപോയ്ചെന്നങ്ങുതിക്കതുടങ്ങിനാർ വീരന്മാർവന്നോരുനൽ
വഴിക്കേ * ആൺമയിൽചെന്നങ്ങുവീരതചെയ്കയാൽ മേന്മകലർന്നൊരു

സാംബനുടെ * തോമരമേററുപിളർന്നോരുമാറിനെ ഭാമിനിചെന്നുപു
ണർന്നതുംകാൺ * വന്നുവന്നീടുന്നയാദവന്മാരെക്കൊ ണ്ടംബരമെങ്ങുംനിറ
ഞ്ഞുതല്ലൊ * ഒക്കവേയൊന്നിച്ചുസ്വർഗ്ഗത്തിലാകുമ്പോൾ തിക്കമെന്നുള്ള
തുനില്ക്കയിക്കാം * ഇങ്ങനെയോരോരോവാർത്തകളാസ്ഥയിൽ തങ്ങളിൽ
ചൊന്നവർനിന്നനേരം * നേരിട്ടുനിന്നുള്ളവീരന്മാർക്കെല്ലാർക്കും വൈരങ്ങ
ൾമേന്മേലെപൊങ്ങുകയാൽ * ഭൂവിന്നുഭാരമായ്മേവുന്നോരെല്ലാരും
ദ്യോവിന്നുഭാരമായ്വന്നുകൂടി * യാദവന്മാരുടെപാദത്തെത്തന്നെയും
മാധവന്തന്നുടെഭാവത്തെയും * ഇണ്ടൽകളഞ്ഞൊരുമേദിനിതന്നെയും ക
ണ്ടുനിന്നീടുന്നകാമപാലൻ * വേഗത്തിൽചെന്നങ്ങുസാഗരതീരത്തു യോ
ഗസ്ഥനായിനുറുങ്ങുനേരം * മേവിനിന്നങ്ങനെകേവലയാകിന പാവ
കിയായയൊരുധാരണയാൽ * സ്ഥൂലമായുള്ളൊരുദേഹവുംകൈവിട്ടു ലീന
നായ്മേവിനാൻകേവലങ്കൽ * അഗ്രജന്തന്നുടെസൽഗതികണ്ടുനി വ്യ
ഗ്രനായുള്ളോരുവാസുദേവൻ * വാമമായ് നിന്നുള്ളോരൂരുവിന്മേലെതന്റെ
കോമളപാദവുംചേർത്തുനന്നായ് * ധാത്രിതൻഭാരവുംതീർത്തുനിന്നാസ്ഥ
യോടാൽത്തറതന്മേലിരുന്നനേരം * മത്സ്യത്തിനുള്ളിലെലോഹത്തെ
ക്കൊണ്ടുപ ണ്ടത്യുഗ്രബാണത്തെയാണ്ടവൻതാൻ * കാട്ടുമൃഗങ്ങളെയാ
ട്ടിനിന്നെങ്ങുമേ കാട്ടിൽനിന്നങ്ങുവരുന്നനേരം * ദൂരവേകാണായിതാരുക്ക
ളുള്ളുടെ വാരിജലോചനൻപാദന്തന്നെ * എണ്ണവരുന്നതുകണ്ടൊരു
ഭീതിയാൽ തന്നെയുംചാലെമറച്ചുനന്നായ് * മേവിനിന്നീടുന്നോരേണ
ത്തിന്നാനനം കേവലംകാണായതെന്നുനണ്ണി * വിപ്രന്മാർചൊന്നോരു
ശാപത്തിൻകോപത്താൽ കെൽപ്പുകലർന്നോരുബാണംതന്നെ * വമ്പിൽ
തൊടുത്തുവലിച്ചുവിട്ടീടിനാ നമ്പില്ലയെണ്ണുമ്പോളെന്നുദീനം * വല്ലവി
മാരുടെനന്മുഖംതന്നിലും മല്ലപ്പോർകൊങ്കകൾരണ്ടിലുമായ് * നിന്നുവി
ളങ്ങിനോരോമനക്കാൽതന്നിൽ ചെന്നുതറച്ചിതുബാണമപ്പോൾ * മാനെ
ന്നുചിന്തിച്ചുബാണത്തിൻപിന്നാലെ താനങ്ങുവേഗത്തിൽചെന്നനേരം *
കാർവർണ്ണന്തന്നുടൽകാണായിതെന്നപ്പോൾ കാതരനായവൻകാൽക്കൽവീ
ണാൻ * ഭീതനായ്നിന്നൊരുവ്യാധനോടന്നേരം പ്രീതനായ്ചൊല്ലി
നാൻമാധവന്താൻ * മൽപ്രിയമായതുചെയ്തുനീയിപ്പോൾ വിപ്രിയമെ
ന്നുഭയപ്പെടേണ്ടാ * അല്പമായുള്ളൊരുമൽപ്രിയത്തിൻഫല മല്പമായല്ല
താൻവന്നുഞായം * ഇപ്പൊഴേതന്നെനീസ്വർഗ്ഗത്തിൽപോകണം മൽ
പ്രിയംചെയ്യുന്നോരെന്നുഞായം * ഇങ്ങനെകേട്ടൊരുകാട്ടാളന്താനപ്പോൾ
പൊങ്ങിനപേടിയുംപോക്കിനേരെ * തിണ്ണംതെളിഞ്ഞൊരുകണ്ണന്റെ
ചൊല്ലാലെ വിണ്ണിലുംപൂകിനാൻപുണ്യവാനായ് * മാർഗ്ഗണംകൊണ്ടു
മമ്മോക്ഷദൻതൻപദം മാർഗ്ഗമായ്പൂജിച്ചാനെന്നതല്ലൊ * ഹേതുവാ
ണുന്നതപ്പാതകക്കാതലാം വ്യാധനെപ്പോക്കുവാൻവിണ്ണിലപ്പോൾ * പുഷ്പ
ങ്ങൾകൊണ്ടിനിപ്പൂജിച്ചപോരുവോ ക്കൊപ്ഫലംവന്നതിന്നെന്നുചൊൽ
വൂ * വ്യാധനെത്തന്നെയുംവിണ്ണിലങ്ങാക്കിയ മ്മാധവൻപ്രീതനായ്നിന്ന
നേരം * ദാരുകനാകിയസാരഥിതാനപ്പോൾ വാരിജലോചനൻതന്നെ
യെങ്ങും * ആരാഞ്ഞുപോയെങ്ങുംകണ്ടുനിന്നീടാതെ തേരുമായ്നീളെന
ടന്നുപിന്നെ * സൗരഭ്യംപൂണ്ടങ്ങുവന്നോരുതെന്നൽതൻ സൗരഭ്യംതോ

ഞ്ഞൊരുമാൎഗ്ഗത്തൂടെ * ആരാഞ്ഞുചെന്നപ്പോൾദൂരവേകാണായി വാരിജ
ലോചനൻപൂവൽമേനി *കണ്ടൊരുനേരത്തുകണ്ണുനീരോലോല മണ്ടിച്ചെ
ന്നങ്ങവൻകാൽക്കൽവീണാൻ * ചൊല്ലിനിന്നീടിനാൻനിന്നെയുംകാണാ
തെ അല്ലലിൽവീണതുചൊല്ലവല്ലേൻ * ദിഗ്ഭ്രമംകൊണ്ടുനടക്കരുതായി
ന്നു ഉൾഭ്രമംതന്നെയുമുണ്ടാകുന്നു * വംശമേക്കൂടെമുടിഞ്ഞുതായല്ലോതാൻ
സംശയമില്ലിനിയെന്നുവന്നു * എന്തിനിനിന്നുടെചിന്തിതംചൊല്ലേണം
അന്ധകനാഥനാംതമ്പുരാനെ* നിൻചരണങ്ങളിൽതഞ്ചിനോരെങ്ങളെ വ
ഞ്ചിച്ചുപോകുന്നോനല്ലയല്ലീ * ദാരുകനിങ്ങനെചോദിച്ചനേരത്തു തേരു
താൻപാരമെഴുന്നനേരേ * അംബരംതന്നിൽമറഞ്ഞതുകാണായി ചെമ്മു
കലന്നുള്ള ഹേതികളും * എന്നതുകണ്ടുനടുങ്ങിനദാരുകൻ തന്നോടുചൊ
ല്ലിനാൻമല്ലവൈരി * പെട്ടെന്നുചെന്നിനിദ്വാരകതന്നിൽനീ ശിഷ്ടരായു
ള്ളവരോടുചൊൽവൂ * ദുൎല്ലംഘ്യമായോരുകാലത്തിൻശീലത്താൽ ഇല്ലാ
തെയായിപ്പണ്ടുള്ളോരെല്ലാം * വ്യഗ്രതനീക്കിനൽസ്വൎഗ്ഗഗനാവതി ന്നഗ്ര
ഗനായാനെന്നഗ്രജനും * സ്വസ്ഥനായുള്ളഞാൻദുഃസ്ഥനായ്തന്നിപ്പോ
ളിത്രമേലായതുംചൊൽകപിന്നെ * ദ്വാരകതന്നിലിരിക്കൊല്ലയാരുമേ
വാരിധിവന്നുതകൎമിപ്പോൾ * നാരികളോടുകലൎന്നിനിയെല്ലാരും പോരി
കവൈകാതെനിങ്ങളിങ്ങേ * അൎജ്ജുനൻതന്നോടുചൊല്ലുകനമ്മുടെ വജ്ര
നെമന്നവനാക്കിവെപ്പാൻ * ശേഷിച്ചുനിന്നുള്ളലോകരെയെല്ലാമെ പാ
ലിച്ചുകൊണ്ടുപോയ്ക്കൊള്ളുകയെന്നും * എന്നതുകേട്ടോരുദാരുകസാരഥി ഖി
ന്നനായ്മെല്ലവേപോയനേരം * മേന്മകലന്നുള്ളമാമുനിമാരുമായ് നാന്മു
ഖനന്നിലന്തന്നിൽവന്നാൻ * മൂലോകനാഥനായ്മേവിനിന്നീടുന്ന കൈ
ലാസവാസിയുംകാമിനിയും * വാസവൻമുമ്പായ്വാനവരെല്ലാരു മാസന്ന
രായാരബ്ഭ്രമിതന്നിൽ * കേശവന്തന്നുടെകേവലരൂപത്തിൽ മേവുന്ന
വേലയെക്കാണ്മതിന്നായ് * ചിന്തിച്ചതെല്ലാമെബന്ധിച്ചുകൂടീട്ടു സന്തു
ഷ്ടനായുള്ളകണ്ണനപ്പോൾ*വന്ദിച്ചുനിന്നുള്ളവാനോരെയെല്ലാമെ നന്ദിച്ചു
നോക്കിനാൻമന്ദമന്ദം * സ്വസ്തികമായുള്ളോരാസനംതങ്കലെ സം
സ്ഥിതനായിനിവൎന്നുപിന്നെ * മൂലസ്ഥനായുള്ളപാവകന്തന്നെയും ചാ
ലെജ്ജ്വലിപ്പിച്ചുധാരണയാൽ * ദേഹസ്ഥനായുള്ളതന്നെയുംമെല്ലവേ
കൂടസ്ഥനായുള്ളതൻകലാക്കി * പൂൎണ്ണമായ്നിന്നുള്ളോരാനന്ദംതന്നിലേ
ചേൎന്നുകൊണ്ടിടിനാൻചൊവ്വിനോടെ * ശ്യാമളകാന്തിയാൽകോമ
ളമായിനി ന്നോമനയാകിനപൂവൽമേനി * വിസ്മിതരായുള്ളവാന
വർനോക്കുമ്പോൾ ഭസ്മമായ്വന്നതേകണ്ടുപിന്നെ * ഭസ്മത്തെ
ത്തന്നെയുംകുമ്പിട്ടുസേവിച്ചു വിസ്മിതരായുള്ളവിണ്ണവരും * അന്ത
കവൈരിയുംപങ്കജയോനിയും മന്ദിരംപൂകിനാർവന്നവണ്ണം * ദ്വാര
കതന്നിൽവസിച്ചുനിന്നീടുന്നോരാനകദുന്ദുഭിതാനുമായി * മേവിനി
ന്നീടുന്നദേവകിചൊല്ലിനാൾ വേവുററുമേവുന്നോരുള്ളവുമായ് * "തീ
ൎത്ഥത്തിൽപോയുള്ളയാദവന്മാരുടെ വാൎത്തകളേതുമേകേട്ടീലല്ലോ *
എന്തവരിങ്ങനെവൈകിച്ചുകൊള്ളുവാ നെന്നതുചിന്തിച്ചുവേവുന്നേൻ
ഞാൻ * എന്മകൻതന്നുടെനന്മുഖംകാണാഞ്ഞി ട്ടുന്മേഷമില്ലെ
നിക്കുള്ളിലൊട്ടും * ദക്ഷിണമാകുന്നകണ്ണുമുണ്ടാടുന്നു ലക്ഷണമല്ലനമു

ക്കമേലിൽ * അന്നന്നുവന്നുള്ളതൊന്നൊന്നേചിന്തിച്ചാൽ ദുന്നിമിത്തങ്ങ ളോകാണുന്നതും * എന്മകന്തന്നെപ്പിരിഞ്ഞുനിന്നീടുവാ നേതുമേയാകു ന്നില്ലിന്നിന്നിപ്പോൾ * ആനകദുന്ദുഭിതാൻമായിങ്ങനെ ദീനയായ്ദേ വകിചൊന്നനേരം * ദാരുകൻവന്നതുദ്ദൂരവേകാണായി തേരോട്ടംധീരത യോട്ടംവേറായ് * എന്നതുകണ്ടൊരുദേവകിചൊല്ലിനാ ളെന്മകൻവന്നു തുടങ്ങിനാനേ * എന്മകൻവന്നതുപാർത്തുനിന്നിങ്ങനെ വന്ദിച്ചുപോരു ന്നദാരുകന്താൻ * എന്നതുകേട്ടൊരുരുഗ്മിണിദേവിതാൻ ചെന്നങ്ങുത ന്നുടെമന്ദിരത്തിൽ * ശയ്യയുംചാലെവിരിച്ചുനിന്നീടിനാൻ മെയ്യുമലങ്ക രിച്ചാശുപിന്നെ * ചൊൽകിണ്ടിതന്നില്ലൊഴിഞ്ഞൊരുനീരുമായ് നില്ക്ക ത്തുടങ്ങിനാൾനോക്കിനോക്കി * കാവ്വിന്റുനരുപോൽവന്നതെന്നിങ്ങ നെ ദ്വാരകതന്നിലുമൊച്ചകൊണ്ടു * ദ്വാരകവാസികളായുള്ളോരെല്ലാ ക്കും പാരമെഴുന്നിതുമോദമപ്പോൾ * എത്രേടംവന്നുപോലെന്നങ്ങുതങ്ങ ളിൽ സത്വരംചോദിച്ചുനിന്നുപിന്നെ * വേദത്തിൻകാതലിൽപോയ് മറഞ്ഞീടുമാ വേദസ്വരൂപനെക്കാണ്മതിന്നായ് * ഓടിത്തുടങ്ങിനാർ മേഘത്തിൻനാദകേ ട്ടീടുന്നചാതകജാലംപോലെ * ദാരുകന്താനൊട്ടു ചാരത്തുവന്നപ്പോൾ ധൂരതകൈവിട്ടുദേവകിതാൻ * എന്മകനെങ്ങോ നെന്നിങ്ങനെചോദിച്ചാൾ തൻമുഖംകണ്ടുഭയപ്പെട്ടവൻ * എന്നതുകേ ട്ടൊരുദാരുകന്താനപ്പോ ളേറിനവേദനപൊങ്ങുകയാൽ * ഓടിപ്പോയെ ങ്ങാനുംപാവതിന്നോങ്ങിനാൻ താഡിച്ചുകൊണ്ടാൻതന്മാറിൽപിന്നെ * ചേതനവേറിട്ടദേഹത്തെപ്പോലെയ ബ്ഭൂതലംതന്നിലേവീണുകേണാൻ * കണ്ണുനീർകൊണ്ടവൻചൊല്ലാതെചൊല്ലിനാൻ കണ്ണന്റെവാർത്തകളുള്ള വണ്ണം * അർജ്ജുനൻതന്നോടുചൊല്ലിനാൻപിന്നെയ ങ്ങച്യുതൻതന്നോ ടുചൊന്നതെല്ലാം * യാദവനാഥനാമാഹുകന്തന്നൊട്ടും യാതനാകേണമേ യെന്നുംചെന്നാൻ * ദേവകിക്കന്നേരംമേവിനവേദന ഏവമെന്നിങ്ങ നെചൊല്ലുവാനായ് * ധാതാവുനിർമ്മിച്ചലോകങ്ങളൊന്നിലും മേധാവി യായുള്ളോരാരുമില്ലേ * പന്തിരണ്ടാദിത്യന്മാരുടെമണ്ഡല മൊന്നിച്ചുകൂട്ടി ച്ചമച്ചുപിന്നെ * കല്പാന്തപാവകന്തന്നിലങ്ങാക്കിനി ന്നല്പാതവാതങ്ങൾ വീശുവീശു * പാരംപഴുപ്പിച്ചനേരറുനിന്നങ്ങു ഘോരമായ്മേവുന്നതാ മപിണ്ഡം * ദേവകിതന്നുടെതാപത്തെച്ചിന്തിക്കിൽ ശീതമെന്നായിട്ടേവ ന്നുകൂട്ട * രുഗ്മിണിമുമ്പായദേവിമാർതാപവു മത്രയല്ലങ്ങതിലേറുമത്രെ * കൃഷ്ണായെന്നിങ്ങനെനീളത്തിൽചൊന്നപ്പോൾ വൃഷ്ണികളെല്ലാരുംകേഴ ന്നേരം * വേരോടെമേല്ലൊട്ടുപോയതുകാണായി സാരമായ്മേവുമപ്പാരി ജാതം * എന്നതുകണ്ടുള്ളബാലരുംമാതരും ഖിന്നരായെല്ലാരുംനിന്നുപി ന്നെ * ആഹുകൻതന്നുടെപിന്നാലെപോയിപ്പോ യാഹവഭൂമിയിൽചെ ന്നനേരെ * സജ്ജ്വരനായുള്ളോരർജ്ജുനൻതന്നാലെ സജ്ജിതയായൊരുന ൽച്ചിതയിൽ * പാരാതെചാടിത്തൻകാമുകൻമെയ്യോടെ നാരിമാരെ ല്ലാരുംചേർന്നുകൊണ്ടാർ * ആനകദുന്ദുഭിതാനുമായങ്ങനെ മാനിത യായുള്ളദേവകിയും * അച്യുതൻതന്നെയുമിച്ഛയിൽനണ്ണിനി ന്നച്ചിതത ന്നിലേപാഞ്ഞുപിന്നെ * നിശ്ചലനായുള്ളോരച്യുതൻതന്നുടെ നൽചര ണങ്ങളിലേശിക്കൊണ്ടാർ * എണ്ണുരണ്ടായിരംഭാര്യമാരെല്ലാരും കണ്ണ

ന്താൻനിന്നൊരുഭൂതലത്തിൽ * ഭാവനകൊണ്ടുതാൻകാന്തനെപ്പുണ്ടുനൽ പാവകന്തങ്കൽപതിച്ചുനിന്നാർ * മാനുഷഭാവത്തെക്കൈവെടിഞ്ഞെല്ലാ രും വാനവരായിച്ചമഞ്ഞുപിന്നെ * മുന്നമേചെന്നുള്ളയാദവന്മാരോട ങ്ങൊന്നിച്ചുമേവിനാർവിണ്ണിലപ്പോൾ * വെള്ളത്തിൽമുങ്ങിനിവന്നിതെ ന്നുള്ളതേ ഉള്ളത്തിൽതോന്നീതവക്കന്നേരം * ഔദകമായുള്ളകമ്മവുംപി ണ്ഡവും വൈദികരീതിയിൽചൊന്നവണ്ണം * പ്രേതരായ്നിന്നുള്ളയാദ വന്മാക്കെല്ലാം മാദരിച്ചടിനാൻപാത്ഥനപ്പോൾ * ദ്വാരകതന്നെയുംമു ക്കിനാനന്നേരം വാരിധിവന്നുതകത്തുമേന്മേൽ * മാധവന്തന്നുടെയാല യമായൊരു ഭൂതലംതന്നെയൊഴിച്ചെല്ലാമെ * ചിന്തകന്മാരുടെബന്ധ വുംവേർപെട്ട ത്തന്തകരീതിയെപ്പോക്കുവാനായ്* മാധവന്തന്നധിവാസമു ണ്ടാകുന്ന യാതൊരുഭൂതലംതന്നിലിന്നും * ശേഷിച്ചുനിന്നുള്ളയോഷാജ നത്തെയു മൂഷതപംവാരാതെകൊണ്ടുപോയി * തന്നുടെമന്ദിരംതന്നില ങ്ങാക്കുവാൻ ഖിന്നനാംപാണ്ഡവൻപോകുമപ്പോൾ * കാട്ടുടെപാന്ത ങ്ങകമ്മന്മാരായുള്ള കാട്ടാളർചെന്നുചെറുത്താരപ്പോൾ * രോഗത്തെപ്പു ണ്ടൊരുസിംഹത്തെച്ചെന്നിട്ടു വേഗത്തിൽശ്വാനങ്ങളെന്നപോലെ * ക്രു ദ്ധനായുള്ളൊരുപാണ്ഡവൻതാനപ്പോൾ യുദ്ധത്തിനായിത്തുനിഞ്ഞനേ രം * അസ്ത്രമെന്നുള്ളതുവിസ്മൃതമായ്വന്നു ചിത്തവുംവേറൊന്നായ്വന്നുക്രു ടി * വില്ലിനെത്തന്നെകലപ്പതിന്നായട്ടും വല്ലലയങ്ങവനൊന്നുകൊണ്ടും * അംഗങ്ങളെല്ലാമെസന്നങ്ങളായ്വന്നു അങ്ങനേയായിച്ചമഞ്ഞിതപ്പോൾ * മന്ത്രത്തെക്കൊണ്ടുനിരുദ്ധനായുള്ളൊരു പന്നഗവീരന്താനെന്നപോ ലെ * കാട്ടാളരെല്ലാമക്കാമിനിമാരെയു മാട്ടിയക്കാട്ടിലേപോയ്മറ ഞ്ഞാർ * സ്ത്രീകളെത്തന്നെയുംപാലിച്ചുകൊള്ളുവാ നാകാതെയായ ല്ലോഞാനിതിപ്പോൾ * പൂതലായ്പോയൊരുദാരുവെപ്പോലെഞാൻ ഭൂതലംതന്നിലിരിക്കവേണ്ടാ * എന്നങ്ങുതന്നിലേചിന്തിച്ചുനിന്നവൻ ഖിന്നനായ്പിന്നെയുംപോകുന്നേരം * വ്യാസനായുള്ളൊരുമാമുനിവന്നു ട നാസന്നനായതുകാണായപ്പോൾ * മാനിയായുള്ളൊരുപാണ്ഡവവീര ന മ്മാമുനിതന്നുടെകാല്ക്കൽവീണാൻ * തന്നുടെഖേദങ്ങളെല്ലാമെചൊ ല്ലിനാൻ പിന്നെയുംമാമുനിയോടുനേരെ * എന്നതുകേട്ടൊരുമാമുനിതാ നുമ ന്നിന്നൊരുപാണ്ഡവനോടുചൊന്നാൻ * എട്ടെട്ടാംമെയ്യിൽവളഞ്ഞു നിന്നിങ്ങനെ പൊട്ടനായുള്ളൊരുമാമുനിയെ * പണ്ടിവർകണ്ടുചിരി ച്ചുനിന്നീടിനാ രിണ്ടലങ്ങുള്ളത്തിൽകൊള്ളുംവണ്ണം * എന്നതുകണ്ടു ശപിച്ചുനിന്നീടിനാൻ ഖിന്നനായുള്ളൊരുമാമുനിതാൻ * കാട്ടാളർ കൊണ്ടുപോയ്കാട്ടിലിന്നിങ്ങളെ ഗോഷ്ഠിയാക്കീടുകയെന്നിങ്ങനെ * എന്നതുകൊണ്ടവരിങ്ങനെയായ്പോയി നിന്നുടെചോരായ്മയല്ലയേതും * ആരണർശാപത്തിൻപ്രാബല്യംകൊണ്ടുനിൻ വീരതപോയിച്ച മഞ്ഞിതിപ്പോൾ * ആരണർശാപത്തെപ്പോക്കിനിന്നീടുന്നോ രാരുമി ല്ലെന്നതോകണ്ടതല്ലൊ * വീരതപോയെന്നുഖേദിക്കവേണ്ടനി വീര നായുള്ളനീവീരനത്രേ * കണ്ണൻമെയ്വേറിട്ടശോകത്തെക്കൊണ്ടല്ലീ കണ്ണുനീർതൂകുന്നുപിന്നെയുംനീ * യാദവന്മാരുടെനാശത്തെക്കണ്ടി ട്ടും ദ്വാരകപോയതുകണ്ടുമല്ലീ * ബന്ധുക്കളായുള്ളൊരന്ധകന്മാരു

മായ് ചന്തത്തിൽനിന്നുസുഖിച്ചുപിന്നെ * ദീനനായ്പോയാനിക്കാ
വ്വണ്ണമെന്നല്ലി മാനസന്തന്നിലേതോന്നുന്നിപ്പോൾ * അജ്ഞരായുള്ള
വർഖേദിക്കുംപോലെയി പ്രാജ്ഞനായുള്ളനീഖേദിക്കേണ്ട * അംബ
രംപോലെയന്നിർമ്മലനായ്നിന്ന ചിന്മയനായുള്ളദേവനുണ്ടോ * ജന്മ
വുംകർമ്മവുംനന്മയുംതിന്മയു മുൺമയെച്ചിന്തിച്ചുകാൺകനീയെ * പാന
സമായുള്ളപാത്രങ്ങൾകൊണ്ടോരോ ഭാജനന്തന്നെയുംഗോക്കളേയും * ചാ
ലച്ചമച്ചോരുലീലകൾകോലുന്ന ബാലകന്മാരെയോകാൺമുണ്ടല്ലോ *
അവ്വണ്ണന്തന്നെയിക്കാർമുകിൽവണ്ണനും ചൊവ്വോടെയാദവന്മാരെയെ
ല്ലാം * തന്നുടെകോരകമെന്നങ്ങുതോന്നിച്ചു മന്നിടംതന്നിലേനിന്നുപി
ന്നെ * കാരിയംപൂരിച്ചുയാദവന്മാരെയും ദ്വാരകതന്നെയുംസംഹരിച്ചാ
ൻ * ലീലകഴിഞ്ഞുള്ളബാലകന്മാരെല്ലാം ചാലെക്കളിപ്പുരയെന്നപോ
ലെ * താനങ്ങുതന്നുടെകേവലമായുള്ളൊ രാനന്ദംതങ്കലേനിന്നുകൊണ്ടാ
ൻ * നഷ്ടനായ്പ്പോയാനെന്നിഷ്ടനായുള്ളവൻ കഷ്ടമെന്നിങ്ങനെചിന്തി
ച്ചപ്പോൾ * സ്പഷ്ടമായിങ്ങനെദുഃഖവുംപൂണ്ടുടൻ പൊട്ടനായ്പ്പോയിതോഹ
ന്തനിതാൻ * ഹാഹന്തമാൽകൊണ്ടുവേവുന്നനിന്നുടെ മോഹത്തെത്തന്നെ
തൊഴുന്നേൻ ഞാനോ * ഭാരതമാകുന്നപോരുതുടങ്ങുമ്പോൾ സാര
നായ്നിന്നൊരുവാരിജാക്ഷൻ * മാനിച്ചുചൊന്നുള്ളവാർത്തകളെല്ലാ
മെ പാനീയരേഖയായ്പോയിതോചൊൽ * താപത്തെത്തൂകുന്നശോ
കത്തെപ്പൂരിച്ചാ ളാപത്തെക്കാണാവുന്തനമെന്നാൽ * ശോകത്തെക്കൈ
വിട്ടുമോഹത്തെപ്പോക്കുന്ന രൂപത്തെച്ചിന്തിക്കസന്തതംനീ * ഖിന്നത
പോക്കുന്നോനന്മൊഴിയിങ്ങനെ പിന്നെയുംപിന്നെയുംചൊല്ലിച്ചൊല്ലി * പാ
ർത്ഥൻതന്നുള്ളത്തിൽചിത്തുനിന്നിട്ടുന്നോ രാത്രിയെതീർത്താനത്തീർത്ഥപാദ
ൻ * ധന്യമായുള്ളോരുതന്നുടെമന്ദിരം തന്നെയുംപിന്നിട്ടുചെന്നുപിന്നെ
* ഉജ്ജ്വലനായൊരുവജ്രനെത്തന്നെയും വെച്ചുനിന്നമ്പോടുമന്ദിരത്തി
ൽ * ധർമ്മജൻതന്നുടെമന്ദിരംപൂണ്മതി സന്മനസ്സായവൻപോയനേ
രം * അഗ്രജനായുള്ളധർമ്മജന്മാവുതാ നുഗ്രങ്ങളായനിമിത്തങ്ങളെ * ജാഗ്ര
ത്തിലാമ്മാറുകണ്ടുകണ്ടേററവും വ്യഗ്രനായ്ചൊല്ലിനാൻഭീമനോടായ് *
കൃഷ്ണനെക്കാണ്മാനായ്മുന്നമേപോയൊരു ജിഷ്ണുതാൻവന്നീലയല്ലിയി
ന്നും * എന്തവനിങ്ങനെവൈകിച്ചുകൊള്ളുന്നു സന്തോഷകാലമല്ലെന്നുവ
ന്നു *മുന്നമെപ്പോലെയില്ലിന്നിന്നിമ്മന്നെല്ലാം ഖിന്നമായ്ത്തന്നെയകാണാ
കുന്നു * മംഗലദീപത്തിൻഭംഗവുംപൂണ്ടിട്ടു മങ്ങുന്നമന്ദിരമെന്നപോലെ
* മന്നിടംതന്നിലെമംഗലദീപംതാൻ മങ്ങിമറഞ്ഞുപോയില്ലയല്ലീ * ഖി
ന്നമായ്നിന്നോരിമ്മന്നിടംകാണുമ്പോ ളെന്നതേതോന്നുന്നിതുള്ളിലി
പ്പോൾ * ധർമ്മിഷ്ഠരായുള്ളനിർമ്മലരെല്ലാർക്കു മുന്മേഷംകാണുന്നതില്ലയി
പ്പോൾ * ഗോക്കളെക്കണ്ടാലുമോച്ച്യംപൂണ്ടിട്ടു നോക്കിനിന്നീടുന്നിത
ങ്ങമിങ്ങും * പാഴരായ്പ്പോരുന്നപാഴന്മാർതന്മുഖം പാരംതെളിഞ്ഞിതുകാ
ണാകുന്നു * ദുഷ്ടങ്ങളായുള്ളജന്തുക്കളെല്ലാമ ങ്ങൊന്നായിക്കാണുന്നുപിന്നെ
പ്പിന്നെ * എന്തിതിൻകാരണമെന്നങ്ങുചിന്തിച്ചാ ലേതുമേചൊല്ലുവാനി
ല്ലതാനും * ഉത്തമദാരുക്കളൊക്കവേകണ്ടാലും പത്രവുംവാടിച്ചമഞ്ഞിതി
പ്പോൾ * ജ്യോതിർഗ്ഗണങ്ങളുംദീപിക്കുന്നില്ലൊട്ടു മാദിത്യൻതന്നെയുംകാ

ങ്കെയിപ്പോൾ * ചാലെത്തെളിഞ്ഞുള്ളതീർത്ഥങ്ങളെല്ലാമേ കാലുഷ്യം
കോലുന്നുകാണുന്നോരം * ആജ്യത്തെക്കൊണ്ടുജ്വലിക്കുന്നതില്ലിപ്പോൾ
പൂജ്യനായുള്ളൊരു പാവകൻതാൻ * ഒട്ടൊട്ടുപിന്നെജ്ജ്വലിച്ചുനിന്നീടുകിൽ
പൊട്ടിയെരിഞ്ഞുപൊരിഞ്ഞുതാനും * മാരുതൻതന്നുടെമാന്ദ്യവുംകൈ
വിട്ടു ഘോരനായ്‌വീയുന്നുപാരമിപ്പോൾ * ഇങ്ങനെയോരോന്നേ ചിന്തി
ച്ചുകാണുമ്പോൾ മംഗലമായിട്ടുകണ്ടീലെങ്ങും * ഈശ്വരൻതന്നുടെയി
ച്ഛയെച്ചെഞ്ഞുയെ ന്നാശ്രയിച്ചീടിനേനേഷണ്ഞാനും * സോദരന്തന്നോടുവേ
ദനയിങ്ങനെ ഓതിനിന്നീടുന്നധർമ്മജൻതാൻ * ഈശ്വരന്തങ്കലേവാച്ചു
നിന്നീടുന്നോ രോച്ച്യുംപൂണ്ടങ്ങുനിന്നനേരം * വാസവനന്ദനൻവന്നതു
കാണായി വാടിനിന്നീടുന്നോരുള്ളവുമായ് * പാരാതെചെന്നങ്ങുധർമ്മജ
ന്തന്നുടെ പാദങ്ങൾതങ്കലേവീണുപിന്നെ * ഭാവംകൊണ്ടന്നേരം ചൊല്ലിന
തെല്ലാമേ നാവുകൊണ്ടായിട്ടുംചൊന്നാമ്പിന്നെ * ഭൂമിക്കുനല്ലൊരുഭൂഷ
ണമാകുന്ന പൂമേനിപൂണ്ടൊരുകണ്ണനിപ്പോൾ * തന്നുടെദാസനാമെന്നെ
യുംവഞ്ചിച്ചി മ്മന്നിടംതന്നെയുംഖിന്നമാക്കി * വിണ്ണിലുംപൂകിനാനെ
ന്നെയുമിങ്ങനെ കണ്ണനീർതൂകുമാറാക്കിവെച്ചാൻ * എന്നതുകേട്ടൊരു
ധർമ്മജന്മാവുതാൻ തന്നെയുംക്രൂടെമറന്നുനേരെ * കല്പതതന്നെയുംകൈ
വെടിഞ്ഞങ്ങനെ അല്ലലിൽവീണതുചൊല്ലവല്ലേൻ * പാണ്ഡവമാതാവു
മെന്നതുകേട്ടപ്പോൾ നീണ്ടുനിന്നീടുന്നമോഹത്താലെ * കണ്ണന്മെയ്‌ത
ന്നിൽത്താനുള്ളവുംബന്ധിച്ചു തിണ്ണംതിരണ്ടൊരുഭാവനയാൽ * ശാശ്വ
തനായുള്ളോരീശ്വരന്തന്നോടു ചേർച്ചപൂണ്ടീടിനാളോർച്ചനിക്കെ * പാ
ർത്ഥലംതന്നെപ്പിരിഞ്ഞുനിന്നീടുവാ നോർത്തുനിന്നീടുന്നധർമ്മജന്താൻ * പാ
ർത്ഥനമായിപ്പറഞ്ഞുനിന്നമ്പിനോ ടാത്തനായ്‌നിന്നനരുങ്ങനേരം * കേ
ശവന്തന്നുടെകേവലരൂപന്ത നാശയംതന്നിലുറപ്പിച്ചുടൻ * ബന്ധുക്കളോ
യോരിൽസന്ധിച്ചുനിന്നൊരു ബന്ധവുംചാലേമുറിച്ചുനേരെ * നിസ്സംഗ
നായിനടന്നുതുടങ്ങിനാൻ ഉത്തരയാകിന്ദിക്കുനോക്കി * കൃഷ്ണനിലുള്ളോ
രുതൃഷ്ണപൂണ്ടീടുന്ന കൃഷ്ണയുംപിന്നെയങ്ങുവണ്ണമേ * വ്യാഘ്രങ്ങൾചേരുന്ന
കാടുകൾപിന്നിട്ടു ദീർഘമായുള്ളൊരുമാർഗ്ഗത്തൂടെ * പിന്നാലെചെന്നോ
രെനോക്കിനിന്നീടാതെ ധന്യരാമങ്ങവർപോകുന്നേരം * പൂഞ്ചായലാരു
ടെമൗലിയായ്‌മേവുമ പ്പാഞ്ചാലിചാലെപ്പതിച്ചാളപ്പോൾ * മാദ്രിതനയരു
മങ്ങനെയായിതു മജ്ജുനന്താനുമങ്ങുവണ്ണമേ * വീഴുവാനായിട്ടുമേഘ
വാനായെഴും ഭീമനുംചൊല്ലിനാൻമെല്ലെയപ്പോൾ * വീരരായ്‌പ്പോ
രുമിന്നാൽവരുംവീണതിൻ കാരണംചൊല്ലേണമെന്നിങ്ങനെ * ധർമ്മജൻ
ചൊല്ലിനാൻതന്നുടെതന്നുടെ വന്മദംകാരണമെന്നുമിപ്പോൾ * അസ്ത്രങ്ങൾ
കൊണ്ടെന്നോടൊത്തവരില്ലയെ ന്നർജ്ജുനനുണ്ടൊരുമാനമേററം * മാനിത
രായൊരുമാദ്രിതന്മക്കൾക്കും മാനമുണ്ടേററവുംമാനസത്തിൽ * രൂപം
കൊണ്ടെന്നോടുനേരൊത്തോരില്ലയി പ്പാരിടംതന്നിലിന്നാരുമിപ്പോൾ
* എന്നൊരുമാനമുണ്ടിന്നകുലന്നവൻ തന്നുടെസോദരനാകപിന്നെ
* ശാസ്ത്രങ്ങൾകൊണ്ടെന്നെത്താഴ്ത്തിനിന്നീടുവാൻ പാർത്തലംതന്നി
ലിന്നോർത്തുകണ്ടാൽ * ആകുന്നോരാരുമില്ലെന്നൊരുമാനംകൊ ണ്ടാ
ഗളപൂരിതനായിനിൽപ്പോൻ * ഭർത്താക്കളായവർകൈവെരുണ്ടല്ലോ

ത നൾത്താരിൽചേൎന്നുപാൎത്ഥനത്രേ * എന്നൊരുദോഷംകൊ
ണ്ടിന്നവൾവീണതായ് നിന്നുടെപാതവുംവന്നാണഞ്ഞു * ഊക്കുകൊ
ണ്ടൊൾക്കുമ്പോളാൾക്കാമമല്ലെന്നു മൂൎഖതയുണ്ടുനിനക്കുമുള്ളിൽ * ഇ
ങ്ങനെചൊന്നൊരുധൎമ്മജൻപിന്നെപ്പോ യങ്ങൊരുദേശത്തുചെന്നനേ
രം * ചുററത്തിൽചെന്നുചുററുന്നുനിന്നീടിനാൻ തെററന്നുചെന്നൊരു
സാരമേയം * കാൽത്തണൽതന്നിൽചെന്നാത്തനാമെന്നെന്നി കാത്തു
കൊള്ളേണമിന്നാസ്ഥയാലെ * അല്ലലായുള്ളൊരുഭാവംകൊണ്ടിങ്ങനെ
ചൊല്ലിനിന്നീട്ടുമന്നാനെന്നപോലെ * എന്നതുകണ്ടൊരുധൎമ്മജന്മാവുതാ
ൻ തന്നിലേനണ്ണിനാനുൺമയായി * ആശ്രിതപാലനംധൎമ്മമെന്നല്ലോ
യിസ്സാശപ്തവാക്കുകൾചൊല്ലിപ്പോരു * ദീനനായ്മേവുമിശ്വാനനെയി
ന്നുഞാൻമാനിച്ചുകൊള്ളേണംന്യൂനമെന്നാൽ * എന്നങ്ങുതന്നിലേചിന്തിച്ചു
പിന്നെയുംമുന്നാമെപ്പോലെനടന്നനേരം * അംബരംതന്നൂടെവന്നതുകം
ണ്ടായി പൊന്മയമായവിമാനമപ്പോൾ * ചാരത്തുചെന്നങ്ങുചൊല്ലിനി
ന്നീടിനാൻ വാരുററുനിന്നൊരുദേവദൂതൻ * നേരററുനിന്നവിമാനവുമേ
റിനീ പാരാതെപോരണംവിണ്ണിലിപ്പോൾ * പുണ്യങ്ങൾചെയ്തുഫല
ങ്ങളെയെല്ലാമെ വിണ്ണിൽനിന്നങ്ങുലഭിപ്പതിന്നായ് * ധൎമ്മജൻചൊല്ലി
നാനെന്നതുകേട്ടപ്പോൾ ധൎമ്മത്തിന്നുൺമയുംനണ്ണിനണ്ണി * ഖിന്നനാ
യ്വന്നുനിന്നാശ്രയിച്ചീടിനാൻ മുന്നമേനമ്മെയിശ്വാനനെന്നാൽ * ധ
ന്യമായ്നിന്നെഴുംയാനമേറീടുവാൻ മുന്നിലാമ്മാറവൻതന്നെവേണം
* എന്നതുകേട്ടൊരുവിണ്ണവർദൂതന്താൻ കണ്ണുങ്ങൾപൊത്തിനാൻതിണ്ണ
മപ്പോൾ * സമ്മതംതോയുന്നനന്മൊഴിചൊല്ലിനാൻ ധൎമ്മജൻതന്നോട
ങ്ങുൺമയായി * നിവിണ്ണനായൊരുനിന്നുടെമാനസ മിവ്വണ്ണമായതെ
ന്തിന്നുനേരേ * സോദരന്മാരിലുമുള്ളാശയെത്തന്നെയും വേരററുതല്ലയോപോ
ന്നുകൊണ്ടു * ഘോരമായ്മേവുമിസ്സാരമേയങ്കൽനിൻ മാനസംചെന്നതി
ൻകാരണംചൊൽ * ജന്തുക്കളായതിൽകഷ്ടമായുള്ളതോ ചിന്തിച്ചുകാ
ൺകിലിശ്വാക്കളത്രെ * കഷ്ടങ്ങളായുള്ളജന്തുക്കൾക്കെന്നുമേ കിട്ടുവോന്ന
ല്ലയിസ്വൎഗ്ഗമെന്നാൽ * ശ്വാനനിൽചെന്നെഴുമാശയുംതീൎത്തുടൻ യാന
മേറീടുനീവൈകിടാതെ * പിന്നെയുംചൊല്ലിനാൻധൎമ്മജന്മാവുതാൻ ത
ന്നിലേചിന്തിച്ചുധൎമ്മമെല്ലാം * ആശ്രിതനായോന്നെക്കൈവെടിഞ്ഞു
ള്ളൊരു വാഴ്ചയിന്നേതുമേചേൎച്ചയല്ലേ * ദീനമായ്വന്നവൻതന്നെയുംവ
ഞ്ചിച്ചു യാനമേറുന്നിനിക്കോൎത്തുകണ്ടാൽ * നാകലോകാപ്തിയിൽകാൎയ്യ
മില്ലേതുമേ പോകനീയെങ്കിലോനാകലോകേ * വിണ്ണവർദൂതനുമെന്ന
തുകേട്ടുടൻ കണ്ണുങ്ങളേററിനാൻനന്മൊഴിയും * മന്നിലേമാലോകർപു
ണ്യങ്ങൾചെയ്യുന്നു വിണ്ണിനെക്കാമിക്കമൂലമത്രെ * പ്രജ്ഞപൂണ്ടീടിനമാ
മുനിമാരോരോ യജ്ഞങ്ങൾകൊണ്ടുയജിക്കുന്നതും * തീയിലേനിന്നുതപ
സ്സുചെയ്യുന്നതും തോയത്തിൽനിന്നുജപിക്കുന്നതും * ദാനങ്ങളോരോന്നെ
യാചരിക്കുന്നതും വാനിടംപൂവതിൻവാഞ്ഛയാത്രേ * അങ്ങനെയുള്ളൊ
രുവാനിടന്തന്നെത്തൊട്ടിങ്ങനെചൊന്നവാറെങ്ങനെന്നി * ദുഷ്ടനായുന്നോ
രിക്കിലിഷ്ടനെത്തൊട്ടല്ലോ ഇഷ്ടമായുന്നതുകൈവെടിഞ്ഞു * ദുൎജ്ജനസം
ഗമൊരുഗല്ലായെന്നല്ലയോ സജ്ജനരായുള്ളോർചൊല്ലിക്കേൾപ്പൂ * ഒന്നല്ല

യാതൊരുകാരിയംകാമിച്ച നന്നല്ലന്നിയിന്നിച്ചൊന്നതൊട്ടും * പുണ്യങ്ങ
ൾകൊണ്ടുനാൻചാരത്തുവന്നോരു വിണ്ണിനെക്കൈവെടിഞ്ഞിടൊല്ലാതെ
* ചിത്തവിലോഭനമായിനിന്നിട്ടന്നോ രുക്തികളിങ്ങനെയോതിയോതി
* ലോലതതിത്തവൻമാനസന്തന്നുടെ ചാലനമായിതില്ലൊന്നുകൊണ്ടും *
പോകുന്നേനെങ്കിൽഞാനെന്നങ്ങുചൊല്ലിനാ നാകുലമായൊരുഭാവവുമാ
യ് * എന്നതുകേട്ടൊരുധർമ്മജന്മാവുതാ നന്നുടേതന്നുടെമുന്നിൽതന്നെ *
മേവിനിന്നീടുന്നയാനവുംകൈവിട്ടു പോവതിന്നായ്ത്തുടങ്ങുന്നേരം * നി
ഷ്കലനായൊരുധർമ്മനായ്ക്കാണായി നന്മയിൽമേവുമാശപാവുതന്നെ * തു
ഷ്ടനായ്നിന്നങ്ങുചൊന്നതുംകേൾക്കായി ശിഷ്ടനായ്നിന്നൊരുതന്നൊടപ്പോ
ൾ*നിന്നുടെധർമ്മത്തിനുണ്മയെക്കാണ്മാനായ് നന്ദ്യമായുള്ളൊരുരൂപ
വുമായ് * നിന്നുടെചാരത്തുവന്നതുഞാനിപ്പോ ളെന്നതുനിന്നുള്ളിൽതേറി
നാലും * ധർമ്മംകൊണ്ടിന്നിന്നെവെന്നുനിന്നീടുന്നോ രുണ്മയെച്ചൊൽകി
ലിന്നാരുമില്ലെ * സന്തുഷ്ടനായേൻഞാനെന്നതുകൊണ്ടിനി ച്ചിന്തിച്ചതെ
ല്ലാമേസാധിച്ചീടും * വൈകാതെപോയിനിവാനിടംപൂകനീ വൈകല്യം
വാരാതെയെങ്കിലിപ്പോൾ * ഇങ്ങനെചൊന്നവന്തന്നേയുംചെമ്മേവ മ്മം
ഗലയാനത്തിലാക്കിനിന്നാൻ *മങ്ങാതെനിന്നോരുധർമ്മജന്മാവുതാൻ മം
ഗലയാനത്തിലായനേരം * കാല്പൊടിതട്ടിക്കളഞ്ഞുനിന്നീടിനാൻ വാഞ്ഛയോ
ടുചെന്നങ്ങൊരുത്തനപ്പോൾ * വെണ്മതിരണ്ടൊരുനൽക്കുടകാണായി ത
ൻമുന്നിൽവന്നുനിവർന്നതപ്പോൾ * പൂമണംതോയുന്നതെന്നലെത്തുകുന്ന
ചാമരംകാണായിരണ്ടുപാടും*ചാലെച്ചുഴന്നുനിന്നോലക്കമൊളുന്നോ രാലവ
ട്ടങ്ങളുംകാണായപ്പോൾ * അങ്ങനെപോയങ്ങുവിണ്ണിലങ്ങാമ്മാറു ഭംഗിയി
ൽചെന്നവൻപൂകുന്നേരം * ഉമ്പർകോൻതന്നുടെചൊല്ലിനാലെല്ലാരും സം
ഭ്രമിച്ചീടിനാരമ്പിനോടെ * മംഗലപാണിമാരായിവന്നീടിനാർ മംഗല
മാരായുള്ളംഗനമാർ * ചാലേവിളങ്ങുന്നദീപങ്ങൾകാണായി താലത്തിൽ
മേവുന്നവെള്ളരിയും * പൊല്ക്കുടംകാണായിചെപ്പുകളെന്നിവ യൊക്കവേ
വന്നുചെരന്നതെങ്ങും * വാരുററുനിന്നുള്ളഭേരികൾനാദവും പാരിച്ചുകേൾ
ക്കായിതോരോദിക്കിൽ * മംഗലസൂചകമായിനിന്നീടുന്ന ശംഖങ്ങൾനാദ
വുമവ്വണ്ണമേ *കസ്തൂരികൊണ്ടുതളിച്ചുനിന്നീടിനാ രുത്തമനാരിമാർപാരാ
തിയിൽ * കാണ്മതിനായിട്ടുവാനവരെല്ലാരും മേന്മേലെവന്നുതുടങ്ങിത
പ്പോൾ * സുന്ദരിമാരുമങ്ങന്നിലന്തന്നിലെ ചെന്നുതുടങ്ങിനാർചേച്ചയോ
ടെ* ഉർവ്വശിതന്നുടെനിവേശംകാൺമാനാ യുർവ്വശിതാനുമങ്ങവ്വണ്ണമേ *സ
ൽകൃതനായുള്ളധർമ്മജൻചാരത്തു തിക്കിത്തുടങ്ങീതുപാരമപ്പോൾ * എന്ന
തുകണ്ടവൻതന്നിലേനണ്ണിനാ നെന്നുടെവൈഭവമല്ലിതൊന്നും * കാർവ്
ണ്ണൻതന്നുടെലീലയായീടുന്ന കാരുണ്യമെന്നിലേചേരുകയാൽ * എന്നതു
കൊണ്ടുമദിച്ചുനിന്നീടൊല്ലാ എന്നുടെമാനസമെന്നുനണ്ണി * പങ്കജലോച
നൻതങ്കഴൽതന്നുള്ളി ലങ്കുരിച്ചീടുമാറാക്കിപ്പിന്നെ * മുത്തുകൾകൊണ്ടു
ള്ളപന്തൽതൻകീഴെപോ യെത്തിനിന്നീടിനാൻവിണ്ണിൽനേരേ * വി
ണ്ണകംപൂകിനപുണ്യവാനന്നേരം കണ്ണുകളുണ്ടായകാര്യമെല്ലാം * സാ
ധിച്ചുപിന്നെത്തൻസോദരന്മാരെയും ചോദിച്ചുനിന്നാനന്ദ്ദതന്നോടെ
* ചോദിച്ചനേരത്തുദൂതനുംചൊല്ലിനാൻ ഖേദിച്ചുനിന്നുനരുങ്ങുനേരം

സോദരന്മാരുടെവേലയെച്ചൊൽകിലോ വേദനയായിട്ടുവന്നുകൂട്ടം
* കാണേണമെന്നുള്ളസാഹസമുണ്ടെങ്കിൽ കാണരുതായ്കയുമില്ലതാ
നും * ഇങ്ങനെചൊന്നവൻതന്നെയുംകൊണ്ടുപോ യങ്ങൊരുകോ
ണത്തുചെന്നുപിന്നെ * ഘോരമായുള്ളൊരുനാരകദേശത്തെ പാരാതെ
കാട്ടിനാൻദേവദൂതൻ * കണ്ടൊരുനേരത്തുധർമ്മജന്മാവുതാ നിണ്ടലുംപൂ
ണ്ടുചമഞ്ഞുചൊന്നാൻ * പൂതരായ്നന്നുള്ളസോദരന്മാരിപ്പോൾ യാതന
പൂണ്ടൊരോവന്നുകൂടി * ഉത്തമർശീലവുമിത്തരമായിതോ സത്യവാനല്ല
യോ ചിത്രഗുപ്തൻ * ധർമ്മിഷ്ഠരായുള്ളനിങ്ങൾക്കുമിന്നിതു സമ്മതമായിട്ടോ
വന്നുകൂടി * ദുഷ്ടതകണ്ടാലുംകഷ്ടമായ്വന്നിതു ദുഷ്ടതവേറിട്ടനാകലോകം *
ദണ്ഡ്യന്മാരല്ലാതപുണ്യമാണ്ടുള്ളോരെ ദണ്ഡിപ്പിക്കുന്നതുകാണുന്നേരം *
ഒല്ലായെന്നിങ്ങനെചൊല്ലിനിന്നീടുവാൻ വല്ലവോരില്ലാതെവന്നിതോതാൻ
* വാസവന്താനിതറിഞ്ഞില്ലയെന്നല്ലി വാസ്തവരീതിയിൽവന്നതിപ്പോൾ *
ധർമ്മമില്ലാതൊരുവിണ്ണിലേവാസമി ന്നുണ്മയെച്ചൊൽകിലെനിക്കുവേ
ണ്ടാ * കാതരരായുള്ളസോദരന്മാരുമായ് യാതനപൂണ്ടുന്നേനെങ്കിൽഞാനും
* എന്നങ്ങുചൊന്നവനന്നിലംതന്നിലേ ചെന്നങ്ങുചാടുവാനോങ്ങുന്നേരം
* പെട്ടെന്നുചെന്നുചെറുത്തുനിന്നീടിനാൻ തുഷ്ടനായുള്ളൊരുദേവദൂതൻ *
കണ്ണടച്ചീടണമെന്നങ്ങുചൊന്നപ്പോൾ കണ്ണടച്ചങ്ങവൻനിന്നുപിന്നെ *
കണ്മിഴിച്ചീടുമ്പോളന്നിലംതന്നെയും രമ്യമായ്ക്കാണായിതുണ്മയോടെ *
എന്നതുകണ്ടിട്ടുവിസ്മിതനായിട്ടു നിന്നൊരുധർമ്മജനോടുചൊന്നാൻ *
"ദ്രോണിയെക്കൊണ്ടുമരിച്ചാനെന്നുള്ളൊരു വാണിയെപ്പൊയ്യായിച്ചൊന്നാ
നല്ലോ * എന്നതുകൊണ്ടുള്ളകന്മഷംകൊണ്ടുനീ ഇന്നിതുകാണേണ്ടിവന്നതി
പ്പോൾ * പാതകംവേരററസോദരന്മാരുണ്ടോ യാതനപൂകുന്നുകാതരരാ
യ് * വിണ്ണിലേവാസവുമെത്രനാളെന്നുള്ളോ രെണ്ണത്തെക്കവേണ്ടോരില്ലാരു
മിപ്പോൾ * വേദനവേറിട്ടസോദരന്മാരുമായ് മോദവുംപൂണ്ടാലുമായവ
ണ്ണും * സ്വർധുനിതന്നിലെമുങ്ങുകയെങ്കിലോ മർത്ത്യനെന്നുള്ളോരുഭാവം
പോവാൻ * എന്നതുകേട്ടവൻഅന്നേരതന്നെപോയ് ചെന്നതിൽമുങ്ങി
നികന്നനേരം * മാനവനെന്നുള്ളഭാവവുംകൈവിട്ടു വാനവനായിട്ടുവ
ന്നാനപ്പോൾ * കല്പകശാഖികൾനൽച്ചേലനൽകുവോൻ മുൽപ്പാടുഞാ
ൻവേണമെന്നുചൊല്ലി * തങ്ങളിലുള്ളപിണക്കവുമുണ്ടായി മുങ്ങിനികന്ന
വൻനിന്നനേരം * നൂതനമായോരുചേലയുംപൂണ്ടുടൻ ദൂതനെച്ചൊല്ലാ
ലെപോയിപ്പിന്നെ * വാസവന്തന്നാലെപാലിതമായൊരു വാനകംപൂകി
നാൻമാനിതനായ് * മന്ദിരമാണ്ടുള്ളവൃന്ദാരകന്മാരെ വന്ദിച്ചുപിന്നെനട
ന്നനേരം * വായുവിൻചാരത്തുഭീമനെക്കാണായി വാസവഞ്ചാരത്തുപാ
ർത്ഥനേയും * നാസത്യന്മാരുടെചാരത്തുകാണായി വാസത്തെപ്പൂണ്ടയമ
ന്മാരെയും * വിണ്ണവക്കീടനാലക്ഷ്മിയെക്കാണായി പുണ്യതപൂണ്ടന്നദ്രൗ
പദിയെ * ഇങ്ങനെകണ്ടൊരുധർമ്മജനന്നേരം ചൊന്നനമോദവുംപൂണ്ടു
നേരെ * നിർമ്മലനായൊരുധർമ്മന്റെചാരത്തു ചെന്നങ്ങുമേവിനാൻതാ
നുമപ്പോൾ * വന്ദികളെല്ലാരുംവാഴ്ത്തുവാനായിട്ടു വന്നുതുടങ്ങിനാരെന്നനേ
രം * ചേണുററുനിന്നുള്ളവീണകളെല്ലാമെ പാണിയിലാമ്മാറുചേർത്തുമ
ന്മേൽ * സ്വർസ്ത്രീകളായുള്ളനർത്തകിമാരുമായ് നർത്തകന്മാരുമങ്ങുവണ്ണമെ

* താളങ്ങൾപൂണ്ടുള്ള ഗായകന്മാരന്നു മേളത്തിലാമ്മാറു വന്നാണഞ്ഞാർ *
നാഗത്തിലാമ്മാറു വേഗത്തെപ്പൂണ്ടുകൊ ണ്ടാഗതരായാരമ്മാഗധരും *
ഗീതിയിൽത്തോഞ്ഞൊരു രീതിയുമായുടൻ പ്രീതന്മാരായുള്ള സൂതന്മാരും *
നൂതനമായുള്ള ഗീതയും പാടിനാർ നതിയിൽനിന്നുള്ള ഗായകന്മാർ * വീ
ണകൾകൊണ്ടുള്ള ഗാനവും മേളിച്ചാർ വേണുക്കൾകൊണ്ടുമങ്ങളവ്വണ്ണമെ
* നർത്തകന്മാരുമായ് നൃത്തവുമാടിനാർ നർത്തകിമാരുമങ്ങൊത്തുകൂടി *
മാനസന്തന്നിലങ്ങുന്മേഷം പൊങ്ങിച്ചു സമ്മാനിച്ചാടിനാരമ്മാനയും *
മാർദ്ദവം കേൾപ്പുന്നവാദ്യങ്ങളൊന്നൊന്നേ മാഗ്ഗ്മായ്നിന്നുവടിപ്പിച്ചപ്പോ
ൾ * പാത്ഥന്മാക്കുണ്ടായകീത്തികളെല്ലാമേ വാഴ്ത്തിനിന്നിടിനാർവന്ദി
കളും * കണ്ടുനിന്നിടുന്നവിണ്ടലരെന്നപ്പോൾ കൊണ്ടാടിക്കൊണ്ടുപറഞ്ഞാ
രപ്പോൾ * ധമ്മത്തിന്നിട്ടുന്നോരുണ്മയെക്കാൺമാനി ധാർമ്മജനോളമി
ന്നാരുമോത്താൽ * മണ്ണിലും വിണ്ണിലുമില്ലയെന്നുള്ളതു നിണ്ണയിച്ചാലുമി
ന്നിങ്ങളിപ്പോൾ * എണ്ണമറ്റീടുന്നയജ്ഞങ്ങൾചെയ്തിട്ടു വിണ്ണവർമോദ
ത്തെപ്പൂരിച്ചതും * മാനസംതന്നെയമ്മാധവന്തങ്കലെ ലീനമായല്ലോതാ
ൻമേവുന്നതും * ആസ്ഥപൂണ്ടിടുന്നഗായകന്മാരുന്തൻ കീത്തിയെവാഴ്ത്തു
ന്നാവന്ദികളും * പാടുന്നനേരത്തു കൈടഭവൈരിതൻ കേടററനാമ
ത്തെക്കേൾക്കയാലെ * മേനിയിൽകണ്ടാലും കോൾമയിക്കൊണ്ടതു മാനന്ദ
ബാഷ്പവും പാരമിപ്പോൾ * വിണ്ടലർനാട്ടിൽവന്നുണ്ടായലോകരിൽ പ
ണ്ടുനാമിങ്ങനെയുണ്ടോകണ്ടു * ഇങ്ങനെപോരുന്നദിവ്യന്മാർനിന്നേടം
മംഗലമായിട്ടേവന്നുകൂട്ടു * വിണ്ണിന്നുതന്നെയും നന്നായിവന്നതി പുണ്യവാ
ൻവന്നതുമൂലമായി * ഇജ്ജനംതന്നുടെയിച്ഛയെപ്പൂരിപ്പാൻ സജ്ജരാകേ
ണംനാമെന്നുചൊല്ലി * കൊണ്ടാടിനിന്നുള്ളവിണ്ടലരെല്ലാരും മണ്ടിനാ
രോരോന്നെതെണ്ടുവാനായ് * തുംബുരുനാരദന്മാരുമന്നേരത്തു ധമ്മജൻ
ചാരത്തുചെന്നുനന്നായ് * കാവ്ണ്ണൻതന്നുടെകീത്തിയെവാഴ്ത്തിനി ന്നാന
ന്ദംപൂരിച്ചാരായവണ്ണം * ധമ്മജൻതന്നുടെസമ്മോദംപൂരിച്ചു തുംബുരു
നാരദന്മാരുംപിന്നെ * വന്ദികളെല്ലാരുംഗായകന്മാരുമാ സ്പന്ദിച്ചുനിന്നുത
ളന്നേരം * അജ്ജുനൻതന്നുടെകാന്തിയെക്കണ്ടുള്ള നിജ്ജരമാനിനിമാ
രെല്ലാരും * പൂബാണമേററിട്ടുന്നോവുകലർന്നങ്ങു വേവുററുമേവുന്നോരുള്ള
വുമായ് * തങ്ങളിൽനിന്നുപറഞ്ഞുതുടങ്ങിനാർ തിങ്ങിയെഴുന്നൊരുകൌ
തുകത്താൽ * വാഞ്ഛാനുരൂപമായ്നിന്നതുകണ്ടാലും പാഞ്ചാലിതന്നുടെ
ഭാഗധേയം * മാലോകർകണ്ണിന്റെസാഫല്യംപൂരിപ്പാൻ ഭൂലോകന്ത
ന്നിലിന്നാന്മുഖൻതാൻ * സുന്ദരമായൊരുരൂപത്തെനിർമ്മിച്ചാനെന്നങ്ങു
ചൊല്ലുന്നതുണ്മയാംചെമ്മേ * ഗംഗയെച്ചൂടുന്നമംഗലൻപണ്ടുതാ നംഗജ
ന്മേനിയെച്ചുട്ടാനല്ലോ * എന്നതുപാക്കിലിന്നംഗജനേററവും നന്നായിവ
ന്നതായെന്നുവന്നു * പാത്ഥന്റെമെയ്യിൽകിഴിഞ്ഞൊരുമെയ്യുമായ് പാ
ത്തലംതന്നിൽനടക്കവേണ്ട * സൽഗ്ഗുണജാലങ്ങളൊക്കവേവന്നിവൻ വി
ഗ്രഹംതന്നിലേപുക്കതുംകാൺ * കോമളരീതിയെച്ചിന്തിച്ചുകാങ്കിലോ
സോമനുമിങ്ങനെവന്നുകൂടാ * ശൂരതപാക്കിലക്കേസരിവരനും ഘോര
തയില്ലെന്നുവന്നുകൂടും * കാരുണ്യംചിന്തിച്ചുകാണുന്നനേരത്തു കാവ്
ണ്ണൻതാനെന്നുചൊല്ലാമത്രെ * ശത്രുക്കളോടുള്ളഘോരതചിന്തിക്കിൽ

വിത്രസ്തനായ്‌വരുമന്തകനും * ലീലകൾകോലുന്നവേലകൾചിന്തി
ക്കിൽ ബാലകൻതാനെന്നേതോന്നുമത്രേ * ഗംഭീരഭാവത്തെച്ചിന്തി
ച്ചുകാൺകിലി ന്നംഭോധിതാനുമൊന്നഞ്ചുമത്രെ * യാനത്തെക്കാങ്കി
ലോവാസവവാരണം നാണത്തെപ്പൂണ്ടുമടങ്ങുമപ്പോൾ * വാക്കിനെ
ക്കേൾക്കിലദ്രാക്ഷയുംചെഞ്ചമ്മേ ദ്രുക്ഷയാസ്സുന്നീടുമ്മാക്ഷികവും *
ഇത്തരമായഗുണങ്ങളെയെണ്ണുകിൽ എത്രയുണ്ടെന്നതുകണ്ടീലാരും * നാ
മെല്ലാമിങ്ങനെവാഴ്ത്തിനിന്നീടിലോ നാവുകുഴഞ്ഞിട്ടുമൊട്ടുചെന്നാൽ *
മാനിനിമാരുടെമാനസമായൊരു മാനിനുനല്ലൊരുകാനനമായ് * മേവി
നിന്നീടുമിപ്പാർത്ഥനെവാഴ്ത്തിനാം നാവിൻെറപുണ്യത്തെപ്പൂണ്ടുതെല്ലോ
* പുണ്യങ്ങൾപൂണുമിപ്പൂ പൽമെയ്‌മൂലമാ യ്ക്കണ്ണിൻെറപുണ്യവുംപൂരിപ്പൂ
നാം * പാഞ്ചാലിചെയ്തുള്ളപുണ്യങ്ങളൊന്നുമെ നാഞ്ചാലെച്ചെയ്തില്ലയെ
ന്നതല്ലോ * ചാരത്തുകണ്ടീവൻമാറിടമിങ്ങിനെ ചാലക്കൊതിക്കുമാറായി
തിപ്പോൾ * പാരാതെപോകണംനാമിനിച്ചെഞ്ചമ്മേ വാരാളുംനന്ദനന്ത
ന്നിലിപ്പോൾ * ലീലകൾകോലുവാൻചാലെമുതിർന്നിവൻ കാലമേവന്നീ
ട്ടുമെന്നുകേട്ടു * എന്നങ്ങുചൊന്നുള്ളസുന്ദരിമാരെല്ലാം നന്ദനംതന്നിൽനട
ന്നാരപ്പോൾ * വന്ദികൾവാഴ്ത്തുന്ന വാർത്തകൾ കേൾക്കയാൽ നന്ദിച്ചുനി
ന്നുള്ളപാണ്ഡവന്മാർ * എണ്ണമററീടുന്നപുണ്യങ്ങൾകൊണ്ടുപോയ് വി
ണ്ണിടമെങ്ങുംനടക്കകയാൽ * അത്ഭുതമായുള്ളവസ്തുക്കൾകണ്ടുനി ന്നുല്പന്ന
മോദന്മാരായിപ്പിന്നെ * ഇന്ദിരാനേരൊത്തസുന്ദരീമാരുമായ് നന്ദനലീല
യുമാചരിച്ചാർ * വാരുററുനിന്നുള്ളനാരിമാർചൂഴററു വാരിവിഹാരവുമാ
ചരിച്ചാർ * ഉൽപന്നമോദങ്ങളായിനിന്നീടുന്ന കൽപ്പകദാരുക്കൾനൽക
കയാൽ * നൽചേലതന്നെയുമാഭരണങ്ങളു മിച്ഛയിൽപൂണ്ടുതെളിഞ്ഞു
പിന്നെ * ദീപ്തരായ്നിന്നങ്ങുസാധ്വിയായുള്ളൊരു മാധ്വിയെക്കൊണ്ടുമദി
ച്ചുനന്നായ് * കന്ദർപ്പൻചൊല്ലാലെചെന്നുചെന്നീടുന്ന സുന്ദരിമാരുമായ്
മന്ദംമന്ദം * പൊന്മയമായിട്ടുരമ്യങ്ങളായുള്ള ഹർമ്മ്യങ്ങൾതോറുംകളിച്ചു
പിന്നെ * അച്യുതൻതന്നുടെനൽച്ചരണങ്ങളിൽ നിശ്ചലമായുള്ളൊരുള്ള
വുമായ് * പൂഗങ്ങളായിട്ടുചെന്നുചെന്നീടുന്ന ഭോഗങ്ങളാണ്ടുസുഖിച്ചുനി
ന്നാർ * അച്യുതന്തന്നുടെനൽചരിതങ്ങൾഞാ നജ്ഞരായുള്ളോർക്കുബോ
ധിപ്പാനായ് * പ്രാജ്ഞനല്ലെങ്കിലുമിങ്ങനെനിർമ്മിച്ചു സജ്ജനംവാഴ്ത്തുമെ
ന്നോർത്തല്ലൊട്ടും * സജ്ജനംകണ്ടിതുനിന്ദിച്ചാരെങ്കിലോ ഇജ്ജനത്തിന്നൊ
രുഹാനിയെന്തേ * നിന്ദ്യമല്ലാതതുനിന്ദിക്കയില്ലവ രെന്നൊരുനിർണ്ണയമു
ണ്ടിനിക്കോ * വന്ദ്യരായുള്ളവർനിന്ദിച്ചുവെങ്കിലോ നിന്ദ്യമെന്നുള്ളതുനി
ർണ്ണയിപ്പൂ * ദുർജ്ജനംവന്നിതുനിന്ദിച്ചാരെങ്കിലോ ഇജ്ജനത്തിന്നൊരുഹാനി
യില്ലേ * ദുർജ്ജനംവന്നിതിൽനിന്ദയെച്ചെയ്കിലോ സജ്ജനംചെന്നുചെറു
ക്കുമല്ലോ * സജ്ജനംമുമ്പിലിഗ്ഗാഥയെക്കാട്ടുവാൻ ലജ്ജപൂണ്ടേതുമേ
ചൊല്ലവല്ലേ * ചേണുററുനിന്നൊരുമാണിക്കക്കൽകൊണ്ടു വാണിഭം
ചെയ്യുന്നവൈശ്യൻമുമ്പിൽ * കാശത്തെക്കൊണ്ടുപോയ്ക്കാട്ടിനിന്നങ്ങതിൻ
വീശത്തെച്ചൊല്ലെന്നുചൊല്ലാമോതാൻ * അച്യുതഗാഥയെച്ചൊല്ലി
നിന്നീടാഞ്ഞു ലജ്ജയെക്കൊണ്ടിവനെന്നുനണ്ണി * നീതിജ്ഞരായുള്ളസ
ജ്ജനന്തങ്ങളെ ശോധിച്ചുകൊൾകിലാമെന്നേയുള്ളൂ * ന്യൂനനായുള്ളഞാൻ

ചൊല്ലിനിന്നീടുന്നോ രാനന്ദഗാഥയെക്കേൾപ്പോൾക്കെല്ലാം * താപത്തെ
ത്തൂകുന്നപാപത്തെക്കൊണ്ടുള്ളോ രാപത്തെത്തീൎത്തുണപ്പതിന്നായ്
* കാൎവ്വൎണ്ണന്തന്നുടെകാരുണ്യംകൊണ്ടിരി പ്പാരിടമെങ്ങുംനടക്കേണമേ *
അത്രയുമല്ലയെന്നുമത്താരിൽചേരുന്ന വൃത്താരിലോകംഞാൻപൂകുന്നേരം *
മാധവന്തന്നുടെഗാഥയെനിൎമ്മിച്ച മാനുഷൻവന്നിതേയെന്നുചൊല്ലി * മാ
നിച്ചുവന്നുള്ളമാനിനിമാരെല്ലാംഗാനത്തെച്ചെയ്തിട്ടുംകേൾക്കാകേണം * സ്വ
ൎഗ്ഗത്തിൽനിന്നുസുഖിച്ചങ്ങുനിളെഞാൻ നിൎഗ്ഗമിച്ചീടുവാൻകാലമായാൽ *
തേടിവന്നീടുന്നകൈടഭവൈരിതൻ കേടററദൂതന്മാർപിന്നാലെപോയ് *
മൂലോകനായകൻമേവിനിന്നീടുന്ന പാലാഴിതന്നിൽഞാൻചെല്ലുന്നേരം
* ഗാഥയെക്കൊണ്ടിവൻപാതകംപൂണ്ടോരെ പൂതന്മാരാക്കിനാൻനിതി
യാലെ * നിൎവ്വൃതിപൂണ്ടുള്ളവൃക്ഷങ്ങൾക്കെല്ലാമെ സൽഗതിനൽകിനാൻഗാ
ഥകൊണ്ടേ * ഭക്തന്മാരായുള്ളോരുത്തമന്മാരുടെ ചിത്തവുംചാലെക്കുളൎപ്പി
ച്ചുടൻ * ഭക്തിയെത്തന്നെയുംനല്കിനിന്നീടിനാ നുത്തമഗാഥയെക്കൊണ്ടു
തന്നെ * ചാരത്തുകൊള്ളേണംപാരാതെയെന്നാലി ദ്ദ്വാരസ്ഥനാമിവന്ത
ന്നെയിപ്പോൾ * ദാസനായ്ക്കൊൾകയുംവേണമെന്നിങ്ങനെ ദൂതരായ്നി
ന്നവർചൊന്നതെല്ലാം * അമ്പിനോടങ്ങനെകേട്ടുകേട്ടേഷഞാൻ തമ്പുരാൻ
മുമ്പിലുംചെന്നുപിന്നെ * വേലപ്പെൺതന്നുടെബാലപ്പോർകൊങ്കതൻ മാ
ലേയച്ചാരുവുംമാറുള്ളോനെ * പാലിച്ചുകൊള്ളേണംപാരാതെയെന്നെനീ
നീലക്കാൎവ്വൎണ്ണരേകൈതൊഴുന്നേൻ * എന്നിവചൊല്ലിവണങ്ങിനിന്നീടു
ന്നോ രെന്നുടെമേനിയിലെങ്ങുമപ്പോൾ * കാൎവ്വൎണ്ണന്തന്നുടെകണ്ണിൽനിറ
ഞ്ഞോരു കാരുണ്യവാരിയെത്തൂകുകയാൽ * കോൾമയിർക്കൊണ്ടൊരുമേനി
യുമായിട്ടു സാമോദംമേളിച്ചുമേവുന്നേരം * ദാസനായുള്ളതേവന്നുതായല്ലോ
നീ ഗാഥയെനിൎമ്മിക്കകൊണ്ടുതന്നെ * ഏതൊരുവേലയിലാക്കിനിന്നീടു
ന്നു നീതിയിലിന്നിവൻതന്നെയിപ്പോൾ * ദൂതന്മാരിങ്ങനെചോദിച്ചനേ
രത്തു പാതകവൈരിയായുള്ളവൻതാൻ * മെല്ലവേയെൻമുഖംനോക്കിനി
ന്നന്നേരം ചില്ലിതൻതല്ലാലെചൊല്ലുകയാൽ * പ്രാഞ്ജലിയായഞാൻപാ
ഞ്ഞുചെന്നന്നേരം തോഞ്ഞുനിന്നീടുന്നമോദത്താലെ * പാതകംവേരററ
പാണികൊണ്ടങ്ങവൻ പാദങ്ങൾമെല്ലെന്നെടുത്തുപിന്നെ * നോററുനിന്നീ
ടുമെൻമാറത്തുചേൎത്തുനി ന്നേററംതെളിഞ്ഞുപുണൎന്നമേന്മേൽ * വാരി[?]സം
ഭവൻവാമനൻപാദത്തെ വാരിയെക്കൊണ്ടുപണ്ടെന്നപോലെ * ആനന്ദ
ലോചനവാരിതൻപൂരംകൊ ണ്ടാദരവോടുകളൎപ്പിച്ചപ്പോൾ * ദുസ്സംഗംവേ
റിട്ടുസൽസംഗിയാകുമെ ന്നുത്സംഗംതന്നിലേചേൎത്തുപിന്നെ * എന്മനംത
ന്നിൽപണ്ടുന്മേഷിച്ചുള്ളവ ഉണ്മയോയെന്നതുനിൎണ്ണയിപ്പാൻ * ഗാഥയാ
യ്ചൊന്നുള്ളരേഖകളോരോന്നെ ബാധയെക്കൈവിട്ടുനോക്കിനോക്കി *
മെല്ലെമെല്ലെന്നുതലോടിനിന്നന്നേരം പല്ലവംവെല്ലുമപ്പാദങ്ങളെ * പാ
ണികൾക്കീടുന്നോരാനന്ദംപൂരിച്ചു വാണീടവേണമേദൈവമേഞാൻ *

മറപൊരുളായിമറഞ്ഞവനേഹരി മലർമകൾകൊങ്കപുണൎന്നവനേ
ഹരി * മതുമതവെണ്ണുകവന്നവനേഹരി മരുതുമരങ്ങൾതെരിച്ചവനേഹ
രി * മഴമുകിൽകാന്തികലൎന്നവനേഹരി മധുമൊഴിമാൎതുകിൽകട്ടവനേ
ഹരി * മധുരയിൽവാണനിറന്നവനേഹരി മധുരരസത്തെനുകൎന്നവനേഹ

രി * മധുരിപുനാമമിയന്നവനേഹരി മഗധനൃപന്മദമീർത്തവനേഹരി * മധുമ
ഉന്നങ്ങളിന്നങ്ങുവനേഹരി മനസിജസൂനുവെയാണ്ടവനേഹരി * മടവയ
രോട്ടകലൻവനേഹരി മരതകകാന്തികലൻവനേഹരി * മലയജവാസിത
മാറുളനേഹരി മലിനതമാച്ചുകളഞ്ഞവനേഹരി * മഹിമയിലാണ്ടസമസ്ത
കനേഹരി മദകരിനാശകനായവനേഹരി * മമതവെടിഞ്ഞവർനാശക
നേഹരി * മലിപുകഴ്ബാണനെവെന്നവനേഹരി മനസിജവൈരിയൊ
ടേററവനേഹരി * മകരമുഖായിതകുണ്ഡലനേഹരി മുകുരമനോഹരഗണ്ഡ
കനേഹരി * മഹിതമഹാമുനിവന്ദിതനേഹരി മണിഗണമണ്ഡിതസുന്ദര
നേഹരി * മണമെഴുംമാലകൾപൂണ്ടവനേഹരി മഞ്ജുളശിഞ്ജിതനൂപുര
നേഹരി * മങ്കകൾപാൽതൈർവഞ്ചകനേഹരി മഞ്ചകകഞ്ചനമാരകനേ
ഹരി * മല്ലികമുല്ലയണിഞ്ഞവനേഹരി മല്ലരെവെന്നുനിറന്നവനേഹരി *
മന്നുടെഭാരമൊഴിച്ചവനേഹരി മരണവിഷാദമൊഴിപ്പവനേഹരി * മധുക
രമണ്ഡിതമാലികനേഹരി മഘരസികാവലിപാലകനേഹരി * മധുമലർമാ
ൺപിന്നെമാച്ചവനേഹരി മസൃണമഹാമണിധാരകനേഹരി * മംഗലമ
ന്ദിരമായവനേഹരി * ഹരിഹരിഹരിഹരിഹരിഹരിഹരി *

കമലാകരചരിലാളിതകഴൽതന്നിണകനിവോ ടമരാവലിവിരവോട
ഥതൊഴ തിടിനസമയേ വിവിധാഗമവചസാമപിപൊരുളാകിനഭഗവൻ
വിധുശേഖരനുപഗമ്യചമധുസൂദനസവിധേ ദ്വിജശാപജവിപദാണ്ടൊ
രുനിജവംശവുമഖിലം വൃജിനാണ്ണവസലിലേപരമവപാത്യചസഹസാ
അവശേഷിതമവനീഭരമഖിലംപരമഴകോ ടവനോദിതമലിവോടെഴുമ
വനോടയമവദൽ * ദലിതാഞ്ജനനിരയുംവരവലശാസനമണിയും കലി
താദരമടികമ്പിടെമരുവുംനിറകലിതം * ഖലശാസനനലമാണ്ടെഴുമണി
മെയ്തവതൊഴുതേൻ മലർമാനിനിമണിമാർവതുപരുകീടിനപരനെ
*ഫണിനായകനണിവായൊരുതിരുമെയ്തവപുകഴ്വാൻ പണിയാകില്ല
മണയാസ്സരികനിശംമമവചസാം * ഇരുൾവാർമുകിൽതാമാതവകചകാ
ററനിചയം പരിചോടയിഹൃദയേമമകുടികൊള്ളുകകുടിലം * നിരകൊ
ണ്ടൊരുവരിവണ്ടൊട്ടതിറകൊണ്ടൊരുകുരുളി നിരുൾകൊണ്ടലിൻനിനവു
ണ്ടിന്നിയുരുതെണ്ടവുമിയൽവാൻ വിധുപോതകമടികമ്പിട്ടമഴകിടിനനി
ടിലം മധുകൈടഭമദനാശനമഹിതംതവതൊഴുതേൻ * മധുമല്ലികമലർ
വല്ലിനവളർ വില്ലൊട്ടനിതരാം ഉരതല്ലിനവരചില്ലികൾവരമേകുകമമ
തേ * കടൽമാനിനിമുഖപങ്കജമധുപായിതമയിതേ നയനാംബുജമിത
ഞാനയിനരകാന്തകതൊഴുതേൻ * നലമീടിനനയനാഞ്ചലമലിവോട
യിതഴക നന്നികാതിണതുണയാകയിമ്മനക്കാമ്പിനുമമതേ * തിലസൂന
മിതലിവോടയിപലപോതടിപണിയും തിരുനാസികതിറമോടിതതൊഴ
തേനഹമകമേ * ഉരുമണ്ഡനമണികുണ്ഡലപരിമണ്ഡിതമിതഞാൻ അ
ണിഗണ്ഡകയുഗളന്തവജനിഖണ്ഡനതൊഴുതേൻ * മലർമാനിനിമന
ക്കാമ്പിനുമദനാമയമരുളും മന്നിവായ്മമമനക്കാമ്പിനൊരണിവാസ്സരി
കനിശം * പരിനിന്ദിതമുദ്ഗകന്ദകമുരുനന്ദിതരസനം വരദന്തവവരദന്ത
മിതസന്തതകതൊഴുതേൻ * അണിപുഞ്ചിരിതുണയായെഴുമമലന്തവവ
ചസാം നിചയംമമചെവികൾക്കയിവശമാസ്സരികിനിയും * അഘസൂദനമ

ഘവൻമുഖമഖഭോജികൾതൊഴുമി മ്മുഖപങ്കജമംഘപങ്കജവിപദംകളക
കലെ * വളർകംബുവൊടളവേറിനകലഹംപെരമിയല്പം ഗളകാന്തിയിൽ
വിളയാട്ടുകശളിതാപതിമനതാർ * പരിചോടയികടൽമാനിനിതടമമ്മു
ലമരുവും തിരുമാറിടമിതഞ്ഞാനയിപരിപാലകതൊഴുതേൻ * പരിതാപ
ദമസുരാവലിമനതാരതിലനിശം കരതാർതവദുരിതാപഹമിതഞ്ഞാനയി
തൊഴുതേൻ *മധുരംവലിപരിപൂരിതമുദരംതവസുഭഗം ദുരിതാവലിഭിദുര
മ്മമവരവേണമിതനിശം * തരുണാരുണകിരണാവലിതരമീടിനവസനം ക
രണേമമപരിഖേലതുകരുണാകരനിതരാം കലയേഹൃദിമണിമേഖലമരു
വീടിനജഘനം കടൽമാനിനിസുകൃതാവലിവിലസീടിനനിലയം * വലസൂ
ദനമണികമ്പമിതിടയുംതുടയുഗളം വടിവോടയിവരമേകുകവരദാധിപമമ
തേ * പരിചിടിനകരികുംഭമിതുരുകമ്പടിമരുവും വരജാനുയുഗളന്തവമുര
ശാസനതൊഴുതേൻ * മലരമ്പനതരമമ്പിനശരധിദചയമിടയു മ്പരജം
ഘകൾകരയേററുകദുരിതാണ്ണവസലിലാൽ * കമഠാകൃതിതൊഴുതിടിനസു
ഷമാപരികലിതം പ്രപദമ്മമവിപദങ്കളകപദംതവവിപദാം * ചരണാ
യിതസരസീരുഹപരിശോഭിതദലമായ് വിലസീടിനവിരൽതൻനിരക
രുതിട്ടുകമനമേ * മഖഭോജികൾമകുടാഞ്ചിതമണികോടികളുരസും നഖ
മാലകൾതൊഴുതേനഹമഘജാലകമകൽവാൻ * ദചിജപങ്കജവരരേഖ
കൾനിരചിന്തിനകഴൽത ന്തലമംബുകമമചേതസിമധുസൂദനസതതം
* പദനിന്ദിതമൃദുപങ്കജനഖനിന്ദിതഖഗതേ ഗളനിന്ദതവരംകംബുകള
ജനിന്ദിതഭുജഗം *സ്മിതനിന്ദിതവരകുന്ദകമുഖനിന്ദിതശശഭൃൽ കചനി
ന്ദിതതിമിരംതവതിരുമെയ്പരികലയേ * കരവാരിജപരിശോഭിതദര
വാരിജമമലം വരവാരിജനിലയാകരപരിലാളിതചരണം * പദവാരി
ജപതിതാമയപരിനോദനനിപുണം നവവാരിജനയനന്തവതിരുമെയ്
പരികലയേ * നിഗമാവലിപുകഴുന്തവചരണാംബുജയുഗളം നിയതംമമ
മനക്കാമ്പിനുനിനവാസ്ഥിരികിനിയും * പെരുതാകിനദുരിതാമയപരിതാ
പഹമയിനിൻ ചരിതാമൃതമുരചെയ്യുയിരസനാമമരസികാ * ധരണീധ
രകരുണാകരചരണാഗതജനതാ പരിപാലനനിരതാഖിലദുരിതാപഹ
ജഗതാം * കലിനാശനകബളീകൃതദാവാനിതകതൊഴുതേൻ വിലസീടു
കനിയതംമയിനിരൃണാതവകരുണാ * ജഡരൂപകജഗദാത്മകജയമാധ
വഭഗവൻ ജയദേവകിതനയാദിമജയകാരണജഗതാം * ജയസുന്ദര
യദുനന്ദനജയമംഗലവസതേ വ്രജമന്ദിരമുനിവന്ദിതചരണംഭവസത
തം * കലുഷാപഹകമലാനനകലശോദധിമകൾതൻ കരവാരിജപ
രിലാളിതചരണാംബുജസതതം * കമലാസനവിമലാനനമുഖരീകൃതമ
ഹിമൻ കലിനാശനകരിനാശനകനമേകുകകരുണാം * മുരശാസനനര
കാന്തകമുഖരീകൃതമുരളീ വിവശീകൃതജനമാനസസരസീരുഹവിതതേ *
ചരിതാമൃതവിശദീകൃതഭുവനാഖിലവസതേ നിരുപാധികനിയതംതവ
തിരുമെയ്പരികലയേ * യദുനന്ദനമുഖപങ്കജപരിനിന്ദിതവിലസച്ഛ
ശിമണ്ഡലമണിമണ്ഡിതവരമണ്ഡനജഗതാം ഭുജമണ്ഡലപരിപിണ്ഡി
തരിപുമണ്ഡലസതതം വ്രജമന്ദിരമുനിവന്ദിതചരണാംബുജശരണം *

ഇതി കൃഷ്ണഗാഥാ സമാപ്തം.